ഭരതമുനിയുടെ

# നാട്യശാസ്ത്രം

വാല്യം രണ്ട്

ഭരതമുനിയുടെ

# നാട്യശാസ്ത്രം

വിവർത്തനം

കെ.പി.നാരായണ പിഷാരോടി

സംശോധനം

ഡോ. കെ. വിജയൻ




കേരള സാഹിത്യ അക്കാദമി

തൃശ്ശൂർ

# പ്രസാധകക്കുറിപ്പ്

ഭരതമുനിയുടെ നാട്യശാസ്ത്രം മലയാളപരിഭാഷയോടുകൂടി അക്കാദമിയിൽനിന്നും പ്രസിദ്ധപ്പെടുത്തണമെന്നു തീരുമാനിച്ചത് 1963-ലാണ്. ശ്രീ കെ.പി.നാരായണപിഷാരടിയെയാണ് പരിഭാഷയ്ക്ക് ചുമതലപ്പെടുത്തിയത്. അതനുസരിച്ച് നാട്യശാസ്ത്രത്തിന്റെ ആദ്യത്തെ പതിനാല് അദ്ധ്യായങ്ങൾ അദ്ദേഹം പരിഭാഷപ്പെടുത്തി ത്തരുകയും ഒന്നാം വാല്യമെന്ന നിലയിൽ അത് 1971-ൽ പ്രസിദ്ധ പ്പെടുത്തുകയും ചെയ്തു. തുടർന്ന് പരിഭാഷപ്പെടുത്തിക്കിട്ടിയവയിൽ പതിനഞ്ചുമുതൽ 27 വരെയുള്ള അദ്ധ്യായങ്ങൾ രണ്ടാം വാല്യമായി 1979-ലും ഇരുപത്തിയെട്ടുമുതൽ മുപ്പത്തിയാറുവരെയുള്ള അദ്ധ്യായ ങ്ങൾ മൂന്നാം വാല്യമായി 1984-ലും പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

പിന്നീട് മൂന്നു വാല്യങ്ങളും കൂടി ഒന്നിച്ചുചേർത്ത് രണ്ടു വാല്യങ്ങ ളായി പുനഃസംവിധാനം ചെയ്ത് 1987-ൽ പ്രസിദ്ധപ്പെടുത്തി. ഇത് പുനഃ സംവിധാനം ചെയ്ത ആ രണ്ടാം വാല്യത്തിന്റെ പുതിയ പതിപ്പാണ്. ഇരുപത് മുതൽ മുപ്പത്തിയാറുവരെ അദ്ധ്യായങ്ങളാണ് ഈ വാല്യം ഉൾക്കൊള്ളുന്നത്. ശ്രീ കെ.പി.നാരായണപിഷാരടിയോടും പുതിയ പതിപ്പ് സംശോധനംചെയ്ത് അവതാരിക എഴുതിയ ഡോ.കെ.വിജയ നോടും അക്കാദമിക്ക് നന്ദിയുണ്ട്.

തൃശ്ശൂർ
10-03-99

പ്രൊഫ. ദാമോദരൻ കാളിയത്ത്
സെക്രട്ടറി

# അദ്ധ്യായങ്ങൾ

[അദ്ധ്യായങ്ങളുടേയും അദ്ധ്യായങ്ങളിലെ ഉപവിഭാഗങ്ങളുടേയും പേരുകൾക്കുനേരെ കൊടുത്തിരിക്കുന്നത് പേജ് നമ്പരാണ്.]

## 24. സാമാന്യാഭിനയം 110



## 25. വൈശികം 166



## 26. ചിത്രാഭിനയം 180



## 27. സിദ്ധിവ്യഞ്ജകം 201

## 28. ജാതിവികല്പം 219



## 29. തതാതോദ്യവിധി 255



## 30. സുഷിരാതോദ്യവിധി 281



## 31. താളവാദ്യവിധി 284



## 32. ധ്രുവാവിധി 352

## അദ്ധ്യായം 20

# ദശരൂപകവിധാനം

വർത്തയിഷ്യാമഹം വിപ്രാ
ദശരൂപവികൽപ്പനം
നാമതഃ കർമ്മതശ്ചൈവ
തഥാ ചൈവ പ്രയോഗതഃ. 1

ബ്രാഹ്മണരേ ! ഇനി ഞാൻ പത്തു രൂപകങ്ങൾക്കും പേരുകൊണ്ടും ലക്ഷണം കൊണ്ടും, പ്രയോഗംകൊണ്ടുമുള്ള ഭേദം വിവരിക്കാം.

### പത്ത് രൂപകങ്ങൾ

നാടകം സപ്രകരണ-
മങ്കോ വ്യായോഗ ഏവ ച
ഭാണഃ സമവകാരശ്ച
വീഥീ പ്രഹസനം ഡിമഃ
ഈഹാമൃഗശ്ച വിജ്ഞേയോ
ദശമോ നാട്യലക്ഷണേ,
ഏതേഷാം ലക്ഷണമഹം
വ്യാഖ്യാസ്യാമ്യാനുപൂർവ്വശഃ. 2

നാടകം, പ്രകരണം, അങ്കം, വ്യായോഗം, ഭാണം, സമവകാരം, വീഥി, പ്രഹസനം, ഡിമം, പത്താമത് ഈഹാമൃഗവും ഇവയാണ് രൂപകങ്ങൾ. ഇവയുടെ ലക്ഷണം ക്രമത്തിൽ ഞാൻ വിവരിക്കാം.

സർവ്വേഷാമേവ കാവ്യാനാം
മാതൃകാ വൃത്തയഃ സ്മൃതാഃ
ആഭ്യോ വിനിസ്സൃതം ഹ്യേത-
ദ്ദശരൂപം പ്രയോഗതഃ 3

എല്ലാ കാവ്യങ്ങളുടെയും മാതൃകകൾ കൈശിക്യാദി വൃത്തികളാണ്. പത്തു രൂപകങ്ങളുടെയും പ്രയോഗം ആവൃത്തികളിൽനിന്നാണ് ഉത്ഭവിച്ചിട്ടുള്ളത്.

ജാതിഭിഃ ശ്രുതിഭിശ്ചൈവ
സ്വരാ ഗ്രാമത്വമാഗതാഃ
യഥാ തഥാ വൃത്തിഭേദൈഃ
കാവ്യബന്ധാ ഭവന്തി ഹി. 4

ജാതിഭേദംകൊണ്ടും ശ്രുതിഭേദം കൊണ്ടും സ്വരങ്ങൾ ഗ്രാമങ്ങളായിത്തീരുന്ന തെങ്ങനെയോ അങ്ങനെതന്നെയാണ് വൃത്തിഭേദങ്ങളെക്കൊണ്ടു കാവ്യബന്ധങ്ങൾ രൂപകങ്ങൾ–ഉണ്ടാകുന്നത്.

ഗ്രാമൌ പൂർണ്ണസ്വരൌ ദ്വൌ തു
യഥാ വൈ ഷഡ്ജമദ്ധ്യമൌ
സർവ്വവൃത്തിവിനിഷ്പന്നൌ
കാവ്യബന്ധൌ തഥാ ത്വിമൌ. 5

സ്വരങ്ങളെല്ലാം ചേർന്ന് ഷഡ്ജഗ്രാമം, മദ്ധ്യമഗ്രാമം ഇങ്ങനെ രണ്ടു ഗ്രാമങ്ങളുണ്ടാകുന്നതുപോലെ എല്ലാ വൃത്തികളുംചേർന്ന് ഈ രൂപകങ്ങൾ രണ്ടുമുണ്ടാകുന്നു.

ജ്ഞേയം പ്രകരണം ചൈവ
തഥാ നാടകമേവ ച
സർവ്വവൃത്തിവിനിഷ്പന്നം
നാനാബന്ധസമാശ്രയം. 6

പ്രകരണവും നാടകവും എല്ലാ വൃത്തികളും ചേർന്നുത്ഭവിച്ചതുമാണ്, പല ബന്ധവൈചിത്ര്യത്തോടുകൂടിയതുമാണ്.

വീഥീ സമവകാരശ്ച
തഥേഹാമൃഗ ഏവ ച
ഉത്സൃഷ്ടികാങ്കോ വ്യായോഗോ
ഭാണഃ പ്രഹസനം ഡിമഃ
കൈശികീവൃത്തിഹീനാനി
രൂപാണ്യേതാനി കാരയേത്.
അത ഊർദ്ധ്വം പ്രവക്ഷ്യാമി
കാവ്യബന്ധവികല്പനം. 7

വീഥി, സമവകാരം, ഈഹാമൃഗം, ഉത്സൃഷ്ടികാങ്കം, വ്യായോഗം, ഭാണം, പ്രഹസനം, ഡിമം ഈ എട്ടു രൂപകങ്ങളും കൈശികീവൃത്തി കൂടാതെ നിർമ്മിക്കേണ്ടവയാണ്. ഇനി രൂപകങ്ങൾക്കുവേണ്ടുന്ന കാവ്യബന്ധങ്ങളുടെ ലക്ഷണങ്ങൾ വിവരിക്കാം.

1. നാടകം

പ്രഖ്യാതവസ്തുവിഷയം
പ്രഖ്യാതോദാത്തനായകം ചൈവ
രാജർഷിവംശ്യചരിതം
തഥൈവ ദിവ്യാശ്രയോപേതം
നാനാവിഭൂതിഭിര്യുത-
മൃദ്ധിവിലാസാദിഭിർഗുണൈശ്ചൈവ
അങ്കപ്രവേശ്കാഢ്യം
ഭവതി ഹി തന്നാടകം നാമ. 8

പ്രസിദ്ധമായ ഇതിവൃത്തവും പ്രസിദ്ധനും രാജർഷിവംശത്തിൽ ജനിച്ചവനുമായ ധീരോദാത്തനായകനും ദിവ്യകഥാപാത്രങ്ങളും ധർമ്മാർത്ഥകാമമോക്ഷരൂപങ്ങളായ പലവിധം ഫലങ്ങളും സമ്പൽ സമൃദ്ധി, കാമോപഭോഗം തുടങ്ങിയ ഗുണങ്ങളും അങ്കവിഭാഗങ്ങളും വിഷ്കംഭപ്രവേശകാദികളായ അർത്ഥോപക്ഷേപങ്ങളും ഏതിലുണ്ടോ അതാണ് നാടകമെന്ന് പറയുന്നത്.

നൃപതീനാം യച്ചരിതം
നാനാരസഭാവചേഷ്ടിതം ബഹുധാ

സുഖദുഃഖോത്പത്തികൃതം
ഭവതി ഹി തന്നാടകം നാമ. 9

പല രസങ്ങളും ഭാവങ്ങളും ചേഷ്ടകളും ഉൾക്കൊള്ളുന്നതും സുഖദുഃഖങ്ങളു ളവാക്കുന്നതുമായ രാജാക്കന്മാരുടെ കഥ ഉള്ളതേതോ അതു നാടകമായി ഭവിക്കുന്നു.

അസ്യാവസ്ഥോപേതം
കാര്യം പ്രസമീക്ഷ്യ ബിന്ദുവിസ്താരാത്
കർത്തവ്യോങ്കഃ സോപി തു
ഗുണാന്വിതം നാട്യതത്ത്വജ്ഞൈഃ. 10

ഈ നാടകത്തിന് ആരംഭാദികളായ അഞ്ചവസ്ഥകളോടുകൂടിയ ബീജാദികളായ അർത്ഥപ്രകൃതികളെ അവലംബിച്ചുകൊണ്ട്, ബിന്ദുവിനെ വികസിപ്പിച്ച് വിശിഷ്ടമായ അങ്കം നിർമ്മിക്കേണ്ടതാണ്.

## അങ്കലക്ഷണം

അങ്ക ഇതി രൂഢിശബ്ദോ
ഭാവൈശ്ച രസൈശ്ച രോഹയത്യർത്ഥാൻ
നാനാവിധാനയുക്തോ
യസ്മാത്തസ്മാദ് ഭവേദങ്കഃ. 11

അങ്കമെന്നതു മടിത്തട്ട് എന്നർത്ഥത്തിൽ പ്രസിദ്ധമായ ഒരു ശബ്ദമാണ്. പല പ്രകാരത്തിൽ ലാളിച്ചുകൊണ്ട് കുട്ടികളെ മടിയിലേറ്റിയിരുത്താറുണ്ടല്ലോ. അതുപോലെ അർത്ഥങ്ങളെ ഭാവങ്ങളോടും രസങ്ങളോടുംകൂടി നാനാസംവിധാനങ്ങളോടെ തന്നിലേറ്റി ഇരുത്തുന്നതുകൊണ്ടു നാടകവിഭാഗങ്ങൾക്ക് അങ്കമെന്ന പേർ വന്നു ചേർന്നു.

അങ്കസമാപ്തിഃ കാര്യാ
കാവ്യച്ഛേദേന ബീജസംഹാരഃ
വസ്തു വ്യാപീ ബിന്ദുഃ
കാവ്യസമുത്ഥോത്ര നിത്യം സ്യാത്. 12

അങ്കം അവസാനിപ്പിക്കണം. കാവ്യം മുറിച്ചു ബീജം ഉപസംഹരിക്കണം. എന്നാൽ കാവ്യത്തിലെ ബിന്ദു എപ്പോഴും ഇതിവൃത്തത്തിലാകെ വ്യാപിച്ചിരിക്കണം.

യത്രാർത്ഥസ്യ സമാപ്തി-
ര്യത്ര ച ബീജസ്യ ഭവതി സംഹാരഃ
കിഞ്ചിദവലഗ്നബിന്ദുഃ
സോങ്ക ഇതി സദാവഗന്തവ്യഃ. 13

ഏതിൽ അർത്ഥം അവസാനിക്കുമോ ഏതിൽ ബീജം ഉപസംഹൃതമാകുമോ ഏതിൽ ബിന്ദുവിന്റെ ഒരംശം തങ്ങിനില്ക്കുമോ അതാണ് അങ്കം എന്നു മനസ്സിലാക്കുക.

യേ നായകാ നിഗദിതാ-
സ്തേഷാം പ്രത്യക്ഷചരിതസംഭോഗഃ
നാനാവസ്ഥോപേതഃ
കാര്യസ്ത്വങ്കോഽവികൃഷ്ടസ്തു. 14

ധീരോത്താദി നായകന്മാരുടെ ചരിത്രം പ്രത്യക്ഷമായി അനുഭവപ്പെടുത്തുന്നതും പല അവസ്ഥകളോടു ചേർന്നതുമായിരിക്കണം അങ്കം. അത് അധികം നീണ്ടു പോകരുത്.

നായകദേവീഗുരുജന-
പുരോഹിതാമാത്യസാർത്ഥവാഹാനാം
നൈകരസാന്തരവിഹിതോ-
ഹ്യങ്ക ഇതി സ വേദിതവ്യസ്തു. 15

നായകൻ, നായിക, അവരുടെ ഗുരുജനങ്ങൾ, പുരോഹിതൻ, മന്ത്രി, കച്ചവടക്കാർ തുടങ്ങിയവരുടെ അനേകം രസഭേദങ്ങളോടെ നിർമ്മിക്കപ്പെടുന്നതാണങ്കം എന്നു മനസ്സിലാക്കുക.

[പഞ്ചാവരാ ദശപരാ
ഹ്യങ്കാഃ സ്യുർന്നാടകേ പ്രകരണേ ച
നിഷ്ക്രാമഃ സർവ്വേഷാം
യസ്മിന്നങ്കഃ സ വിജ്ഞേയഃ. 16

നാടകത്തിനും പ്രകരണത്തിനും ചുരുങ്ങിയതഞ്ചങ്കം വേണം. പത്തിലേറെ അങ്കം പാടില്ല. അവസാനത്തിൽ എല്ലാ കഥാപാത്രങ്ങളും ഏതിൽ അണിയറയിലേയ്ക്കു പോകുന്നുവോ അതാണ് അങ്കം.]

ക്രോധപ്രസാദശോകാഃ
ശാപോത്സർഗ്ഗോഥ വിദ്രവോദ്വാഹൌ
അത്ഭുതസംഭവദർശന-
മങ്കേ പ്രത്യക്ഷജാനി സ്യുഃ. 17

ക്രോധം, പ്രസാദം, ശോകം, ശാപമോക്ഷം, പേടിച്ചോട്ടം, വിവാഹം. അത്ഭുതത്തിന്റെ ആരംഭാവസാനങ്ങൾ ഇതൊക്കെ അങ്കത്തിൽ പ്രത്യക്ഷമായി കാണിക്കാവുന്നതാണ്.

ഏകദിവസപ്രവൃത്തം
കാര്യസ്ത്വങ്കോർത്ഥബീജമധികൃത്യ
ആവശ്യകകാര്യാണാ-
മവിരോധേന പ്രയോഗേഷു. 18

ബീജത്തെ അവലംബിച്ചു ഒരു ദിവസംകൊണ്ടു നടന്ന കാര്യം മാത്രമേ ഒരങ്കത്തിൽ പ്രയോഗിക്കാവൂ. അത് അത്യാവശ്യകാര്യങ്ങൾക്കൊന്നും മുടക്കം വരാത്ത വിധത്തിൽ ക്രമപ്പെടുത്തുകയും വേണം.

ഏകാങ്കേന കദാചിത്
ബഹൂനി കാര്യാണി യോജയേദ്ധീമാൻ
ആവശ്യകാവിരോധേന
തത്ര കാര്യാണി കാര്യാണി. 19

ബുദ്ധി ഉള്ള ആൾക്ക് അനേകം കാര്യങ്ങൾ ഒരങ്കത്തിൽ ഘടിപ്പിക്കാൻ കഴിയും. എന്നാൽ അവിടെയും അത്യാവശ്യകാര്യങ്ങൾക്കു മുടക്കം വരാത്തവിധത്തിൽ വേണം കാര്യങ്ങൾ ചെയ്യുവാൻ.

രംഗം തു യേ പ്രവിഷ്ടാഃ
സർവ്വേഷാം ഭവതി തത്ര നിഷ്ക്രാമഃ

ബീജാർത്ഥയുക്തിയുക്തം
കൃത്വാ കാര്യം യഥാർത്ഥരസം. 20

രംഗത്തിൽ പ്രവേശിച്ചവർ എല്ലാവരും അർത്ഥരസങ്ങൾക്കു യോജിച്ചവിധത്തിൽ ബീജരൂപമായ അർത്ഥത്തോടു ബന്ധം വരുത്തി കാര്യം നിർവ്വഹിച്ചതിനുശേഷം അണിയറയിലേയ്ക്കു മടങ്ങേണ്ടതാണ്.

ജ്ഞാത്വാ ദിവസാവസ്ഥാം
ക്ഷണയാമമുഹൂർത്തലക്ഷണോപേതാം
വിഭജേത് സർവ്വമശേഷം
പൃഥക് പൃഥക് കാര്യമങ്കേഷു 21

ക്ഷണം, യാമം, മുഹൂർത്തം എന്ന വിഭാഗങ്ങളോടുകൂടിയ ദിവസത്തിന്റെ സ്വഭാവം മനസ്സിലാക്കി അങ്കങ്ങളിൽ എല്ലാ കാര്യവും വെവ്വേറെ വേർതിരിച്ചു കാണിക്കേണ്ടതാണ്.

ദിവസാവസാനകാര്യം
യദ്യങ്കേ നോപപദ്യതേ സർവ്വം
അങ്കച്ഛേദം കൃത്വാ
പ്രവേശകൈസ്തദ്വിധാതവ്യം. 22

ഒരേ ദിവസത്തിൽത്തന്നെ അവസാനിക്കാവുന്ന കാര്യം മുഴുവനും ഒരങ്കത്തിൽ ഇണങ്ങുകയില്ലെന്നുവന്നാൽ അവിടെ അങ്കമവസാനിപ്പിച്ച് അക്കാര്യം പ്രവേശാദികൾ കൊണ്ടു സൂചിപ്പിക്കേണ്ടതാണ്.

[വിപ്രകൃഷ്ടം തു യോ ദേശം
ഗച്ഛേത് കാര്യവശാനുഗഃ
അങ്കച്ഛേദേƒഥ സംക്ഷേപാ-
ന്നിർദ്ദിശേത്തം പ്രവേശകൈഃ. 23

ദൂരദേശത്തേയ്ക്കു കാര്യവശാൽ ആരെങ്കിലും പോകുന്നപക്ഷം അക്കാര്യം അങ്കമവസാനിച്ചതിനുശേഷം പ്രവേശകാദികൾകൊണ്ടു സൂചിപ്പിക്കേണ്ടതാണ്.]

സന്നിഹിതനായകോƒങ്കഃ
കർത്തവ്യോ നാടകേ പ്രകരണേ ച
പരിജനകഥാനുബന്ധഃ
പ്രവേശകശ്ചാപി കർത്തവ്യഃ. 24

നാടകത്തിലും പ്രകരണത്തിലും നായകനോ നായികയോ ഉള്ളതായിട്ടുവേണം അങ്കം നിർമ്മിക്കുവാൻ. പരിജനസംഭാഷണരൂപത്തിൽ പ്രവേശകവും നിർമ്മിക്കണം.

പ്രകരണനാടകവിഷയേ
പഞ്ചാദ്യാ ദശപരാ ഭവന്ത്യങ്കാഃ
അങ്കാന്തരസന്ധിഷു ച
പ്രവേശകാസ്തേഷു താവന്തഃ 25

പ്രകരണത്തിലും നാടകത്തിലും അഞ്ചു മുതൽ പത്തുവരെ അങ്കങ്ങളാവാം. അങ്കങ്ങൾ തമ്മിൽ ചേരുന്ന സന്ധികളെത്രയുണ്ടോ അത്ര പ്രവേശകാദികളും വരുന്നു.

[അനയോരന്തരവിഹിതഃ
പ്രവേശകോƒർത്ഥക്രിയാം സമഭിവീക്ഷ്യ

സംക്ഷേപാർത്ഥഃ സന്ധി-
ഷ്വർത്ഥാനാം സന്നിധാതവ്യഃ. 26

അങ്കങ്ങളുടെ ഇടയിൽ കാര്യങ്ങളുടെ യോജിപ്പുനോക്കി പ്രവേശകം ചേർക്കേണ്ടതാണ്.]

അങ്കച്ഛേദം കൃത്വാ
മാസകൃതം വർഷസഞ്ചിതം വാപി
തത് സർവ്വം കർത്തവ്യം,
വർഷാദൂർദ്ധ്വം ന തു കദാചിത്, 27

ഒരു മാസംകൊണ്ടു നടന്നതോ ഒരു വർഷംകൊണ്ടു നടന്നതോ ആയ കാര്യം അങ്കം മുറിച്ച് പ്രവേശകാദികളിൽ കാണിക്കാവുന്നതാണ്. ഒരു വർഷത്തിലധികം കൊണ്ടു നടന്ന കാര്യം ഒരിക്കലും കാണിച്ചുകൂടാ.

യഃ കശ്ചിത് കാര്യവശാത്
ഗച്ഛതി പുരുഷഃ പ്രകൃഷ്ടമധ്വാനം
തത്രാപ്യങ്കച്ഛേദഃ
കർത്തവ്യഃ പൂർവ്വവത് തജ്ജ്ഞൈഃ. 28

ആരെങ്കിലും കാര്യവശാൽ ദീർഘയാത്ര ചെയ്യുന്നതായാൽ അവിടെയും മുൻ പറഞ്ഞപോലെ അങ്കം മുറിക്കേണ്ടതാണ്.

അങ്കാന്തരാനുസാരീ
സംക്ഷേപം സമധികൃത്യ സന്ധീനാം
പ്രകരണനാടകവിഷയേ
പ്രവേശകഃ സംവിധാതവ്യഃ. 29

മാറ്റത്തിന്നനുസരിച്ച കാര്യങ്ങൾ സംക്ഷേപിക്കുവാൻവേണ്ടി പ്രകരണത്തിലും നാടകത്തിലും അങ്കസന്ധികളിൽ പ്രവേശകം ചേർക്കേണ്ടതാണ്.

നോത്തമമദ്ധ്യമപുരുഷൈ-
രാചരിതോ നാപ്യുദാത്തവചനകൃതഃ
പ്രാകൃതഭാഷാചാരഃ
പ്രയോഗമാശ്രിത്യ കർത്തവ്യഃ. 30

പ്രവേശകം ഉത്തമന്മാരോ മദ്ധ്യമന്മാരോ ആയ കഥാപാത്രങ്ങളെക്കൊണ്ടു കല്പിച്ചതാകരുത്. സംസ്കൃതഭാഷയിൽ രചിച്ചതുമാകരുത്. പ്രാകൃതഭാഷയും പ്രാകൃതാചാരവും ചേർന്നതായിരിക്കണം പ്രവേശകപ്രയോഗം.

കാലോത്ഥാനഗതിരസൌ
വ്യാഖ്യാസംരംഭകാര്യവിഷയാണാം
അർത്ഥാഭിധാനയുക്തഃ
പ്രവേശകഃ സ്യാദനേകാർത്ഥഃ. 31

കാലവിശേഷത്തിന്റെ ആവിർഭാവത്തെ സൂചിപ്പിക്കുക, വ്യാഖ്യാനം, സംരംഭം, കാര്യം, വിഷയം എന്നിവയുടെ പ്രയോജനം തുറന്നു പറയുക എന്നിങ്ങനെ അനേകം കാര്യം പ്രവേശകംകൊണ്ടു സാധിക്കുന്നു.

ബഹ്വാശ്രയമപി കാര്യം
പ്രവേശകൈഃ സംക്ഷിപേച്ച സന്ധിഷു വാ

ബഹുചൂർണ്ണപദൈര്യുക്തം
ജനയതി ഖേദം പ്രയോഗസ്യ. 32

പലരെയും സംബന്ധിച്ച കാര്യമാണെങ്കിൽ അതും അങ്കസന്ധികളിൽ പ്രവേശകങ്ങളെക്കൊണ്ട് ഒതുക്കിപ്പറയണം. വളരെയേറെ ചെറുഗദ്യങ്ങൾ ചേർന്നതായാൽ അത് പ്രയോഗത്തിനു ക്ലേശമുളവാക്കും.

യത്രാർത്ഥസ്യ സമാപ്തിർ-
ന്ന ഭവത്യങ്കേ പ്രയോഗബാഹുല്യാത്
വൃത്താന്തസ്വല്പകഥൈഃ
പ്രവേശകൈഃ സോഭിധാതവ്യഃ. 33

പ്രയോഗങ്ങളുടെ ബാഹുല്യം നിമിത്തം അങ്കത്തിൽ വേണ്ട കാര്യം മുഴുവൻ പറയാൻ സാധിക്കാതെവരുന്നപക്ഷം കാര്യങ്ങൾ ചുരുക്കിപ്പറയുന്ന പ്രവേശകങ്ങൾ കൊണ്ട് അതു സൂചിപ്പിക്കേണ്ടതാണ്.

യുദ്ധം രാജ്യഭ്രംശോ
മരണം നഗരോപരോധനം ചൈവ
പ്രത്യക്ഷാണി തു നാങ്കേ
പ്രവേശകൈഃ സംവിധേയാനി. 34

യുദ്ധം, രാജ്യഭ്രംശം, മരണം, നഗരനിരോധം ഇവയൊന്നും അങ്കാഭിനയത്തിൽ പ്രത്യക്ഷങ്ങളാവുകയില്ല. അവ പ്രവേശകങ്ങളെക്കൊണ്ടു സൂചിപ്പിക്കേണ്ടതാണ്.

അങ്കേ പ്രവേശകേ വാ
പ്രകരണമാശ്രിത്യ നാടകേ വാപി
ന വധഃ കർത്തവ്യഃ സ്യാ-
ദ്യസ്തത്ര തു നായകഃ ഖ്യാതഃ. 35

അങ്കത്തിലോ പ്രവേശകത്തിലോ, നാടകത്തിലും പ്രകരണത്തിലും പ്രസിദ്ധനായ വധം പാടുള്ളതല്ല.

അപസരണമേവ കാര്യം
സന്ധിർവ്വാ ഗ്രഹണമേവ വാ നിത്യം
തൈസ്തൈഃ കാര്യവിശേഷൈഃ
പ്രവേശകൈഃ സൂചയേച്ചൈവ. 36

ഓടിപ്പോവുകയോ സന്ധിചെയ്യുകയോ പിടിയിൽപ്പെടുകയോ ചെയ്യാവുന്നതാണ്. അത് ഓരോ കാര്യങ്ങൾ വഴിക്ക് പ്രവേശകാദികളെക്കൊണ്ടു സൂചിപ്പിക്കുക മാത്രമേ ചെയ്യാവൂ.

മദ്ധ്യമപാത്രൈഃ കാര്യോ
നിത്യം വിഷ്കംഭകസ്തു വിജ്ഞേയഃ
സംസ്കൃതവചനാനുഗതഃ
സംക്ഷിപ്താർത്ഥഃ പ്രവേശകവത്. 37

മദ്ധ്യമകഥാപാത്രങ്ങളെക്കൊണ്ട് അവതരിപ്പിക്കുന്ന അർത്ഥോപക്ഷേപകത്തിന് വിഷ്കംഭകമെന്നു പേർ. സംസ്കൃതഭാഷയും അതിലുണ്ടാവണം. പ്രവേശകംപോലെ കാര്യങ്ങൾ സംക്ഷേപിച്ചു പ്രതിപാദിക്കുകയും ചെയ്യണം.

ശുദ്ധഃ സങ്കീർണ്ണോ വാ
ദ്വിവിധഃ ഖലു നാടകേ പ്രയോഗജ്ഞൈഃ

മദ്ധ്യമപാത്രൈഃ ശുദ്ധഃ
സങ്കീർണ്ണോ നീചമദ്ധ്യകൃതഃ. 38

ശുദ്ധം സങ്കീർണ്ണം എന്നു നാടകത്തിൽ വിഷ്കംഭം രണ്ടുവിധം. മദ്ധ്യമപാത്രങ്ങൾ മാത്രമുള്ളതു ശുദ്ധം. അധമങ്ങളും മദ്ധ്യമങ്ങളുമായ കഥാപാത്രങ്ങളുള്ളതു സങ്കീർണ്ണം.

അങ്കാന്തരേ മുഖേ വാ
പ്രകരണമാശ്രിത്യ നാടകേ വാപി
വിഷ്കംഭകസ്തു നിയതഃ
കർത്തവ്യോ മദ്ധ്യമൈരധമൈഃ. 39

രണ്ടങ്കങ്ങളുടെ മദ്ധ്യത്തിലും നാടകാരംഭത്തിൽത്തന്നെയും പ്രകരണനാടകങ്ങളിൽ വിഷ്കംഭം കല്പിക്കാവുന്നതാണ്. അതിൽ മദ്ധ്യമകഥാപാത്രങ്ങളും അധമകഥാപാത്രങ്ങളും ഉണ്ടാവുകയും ചെയ്യാം.

ന മഹാജനപരിവാരം
കർത്തവ്യം നാടകം പ്രകരണം വാ
യേ തത്ര കാര്യപുരുഷാ-
ശ്ചത്വാരഃ പഞ്ച വാ തേ സ്യുഃ. 40

നാടകത്തിനും പ്രകരണത്തിനും വളരെയധികം കഥാപാത്രങ്ങളുണ്ടാവരുത്. അവയിൽ കാര്യകർത്താക്കളായി നാലോ അഞ്ചോ കഥാപാത്രങ്ങൾ മാത്രമേ ഉണ്ടാകാവൂ.

കാവ്യം ഗോപുച്ഛാഗ്രം
കർത്തവ്യം കാര്യബന്ധമാസാദ്യ
യേ ചോദാത്താ ഭാവാ-
സ്തേ സർവ്വേ പൃഷ്ഠതഃ കാര്യാഃ 41

പ്രധാനകാര്യത്തോടു ബന്ധം വരുന്ന വിധത്തിൽ ഗോപുച്ഛംപോലെ - പശുവിൻ വാലുപോലെ - അറ്റം കൂർത്തുവരുമാറ് കാവ്യം നിർമ്മിക്കണം. ഉൽകൃഷ്ടഭാവങ്ങളെല്ലാം പിന്നിലേയ്ക്ക് - അവസാനത്തിലേയ്ക്ക് - വെയ്ക്കുകയും വേണം.

സർവ്വേഷാം കാവ്യാനാം
നാനാരസഭാവയുക്തിയുക്താനാം
നിർവ്വഹണേ കർത്തവ്യോ
നിത്യം ഹി രസോത്ഭുതസ്തജ്ഞൈഃ. 42

പല രസങ്ങളും പല ഭാവങ്ങളും പലഘടനകളുമുൾക്കൊള്ളുന്ന എല്ലാ കാവ്യങ്ങൾക്കും നിർവ്വഹണത്തിൽ നിയമേന അത്ഭുതരസമുണ്ടാകണം.

നാടകലക്ഷണമേത-
ന്മയാ സമാസേന കീർത്തിതം വിധിവത്
പ്രകരണമതഃ പരമഹം
ലക്ഷണയുക്ത്യാ പ്രവക്ഷ്യാമി. 43

നാടകലക്ഷണമിതാ ഞാൻ ചുരുക്കത്തിൽ വേണ്ടവിധം വിവരിച്ചു കഴിഞ്ഞു. ഇനി പ്രകരണത്തിന്റെ ലക്ഷണം വിശദീകരിക്കാം.

2. പ്രകരണം

യത്ര കവിരാത്മശക്ത്യാ
വസ്തുശരീരഞ്ച നായകം ചൈവ
ഔത്പത്തികം പ്രകരുതേ
പ്രകരണമിതി തദ്ബുധൈർജ്ഞേയം. 44

ഏതിലാണോ കവി തന്റെ ബുദ്ധിശക്തികൊണ്ടു ഇതിവൃത്തശരീരത്തേയും നായകനേയും സൃഷ്ടിക്കുന്നത് അതാണ് പ്രകരണം-പ്രകൃഷ്ടമായ കരണം-ഉൽകൃഷ്ടമായ സൃഷ്ടി-ഉള്ളതുകൊണ്ട് ഇതിന് പ്രകരണമെന്ന പേരുണ്ടായി. ഇതിവൃത്തവും നായകനും കവിയുടെ സൃഷ്ടിയാണല്ലോ.

യദനാർഷമഥാകാര്യം
കാവ്യാത് പ്രകര്യോത്യഭൂതഗുണയുക്തം
ഉത്പന്നബീജവസ്തു
പ്രകരണമിതി തദപി വിജ്ഞേയം. 45

ഋഷികളുടെ പുരാണാദികൾ വിട്ടു ബൃഹൽകഥ തുടങ്ങിയ ഏതെങ്കിലും കാവ്യത്തിൽനിന്നു പ്രസിദ്ധമായ കാര്യബീജവും ഇതിവൃത്തവും സ്വീകരിക്കാവുന്നതാണ്. എന്നാൽ മുൻപില്ലാത്ത ചില ഗുണങ്ങൾ കവി സ്വയം കല്പിച്ചിരിക്കണം. ഇങ്ങനെ ചെയ്താൽ അതും പ്രകരണമാകുന്നതാണ്.

യന്നാടകേ മയോക്തം
വസ്തുശരീരം ച വൃത്തിഭേദാശ്ച
തത് പ്രകരണേƒപി യോജ്യം
സലക്ഷണം സർവ്വസന്ധിഷു തു. 46

നാടകത്തിൽ ഞാൻ ഇതിവൃത്തസ്വരൂപവും വൃത്തിവിശേഷങ്ങളും എന്തൊക്കെപ്പറഞ്ഞിട്ടുണ്ടോ, അതെല്ലാം പ്രകരണത്തിലും ലക്ഷണമൊപ്പിച്ച് സന്ധികളിലെല്ലാം യോജിപ്പിക്കേണ്ടതാണ്.

വിപ്രവണിക്സചിവാനാം
പുരോഹിതാമാത്യസാർത്ഥവാഹാനാം
ചരിതം യന്നൈകവിധം,
ജ്ഞേയം തത് പ്രകരണം നാമ. 47

ബ്രാഹ്മണൻ, കച്ചവടക്കാരൻ, മന്ത്രി, പുരോഹിതൻ, സേനാപതി, സാർത്ഥവാഹൻ-സംഘം ചേർന്നു നടന്നു കച്ചവടം ചെയ്യുന്നവൻ-എന്നിവരുടെ പലവിധം കഥയുള്ളതു പ്രകരണമാണ്.

നോദാത്തനായകകൃതം
ന ദിവ്യചരിതം ന രാജസംഭോഗം
ബാഹ്യജനസമ്പ്രയോഗം
തദ്ജ്ഞേയം പ്രകരണം തജ്ജ്ഞൈഃ. 48

പ്രകരണത്തിൽ ധീരോദാത്തനായകൻ പാടില്ല. ദിവ്യന്മാരുടെ കഥയും അരുത്. രാജാക്കന്മാരുടെ സുഖഭോഗവും നിഷിദ്ധമാണ്. പുറമെയുള്ള സാധാരണജനങ്ങൾ ഉണ്ടായിരിക്കണം.

ദാസവിടശ്രേഷ്ഠിയുതം
വേശസ്ത്ര്യുപചാരകാരണോപേതം

മന്ദകുലസ്ത്രീചരിതം
കാവ്യം കാര്യം പ്രകരണേ തു. 49

പ്രകരണത്തിൽ ദാസൻ വിടൻ ചെട്ടി എന്നിവരുണ്ടാകണം. വേശ്യാവിനോദത്തിന് കാരണമുണ്ടായിരിക്കണം. കുലസ്ത്രീകളുടെ കഥ ചുരുങ്ങിയിരിക്കുകയും വേണം.

സചിവശ്രേഷ്ഠിബ്രാഹ്മണ–
പുരോഹിതാമാത്യസാർത്ഥവാഹാനാം
ഗൃഹവാർത്താ യത്ര ഭവേ–
ന്ന തത്ര വേശ്യാംഗനാ കാര്യാ. 50

മന്ത്രി, ചെട്ടി, ബ്രാഹ്മണൻ, പുരോഹിതൻ, സേനാപതി, സാർത്ഥവാഹൻ ഇവരുടെ ഗൃഹകഥയാണ് പ്രകരണത്തിലുള്ളതെങ്കിൽ, അതിൽ വേശ്യാസ്ത്രീ ഉണ്ടാവരുത്.

യദി വേശയുവതിയുക്തം
ന കുലസ്ത്രീസംഗമോ ഭവേത്തത്ര
അഥ കുലജനപ്രയുക്തം
ന വേശയുവതിർഭവേത്തത്ര. 51

വേശ്യാസ്ത്രീ ഉള്ളതാണെങ്കിൽ അതിൽ കുലസ്ത്രീപ്രാപ്തി ഉണ്ടാകരുത്. കുലസ്ത്രീയുള്ളതാണെങ്കിൽ അതിൽ വേശ്യാസ്ത്രീയുണ്ടാവരുത്.

യദി വാ കാരണയുക്ത്യാ
വേശകുലസ്ത്രീകൃതോപചാരഃ സ്യാത്
അവികൃതഭാഷാചാരം
തത്ര തു പാഠ്യം പ്രയോക്തവ്യം. 52

തക്ക കാരണം കാണിക്കുന്നപക്ഷം വേശ്യവിനോദവും കുലസ്ത്രീസേവനവും ആവാം. എന്നാൽ ഭാഷയ്ക്കും ആചാരത്തിനും മാറ്റം വരുത്താതെ അവിടെ പാഠ്യം പ്രയോഗിക്കേണ്ടതാണ്.

## നാടിക

അനയോശ്ച ബന്ധയോഗാ–
ദന്യോ ഭേദഃ പ്രയോക്തൃഭിഃ കാര്യഃ
പ്രഖ്യാതസ്ത്വിതരോ വാ
നാടകയോഗേ പ്രകരണേ ച. 53

ഈ പ്രകരണവും നാടകവും കൂട്ടിച്ചേർത്ത് നാടകത്തിലെ പ്രഖ്യാതത്വവും പ്രകരണത്തിലെ കല്പിതത്വവും യോജിപ്പിച്ച് മറ്റൊരു രൂപകവും പ്രയോഗിക്കാവുന്നതാണ്.

പ്രകരണനാടകഭേദോ–
ദുത്പാദ്യം വസ്തു നായകോ നൃപതിഃ
അന്തഃപുരസംഗീതക–
കന്യാമധികൃത്യ കർത്തവ്യാ
സ്ത്രീപ്രായാ ചതുരങ്കാ
ലളിതാഭിനയാത്മികാ സുവിഹിതാംഗീ
ബഹുനൃത്തപാഠ്യഗീതാ
രതിസംഭോഗാത്മികാ ചൈവ

രാജോപചാരയുക്താ
പ്രസാദനക്രോധസംയുക്താ
നായകദേവീദൂതീ–
സപരിജനാ നാടികാ ജ്ഞേയാ. 54

പ്രകരണത്തിൽനിന്നും നാടകത്തിൽനിന്നും വ്യത്യാസപ്പെട്ടതാണ് നാടിക, അതിൽ ഇതിവൃത്തം കല്പിതവും നായകൻ പ്രഖ്യാതനായ രാജാവുമായിരിക്കണം. അന്തഃപുരത്തിലെ കന്യകയേയോ സംഗീതശാലയിലെ കന്യകയേയോ അധികരിച്ചാണ് അതു നിർമ്മിക്കേണ്ടത്. സ്ത്രീപാത്രങ്ങൾ ധാരാളം വേണം. അങ്കം നാലുമാത്രം. കൈശികീവൃത്തിക്കു പ്രാധാന്യമുള്ള ലളിതാഭിനയങ്ങൾ ഉണ്ടായിരിക്കണം. കൈശികീവൃത്തിയുടെ അംഗങ്ങളെല്ലാം വേണ്ടുംവണ്ണം ഘടിപ്പിച്ചിരിക്കണം. നൃത്തഗീതപാഠ്യങ്ങൾ ധാരാളം വേണം. ശൃംഗാരപൂർവ്വകമായ രാജ്യസുഖപ്രാപ്തി വേണം. രാജസംബന്ധികളായ ഉപചാരങ്ങൾ വേണം. ക്രോധം, പ്രസാദനം, വ്യാജം ഇവയോടു ചേർന്നിരിക്കണം. നായകന്റെ പ്രഥമപത്നിയായ രാജ്ഞിയുടെ ദൂതികളായ പരിജനങ്ങൾ പലരും വേണം. ഇങ്ങനെയുള്ള ഒരു ഉപരൂപകമാണ് നാടിക.

പ്രകരണനാടകലക്ഷണ–
മുക്തം വിപ്രാ ! മയാ സമാസേന
വക്ഷ്യാമ്യതഃ പരമഹം
ലക്ഷണയുക്ത്യാ സമവകാരം. 55

ബ്രാഹ്മണരേ! ഞാൻ പ്രകരണത്തിന്റെയും നാടകത്തിന്റെയും ലക്ഷണം ചുരുക്കിപ്പറഞ്ഞുകഴിഞ്ഞു. ഇനി ഞാൻ ലക്ഷണത്തോടുകൂടി സമവകാരം വിവരിക്കാം.

നാടികാലക്ഷണമാണ് ഇതിനുമുൻപു പറഞ്ഞതെങ്കിലും ആ നാടിക നാടകപ്രകരണാംശങ്ങൾ കൂട്ടിച്ചേർത്ത ഒരു സമ്മിശ്രസൃഷ്ടിയായതുകൊണ്ട് നാടികാലക്ഷണം കഴിഞ്ഞപ്പോഴേ നാടകപ്രകരണങ്ങൾ അവസാനിച്ചുള്ളൂ എന്നത്രേ മുനിയുടെ ആശയം.

3. സമവകാരം

ദേവാസുരബീജകൃതഃ
പ്രഖ്യാതോദാത്തനായകശ്ചൈവ
ത്ര്യങ്കസ്തഥാ ത്രികപട–
സ്ത്രിവിദ്രവഃ സ്യാത് ത്രിശൃംഗാരഃ
ദ്വാദശനായകബഹുളോ
ഹ്യഷ്ടാദശനാഡികാപ്രമാണശ്ച. 56

സമവകാരത്തിലെ കഥാബീജം ദേവാസുരഗതമായിരിക്കണം. നായകൻ പ്രഖ്യാതനും ഉദാത്തനുമാകണം. അതിൽ അങ്കം മൂന്നുമാത്രം. മൂന്നു കപടവും മൂന്നു ഓട്ടവും മൂന്നു ശൃംഗാരവും വേണം. നായകന്മാർ പന്ത്രണ്ടുപേരുണ്ടായിരിക്കണം. പതിനെട്ടുനാഴിക സമയംകൊണ്ട് നടന്നതായിരിക്കണം ഇതിവൃത്തം.

വക്ഷ്യാമ്യസ്യാങ്കവിധീം
യാവത്യോ നാഡികാ യത്ര
അങ്കസ്തു സപ്രഹസനഃ
സവിദ്രവഃ സപകടഃ സവീഥീകഃ

ദ്വാദശനാഡീയുക്തഃ
പ്രഥമഃ കാര്യഃ സ്ത്രിയോപേതഃ
കാര്യസ്തഥാ ദ്വിതീയഃ
സമാശ്രിതോ നാഡികാശ്ചതസ്രസ്തു
വസ്തുസമാപനവിഹിതോ
ദ്വിനാഡികഃ സ്യാത് തൃതീയസ്തു. 57

ഇനി ഞാൻ ഏതേതങ്കത്തിൽ എത്രയെത്ര നാഴിക വേണമെന്നു വിവരിക്കാം. ഹാസ്യം, ഓട്ടം, കപടം, വീഥ്യംഗങ്ങൾ, കാമശൃംഗാരോചിതമായ സ്ത്രീപാത്രം ഇവയെല്ലാമുള്ള ഒന്നാമങ്കത്തിന് പന്ത്രണ്ടു നാഴിക സമയമാണ് വിധിച്ചിട്ടുള്ളത്. അതുപോലുള്ള രണ്ടാമത്തെ അങ്കത്തിനു നാലു നാഴിക. ഇതിവൃത്തസമാപ്തി വരുന്ന മൂന്നാമങ്കത്തിന് രണ്ടു നാഴിക മാത്രം.

നാഡീസംജ്ഞാ ജ്ഞേയാ
മാനം കാലസ്യ യന്മുഹൂർത്താർദ്ധം
തന്നാഡികാപ്രമാണം
യഥോക്തമങ്കേഷു സംയോജ്യം. 58

ഒരു മുഹൂർത്തത്തിന്റെ പകുതി സമയമാണ് നാഴിക. (ദിവസത്തിന്റെ മുപ്പതിലൊരു ഭാഗം മുഹൂർത്തം) ആ നാഴികക്കണക്കാണ് മുൻപറഞ്ഞവിധം അങ്കങ്ങളിൽ ഉപയോഗിക്കേണ്ടത്.

അങ്കോങ്കസ്ത്വന്യാർത്ഥഃ
കർത്തവ്യഃ കാവ്യബന്ധമാസാദ്യ
അർത്ഥം ഹി സമവകാരേ
ഹ്യപ്രതിസംബന്ധമിച്ഛന്തി. 59

കാവ്യരചനയിൽ ഓരോ അങ്കത്തിനും വെവ്വേറെ കാര്യമുണ്ടായിരിക്കണം. സമവകാരത്തിൽ കാര്യങ്ങൾക്ക് അന്യോന്യബന്ധമുണ്ടാകരുത്. സമവകാരം എന്ന പേരനുസരിച്ചു കാര്യങ്ങൾ സമവകീർണ്ണങ്ങളായിരിക്കണം. അന്യോന്യബന്ധമില്ലാത്തവയായിരിക്കണമെന്നർത്ഥം.

യുദ്ധജലസംഭവോ വാ
വായ്വഗ്നിഗജേന്ദ്രസംഭ്രമകൃതോ വാ
നഗരോപരോധജോ വാ
വിജ്ഞേയോ വിദ്രവസ്ത്രിവിധഃ. 60

വെള്ളപ്പൊക്കം, കൊടുങ്കാറ്റ് മുതലായതുകൊണ്ടുള്ള ഓട്ടം, ആന മദിച്ചു പാഞ്ഞു നടക്കുന്നതുകൊണ്ടുള്ള ഓട്ടം, യുദ്ധം, തീവെപ്പ്, നഗരനിരോധം മുതലായതു കൊണ്ടുള്ള ഓട്ടം ഇങ്ങനെയാണ് സമവകാരത്തിലെ മൂന്നുതരം ഓട്ടങ്ങൾ.

വസ്തുഗതക്രമവിഹിതോ
ദൈവവശാദ്വാ പരപ്രയുക്തോ വാ
സുഖദുഃഖോത്പത്തികൃത-
സ്ത്രീവിധഃ കപടോഽത്ര വിജ്ഞേയഃ. 61

സുഖദുഃഖങ്ങളുടെ ഉൽപ്പത്തിക്കു കാരണമായ മൂന്നുവിധം കപടം സമവകാരത്തിൽ വരാം. ഒന്ന് – ഇതിവൃത്തത്തിന്റെ ഗതിയെ അനുസരിച്ച് മനഃപൂർവ്വം ചെയ്യുന്ന

ചതി. രണ്ട് – ദൈവയോഗത്താൽ പിണയുന്ന ചതി. മൂന്ന് – അന്യനിങ്ങോട്ടു ചതിച്ചതു നിമിത്തം പകരം ചെയ്യുന്ന ചതി.

ത്രിവിധശ്ചാത്ര വിധിജ്ഞൈഃ
പൃഥക് പൃഥക് കാര്യയോഗവിഹിതാർത്ഥഃ
ശൃംഗാരഃ കർത്തവ്യോ
ധർമ്മേ ചാർത്ഥേ ച കാമേ ച. 62

സമവകാരത്തിൽ വെവ്വേറെ കാര്യമുദ്ദേശിച്ചു പ്രവർത്തിക്കുന്ന, ധർമ്മശൃംഗാരവും അർത്ഥശൃംഗാരവും കാമശൃംഗാരവും വേണം.

യസ്മിൻ ധർമ്മപ്രാപക-
മാത്മഹിതം ഭവതി സാധിതം ബഹുധാ
വ്രതനിയമതപോയുക്തോ
ജ്ഞേയോഽസൌ ധർമ്മശൃംഗാരഃ. 63

ഏതൊരു ശൃംഗാരത്തിൽ പുണ്യപ്രാപ്തി ഉണ്ടാകുന്ന വിധത്തിൽ പലതരം വ്രതങ്ങളോടും നിയമങ്ങളോടും ക്ലേശങ്ങളോടുംകൂടി ആത്മശ്രേയസ്സ് സാധിതമായിത്തീരുന്നുവോ അതാണ് ധർമ്മശൃംഗാരം.

അർത്ഥസ്യേച്ഛായാഗാത്
ബഹുധാ ചൈവാർത്ഥതോഽർത്ഥശൃംഗാരഃ
സ്ത്രീസംപ്രയോഗവിഷയേ-
ഷ്വർത്ഥാർത്ഥാ വാ രതിര്യത്ര. 64

കാര്യസിദ്ധിയിലുള്ള അഭിലാഷം നിമിത്തം ഉണ്ടാവുന്ന ശൃംഗാരം അർത്ഥശൃംഗാരമാണ്. കാര്യങ്ങൾ പലവിധമാകയാൽ അർത്ഥശൃംഗാരവും പലവിധം വരാം. അതിൽ സ്ത്രീസമാഗമത്തിലുള്ള രതി കാര്യസിദ്ധിക്കു വേണ്ടിയുള്ളതായിരിക്കും.

കന്യാവിലോഭനകൃതഃ
പ്രാപ്തൗ സ്ത്രീപുംസയോസ്തു രത്യർത്ഥം
നിഭൃതം സാവേഗം വാ
യഃ സ ഭവേത് കാമശൃംഗാരഃ. 65

അന്യോന്യാനുരാഗം നിമിത്തം സ്ത്രീപുരുഷന്മാർ രമിക്കുന്നതിന്ന് ഗൂഢമായോ, സസംഭ്രമമായോ ഒത്തുചേരുമ്പോൾ ഉണ്ടാവുന്നത് കാമശൃംഗാരം.

ഉഷ്ണിഗ്ഗായത്ര്യാദ്യാ-
ന്യന്യാനി ച യാനി ബന്ധകുടിലാനി
വൃത്താനി സമവകാരേ
കവിഭിസ്താനി പ്രയോജ്യാനി. 66

ഉഷ്ണിക്ക് ഗായത്രി തുടങ്ങിയ ഛന്ദസ്സുകളിലെ ബന്ധകൗടില്യമുള്ള വൃത്തങ്ങൾ കവികൾ സമവകാരത്തിൽ പ്രയോഗിക്കേണ്ടതാണ്.

ഏവം കാര്യസ്തജ്ജ്ഞൈർ-
ന്നാനാരസസംശ്രയഃ സമവകാരഃ
വക്ഷ്യാമ്യതഃ പരമഹം
ലക്ഷണമീഹാമൃഗസ്യാപി. 67

ഇപ്രകാരം വേണം നാനാരസങ്ങളോടുകൂടിയ സമവകാരത്തിന്റെ നിർമ്മാണം. ഇനി ഞാൻ ഈഹാമൃഗത്തിന്റെയും ലക്ഷണം വിവരിക്കാം.

4. ഈഹാമൃഗം

ദിവ്യപുരുഷാശ്രയകൃതോ
ദിവ്യസ്ത്രീകാരണോപഗതയുദ്ധഃ
സുവിഹിതവസ്തുനിബദ്ധോ
വിപ്രത്യയകാരകശ്ചൈവ
ഉദ്ധതപുരുഷപ്രായഃ
സ്ത്രീരോഷഗ്രഥിതകാവ്യബന്ധശ്ച
സംക്ഷോഭവിദ്രവകൃതഃ
സംഫേടകൃതസ്തഥാചൈവ-
സ്ത്രീഭേദനാപഹരണാ-
വമർദ്ദനപ്രാപ്തവസ്തുശൃംഗാരഃ
ഈഹാമൃഗസ്തു കാര്യഃ
സുസമാഹിതകാവ്യബന്ധശ്ച. 68

ഈഹാമൃഗത്തിൽ ദിവ്യന്മാരാകണം നായകന്മാർ, ദിവ്യസ്ത്രീ കാരണമായിട്ടുള്ള യുദ്ധം വേണം, ഇതിവൃത്തത്തിനു ദൃഢമായ ബന്ധം ഉണ്ടായിരിക്കണം. അവിശ്വാസത്തിനു നിമിത്തങ്ങൾ വേണം, ഉദ്ധതന്മാരായിരിക്കണം നായകന്മാർ മിക്കവരും, സ്ത്രീനിമിത്തമായ കോപത്തെ വിഷയീകരിക്കുന്നതാവണം കാവ്യബന്ധം. മനഃക്ഷോഭം, കുതിച്ചോട്ടം, കുത്ത്, വെട്ട്, സ്ത്രീയെ തട്ടിക്കൊണ്ടുപോകൽ, മർദ്ദിക്കൽ ഇതെല്ലാമുള്ളതാവണം. ശൃംഗാരപ്രധാനവുമായിരിക്കണം ഇതിവൃത്തം, കാവ്യബന്ധം നന്നായിരിക്കയും വേണം. ഇതാണ് ഈഹാമൃഗത്തിന്റെ ലക്ഷണം.

യദ്വ്യായോഗേ കാര്യം
യേ പുരുഷാ വൃത്തയോ രസാശ്ചൈവ
ഈഹാമൃഗേ*f*പി തേ സ്യുഃ
കേവലമമരസ്ത്രിയാ യോഗഃ 69

വ്യായോഗത്തിലെ കാര്യവും നായകന്മാരും വൃത്തികളും രസങ്ങളുമൊക്കെത്തന്നെയാണ് ഈഹാമൃഗത്തിലും വേണ്ടത്., ദേവസ്ത്രീസമാഗമം വേണമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത.

യത്ര തു വധേപ്സിതാനാം
വധേപ്യുദഗ്രോ ഭവേത്തു പുരുഷാണാം
കിഞ്ചിദ്വ്യാജം കൃത്വാ
തേഷാം യുദ്ധം ശമയിതവ്യം. 70

വധിക്കപ്പെടേണ്ടുന്ന നായകന്മാർക്കു വധം ഭവിച്ചേക്കുമെന്നുവരുമ്പോൾ എന്തെങ്കിലും വ്യാജം പ്രവർത്തിച്ച് അവരുടെ യുദ്ധത്തിന് ശമനം വരുത്തണം.

ഈഹാമൃഗസ്യ ലക്ഷണ-
മുക്തം വിപ്രാഃ സമാസേന
ഡിമലക്ഷണം തു ഭൂയോ
ലക്ഷണയുക്ത്യാ പ്രവക്ഷ്യാമി. 71

ഈഹാമൃഗത്തിന്റെ ലക്ഷണം ചുരുക്കിപ്പറഞ്ഞുകഴിഞ്ഞു. ഇനി ഡിമത്തിന്റെ സ്വരൂപം ലക്ഷണത്തോടുകൂടി വിവരിക്കാം.

5. ഡിമം

പ്രഖ്യാതവസ്തുവിഷയഃ
പ്രഖ്യാതോദാത്തനായകശ്ചൈവ
ഷഡ്രസലക്ഷണയുക്ത-
ശ്ചതുരങ്കോ വൈ ഡിമഃ കാര്യഃ 72

ഡിമത്തിൽ ഇതിവൃത്തം പ്രസിദ്ധമാവണം. നായകൻ പ്രസിദ്ധനും ധീരോദാത്തനുമാവണം. ആറു രസങ്ങൾ മാത്രം. അങ്കം നാല്. ഈ വിധമാണ് ഡിമം നിർമ്മിക്കേണ്ടത്.

ശൃംഗാരഹാസ്യവർജ്ജഃ
ശേഷൈഃ സർവ്വൈ രസൈഃ സമായുക്തഃ
ദീപ്തരസകാവ്യയോനിർ-
ന്നാനാഭാവോപസമ്പന്നഃ. 73

ഡിമത്തിൽ ആറു രസമാണ് വേണ്ടതെന്ന് പറഞ്ഞുവല്ലോ. എട്ടു രസങ്ങളിൽ ഒഴിവാക്കേണ്ട രസം ശൃംഗാരവും ഹാസ്യവുമാണ്. ബാക്കി എല്ലാ രസങ്ങളും വേണം. ഡിമത്തിനുള്ള കാവ്യം രസദീപ്തിയുള്ളതായിരിക്കണം. പല ഭാവങ്ങളുണ്ടായിരിക്കയും വേണം.

നിർഘാതോത്ക്കാവാതൈ-
രുപരാഗേണേന്ദുസൂര്യയോര്യുക്തഃ
യുദ്ധനിയുദ്ധാധർഷണ-
സംഫേടകൃതശ്ച കർത്തവ്യഃ. 74

ഇടിമുഴക്കം, കൊള്ളിമീൻ വീഴൽ, ചന്ദ്രഗ്രഹണം, സൂര്യഗ്രഹണം, യുദ്ധം, ബാഹുയുദ്ധം, ആക്രമണം, മർദ്ദനം ഇവയും ഡിമത്തിലുണ്ടായിരിക്കണം.

മായേന്ദ്രജാലബഹുളോ
ബഹുപുസ്തോത്ഥാനയോഗയുക്തശ്ച
ദേവഭുജഗേന്ദ്രരാക്ഷസ-
യക്ഷപിശാചാവകീർണ്ണശ്ച. 75

ഡിമത്തിൽ മായാപ്രയോഗങ്ങളും ഇന്ദ്രജാലപ്രയോഗങ്ങളും ധാരാളം വേണം. അനേകം മരപ്പാവകളുടെ ഉപയോഗവുമുണ്ടായിരിക്കണം. ദേവന്മാർ, നാഗത്താന്മാർ, രാക്ഷസന്മാർ, യക്ഷന്മാർ, പിശാചുക്കൾ ഇവരെല്ലാം കൂടിക്കലർന്നിരിക്കണം.

ഷോഡശനായകബഹുളഃ
സാത്ത്വത്യാരഭടിവൃത്തിസമ്പന്നഃ
കാര്യോ ഡിമഃ പ്രയത്നാ-
ന്നാനാശ്രയഭാവസമ്പന്നഃ. 76

പതിനാറ് നായകന്മാർ, സാത്ത്വതി ആരഭടി എന്ന് രണ്ട് വൃത്തികൾ, പലരേയും അവലംബിച്ചുകൊണ്ടുള്ള നാനാഭാവങ്ങൾ ഇവയെല്ലാം ചേർന്നുകൊണ്ടുള്ളതാവണം ഡിമം.

ഡിമലക്ഷണമിത്യുക്തം
മയാ സമാസേന ലക്ഷണാനുഗതം

വ്യായോഗസ്യ തു ലക്ഷണ-
മതഃ പരം സംപ്രവക്ഷ്യാമി. 77

ഡിമത്തിന്റെ സ്വരൂപം ഞാൻ ചുരുക്കത്തിൽ ലക്ഷണത്തോടുകൂടി വിവരിച്ചു കഴിഞ്ഞു. ഇനി വ്യായോഗത്തിന്റെ ലക്ഷണം പറയാം.

6. വ്യായോഗം

വ്യായോഗസ്തു വിധിജ്ഞൈഃ
കാര്യഃ പ്രഖ്യാതനായകശരീരഃ
അല്പസ്ത്രീജനയുക്ത-
സ്ത്വേകാഹകൃതസ്തഥാ ചൈവ. 78

വ്യായോഗത്തിൽ നായകൻ പ്രസിദ്ധനാവണം. സ്ത്രീകൾ കുറച്ചേ പാടുള്ളൂ. ഒരു ദിവസത്തെ കഥയേ അതിൽ ഉൾക്കൊള്ളിക്കാവൂ.

ബഹവശ്ച തത്ര പുരുഷാ
വ്യായച്ഛന്തേ യഥാ സമവകാരേ
ന ച തത്പ്രമാണയുക്തഃ
കാര്യസ്ത്വേകാങ്ക ഏവായം. 79

സമവകാരത്തിലെന്നപോലെ വ്യായോഗത്തിൽ അനേകം പുരുഷന്മാർ മല്ലടിക്കുന്നു. അതിൽ ഒരങ്കമേ ആകാവൂ.

ന ച ദിവ്യനായകകൃതഃ
കാര്യോ രാജർഷിനായകനിബദ്ധഃ
യുദ്ധനിയുദ്ധാധർഷണ-
സംഘർഷകൃതശ്ച കർത്തവ്യഃ 80

വ്യായോഗത്തിൽ നായകൻ ദിവ്യനാകരുത്. രാജർഷിയായിരിക്കണം. യുദ്ധം, മൽപ്പിടിത്തം, പിടിവലി, ഉന്ത്, തള്ള് ഇതൊക്കെ വേണം.

ഏവം വിധസ്തു കാര്യോ
വ്യായോഗോ ദീപ്തകാവ്യരസയോനിഃ
വക്ഷ്യാമ്യതഃ പരമഹം
ലക്ഷണമുത്സൃഷ്ടികാങ്കസ്യ. 81

ഈ വിധത്തിലാണ് വ്യായോഗം വേ ണ്ടത്. അതിൽ കാവ്യത്തിനും രസത്തിനും ദീപ്തി ഉണ്ടായിരിക്കണം. ഇനി ഉൽസൃഷ്ടികാങ്കത്തിന്റെ ലക്ഷണം പറയാം.

7. അങ്കം (ഉൽസൃഷ്ടികാങ്കം)

പ്രഖ്യാതവസ്തുവിഷയ-
സ്ത്വപ്രഖ്യാതഃ കദാചിദേവ സ്യാത്
ദിവ്യപുരുഷൈർവ്വിയുക്തഃ
ശേഷൈര്യുക്തോ ഭവേത് പുംഭിഃ. 82

ഉൽസൃഷ്ടികാങ്കത്തിൽ ഇതിവൃത്തം പ്രസിദ്ധമായിരിക്കണം. അപ്രസിദ്ധമായിട്ടും ചിലപ്പോൾ വരാം. കഥാപുരുഷന്മാർ ദിവ്യന്മാരാകരുത്, മനുഷ്യരാകണം.

കരുണരസപ്രായകൃതോ
നിവൃത്തയുദ്ധോദ്ധതപ്രഹാരശ്ച

സ്ത്രീപരിദേവിതബഹുളോ
നിർവ്വേദിതഭാഷിതശ്ചൈവ. 83

അങ്കത്തിൽ കരുണരസമാവണമധികം. യുദ്ധത്തിൽനിന്നുപിന്തിരിഞ്ഞവരും ആഞ്ഞുപ്രഹരിക്കുന്നവരും അതിൽ ഉണ്ടാവണം. സ്ത്രീകളുടെ വിലാപം ധാരാളം വേണം. നിർവ്വേദം പൂണ്ട വാക്കുകളും വേണം.

നാനാവ്യാകുലചേഷ്ടഃ
സാത്ത്വത്യാരഭടികൈശികീഹീനഃ
കാര്യഃ കാവ്യവിധിജ്ഞൈഃ
സതതം ഹ്യുത്സൃഷ്ടികാങ്കസ്തു. 84

ഉൽസൃഷ്ടികാങ്കത്തിൽ സങ്കടത്തോടുകൂടിയ പല ചേഷ്ടകളുമുണ്ടാവണം. ആരഭടി, കൈശികി എന്ന മൂന്നുവൃത്തിയും അതിൽ ഉണ്ടായിരിക്കരുത്. ഇതൊക്കെയാണ് ഉൽസൃഷ്ടികാങ്കത്തിന്റെ വിധി.

യദ്ദിവ്യനായകകൃതം
കാവ്യം സംഗ്രാമബന്ധവധയുക്തം
തദ്ഭാരതേ തു വർഷേ
കർത്തവ്യം കാവ്യബന്ധേഷു. 85

ദിവ്യനായകന്മാരുള്ളതും യുദ്ധം ബന്ധം വധം എന്നിവയോടുകൂടിയതും ആയ കാവ്യം ഭാരതവർഷത്തിൽ നടന്നതായി കല്പിക്കേണ്ടതാണ്.

കസ്മാദ്ഭാരതമിഷ്ടം
വർഷേഷ്വന്യേഷു ദേവവിഹിതേഷു
ഹൃദ്യാ സർവ്വാ ഭൂമിഃ
ശുഭഗന്ധാ കാഞ്ചനീ യസ്മാത്. 86

യുദ്ധവധബന്ധാദികൾക്ക് ഭാരതവർഷംതന്നെ വേണമെന്ന് പറയുവാൻ കാരണമെന്തെന്നോ ? ദേവന്മാർക്ക് വിധിച്ചിട്ടുള്ള മറ്റു വർഷങ്ങളിൽ എല്ലാ പ്രദേശവും ഹൃദ്യമാണ്, ശുഭഗന്ധമുള്ളതും, സ്വർണ്ണമയവുമാണ് എന്നുള്ളതുതന്നെ.

ഉപവനഗമനക്രീഡാ-
വിഹാരനാരീരതിപ്രമോദാഃ സ്യുഃ
തേഷു ഹി വർഷേഷു സദാ
ന ഭവതി ദുഃഖം ന വാ ശോകഃ. 87

ഭാരതമൊഴികെയുള്ള വർഷങ്ങളിൽ എല്ലാ സമയവും ഉദ്യാനഗമനം, കളി, വിനോദം സ്ത്രീസമാഗമം എന്നിവകൊണ്ടുള്ള ആഹ്ളാദങ്ങളാണ്. അവിടെ അല്ലലോ അഴലോ ഇല്ല.

യേ തേഷാമധിവാസാഃ
പുരാണവാദേഷു പർവ്വതാഃ പ്രോക്താഃ
സംഭോഗസ്തേഷു ഭവേത്
കർമ്മാരംഭോ ഭവേദസ്മിൻ. 88

ദേവന്മാരുടെ വാസസ്ഥലങ്ങളായിട്ടു പുരാണങ്ങളിൽ ഏതെല്ലാം പർവ്വതങ്ങൾ പറഞ്ഞിട്ടുണ്ടോ അവിടെയൊക്കെ സുഖഭോഗമേ ഉണ്ടാകൂ. കർമ്മാരംഭം ഈ ഭാരതഖണ്ഡത്തിൽ മാത്രമാണ്.

അങ്കസ്യ ലക്ഷണമിദം
വ്യാഖ്യാതമശേഷയോഗമാത്രഗതം
പ്രഹസനമതഃ പരമഹം
സലക്ഷണം സമ്പ്രവക്ഷ്യാമി 89

ഉൽസൃഷ്ടികാങ്കത്തിന്റെ ലക്ഷണം വ്യാഖ്യാനിച്ചുകഴിഞ്ഞു. ഇനി പ്രഹസനത്തിന്റെ ലക്ഷണം പറയാം.

8. പ്രഹസനം

പ്രഹസനമപി വിജ്ഞേയം
ദ്വിവിധം ശുദ്ധം തഥാ ച സങ്കീർണ്ണം
വക്ഷ്യാമി തയോര്യുക്ത്യാ
പൃഥക് പൃഥഗ്ലക്ഷണവിശേഷം. 90

ശുദ്ധം സങ്കീർണ്ണം എന്ന് പ്രഹസനം രണ്ടുവിധമുണ്ട്. രണ്ടിന്റെയും ലക്ഷണം വെവ്വേറെ വിവരിക്കാം.

ഭഗവത്താപസവിപ്രൈ-
രന്യൈരപി ഹാസ്യവാദസംബദ്ധം
കാപുരുഷസമ്പ്രയുക്തം
പരിഹാസാഭാഷണപ്രായം
അവികൃതഭാഷാചാരം
വിശേഷഭാവോപപന്നചരിതപദം
നിയതഗതിവസ്തുവിഷയം
ശുദ്ധം ജ്ഞേയം പ്രഹസനം തു. 91

യോഗി, മഹർഷി, ബ്രാഹ്മണൻ എന്നിവരോടോ അതുപോലുള്ള മറ്റാരോടെങ്കിലുമോ ഹാസ്യപ്രധാനമായ സംഭാഷണമുണ്ടാവണം. നികൃഷ്ടകഥാപാത്രങ്ങളാവണം ഇങ്ങനെ സംഭാഷണം ചെയ്യുന്നത്. പരിഹാസവാക്കുകൾ ധാരാളം വേണം. ഭാഷയ്ക്കോ ആചാരത്തിനോ വികൃതത്വം വരരുത്. ഹാസ്യാംഗങ്ങളായ വ്യഭിചാരിഭാവങ്ങൾക്ക് സ്ഥാനം നല്കണം. ക്നുപ്തമായ ഒരിതിവൃത്തഗതി വേണം, ഇങ്ങനെയുള്ള പ്രഹസനം ശുദ്ധമാണ്.

വേശ്യാചേടനപുംസക-
വിടധൂർത്താ ബന്ധകീ ച യത്ര സ്യുഃ
അനിഭൃതവേഷപരിച്ഛദ-
ചേഷ്ടിതകരണൈസ്തു സങ്കീർണ്ണം. 92

വേശ്യ, ചേടൻ, നപുംസകൻ, വിടൻ, ധൂർത്തൻ, കുലട ഇവരുള്ളതും പ്രകടങ്ങളായ വേഷഭൂഷാദികളും ചേഷ്ടകളും ചേർന്നതുമായ പ്രഹസനം സങ്കീർണ്ണം.

ലോകോപചാരയുക്താ
യാ വാർത്താ യശ്ച ദംഭസംയോഗഃ
സ പ്രഹസനേ പ്രയോജ്യോ
ധൂർത്തവിടവിവാദസമ്പന്നഃ. 93

ലോകത്തിൽ നടപ്പുള്ള ചില കാര്യങ്ങളും വ്യാജപ്രവൃത്തികളും പ്രഹസനത്തിൽ പ്രയോഗിക്കാവുന്നതാണ്. ധൂർത്തവിടന്മാരുടെ വിരുദ്ധവാദങ്ങളും അതിൽ ഉണ്ടായിരിക്കണം.

വീത്ഥ്യംഗൈഃ സംയുക്തം
കർത്തവ്യം പ്രഹസനം യഥായോഗം
ഭാണസ്യാപി തു ലക്ഷണ-
മതഃ പരം സമ്പ്രവക്ഷ്യാമി 94

വീഥിക്കു വിധിച്ചിട്ടുള്ള അംഗങ്ങളും പ്രഹസനത്തിൽ യുക്തംപോലെ ചേർക്കാവുന്നതാണ്. ഇനി ഭാണത്തിന്റെ ലക്ഷണം വിവരിക്കാം.

9. ഭാണം

ആത്മാനുഭൂതശംസീ
പരസംശ്രയവർണ്ണനാവിശേഷസ്തു
വിവിധാശ്രയോ ഹി ഭാണോ
വിജ്ഞേയസ്ത്വേകഹാര്യശ്ച. 95

തന്റെ അനുഭവം പ്രകാശിപ്പിക്കുന്നതും അന്യരെപ്പറ്റിയുള്ള വർണ്ണനകളുൾക്കൊള്ളുന്നതും വിവിധ വിഷയങ്ങളെ അവലംബിച്ചുകൊണ്ടുള്ളതുമായ രൂപകമാണ് ഭാണം. ഇതിൽ എല്ലാവരുടെയും ഭാഗവും ഒരാൾതന്നെ അഭിനയിക്കണം.

പരവചനമാത്മസംസ്ഥം
പ്രതിവചനൈരുത്തരോത്തരഗ്രഥിതൈഃ
ആകാശപുരുഷകഥിതൈ-
രംഗവികാരൈരഭിനയെശ്ച. 96

ഭാണത്തിൽ ചോദ്യോത്തരരൂപത്തിൽ നിബന്ധിച്ചിട്ടുള്ള വാക്യങ്ങളെക്കൊണ്ടും ആകാശവചനങ്ങളെക്കൊണ്ടും അന്യരുടെ വാക്കു തന്നിലുള്ളതാക്കി കല്പിക്കണം.

ധൂർത്തവിടസംപ്രയോജ്യോ
നാനാവസ്ഥാന്തരാത്മകശ്ചൈവ
ഏകാങ്കോ ബഹുചേഷ്ടഃ
സതതം കാര്യോ ബുധൈർഭാണഃ. 97

ധൂർത്തവിടൻ പ്രയോഗിക്കേണ്ടതും പല അവസ്ഥാവിശേഷങ്ങളോടുകൂടിയതുമായിട്ടു വേണം ഭാണരചന.

ഭാണസ്യാപി ഹി നിഖിലം
ലക്ഷണമുക്തം തഥാഗമാനുഗതം
വീഥ്യാഃ സമ്പ്രതി നിഖിലം
കഥയാമി യഥാക്രമം വിപ്രാഃ. 98

ഭാണത്തിന്റെ ലക്ഷണവും ശാസ്ത്രാനുസാരം പറഞ്ഞുകഴിഞ്ഞു. ഇനി വീഥിയുടെ ലക്ഷണം പറയാം.

10. വീഥി

വീഥീ സ്യാദേകാങ്കാ
തഥൈകഹാര്യാ ദ്വിഹാര്യാ വാ
അധമോത്തമമദ്ധ്യാഭി-
ര്യുക്താ സ്യാത് പ്രകൃതിഭിസ്തിസൃഭിഃ
സർവ്വരസലക്ഷണാഢ്യാ
യുക്താ ഹ്യംഗൈസ്ത്രയോദശഭിഃ. 99

ഒരങ്കം മാത്രമുള്ളതാണ് വീഥി. അത് ഒരു കഥാപാത്രം മാത്രമായിട്ടും രണ്ടു കഥാപാത്രങ്ങളായുമാവാം. അധമപ്രകൃതി, ഉത്തമപ്രകൃതി, മദ്ധ്യമപ്രകൃതി എന്നീ മൂന്നുതരം പ്രകൃതികളുമിതിൽ ഉണ്ടായിരിക്കണം. എല്ലാ രസങ്ങളും മുപ്പത്താറ് ലക്ഷണങ്ങളും വീഥിയിൽ വരാം. പതിമൂന്നംഗങ്ങളും അതിലുണ്ടായിരിക്കുകയും വേണം.

## വീഥ്യംഗങ്ങൾ

ഉദ്ഘാത്യകാവലഗിതാ-
വസ്പന്ദിതനാള്യസത്പ്രലാപാശ്ച
വാക്കേള്യഥപ്രപഞ്ചോ
മൃദവാധിബലേ ഛലം ത്രിഗതം
വ്യാഹാരോ ഗണ്ഡശ്ച
ത്രയോദശാംഗാന്യുദാഹൃതാന്യസ്യാഃ
അംഗാനാം വക്ഷ്യേഹം
ലക്ഷണമധുനാ യഥോദ്ദേശം. 100

1. ഉദ്ഘാത്യകം, 2. അവലഗിതം, 3. അവസ്പന്ദിതം, 4. നാളികാ, 5. അസത്പ്രലാപം, 6. വാക്കേളി, 7. പ്രപഞ്ചം, 8. മൃദവം, 9. അധിബലം, 10. ഛലം, 11. ത്രിഗതം, 12. വ്യാഹാരം, 13. ഗണ്ഡം. ഇങ്ങനെ വീഥിക്കു പതിമൂന്നംഗങ്ങളാണ്. ഇനി അംഗങ്ങളുടെ ലക്ഷണം യഥാക്രമം വിവരിക്കാം.

1. ഉത്ഘാത്യകം

പദാനി ത്വഗതാർത്ഥാനി
തദർത്ഥഗതയേ നരാഃ
യോജയന്തി പദൈരന്യൈ-
സ്തദുദ്ഘാത്യകമുച്യതേ. 101

പദങ്ങളുടെ അർത്ഥം മനസ്സിലാകാതെ വരുമ്പോൾ അതിന്റെ അർത്ഥം മനസ്സിലാകുവാൻവേണ്ടി ജനങ്ങൾ വേറെ പദങ്ങളോട് യോജിപ്പിക്കുന്നത് ഉദ്ഘാത്യകം.

2. അവലഗിതം

യത്രാന്യസ്മിൻ സമാവേശ്യ
കാര്യമന്യത് പ്രസാധ്യതേ
തച്ചാവലഗിതം നാമ
വിജ്ഞേയം നാട്യയോക്തൃഭിഃ. 102

മറ്റൊരു കാര്യത്തിൽ പ്രവേശിച്ചു വേറൊരു കാര്യം നേടുന്നത് അവലഗിതം.

3. അവസ്പന്ദിതം

ആക്ഷിപ്തേർത്ഥേ തു കസ്മിംശ്ചി-
ച്ഛുഭാശുഭസമുത്ഥിതേ
കൌശലാദുച്യതേന്യോർത്ഥ-
സ്തദവസ്പന്ദിതം ഭവേത്. 103

ശുഭമായോ അശുഭമായോ ഉള്ള ഒരർത്ഥം ആക്ഷേപിക്കപ്പെട്ടാൽ ബുദ്ധികൌശലം കൊണ്ട് അർത്ഥം മാറ്റിപ്പറയുന്നത് അവസ്പന്ദിതം.

4. നാളിക

ഹാസ്യേനോപഗതാർത്ഥാ
പ്രഹേളികാ നാളികേതി വിജ്ഞേയാ. 104

വിനോദരൂപത്തിൽ കളിയാക്കിപ്പറയുന്നത് നാളികം.

5. അസൽപ്രലാപം

മുർഖജനസന്നികർഷേ
ഹിതമപി യത്ര പ്രഭാഷതേ വിദ്വാൻ
ന ച ഗൃഹ്യതേസ്യ വചനം
വിജ്ഞേയോഽസാവസത്പ്രലാപസ്തു. 105

മൂർഖന്മാരുടെ അടുക്കൽ ഹിതമുപദേശിക്കുന്നതും അവരതു സ്വീകരിക്കാതിരിക്കുന്നതും അസൽപ്രലാപം.

6. വാക്കേളി

ഏകദ്വിപ്രതിവചനാ
വാക്കേളീ സ്യാത്പ്രയോഗേസ്മിൻ. 106

ചോദ്യോത്തരരൂപത്തിൽ വാക്കുകൊണ്ടുള്ള കളി വാക്കേളി.

7. പ്രപഞ്ചം

യദസദ്ഭൂതം വചനം
സംസ്തവയുക്തം ദ്വയോഃ പരസ്പതഃ
ഏകസ്യ ചാർത്ഥഹേതോഃ
സഹാസ്യജനനഃ പ്രപഞ്ചഃ സ്യാത്. 107

ഒരാളുടെ കാര്യസിദ്ധിക്കുവേണ്ടി ഹാസ്യമുളവാകുന്നവിധത്തിൽ രണ്ടുപേർ തമ്മിൽ സ്തുതിരൂപമായി അയഥാർത്ഥവചനം പറയുന്നത് പ്രപഞ്ചം.

8. മൃദവം

യത് കാരണാത് ഗുണാനാം
ദോഷീകരണം വിവാദകൃതം
ദോഷഗുണീകരണം വാ
തന്മൃദവം നാമ വിജ്ഞേയം. 108

വാദപ്രതിവാദത്തിൽ യുക്തി കാണിച്ച് ഗുണങ്ങളെ ദോഷങ്ങളാക്കുന്നതും ദോഷങ്ങളെ ഗുണങ്ങളാക്കുന്നതും മൃദവം.

9. അധിബലം

പരവചനമാത്മനശ്ചോ-
ത്തരോത്തരസമുത്ഭവം ദ്വയോര്യത്തു
അന്യോന്യാർത്ഥവിഷേശക-
മധിബലമിതി തദ്ബുധൈർജ്ഞേയം. 109

ഉക്തിപ്രത്യുക്തിരൂപത്തിൽ രണ്ടുപേർ സംഭാഷണം ചെയ്യുമ്പോൾ അന്യൻ പറഞ്ഞ കാര്യത്തെ അതിശയിക്കുന്നവിധത്തിൽ ഇരുവരും തന്റെ പക്ഷത്തിന് ബലം കൂട്ടിക്കൂട്ടിക്കൊണ്ടുവരുന്നത് അധിബലം.

10. ഛലം

അന്യാർത്ഥമേവ വാക്യം
ഛലമഭിസന്ധാനഹാസ്യരോഷകരം. 110

ചതിക്കാനോ ചിരിപ്പിക്കാനോ കോപിപ്പിക്കാനോവേണ്ടി വേറെ അർത്ഥമുള്ള വാക്കു പറയുന്നത് ഛലം.

11. ത്രിഗതം

ശ്രുതിസാരൂപ്യാദ്യാസ്മിൻ
ബഹവോ/ർത്ഥാ യുക്തിഭിർന്നിയുജ്യന്തേ
യദ്ധാസ്യമഹാസ്യം വാ
തത് ത്രിഗതം നാമ വിജ്ഞേയം. 111

ശ്രുതിസാമ്യം നിമിത്തം ഒരേ വാക്കിനുതന്നെ ഹാസ്യരൂപത്തിലോ അല്ലാതെയോ പല അർത്ഥങ്ങളും യുക്തി കാണിച്ചു യോജിപ്പിക്കുന്നത് ത്രിഗതം.

12. വ്യാഹാരം

പ്രത്യക്ഷവൃത്തിരുക്തോ
വ്യാഹാരോ ഹാസ്യലേശാർത്ഥഃ 112

കുറഞ്ഞൊന്നു ചിരിപ്പിക്കാൻവേണ്ടി നേരിട്ട് എന്തെങ്കിലും പറയുന്നത് വ്യാഹാരം.

13. ഗണ്ഡം.

സംരംഭസംഭ്രമയുതം
വിവാദയുക്തം തഥാപവാദകൃതം
ബഹുവചനാക്ഷേപകൃതം
ഗണ്ഡം പ്രവദന്തി തത്ത്വജ്ഞാഃ. 113

കോപത്തോടും സംഭ്രമത്തോടുംകൂടി വാദപ്രതിവാദത്തിലും അവപാവാരോപം ചെയ്തുകൊണ്ടും വളരെ വാക്കുകളാക്ഷേപിച്ചു പറയുന്നത് ഗണ്ഡം.

ഏതാന്യംഗാനി യത്ര സ്യുഃ
സ്പഷ്ടാർത്ഥാനി ത്രയോദശ
തഥാഗമസമുദ്ദിഷ്ടൈ-
ര്യുക്താ പ്രകൃതിഭിസ്തഥാ
രസൈർഭാവൈശ്ച നിഖിലൈ-
ര്യുക്താ വീഥീ പ്രകീർത്തിതാ
ഏകഹാര്യാ ദ്വിഹാര്യാ വാ
കർത്തവ്യാ കവിഭിഃ സദാ. 114

മേൽക്കാണിച്ച അന്വർത്ഥങ്ങളായ പതിമൂന്നംഗങ്ങൾ ചേർന്നതും ശാസ്ത്ര നിർദ്ദിഷ്ട ങ്ങളും അതാതു കഥാപാത്രങ്ങളുടെ പ്രകൃതിക്കു യോജിച്ചവയുമായ എല്ലാ രസങ്ങളോടും ഭാവങ്ങളോടും കൂടിയതുമായ രൂപകമാണ് വീഥി. ഒരു കഥാപാത്രം ഒറ്റയ്ക്കു നിർവ്വഹിക്കുന്നതും രണ്ടുപേർ ചേർന്ന് നിർവ്വഹിക്കുന്നതുമായി വീഥി രണ്ടുവിധമുണ്ട്.

## ലാസ്യം

അന്യാനി ച ലാസ്യവിധാ-
വംഗാനി തു നാടകേ പ്രയുക്താനി

അസ്മാദ്ഭിനിസ്സൃതാനി തു
ഭാണ ഇവൈകപ്രയോജ്യാനി
ഭാണാകൃതിവല്ലാസ്യം
വിജ്ഞേയം ത്വേകപാത്രഹാര്യഞ്ച
പ്രകരണവദൂഹ്യകാര്യം
സംസ്തവയുക്തം വിവിധഭാവം. 115

ലാസ്യത്തിൽ വേറെയും അംഗങ്ങൾ നാടകത്തിൽ പ്രയോഗിക്കപ്പെടുന്നുണ്ട്. അവയും ഈ വീഥിയിൽനിന്ന് ഉത്ഭവിച്ചവയാണ്. ഭാണത്തിലെന്നപോലെ ഒറ്റയ്ക്കു പ്രയോഗിക്കേണ്ടവയുമാണ്. ഭാണത്തിന്റെ ആകൃതിയിലുള്ളതും ഒരേ കഥാപാത്രത്താൽ പ്രയോഗിക്കപ്പെടേണ്ടതുമായ ലാസ്യം പ്രകരണത്തിലെന്നപോലെ കല്പ്പിതമായ കാര്യത്തോടുകൂടിയതും പരിചയമുള്ളതും പലതരം ഭാവങ്ങളോടുകൂടിയതും ആയിരിക്കണം.

## ലാസ്യാംഗങ്ങൾ

ഗേയപദം സ്ഥിതപാഠ്യമാസീനം പുഷ്പഗണ്ഡികാ
പ്രച്ഛേദകസ്ത്രിമൂഢശ്ച സൈന്ധവാഖ്യം ദ്വിമൂഢകം
ഉത്തമോത്തമകം ചൈവമുക്തപ്രത്യുക്തമേവ ച
ലാസ്യേ ദശവിധം ഹ്യേതദംഗനിർദ്ദേശലക്ഷണം. 116

1. ഗേയപദം, 2. സ്ഥിതപാഠ്യം, 3. ആസീനം, 4. പുഷ്പഗണ്ഡികാ, 5. പ്രച്ഛേദകം, 6. ത്രിമൂഢകം, 7. സൈന്ധവകം, 8. ദ്വിമൂഢകം, 9. ഉത്തമോത്തമകം, 10. ഉക്തപ്രത്യുക്തം. ഇങ്ങനെ ലാസ്യാംഗങ്ങൾ പത്താണ്.

1. ഗേയപദം

ആസനേഷൂപവിഷ്ടൈര്യത്
തന്ത്രീഭാണ്ഡോപബൃംഹിതം
ഗായനൈർഗ്ഗീയതേ ശുഷ്കം
തദ്ഗേയപദമുച്യതേ. 117

ഇരിപ്പിടങ്ങളിലിരുന്ന് വീണ വായിച്ചുകൊണ്ട് പാട്ടുകാർ ശുഷ്കമായി- ലാസ്യാഭിനയാദികൾ കൂടാതെ–പാടുന്നത് ഗേയപദമെന്ന ലാസ്യാംഗം.

2. സ്ഥിതപാഠ്യം

പ്രാകൃതം യദ്വിയുക്താ തു
പഠേദാത്തരസം സ്ഥിതാ
മദനാനലതപ്താംഗീ
സ്ഥിതപാഠ്യം തദുച്യതേ. 118

വിരഹിണിയായ നായിക കാമസന്തപ്തയായിട്ട് രസസ്ഫൂർത്തിയോടുകൂടി പീഠത്തിൽ ഇരുന്ന് പ്രാകൃതത്തിൽ പറയുന്നതു സ്ഥിതിപാഠ്യം.

3. ആസീനം

ആസീനമാസ്യതേ യത്ര
ചിന്താശോകസമന്വിതം
അപ്രസാധിതഗാത്രം ച
ജിഹ്മദൃഷ്ടിനിരീക്ഷിതം. 119

ചിന്തയോടും ശോകത്തോടുംകൂടി ദേഹം അലങ്കരിക്കാതെ കുടിലമായി നോക്കിക്കൊണ്ട് ഇരിക്കുന്നത് ആസീനം.

4. പുഷ്പഗണ്ഡിക

യത്ര സ്ത്രീ നരവേഷേണ
ലളിതം സംസ്കൃതം പഠേത്
സഖീനാം തു വിനോദായ
സാ ജ്ഞേയാ പുഷ്പഗണ്ഡികാ. 120

സ്ത്രീ, പുരുഷവേഷം ധരിച്ച് സഖികളുടെ വിനോദത്തിനുവേണ്ടി ലളിത സംസ്കൃതം പറയുന്നത്, പുഷ്പഗണ്ഡിക.

5. പ്രച്ഛേദകം

പ്രച്ഛേദകഃ സ വിജ്ഞേയോ
യത്ര ചന്ദ്രാതപാഹതാഃ
സ്ത്രിയഃ പ്രിയേഷു സജ്ജന്തേ
ഹ്യപി വിപ്രിയകാരിഷു. 121

സ്ത്രീകൾ നിലാവേറ്റു സഹിക്കാനാവാതെ അപ്രിയം ചെയ്ത പ്രിയന്മാരിൽപ്പോലും ആസക്തരായിത്തീരുന്നത് പ്രച്ഛേദകം.

6. ത്രിമൂഢകം

അനിഷ്ഠുരശ്ലക്ഷ്ണപദം
സമവൃത്തൈരലംകൃതം
നാട്യം പുരുഷഭാവാഢ്യം
ത്രിമൂഢകമിതി സ്മൃതം. 122

സുകുമാരപദങ്ങൾ ചേർന്നു സമവൃത്തങ്ങൾ കലർന്ന് പുരുഷഭാവത്തിലഭിനയിക്കുന്നത് ത്രിമൂഢകം.

7. സൈന്ധവകം

പാത്രം വിഭ്രഷ്ടസങ്കേതം
സുവ്യക്തകരണാന്വിതം
പ്രാകൃതൈർവ്വചനൈര്യുക്തം
വിദുഃ സൈന്ധവകം ബുധാഃ. 123

സങ്കേതം മറന്നും കരണവ്യക്തതയോടുകൂടിയും പ്രാകൃതവാക്കുകൾ പറയുന്നത് സൈന്ധവകം.

8. ദ്വിമൂഢകം

ശുഭാർത്ഥഗീതാഭിനയം
ചതുരശ്രപദക്രമം
സ്പഷ്ടഭാവരസോപേതം
വ്യാജചേഷ്ടം ദ്വിമൂഢകം. 124

മംഗളാർത്ഥമായ ഗീതം അഭിനയിച്ചുകൊണ്ടും നാലുകോണിലേയ്ക്കും പാദവിന്യാസം ചെയ്തുകൊണ്ടും ഭാവരസങ്ങൾ സ്പഷ്ടമാകുമാറു വ്യാജചേഷ്ടകൾ ചെയ്യുന്നതു ദ്വിമൂഢകം.

9. ഉത്തമോത്തമകം

ഉത്തമോത്തമകം വിദ്യാ-
ദനേകരസസംശ്രയം
വിചിത്രൈഃ ശ്ളോകബന്ധൈശ്ച
ഹേലാഭാവവിഭൂഷിതം. 125

പല രസങ്ങൾ ചേർന്നും വിചിത്രങ്ങളായ ശ്ളോകങ്ങൾ ഇടകലർന്നും ലീലാവിലാസാദികളോടുകൂടിയുമുള്ള ലാസ്യാംഗം ഉത്തമോത്തമകം.

10. ഉക്തപ്രത്യുക്തം

കോപപ്രസാദജനിതം
സാധിക്ഷേപപദാശ്രയം
ഉക്തപ്രത്യുക്തമേവം സ്യാത്
ചിത്രഗീതാർത്ഥയോജിതം. 126

കോപിച്ചും പ്രസാദിച്ചും അധിക്ഷേപവാക്കുകൾ പറഞ്ഞ് വിചിത്രഗീതങ്ങളോടു കൂടി ചോദ്യോത്തരങ്ങൾ ആവിഷ്കരിക്കുന്നത് ഉക്തപ്രത്യുക്തം.

ഏതദ്ദൈ ലാസ്യവിധൌ
ലക്ഷണമുക്തം മയാ തു വിസ്തരതഃ
തദിഹൈവ തു യന്നോക്തം
പ്രസംഗവിനിവൃത്തിഹേതോസ്തു. 127

ലാസ്യത്തിനുള്ള അംഗങ്ങളുടെ ലക്ഷണം ഞാനിവിടെ വിവരിച്ചു പറഞ്ഞു. പ്രസക്തി വരായ്കയാൽ മുമ്പു പറയാത്തതു നിമിത്തമാണ് ഇതിവിടെ പറയാനിടയായത്.

ഇതി ദശരൂപവിധാനം
സർവ്വം പ്രോക്തം മയാ ഹി ലക്ഷണതഃ
പുരനസ്യ ശരീരഗതം
സന്ധിവിധൌ ലക്ഷണം വക്ഷ്യേ. 128

പത്തു രൂപകങ്ങളുടെയും ലക്ഷണമെല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി ഇതിവൃത്തശരീരത്തിലെ സന്ധികളുടെ ലക്ഷണം പറയാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ദശരൂപകവിധാനമെന്ന
ഇരുപതാമദ്ധ്യായം.

## അദ്ധ്യായം 21

# സന്ധിനിരൂപണം

### സന്ധികൾ

ഇതിവൃത്തം തു നാട്യസ്യ
ശരീരം പരികീർത്തിതം
പഞ്ചഭിഃ സന്ധിഭിസ്തസ്യ
വിഭാഗഃ സംപ്രകല്പിതഃ. 1

ഇതിവൃത്തമാണ് നാട്യത്തിന്റെ ശരീരം. ആ ഇതിവൃത്തത്തിന് അഞ്ച് സന്ധികളെക്കൊണ്ട് വിഭാഗം കല്പിച്ചിരിക്കുന്നു.

ഇതിവൃത്തം ദ്വിധാ ചൈവ
ബുധസ്തു പരികല്പയേത്
ആധികാരികമേകം സ്യാൽ
പ്രാംസംഗികമഥാപരം. 2

ഇതിവൃത്തം രണ്ടുവിധമുണ്ട്. 1. ആധികാരികം. 2. പ്രാസംഗികം.

യത്കാര്യം ഹി ഫലപ്രാപ്ത്യാ
സാമർത്ഥ്യാത് പരികല്പ്യതേ
തദാധികാരികം ജ്ഞേയ-
മന്യത് പ്രാസംഗികം വിദുഃ. 3

ഏതൊരിതിവൃത്തത്തിന്റെ കാര്യം ഫലപ്രാപ്തിയോടുകൂടിയതായി കല്പിക്കുന്നുവോ അതാണ് ആധികാരികമായ ഇതിവൃത്തം. മറ്റേതു പ്രാസംഗികവും.

കാരണാത് ഫലയോഗസ്യ
വൃത്തം സ്യാദാധികാരികം
തസ്യോപകരണാർത്ഥം തു
കീർത്ത്യതേ ഹ്യാനുഷംഗികം. 4

ഫലയോഗം നിമിത്തം ഇതിവൃത്തം ആധികാരികമായിത്തീരുന്നു. ആധികാരികത്തിനുപകരിക്കുന്ന ഇതിവൃത്തം പ്രാസംഗികവും.

കവേഃ പ്രയത്നാന്നേതൄണാം
യുക്താനാം വിധ്യപാശ്രയാത്
കല്പ്യതേ ഹി ഫലപ്രാപ്തിഃ
സമുൽകർഷാത് ഫലസ്യ ച. 5

ദൈവത്തിന്റെ തുണയോടുകൂടി പ്രയത്നം ചെയ്യുന്ന നായകന്മാർക്ക് ഉൽകൃഷ്ട ഫലപ്രാപ്തി ഉണ്ടാകുന്നുവെന്നാണ് കവിയുടെ സങ്കല്പം.

### അഞ്ചവസ്ഥകൾ

സംസാദ്ധ്യേ ഫലയോഗേ തു
വ്യാപാരഃ സാധകസ്യ യഃ

തസ്യാനുപൂർവ്വ്യാ വിജ്ഞേയാഃ
പഞ്ചാവസ്ഥാഃ പ്രയോക്തൃഭിഃ. 6

ഫലം സാധിക്കുന്നതിന് സാധകൻ എന്തൊരു വ്യാപാരം ചെയ്യുന്നുവോ ആ വ്യാപാരത്തിന് ക്രമത്തിൽ അഞ്ചവസ്ഥകളുണ്ട്.

പ്രാരംഭശ്ച പ്രയത്നശ്ച
തഥാ പ്രാപ്തേശ്ച സംഭവഃ
നിയതാ ച ഫലപ്രാപ്തിഃ
ഫലയോഗശ്ച പഞ്ചമഃ. 7

1. പ്രാരംഭം, 2. പ്രയത്നം, 3. പ്രാപ്തിസംഭവം, 4. നിയതപ്രാപ്തി, 5. ഫലയോഗം ഇവയാണ് അഞ്ചവസ്ഥകൾ.

1. പ്രാരംഭം

ഔത്സുക്യമാത്രബന്ധസ്തു
യദ്ബീജസ്യ നിബദ്ധ്യതേ
മഹതഃ ഫലയോഗസ്യ
സോത്ര പ്രാരംഭ ഇഷ്യതേ. 8

മഹത്തായ ഫലം സിദ്ധിക്കുന്നതിനുവേണ്ടി ബീജത്തിന് ഔത്സുക്യം മാത്രം നിബന്ധിക്കുന്നതു പ്രാരംഭം.

2. പ്രയത്നം

അപശ്യതഃ ഫലപ്രാപ്തിം
വ്യാപാരോ യഃ ഫലം പ്രതി
പരം ചൌത്സുക്യഗമനം
സ പ്രയത്നഃ പ്രകീർത്തിതഃ. 9

ഫലപ്രാപ്തി കാണാഞ്ഞിട്ട് അതിന് ഏറ്റവും ഔത്സുക്യത്തോടുകൂടി പ്രവർത്തിക്കുന്നതു പ്രയത്നം.

3. പ്രാപ്തിസംഭവം

ഈഷത്പ്രാപ്തിശ്ച യാ കാചിത്
ഫലസ്യ പരികല്പ്യതേ
ഭാവമാത്രേണ തം പ്രാഹുർ-
വ്വിധിജ്ഞാഃ പ്രാപ്തിസംഭവം 10

ഫലപ്രാപ്തി ഉണ്ടായേക്കുമെന്ന് ഒരു പ്രതീക്ഷ സംഭവിക്കുന്നത് പ്രാപ്തിസംഭവം.

4. നിയതപ്രാപ്തി

നിയതാം തു ഫലപ്രാപ്തിം
യത്ര ഭാവേന പശ്യതി
നിയതാം താം ഫലപ്രാപ്തിം
സഗുണാം പരിചക്ഷതേ. 11

ഫലപ്രാപ്തി ഉണ്ടായേക്കുമെന്ന് സങ്കല്പിച്ചുറയ്ക്കുന്നതു നിയതപ്രാപ്തി.

5. ഫലയോഗം

അഭിപ്രേതം സമഗ്രം ച
പ്രതിരൂപം ക്രിയാഫലം

ഇതിവൃത്തേ ഭവേദ്യസ്മിൻ
ഫലയോഗഃ സ കീർത്തിതഃ. 12

ഉദ്ദേശിച്ച കർമ്മഫലം മുഴുവനും വേണ്ടവിധത്തിൽ ലഭിക്കുന്നതു ഫലയോഗം.

സർവ്വസ്യൈവ ഹി കാര്യസ്യ
പ്രാരബ്ധസ്യ ഫലാർത്ഥിഭിഃ
ഏതാസ്ത്വനുക്രമേണൈവ
പഞ്ചാവസ്ഥാ ഭവന്തി ഹി. 13

ഫലേച്ഛയോടുകൂടി പ്രാരംഭിക്കുന്ന എല്ലാ കാര്യത്തിനും ഈയഞ്ചവസ്ഥകളും വഴിക്കുവഴി സംഭവിക്കുന്നതാണ്.

ആസാം സ്വഭാവഭിന്നാനാം
പരസ്പരസമാഗമാത്
വിന്യാസ ഏകഭാവേന
ഫലഹേതുഃ പ്രകീർത്തിതഃ. 14

വിഭിന്നസ്വഭാവങ്ങളായ ഈയഞ്ചവസ്ഥകളും തമ്മിലിണക്കിച്ചേർത്തു പ്രയോഗിക്കുന്നത് ഫലസിദ്ധിക്കു കാരണമായിത്തീരുന്നതാണ്.

ഇതിവൃത്തം യഥാഖ്യാതം
പുരസ്താദാധികാരികം
തദാരംഭാദി കർത്തവ്യം
ഫലാന്തം ച യഥാ ഭവേത്. 15

മുൻപ് ആധികാരികമെന്ന ഇതിവൃത്തത്തെക്കുറിച്ചു പറഞ്ഞല്ലോ. അതിന്നാണു പ്രാരംഭംതൊട്ടു ഫലപ്രയോഗംവരെയുള്ള അവസ്ഥകൾ കല്പിക്കേണ്ടത്.

പൂർണ്ണസന്ധി ച തത് കാര്യം
ഹീനസന്ധ്യപി വാ പുനഃ
നിയമാത് പൂർണ്ണസന്ധി സ്യാ-
ദ്ധീനസന്ധ്യപി കാരണാത്. 16

ഇതിവൃത്തം അഞ്ചു സന്ധികളും തികഞ്ഞിട്ടുള്ളതും ചില സന്ധികൾ കുറഞ്ഞിട്ടുള്ളതുമായി വരാം. സന്ധിയെല്ലാം വേണമെന്നാണ് നിയമം. സന്ധി കുറയ്ക്കുന്നതു കാരണത്തിന്റെ അടിസ്ഥാനത്തിലാണ്.

ഏകലോപേ ചതുർത്ഥസ്യ
ദ്വിലോപേ ത്രിചതുർത്ഥയോഃ
ദ്വിതീയത്രിചതുർത്ഥാനാം
ത്രിലോപ്പേ ലോപ ഇഷ്യതേ. 17

ഒരു സന്ധി കുറയ്ക്കുകയാണെങ്കിൽ നാലാമത്തേതാണ് കുറയ്ക്കേണ്ടത്. രണ്ടെണ്ണം കുറയ്ക്കുമ്പോൾ മൂന്നും നാലും കുറയ്ക്കുക. മൂന്നെണ്ണം കുറയ്ക്കുമ്പോൾ രണ്ടും മൂന്നും, നാലും കുറയ്ക്കുക.

പ്രാസംഗികേ പരാർത്ഥത്വാ-
ന്ന ഹ്യേഷ നിയമോ ഭവേത്
യദ്വൃത്തം സംഭവേത്തത്ര
തദ്യോജ്യമവിരോധതഃ. 18

പ്രാസംഗികമായ ഇതിവൃത്തം ആധികാരികത്തിന്റെ അംഗമായതുകൊണ്ട് അതിൽ സന്ധികളെല്ലാം വേണമെന്നു നിയമമില്ല. ഏതു സന്ധിയാണോ അതിൽ സംഭവിക്കുക, അത് ആധികാരികത്തിനു വിരോധംകൂടാത്ത വിധത്തിൽ യോജിപ്പിച്ചുകൊള്ളണം.

## അഞ്ച് അർത്ഥപ്രകൃതികൾ

ഇതിവൃത്തേ യഥാവസ്ഥാഃ
പഞ്ചാരംഭാദികാഃ സ്മൃതാഃ
അർത്ഥപ്രകൃതയഃ പഞ്ച
തഥാ ബീജാദികാ അപി. 19

ഇതിവൃത്തത്തിൽ പ്രാരംഭാദികളായി അഞ്ചവസ്ഥകളുള്ളതുപോലെ ബീജം മുതലായി അഞ്ചർത്ഥപ്രകൃതികളുമുണ്ട്.

ബീജം ബിന്ദുഃ പതാകാ ച
പ്രകരീ കാര്യമേവ ച
അർത്ഥപ്രകൃതയഃ പഞ്ച
ജ്ഞാത്വാ യോജ്യാ യഥാവിധി. 20

ബീജം, ബിന്ദു, പതാക, പ്രകരി, കാര്യം ഇവയാണു സന്ധികൾക്കു കാരണങ്ങളായ അഞ്ച് അർത്ഥപ്രകൃതികൾ. അവ വിധിപ്രകാരം അറിഞ്ഞു യോജിപ്പിക്കേണ്ടതാണ്.

1. ബീജം

അല്പമാത്രം സമുത്സൃഷ്ടം
ബഹുധാ യദ്വിസർപ്പതി
ഫലാവസാനം യച്ചൈവ
ബീജം തത് പരികീർത്തിതം. 21

അല്പമായി ഉപക്ഷേപിക്കപ്പെടുന്ന ഏതൊന്നാണോ പല പ്രകാരം വളർന്നു ഫലത്തിൽ ചെന്നവസാനിക്കുന്നത് അതാണ് ബീജം.

2. ബിന്ദു

പ്രയോജനാനാം വിച്ഛേദേ
യദവിച്ഛേദകാരണം
യാവത് സമാപ്തിർബന്ധസ്യ
സ ബിന്ദുഃ പരികീർത്തിതഃ. 22

കാര്യങ്ങൾ അവസാനിക്കാറാകുമ്പോൾ അതവിടെ അവസാനിക്കാതെ ഫലസിദ്ധിവരെ നീണ്ടുനില്ക്കുന്നതിനു കാരണമായിട്ടുള്ളതേതോ അത് ബിന്ദു.

3. പതാക

യദ്വൃത്തം തു പരാർത്ഥം സ്യാത്
പ്രധാനസ്യോപകാരകം
പ്രധാനവച്ച കല്പ്യേത
സാപതാകേതി കീർത്തിതാ. 23

ഏതൊരു സംഗതി പ്രധാനമായ ഇതിവൃത്തത്തിന്റെ അംഗവും എന്നാൽ സ്വതന്ത്രംപോലെ ഇരിക്കുന്നതും ആണോ അതാണ് പതാക.

4. പ്രകരി

ഫലം പ്രകല്പ്യതേ യസ്യാഃ
പരാർത്ഥായൈവ കേവലം
അനുബന്ധവിഹീനത്വാത്
പ്രകരീം താം വിനിർദ്ദിശേത്. 24

ഏതിന്റെ ഫലം പരാർത്ഥം മാത്രമായി ഭവിക്കുന്നുവോ, തുടർച്ചയില്ലാത്ത ആ കഥാഭാഗത്തിനു പ്രകരി എന്നു പേർ.

5. കാര്യം

യദാധികാരികം വസ്തു
സമ്യക് പ്രാജ്ഞൈഃ പ്രയുജ്യതേ
യദർത്ഥശ്ച സമാരംഭ-
സ്തദ് കാര്യം പരികീർത്തിതം. 25

ആധികാരികമായ ഇതിവൃത്തത്തിന്റെ ഫലമായി ഉദ്ദേശിച്ചിട്ടുള്ളത് ഏതൊന്നാണോ, ഏതൊന്നിനു വേണ്ടിയാണോ ആരംഭാദികൾ നിർവ്വഹിച്ചിട്ടുള്ളത്, അതാണ് കാര്യം.

ഏതേഷാം യസ്യ യേനാർത്ഥോ
യതശ്ച ഗുണ ഇഷ്യതേ
പ്രധാനം തത് പ്രകർത്തവ്യം
ഗുണഭൂതാന്യതഃ പരം. 26

ഇവയിൽ, ഏതൊന്നിനു പ്രയോജനമുണ്ടാവുന്നുവോ ഏതൊന്നിൽനിന്ന് മറ്റുള്ളതെല്ലാം അപ്രധാനമായിത്തീരുന്നുവോ അതിനെ പ്രധാനമാക്കണം ഏതുകൊണ്ടെല്ലാം പ്രധാനത്തിനു പ്രയോജനമുണ്ടാകുന്നുവോ അതൊക്കെ അപ്രധാനങ്ങൾ.

ഏകോ$f$നേകോ$f$പി വാ സന്ധിഃ
പതാകായാം തു യോ ഭവേത്
പ്രധാനാർത്ഥാനുയോഗിത്വാ-
ദനുസന്ധിഃ പ്രകീർത്ത്യതേ. 27

ഒന്നോ ഒന്നിലേറെയോ സന്ധി പതാകയിലും വരാം. അത് പ്രധാന കാര്യത്തെ പിന്തുടരുന്നതാകയാൽ അനുസന്ധി എന്നു പറയപ്പെടുന്നു.

ആഗർഭാദാവിമർശാദ്വാ
പതാകാ വിനിവർത്തതേ
കസ്മാ, ദ്യസ്മാന്നിബന്ധോസ്യാഃ
പാരർത്ഥ ഉപകല്പ്യതേ. 28

ഗർഭസന്ധിയോടുകൂടെ അല്ലെങ്കിൽ വിമർശസന്ധിയോടുകൂടെ പതാക പിന്മാറുന്നു. കാരണം, പതാകയെ കൂട്ടിച്ചേർക്കുന്നതു പ്രധാനേതിവൃത്തത്തിന്റെ അംഗമായിട്ടാണല്ലോ.

## നാലു പതാകാസ്ഥാനകങ്ങൾ

യത്രാർത്ഥേ ചിന്തിതേന്യസ്മിം
സ്തല്ലിംഗോന്യഃ പ്രയുജ്യതേ
ആഗന്തുകേന ഭാവേന
പതാകാസ്ഥാനകം തു തത്. 29

മറ്റൊരു കാര്യമോർത്തിരിക്കുമ്പോൾ അതിനു സദൃശമായ വേറൊരു കാര്യം യദൃച്ഛയാ വന്നുചേരുന്നതു പാതാകാസ്ഥാനകം.

സഹസൈവാർത്ഥസമ്പത്തിർ-
ഗുണവത്യുപകാരതഃ
പതാകാസ്ഥാനകമിദം
പ്രഥമം പരികീർത്തിതം. 30

ഗുണകരമായി കരുതിയിരുന്നതിനേക്കാൾ ഗുണമുള്ള കാര്യം, പെട്ടെന്നു വന്നു ചേരുന്നത് ഒന്നാമത്തെ പതാകാസ്ഥാനകം.

വചഃ സാതിശയം ശ്ലിഷ്ടം
കാവ്യബന്ധസമാശ്രയം
പതാകാസ്ഥാനകമിദം
ദ്വിതീയം പരികീർത്തിതം. 31

കാവ്യത്തിൽ രണ്ടർത്ഥമുള്ള വിശേഷപ്പെട്ട വാക്കു പറയുന്നതു രണ്ടാമത്തെ പതാകാസ്ഥാനകം.

അർത്ഥോപക്ഷേപണം യത്ര
ലീനം സവിനയം ഭവേത്
ശ്ലിഷ്ടപ്രത്യുത്തരോപേതം
തൃതീയമിദമിഷ്യതേ, 32

ഭാവ്യർത്ഥം ഗൂഢമായി സൂചിപ്പിക്കുന്നതും രണ്ടർത്ഥമുള്ള ഉത്തരത്തോടു കൂടിയതുമായ വിനയത്തോടുകൂടിയ വാക്കു പറയുന്നതു മൂന്നാം പതാകാസ്ഥാനകം.

ദ്വ്യർത്ഥോ വചനവിന്യാസഃ
സുശ്ലിഷ്ടഃ കാവ്യയോജിതഃ
ഉപന്യാസസുയുക്തശ്ച
തച്ചതുർത്ഥമുദാഹൃതം. 33

കാവ്യത്തിൽ ഭംഗിയായി പ്രയോഗിച്ച രണ്ടർത്ഥമുള്ള വാക്കു ഭാവിസൂചകമായിരിക്കുന്നതു നാലാം പതാകാസ്ഥാനകം.

ചതുഷ്പതാകാപരമം
നാടകേ കാവ്യമിഷ്യതേ
പഞ്ചഭിഃ സന്ധിഭിര്യുക്തം
താംശ്ച വക്ഷ്യാമ്യതഃപരം. 34

നാലു പതാകാസ്ഥാനകങ്ങളോടുകൂടിയ നാടകത്തിന്റെ കാവ്യത്തിൽ അഞ്ചു സന്ധികളുണ്ടായിരിക്കണം. അവയെക്കുറിച്ചും ഞാൻ പറയാം.

## അഞ്ചുസന്ധികൾ

മുഖം പ്രതിമുഖം ഗർഭോ
വിമർശശ്ച തഥൈവ ഹി
തഥാ നിർവ്വഹണം ചേതി
നാടകേ പഞ്ച സന്ധയഃ. 35

മുഖം, പ്രതിമുഖം, ഗർഭം, വിമർശം, നിർവ്വഹണം ഇവയാണ് നാടകത്തിലെ അഞ്ചു സന്ധികൾ.

1. മുഖസന്ധി

യത്ര ബീജസമുൽപത്തിർ-
ന്നാനാർത്ഥരസസംഭവാ
കാവ്യേ ശരീരാനുഗതാ
തന്മുഖം പരികീർത്തിതം. 36

പല കാര്യങ്ങൾക്കും രസങ്ങൾക്കും കാരണഭൂതമായ ബീജം എവിടെ ഉൽപന്നമാകുന്നുവോ, കാവ്യശരീരത്തിൽപ്പെട്ട ആ ഭാഗത്തിനു മുഖസന്ധി എന്നു പേർ.

2. പ്രതിമുഖസന്ധി

ബീജസ്യോദ്ഘാടനം യത്ര
ദൃഷ്ടനഷ്ടമിവ ക്വചിത്
മുഖന്യസ്തസ്യ ദൃശ്യേത
തദ്വൈ പ്രതിമുഖം സ്മൃതം 37

മുഖസന്ധിയിൽ പാകിയ ബീജം, കണ്ടു കണ്ടില്ല എന്ന മട്ടിൽ തെളിഞ്ഞുവരുന്നത് എവിടെയോ ആ ഭാഗം പ്രതിമുഖസന്ധി.

3. ഗർഭസന്ധി

ഉദ്ഭേദസ്തസ്യ ബീജസ്യ
പ്രാപ്തിരപ്രാപ്തിരേവ വാ
പുനശ്ചാന്വേഷണം യത്ര
സ ഗർഭ ഇതി സംജ്ഞിതഃ. 38

തെളിഞ്ഞുയർന്നു ബീജം ഫലാഭിമുഖമായിത്തീരുന്ന കഥാഭാഗം ഗർഭസന്ധി. ഇതിൽ ഫലം കിട്ടുമെന്ന് തോന്നുക. തുടർന്ന് കിട്ടില്ലെന്നാവുക, വീണ്ടും അതിനെ തേടുക എന്നീ അവസ്ഥകളെല്ലാം ഉണ്ടാകും.

4. വിമർശസന്ധി

ഗർഭനിർഭിന്നബീജാർത്ഥോ
വിലോഭനകൃതോഽഥവാ
ക്രോധവ്യസനജോ വാപി
സ വിമർശ ഇതി സ്മൃതഃ. 39

ഗർഭസന്ധിയിൽ പുറത്തുകടന്ന ബീജം, ലോഭം, ക്രോധം, വ്യസനം തുടങ്ങിയ കാരണങ്ങളാൽ വിമർശനത്തിനു വിധേയമായി ത്തീരുന്ന കഥാഭാഗം വിമർശസന്ധി.

5. നിർവ്വഹണസന്ധി

സമാനയനർത്ഥാനാം
മുഖാദ്യാനാം സബീജിനാം
നാനാഭാവോത്തരാണാം യത്
ഭവേന്നിർവ്വഹണം തു തത്. 40

മുഖാദിസന്ധികളിലെ ബീജമുൾക്കൊള്ളുന്നതും പല ഭാവങ്ങളും ചേർന്നതുമായ അർത്ഥങ്ങളെ ഒന്നിച്ചിണക്കിച്ചേർക്കുന്ന കഥാഭാഗമാണ് നിർവ്വഹണസന്ധി.

## സന്ധിവ്യവസ്ഥ

ഏതേ ഹി സന്ധയോ ജ്ഞേയാ
നാടകസ്യ പ്രയോക്തൃഭിഃ
തഥാ പ്രകരണസ്യാപി
ശേഷാണാം ച നിബോധത. 41

ഈ സന്ധികളഞ്ചും നാടകത്തിനു വേണ്ടതാണ്. അതുപോലെ പ്രകരണത്തിനും. മറ്റു രൂപകങ്ങളുടെ കാര്യവും വിവരിക്കാം.

ഡിമഃ സമവകാരശ്ച
ചതുസ്സന്ധീ പ്രകീർത്തിതൌ
ന തയോരവമർശസ്തു
കർത്തവ്യഃ കവിഭിഃ സദാ. 42

ഡിമവും സമവകാരവും നാലു സന്ധികൾ മാത്രമുള്ളവയാണ്. അവയിൽ വിമർശസന്ധി വേണ്ട.

വ്യായോഗേഹാമൃഗൌ ചാപി
ത്രിസന്ധീ പരികീർത്തിതൌ.
ഗർഭാവമശൌ ന സ്യാതാം.
തയോർവൃത്തിസ്തു കൈശികീ. 43

വ്യായോഗം, ഈഹാമൃഗം എന്നിവയ്ക്ക് മൂന്നു സന്ധികളേ വേണ്ടൂ. ഗർഭസന്ധിയും വിമർശസന്ധിയും വേണ്ട. കൈശികീവൃത്തിയും ആവശ്യമില്ല.

ദ്വിസന്ധി തു പ്രഹസനം
വീഥ്യങ്കൌ ഭാണ ഏവ ച
മുഖനിർവ്വഹണേ സ്യാതാം
തേഷാം വൃത്തിശ്ച ഭാരതീ. 44

പ്രഹസനം, വീഥി, അങ്കം, ഭാണം, എന്നീ രൂപകങ്ങൾക്ക് രണ്ടു സന്ധികൾ മാത്രം മതി. മുഖവും നിർവ്വഹണവും ഭാരതീവൃത്തിയും വേണം.

ഏവം ഹി സന്ധയഃ കാര്യാ
ദശരൂപേ പ്രയോക്തൃഭിഃ
പുനഃ സന്ധ്യന്തരം തേഷാ-
മംഗകല്പം നിബോധത. 45

ഇപ്രകാരമാണ് ദശരൂപകങ്ങളിൽ സന്ധികൾ പ്രയോഗിക്കേണ്ടത്. ഇനി ആ സന്ധികളുടെ അംഗംപോലെയുള്ള സന്ധ്യന്തരത്തെപ്പറ്റി വിവരിക്കാം.

## സന്ധ്യന്തരങ്ങൾ

സാമ ഭേദഃ പ്രദാനശ്ച
ദണ്ഡശ്ച വധ ഏവ ച
പ്രത്യുത്പന്നമതിത്വം ച
ഗോത്രസ്ഖലിതമേവ ച
സാഹസഞ്ച ഭയം ചൈവ
ധീർമ്മായാ ക്രോധ ഏവ ച
ഓജഃ സംവരണം ഭ്രാന്തി-
സ്തഥാ ഹേത്വവധാരണം
ദൂതോ ലേഖസ്തഥാ സ്വപ്ന-
ശ്ചിത്രം മദ ഇതി ദ്വിജാഃ
സന്ധ്യന്തരാണി സന്ധീനാം
വിശേഷാസ്ത്വേകവിംശതിഃ. 46

സാമം, ഭേദം, ദാനം, ദണ്ഡം, വധം, പ്രത്യുത്പന്നമതിത്വം, ഗോത്രസ്ഖലിതം, സാഹസം, ഭയം, ബുദ്ധി, മായ, ക്രോധം, ഓജസ്സ്, സംവരണം, ഭ്രാന്തി, ഹേത്വവധാരണം, ദൂതൻ, ലേഖം, സ്വപ്നം, ചിത്രം, മദം ഇങ്ങനെ സന്ധിവിശേഷങ്ങളായ ഇരുപത്തൊന്നു സന്ധ്യന്തരങ്ങളുണ്ട്.

## സന്ധ്യംഗങ്ങൾ

സന്ധീനാം യാനി വൃത്താനി
പ്രദേശേഷ്വനുപൂർവ്വശഃ
സ്വസമ്പദ്ഗുണയുക്താനി
താന്യംഗാന്യുപധാരയേത്. 47

അതാതു സന്ധികളുടെ ഭാഗങ്ങളിൽ യഥാക്രമം എന്തെല്ലാം സംഭവങ്ങൾ നടക്കുന്നുവോ അവ പുഷ്ടിയോടും, ഗുണത്തോടുംകൂടി പ്രയോഗിക്കുന്നതായാൽ സന്ധ്യംഗങ്ങളായിത്തീരുന്നു.

## സന്ധ്യംഗങ്ങളുടെ പ്രയോജനങ്ങൾ

ഇഷ്ടസ്യാർത്ഥസ്യ രചനാ
വൃത്താന്തസ്യാനുപക്ഷയഃ
രാഗപ്രാപ്തിഃ പ്രയോഗസ്യ
ഗുഹ്യാനാം ചൈവ ഗൂഹനം
ആശ്ചര്യവദഭിഖ്യാനം
പ്രകാശ്യാനാം പ്രകാശനം
അംഗാനാം ഷഡ്വിധം ഹ്യേത-
ദുക്തം ശാസ്ത്രേ പ്രയോജനം. 48

ഇഷ്ടമായ കാര്യം കൂട്ടിച്ചേർക്കുക, കഥാഗതിക്കു കോട്ടം തട്ടാതിരിക്കുക, രംഗപ്രയോഗത്തിനു മിഴിവു കിട്ടുക, മൂടിവെയ്ക്കേണ്ടതു മൂടിവെയ്ക്കുക, അത്ഭുതമുള വാക്കുക, വെളിപ്പെടുത്തേണ്ടതു വെളിപ്പെടുത്തുക, ഇങ്ങനെ സന്ധ്യംഗങ്ങൾക്ക് ആറു പ്രയോജനങ്ങളാണ് ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളത്.

അംഗഹീനോ നരോ യദ്വ-
ന്നൈവാരംഭക്ഷമോ ഭവേത്
അംഗഹീനം തഥാ കാവ്യം
ന പ്രയോഗക്ഷമം ഭവേത് 49

അംഗങ്ങളില്ലാത്ത മനുഷ്യന് കാര്യങ്ങൾ ചെയ്യാൻ കഴിയുകയില്ലല്ലോ. അതുപോലെ അംഗങ്ങളില്ലാത്ത കാവ്യത്തിനു രംഗപ്രയോഗാർഹതയും കിട്ടുകയില്ല.

ഉദാത്തമപി യത് കാവ്യം
സ്യാദംഗൈഃ പരിവർജ്ജിതം
ഹീനത്വാത്തത് പ്രയോഗസ്യ
ന സതാം രഞ്ജയേന്മനഃ. 50

കാവ്യം ഉൽകൃഷ്ടമാണെന്നിരുന്നാലും അംഗങ്ങളില്ലെന്നു വന്നാൽ അത് പ്രയോഗത്തിലെ ന്യൂനത നിമിത്തം സഹൃദയഹൃദയരഞ്ജകമായിത്തീരുകയില്ല.

കാവ്യം യദപി ഹീനാർത്ഥം
സമ്യഗംഗൈഃ സമന്വിതം
ദീപ്തത്ത്വാത്തു പ്രയോഗസ്യ
ശോഭാമേതി ന സംശയഃ. 51

കാവ്യത്തിൽ കാര്യം കുറവാണെന്നുവന്നാലും അംഗങ്ങളെല്ലാം വേണ്ടതുപോലെ ചേർന്നിട്ടുണ്ടെങ്കിൽ അത് രംഗപ്രയോഗത്തിന്റെ ദീപ്തികൊണ്ട് ശോഭിക്കുകതന്നെ ചെയ്യും. സംശയമില്ല.

തസ്മാത് സന്ധിപ്രദേശേഷു
യഥായോഗം യഥാരസം
കവിനാംഗാനി കാര്യാണി,
സമ്യക് താനി നിബോധത. 52

സന്ധികളുടെ സ്ഥാനങ്ങളിൽ ചേർച്ചപോലെ രസോചിതമാംവിധത്തിൽ കവി അംഗങ്ങളെ ഘടിപ്പിക്കണം. ആ അംഗങ്ങളെ ഇനി വ്യക്തമായി മനസ്സിലാക്കുക.

## സന്ധ്യംഗങ്ങൾ

ഉപക്ഷേപഃ പരികരഃ
പരിന്യാസോ വിലോഭനം
യുക്തിഃ പ്രാപ്തിഃ സമാധാനം
വിധാനം പരിഭാവനാ
ഉദ്ഭേദഃ കരണം ഭേദ
ഏതാന്യംഗാനി വൈ മുഖേ. 53

ഉപക്ഷേപം, പരികരം, പരിന്യാസം, വിലോഭനം, യുക്തി, പ്രാപ്തി, സമാധാനം, വിധാനം, പരിഭാവന, ഉദ്ഭേദം, കരണം, ഭേദം ഇവയാണ് മുഖസന്ധിയിലെ അംഗങ്ങൾ.

തഥാ പ്രതിമുഖേ ചൈവ
ശൃണുതാംഗാനി നാമതഃ
വിലാസഃ പരിസർപ്പശ്ച
വിധൂതം താപനം തഥാ

നർമ്മ നർമ്മദ്യുതിശ്ചൈവ
തഥാ പ്രഗമനം പുനഃ
നിരോധശ്ചൈവ വിജ്ഞേയഃ
പര്യുപാസനമേവ ച
പുഷ്പം വജ്രമുപന്യാസോ
വർണ്ണസംഹാര ഏവ ച
ഏതാനി വൈ പ്രതിമുഖേ,
ഗർഭേƒംഗാനി നിബോധത. 54

പ്രതിമുഖസന്ധിയിലെ അംഗങ്ങളുടെ പേരും കേൾക്കുക. വിലാസം, പരിസർപ്പം, വിധൂതം, താപനം, നർമ്മം, നർമ്മദ്യുതി, പ്രഗമനം, നിരോധം, പര്യുപാസനം, പുഷ്പം, വജ്രം, ഉപന്യാസം, വർണ്ണസംഹാരം ഇവയാണ് പ്രതിമുഖസന്ധിയിലെ അംഗങ്ങൾ. ഇനി ഗർഭസന്ധിയിലെ അംഗങ്ങൾ മനസ്സിലാക്കുക.

അഭൂതാഹരണം മാർഗ്ഗോ
രൂപോദാഹരണേ ക്രമഃ
സംഗ്രഹശ്ചാനുമാനം ച
പ്രാർത്ഥനാക്ഷിപ്തമേവ ച
തോടകാധിബലേ ചൈവ
ഹ്യുദ്വേഗോ വിദ്രവസ്തഥാ
ഏതാന്യംഗാനി വൈ ഗർഭേ,
ഹ്യവമർശേ നിബോധത. 55

അഭൂതാഹരണം, മാർഗ്ഗം, രൂപം, ഉദാഹരണം, ക്രമം, സംഗ്രഹം, അനുമാനം, പ്രാർത്ഥന, ആക്ഷിപ്തം, തോടകം, അധിബലം, ഉദ്വേഗം, വിദ്രവം ഇവയാണ് ഗർഭസന്ധിയിലെ അംഗങ്ങൾ. ഇനി വിമർശസന്ധിയിലേതു മനസ്സിലാക്കുക.

അപവാദശ്ച സംഫേടഃ
സദ്രവഃ ശക്തിരേവ ച
വ്യവസായഃ പ്രസംഗശ്ച
ദ്യുതിഃ ഖേദോ നിഷേധനം
വിരോധനമഥാദാനം
ഛാദനം ച പ്രരോചനാ
വ്യവഹാരശ്ച യുക്തിശ്ച
വിമർശാംഗാന്യമൂനി ച. 56

അപവാദം, സംഫേടം, ദ്രവം, ശക്തി, വ്യവസായം, പ്രസംഗം, ദ്യുതി, ഖേദം, നിഷേധം, വിരോധനം, ആദാനം, ഛാദനം, പ്രരോചന, വ്യവഹാരം, യുക്തി ഇവയാണ് വിമർശന്ധിയുടെ അംഗങ്ങൾ.

സന്ധിർന്നിരോധോ ഗ്രഥനം
നിർണ്ണയഃ പരിഭാഷണം
കൃതിഃ പ്രസാദ ആനന്ദഃ
സമയോ ഹ്യുപഗൂഹനം

ഭാഷണം പൂർവ്വവാക്യം ച
കാവ്യസംഹാര ഏവ ച
പ്രശസ്തിരിതി സംഹാരേ
ജ്ഞേയാന്യംഗാനി നാമതഃ. 57

സന്ധി, നിരോധം, ഗ്രഥനം, നിർണ്ണയം, പരിഭാഷണം, ദ്യുതി, പ്രസാദം, ആനന്ദം, സമയം, ഉപഗൂഹനം, ഭാഷണം, പൂർവ്വവാക്യം, കാവ്യസംഹാരം, പ്രശസ്തി ഇവയാണു നിർവ്വഹണസന്ധിയിലെ അംഗങ്ങൾ.

ചതുഷ്ഷഷ്ടിർബുധൈർജ്ഞേയാ-
നേതാന്യംഗാനി സന്ധിഷു
പുനരേഷാം പ്രവക്ഷ്യാമി
ലക്ഷണാനി യഥാക്രമം. 58

സന്ധികളിൽ ഈ അറുപത്തിനാലംഗങ്ങളാണുള്ളത്. ഇനി ഇവയുടെ ലക്ഷണം വഴിയ്ക്കുവഴിയായി പറയാം.

## മുഖസംന്ധ്യംഗങ്ങൾ

1. ഉപക്ഷേപണ

കാവ്യാർത്ഥസ്യ സമുത്പത്തി-
രുപക്ഷേപ ഇതി സ്മൃതഃ. 59

ഇതിവൃത്തത്തിന്റെ പ്രധാനബീജമുപക്ഷേപിക്കുന്നത് ഉപക്ഷേപം.

2. പരികരം

യദുൽപ്പന്നാർത്ഥബാഹുല്യം
ജ്ഞേയഃ പരികരസ്തു സഃ. 60

ബീജം പൊട്ടിച്ചിനയ്ക്കുന്നത് പരികരം.

3. പരിന്യാസം

തന്നിഷ്പത്തിഃ പരിന്യാസോ
വിജ്ഞേയഃ കവിഭിഃ സദാ. 61

ബീജത്തിനു വേരുറയ്ക്കുന്നതു പരിന്യാസം.

4. വിലോഭനം

ഗുണനിർവ്വർണ്ണനം യത്ത-
ദ്വിലോഭനമിതി സ്മൃതം. 62

ബീജത്തിന്റെ ഗുണം വർണ്ണിക്കുന്നതു വിലോഭനം.

5. യുക്തി

സമ്പ്രധാരണമർത്ഥാനാം
യുക്തിരിത്യഭിധീയതേ. 63

കാരണസഹിതം കാര്യങ്ങൾ സമർത്ഥിക്കുന്നതു യുക്തി.

6. പ്രാപ്തി

സുഖാർത്ഥസ്യാഭിഗമനം
പ്രാപ്തിരിത്യഭിസംജ്ഞിതാ. 64

സുഖകരമായ കാര്യത്തിനുനേരെ കുതിക്കുന്നതു പ്രാപ്തി.

7. സമാധാനം

ബീജാർത്ഥസ്യോപഗമനം
സമാധാനമിതി സ്മൃതം. 65

ബീജരൂപമായ കാര്യം വന്നുചേരുന്നതു സമാധാനം.

8. വിധാനം

സുഖദുഃഖകൃതോ യോർത്ഥ-
സ്തദ്വിധാനമിഹോച്യതേ. 66

കാര്യത്തിൽ സുഖവും ദുഃഖവുമുണ്ടാകുന്നതു വിധാനം.

9. പരിഭാവന

കുതുഹലോത്തരാവേഗോ
വിജ്ഞേയാ പരിഭാവനാ. 67

കൌതുകം വളർത്തുന്ന സംഭ്രമം പരിഭാവന.

10. ഉദ്ഭേദം

ബീജാർത്ഥസ്യ പ്രരോഹോ യ
ഉദ്ഭേദഃ സ തു കീർത്തിതഃ. 68

ബീജകാര്യം പടന്നുകയറുന്നത് ഉദ്ഭേദം.

11. കരണം

പ്രകൃതാർത്ഥസമാരംഭഃ
കരണം നാമ തദ്ഭവേത് 69

പ്രകൃതകാര്യം തുടങ്ങിവെയ്ക്കൽ കരണം.

12. ഭേദം

സംഘാതഭേദനാർത്ഥോ യഃ
സ ഭേദ ഇതി സംജ്ഞിതഃ. 70

കൂട്ടുകെട്ടിനു പിളർപ്പു വരുത്തുന്നതു ഭേദം.

ഏതാനി തു മുഖാംഗാനി;
വക്ഷ്യേ പ്രതിമുഖേ പുനഃ. 71

ഇവയാണ് മുഖസന്ധ്യംഗങ്ങൾ. ഇനി പ്രതിമുഖസന്ധ്യംഗങ്ങളെക്കുറിച്ചു പറയാം.

## പ്രതിമുഖസന്ധ്യംഗങ്ങൾ

1. വിലാസം

സമീഹാ രതിഭോഗാർത്ഥാ
വിലാസ ഇതി സംജ്ഞിതഃ. 72

രതിസുഖത്തിനുള്ള അഭിലാഷം വിലാസം.

2. പരിസർപ്പം

ദൃഷ്ടനഷ്ടാനുസരണം
പരിസർപ്പ ഇതി സ്മൃതഃ. 73

ആദ്യം കണ്ടതും പിന്നെ കാണാത്തതുമായ കാര്യം തേടിപ്പോകുന്നത് പരിസർപ്പം.

3. വിധൂതം

കൃതസ്യാനുനയസ്യാദൌ
വിധൂതം ഹ്യപരിഗ്രഹഃ. 74

ആദ്യം ചെയ്ത സാന്ത്വനം കൈക്കൊള്ളാതിരിക്കുന്നതു വിധൂതം.

4. താപനം

അപായദർശനം യത്തു
താപനം നാമ തദ്ഭവേത്. 75

അപായം കണ്ടെത്തുന്നത് താപനം.

5. നർമ്മം

ക്രീഡാർത്ഥം വിഹിതം യത്തു
ഹാസ്യം നർമ്മേതി തത് സ്മൃതം. 76

കളിയാക്കാൻവേണ്ടി പരിഹസിക്കുന്നതു നർമ്മം.

6. നർമ്മദ്യുതി

ദോഷപ്രച്ഛാദനാർത്ഥം തു
ഹാസ്യം നർമ്മദ്യുതിഃ സ്മൃതാ. 77

കുറ്റം മറയ്ക്കാൻവേണ്ടി പരിഹസിക്കുന്നതു നർമ്മദ്യുതി.

7. പ്രഗമനം

ഉത്തരോത്തരവാക്യം തു
ഭവേത് പ്രഗമനം പുനഃ. 78

മേല്ക്കുമേൽ കയറിപ്പറയുന്നതു പ്രഗമനം.

8. നിരോധം

യാ തു വ്യസനസമ്പ്രാപ്തിഃ
സ നിരോധഃ പ്രകീർത്തിതഃ. 79

വ്യസനം ചേരുന്നതു നിരോധം.

9. പര്യുപാസനം

ക്രുദ്ധസ്യാനുനയോ യസ്തു
ഭവേത് തൽ പര്യുപാസനം. 80

ക്രോധിച്ച ആളെ സമാധാനിപ്പിക്കുന്നത് പര്യുപാസനം.

10. പുഷ്പം

വിശേഷവചനം യത്തു
തത് പുഷ്പമിതി സംജ്ഞിതം. 81

വിശേഷമെടുത്തു പറയുന്നതു പുഷ്പം.

11. വജ്രം

പ്രത്യക്ഷരൂക്ഷം യദ്വാക്യം
വജ്രം തദഭിധീയതേ. 82

നേരിട്ടു കടുത്ത വാക്കു പറയുന്നതു വജ്രം.

12. ഉപന്യാസം

ഉപപത്തികൃതോ യോർത്ഥ
ഉപന്യാസസ്തു സ സ്മൃതഃ. 83

ഉപപത്തിയുള്ള വാക്കു പറയുന്നത് ഉപന്യാസം.

13. വർണ്ണസംഹാരം

ചാതുർവർണ്ണ്യോപഗമനം
വർണ്ണസംഹാര ഇഷ്യതേ. 84

നാലു ജാതിക്കാരും അടുത്തുകൂടുന്നതു വർണ്ണസംഹാരം.

ഏതാനി തു പ്രതിമുഖേ;
ഗർഭേ ചാപി നിബോധത. 85

ഇവയാണു പ്രതിമുഖാംഗങ്ങൾ. ഇനി ഗർഭസന്ധ്യംഗങ്ങൾ മനസ്സിലാക്കുക.

## ഗർഭസന്ധ്യംഗങ്ങൾ

1. അഭൂതാഹരണം

കപടാപാശ്രയം വാക്യ-
മഭൂതാഹരണം വിദുഃ. 86

അസത്യമായ വാക്കു പറയുന്നത് അഭൂതാഹരണം.

2. മാർഗ്ഗം

തത്ത്വാർത്ഥവചനം ചൈവ
മാർഗ്ഗമിത്യഭിധീയതേ 87

സത്യമായ വാക്കു പറയുന്നതു മാർഗ്ഗം.

3. രൂപം

ചിത്രാർത്ഥസമവായേ തു
വിതർക്കോ രൂപമിഷ്യതേ. 88

അത്ഭുതമായ കാര്യം സംഭവിക്കുമ്പോൾ സംശയിക്കുന്നതു രൂപം

4. ഉദാഹരണം

യതു സാതിശയം വാക്യം
തദുഹാരണം സ്മൃതം. 89

ഉൽകൃഷ്ടമായ വാക്കു പറയുന്നത് ഉദാഹരണം.

5. ക്രമം

ഭാവതത്ത്വോപലബ്ധിസ്തു
ക്രമ ഇത്യഭിധീയതേ. 90

യഥാർത്ഥമായ മനോഭാവം മനസ്സിലാക്കുന്നത് ക്രമം.

6. സംഗ്രഹം

സാമദാനാദിസമ്പന്നഃ
സംഗ്രഹഃ പരികീർത്തിതഃ. 91

ആശ്വാസവാക്കു പറയുന്നതും ദാനം ചെയ്യുന്നതും മറ്റും സംഗ്രഹം.

7. അനുമാനം

രൂപാനുരൂപഗമന-
മനുമാനമിതി സ്മൃതം. 92

കാരണത്തിന്നനുസരിച്ചു കാര്യമൂഹിക്കുന്നത് അനുമാനം.

8. പ്രാർത്ഥന

രതിഹർഷോത്സവാദ്യർത്ഥ-
പ്രാർത്ഥനാ പ്രാർത്ഥനാ ഭവേത്. 93

രതി, ഹർഷം, ഉത്സവം, മുതലായതർത്ഥിക്കുന്നതു പ്രാർത്ഥന.

9. ആക്ഷിപ്തം

ഗർഭസ്യോദ്ഭേദനം യത്തു
തദാക്ഷിപ്തമിതി സ്മൃതം. 94

മൂടിവെച്ച കാര്യം വെളിപ്പെടുത്തുന്നത് ആക്ഷിപ്തം.

10. തോടകം

സംരംഭവചനം യച്ച
തോടകം നാമ തദ്ഭവേത്. 95

കോപിച്ചു വാക്കു പറയുന്നതു തോടകം.

11.അധിബലം

കപടേനാതിസന്ധാനം
ബ്രുവതേƒധിബലം ബുധാഃ 96

കപടം വഴിക്ക് ചതിക്കുന്നത് അധിബലം.

12. ഉദ്വേഗം

ഭയം നൃപാരിദസ്യൂത്ഥ-
മുദ്വേഗഃ പരികീർത്തിതഃ. 97

രാജാവിൽനിന്നോ ശത്രുവിൽനിന്നോ കൊള്ളക്കാരിൽനിന്നോ ഉള്ള ഭയം ഉദ്വേഗം.

13. വിദ്രവം

നൃപാഗ്നിഭയസംയുക്തഃ
സംഭ്രമോ വിദ്രവഃ സ്മൃതഃ. 98

രാജാവിന്റെ ആക്രമണത്തേയോ അഗ്നിബാധയേയോ പേടിച്ചു പരിഭ്രമിച്ചോടുന്നതു വിദ്രവം.

ഏതാന്യംഗാനി ഗർഭേ സ്യു;-
രവമർശേ നിബോധത. 99

ഇവയാണ് ഗർഭസന്ധിയിലെ അംഗങ്ങൾ. ഇനി വിമർശസന്ധിയിലെ അംഗങ്ങൾ മനസ്സിലാക്കുക.

## വിമർശസന്ധ്യംഗങ്ങൾ

1. അപവാദം

ദോഷപ്രഖ്യാപനം യത്തു
സോപവാദ ഇതി സ്മൃതഃ. 100

അപവാദം വിളിച്ചു പറയുന്നത് അപവാദം.

2. സംഫേടം

രോഷഗ്രഥിതവാക്യം തു
സംഫേടഃ പരികീർത്തിതഃ. 101

കലി തുള്ളിപ്പറയുന്നതു സംഫേടം.

3. ദ്രവം

ഗുരുവ്യതിക്രമോ യസ്തു
സ ദ്രവഃ പരികീർത്തിതഃ. 102

ഗുരുക്കന്മാരെ തെറ്റിനടക്കുന്നത് ദ്രവം.

4. ശക്തി

വിരോധിപ്രശമോ യശ്ച
സാ ശക്തിഃ പരികീർത്തിതഃ. 103

ശത്രുക്കളെ കീഴടക്കുന്നത് ശക്തി.

5. വ്യവസായം

വ്യവസായസ്തു വിജ്ഞേയഃ
പ്രതിജ്ഞാഹേതുസംഭവഃ. 104

പ്രതിജ്ഞയ്ക്കു കാരണമുണ്ടാകുന്നതു വ്യവസായം.

6. പ്രസംഗം

പ്രസംഗശ്ചൈവ വിജ്ഞേയോ
ഗുരൂണാം പരികീർത്തനം. 105

ഗുരുക്കന്മാരുടെ പേരെടുത്തു പറയുന്നതു പ്രസംഗം.

7. ദ്യുതി

വാക്യമാധർഷണകൃതം
ദ്യുതിസ്തജ്ജ്ഞൈരുദാഹൃതാ. 106

നിന്ദിച്ചു പറയുന്നത് ദ്യുതി.

8. ഖേദം

മനശ്ചേഷ്ടാവിനിഷ്പന്നഃ
ശ്രമഃ ഖേദ ഉദാഹൃത. 107

മനോവിചാരത്താലും ശരീരചേഷ്ടയാലും ക്ഷീണമുണ്ടാകുന്നതു ഖേദം.

9. നിഷേധനം

ഈപ്സിതാർത്ഥപ്രതീഘാതോ
നിഷേധഃ സ തു കീർത്തിതഃ. 108

ആഗ്രഹിച്ച കാര്യത്തിനു പ്രതിബന്ധം നേരിടുന്നതു നിഷേധനം.

10. വിരോധനം

കാര്യാത്യയോപഗമനം
വിരോധനമിതി സ്മൃതം. 109

കാര്യനാശം സംഭവിക്കുന്നതു വിരോധനം.

11. ആദാനം

ബീജകാര്യോപഗമന-
മാദാനമിതി സംജ്ഞിതം. 110

മുഖസന്ധിയിൽ ബീജാവാപം ചെയ്തിട്ടുള്ള കാര്യങ്ങളൊന്നിച്ചുചേരുന്നതു ആദാനം.

12. ഛാദനം

അവമാനാത് കൃതം വാക്യം
കാര്യാർത്ഥം ഛാദനം ഭവേത്. 111

അവമാനത്താൽ താൻ ചെയ്യാൻപോകുന്ന കാര്യം പറയുന്നത് ഛാദനം.

13. പ്രരോചന

പ്രരോചനാ ച വിജ്ഞേയാ
സംഹരാർത്ഥപ്രകാശിനീ. 112

കാര്യസിദ്ധി പ്രകാശിപ്പിക്കുന്നതു പ്രരോചന.

ഏതാന്യവമൃശേƒംഗാനി,
സംഹാരേ തു നിബോധത. 113

ഇവയാണ് വിമർശസന്ധിയിലെ അംഗങ്ങൾ. ഇനി നിർവ്വഹണസന്ധ്യംഗങ്ങൾ മനസ്സിലാക്കുക.

## നിർവ്വഹണസന്ധ്യംഗങ്ങൾ

1.സന്ധി

മുഖബീജോപഗമനം
സന്ധിരിത്യഭിധീയതേ. 114

മുഖസന്ധിയിലുപക്ഷേപിച്ച ബീജം ഫലത്തിനോടടുക്കുന്നതു സന്ധി.

2. വിബോധം

കാര്യസ്യാന്വേഷണം യുക്ത്യാ
വിബോധ ഇതി കീർത്തിതഃ. 115

യുക്തിയാൽ കാര്യമന്വേഷിക്കുന്നതു വിബോധം.

3. ഗ്രഥനം

ഉപക്ഷേപസ്തു കാര്യാണാം
ഗ്രഥനം പരികീർത്തിതം. 116

മുഖസന്ധിയിൽ നിർദ്ദേശിച്ച കാര്യങ്ങളെല്ലാം കൂട്ടിയിണക്കുന്നതു ഗ്രഥനം.

4. നിർണ്ണയം

അനുഭൂതാർത്ഥകഥനം
നിർണ്ണയഃ സ ഉദാഹൃതഃ. 117

അനുഭവിച്ച കാര്യം പറയുന്നതു നിർണ്ണയം.

5. പരിഭാഷണം

പരിവാദകൃതം യത് സ്യാത്
തദാഹുഃ പരിഭാഷണം. 118

കുറ്റം ഏറ്റുപറയുന്നത് പരിഭാഷണം.

6. കൃതി

ലബ്ധസ്യാർത്ഥസ്യ ഗമനം
കൃതിരിത്യഭിധീയതേ. 119

ലഭിച്ച കാര്യത്തിന്റെ കാരണം മനസ്സിലാക്കുന്നതു കൃതി.

7. പ്രസാദം

ശുശ്രൂഷാദ്യുപസമ്പന്നഃ
പ്രസാദ ഇതി ഭണ്യതേ. 120

ശുശ്രൂഷാദികളെക്കൊണ്ടുണ്ടായ മനഃപ്രസാദം തന്നെയാണു പ്രസാദം.

8. ആനന്ദം

സമാഗമസ്തു യോർത്ഥാനാ-
മാനന്ദഃ സ തു കീർത്തിതഃ. 121

അഭീഷ്ടകാര്യങ്ങളെല്ലാം സാധിക്കുന്നതു ആനന്ദം.

9. സമയം

ദുഃഖസ്യാപഗമോ യസ്തു
സമയഃ സ നിഗദ്യതേ. 122

സങ്കടം തീരുന്നതു സമയം.

10. ഉപഗൂഹനം

അത്ഭുതമസ്യ തു സംപ്രാപ്തിഃ-
കാവ്യസംഹാരമിഷ്യതേ. 123

അത്ഭുതമുളവാകുന്നത് ഉപഗൂഹനം.

11. ഭാഷണം

സാമദാനാദിസംയുക്തം
ഭാഷണം സമുദാഹൃതം. 124

സാമദാനാദികളോടുകൂടിയ വാക്കു പറയുന്നതു ഭാഷണം.

12. പൂർവ്വവാക്യം

പൂർവ്വവാക്യം തു വിജ്ഞേയം
യഥോക്താർത്ഥപ്രദർശനം. 125

മുമ്പു പറഞ്ഞിട്ടുള്ള വാക്ക് എടുത്ത് കാണിക്കുന്നതു പൂർവ്വവാക്യം.

13. കാവ്യസംഹാരം

വരപ്രദാനസമ്പ്രാപ്തി-
രുപഗൂനമിഷ്യതേ. 126

അഭീഷ്ടങ്ങളായ അനുഗ്രഹങ്ങൾ ലഭിക്കുന്നതു കാവ്യസംഹാരം.

14. പ്രശസ്തി

നൃപദേശപ്രശാന്തിശ്ച
പ്രശസ്തിരഭിധീയതേ. 127

രാജാവിനും രാജ്യത്തിന്നും ശാന്തി നേരുന്നതു പ്രശസ്തി.

യഥാസന്ധി തു കർത്തവ്യാ-
ന്യേതാംന്യംഗാനി രൂപകേ

കവിഭിഃ കാവ്യകുശലൈ
രസഭാവാനപേക്ഷ്യ തു. 128

കാവ്യകുശലന്മാരായ കവികൾ രൂപകങ്ങളിൽ സന്ധികൾക്കനുസരിച്ചു രസങ്ങൾക്കും ഭാവങ്ങൾക്കും യോജിക്കുന്നവിധത്തിൽ ഈ അംഗങ്ങൾ ഘടിപ്പിക്കേണ്ടതാണ്.

സമ്മിശ്രാണി കദാചിത്തു
ദ്വിത്രിയോഗേന വാ പുനഃ
ജ്ഞാത്വാ കാര്യമവസ്ഥാം ച
കാര്യാണ്യംഗാനി സന്ധിഷു. 129

ചിലപ്പോൾ കൂടിക്കലർന്നും രണ്ടും മൂന്നും ചേർന്നും കാര്യവുമവസ്ഥയും നോക്കി സന്ധികളിൽ അംഗങ്ങൾ ചേർക്കാവുന്നതാണ്.

## അർത്ഥോപക്ഷേപകങ്ങൾ

വിഷ്കംഭശ്ചൂളികാ ചൈവ
തഥാ ചൈവ പ്രവേശകഃ
അങ്കാവതാരോങ്കമുഖ-
മർത്ഥോപക്ഷേപപഞ്ചകം. 130

വിഷ്കംഭം, ചൂളിക, പ്രവേശകം, അങ്കാവതാരം, അങ്കമുഖം, ഇവയാണ് അഞ്ച് അർത്ഥോപക്ഷേപകങ്ങൾ.

1. വിഷ്കംഭം

മദ്ധ്യമപുരുഷനിയോജ്യോ
നാടകമുഖസന്ധിവസ്തുസഞ്ചാരഃ
വിഷ്കംഭകസ്തു കാര്യഃ
പുരോഹിതാമാത്യകഞ്ചുകിഭിഃ. 131

വിഷ്കംഭം മദ്ധ്യമകഥാപാത്രങ്ങളെക്കൊണ്ടു നിർവ്വഹിക്കേണ്ടതാണ്. നാടകാരംഭത്തിലും അങ്കങ്ങളുടെ സന്ധിയിലും ഇതിവൃത്തത്തോടു ബന്ധപ്പെടുത്തി പ്രയോഗിക്കേണ്ടതാണ്. പുരോഹിതന്മാർ, മന്ത്രികൾ, കഞ്ചുകികൾ മുതലായവരാകണം വിഷ്കംഭത്തിലെ കഥാപാത്രങ്ങൾ.

ശുദ്ധഃ സങ്കീർണ്ണോ വാ
ദ്വിവിധോ വിഷ്കംഭസ്തു വിജ്ഞേയഃ
മദ്ധ്യമപാത്രൈഃ ശുദ്ധഃ
സങ്കീർണ്ണോ നീചമദ്ധ്യകൃതഃ. 132

ശുദ്ധം, സങ്കീർണ്ണം എന്നു വിഷ്കംഭം രണ്ടുവിധമുണ്ട്. മദ്ധ്യമപാത്രങ്ങൾ മാത്രമായത് ശുദ്ധം. നീചപാത്രങ്ങളും മദ്ധ്യമപാത്രങ്ങളുമുള്ളതു സങ്കീർണ്ണം.

2. ചൂളിക

അന്തര്യവനികാസംസ്ഥൈ-
രുത്തമാധമമദ്ധ്യമൈഃ
അർത്ഥോപക്ഷേപണം യത്ര
ക്രിയതേ സാ ഹി ചൂളികാ. 133

അണിയറയ്ക്കുള്ളിൽനിന്നുകൊണ്ട് ഉത്തമങ്ങളോ മദ്ധ്യമങ്ങളോ അധമങ്ങളോ ആയ കഥാപാത്രങ്ങൾ സൂചന നല്കുന്നതു ചൂളിക.

3. പ്രവേശകം

അങ്കാന്തരാനുസാരീ
സംക്ഷേപാർത്ഥമധികൃത്യ ബിന്ദുനാം
പ്രകരണനാടകവിഷയേ
പ്രവേശകോ നാമ വിജ്ഞേയഃ. 134

നാടകത്തിലും പ്രകരണത്തിലും അങ്കങ്ങളുടെ മദ്ധ്യത്തിൽ ഇതിവൃത്തബിന്ദുക്കളെ സംക്ഷേപിക്കാൻവേണ്ടി പ്രയോഗിക്കുന്ന അർത്ഥോപക്ഷേപകമാണ് പ്രവേശകം.

4. അങ്കാവതാരം

അങ്കാന്ത ഏവ ചാങ്കോ
നിപതതി യസ്മിൻ പ്രയോഗാമാശ്രിത്യ
ബീജാർത്ഥയുക്തിയുക്തോ
ജ്ഞേയോ ഹ്യങ്കാവതാരോസൌ. 135

ഒരങ്കത്തിന്റെ അവസാനത്തിൽ ബീജകാര്യത്തോടുകൂടിയ മറ്റൊരങ്കം പ്രയോഗത്തിൽ വന്നുചേരുന്നത് അങ്കാവതാരം. ഒരങ്കത്തിൽനിന്നു നേരിട്ട് മറ്റൊരങ്കമവതരിക്കുന്ന അങ്കാവതാരമെന്നർത്ഥം.

5. അങ്കമുഖം

വിശ്ലിഷ്ടമുഖമങ്കസ്യ
സ്ത്രിയാ വാ പുരുഷേണ വാ
യത്ര സംക്ഷിപ്യതേ പൂർവ്വം
തദങ്കമുഖമുച്യതേ. 136

അനന്തരാങ്കത്തിന്റെ പൂർവ്വഭാഗം. സ്ത്രീയോ പുരുഷനോ പൂർവ്വാങ്കത്തിന്റെ അവസാനത്തിൽ ചുരുക്കിപ്പറയുന്നത് അങ്കമുഖം.

## നാടകലക്ഷണം

വൃത്തിവൃത്ത്യംഗസമ്പന്നം
പതാകാസ്ഥാനകാന്വിതം
പഞ്ചാവസ്ഥാസമുത്പന്നം
പഞ്ചഭിഃ സന്ധിഭിര്യുതം
സന്ധ്യന്തരൈകവിംശത്യാ
ചതുഃഷഷ്ട്യംഗസംയുതം
ഷട്ത്രിംശല്ലക്ഷണോപേതം
ഗുണാലങ്കാരഭൂഷിതം
മഹാരസം മഹാഭോഗ-
മുദാത്തവചനാന്വിതം
മഹാപുരുഷസഞ്ചാരം
സാദ്ധ്വാചാരജനപ്രിയം
സുശ്ലിഷ്ടസന്ധിയോഗം ച
സുപ്രയോഗം സുഖാശ്രയം

മൃദുശബ്ദാഭിധാനം ച
കവിഃ കുര്യാത്തു നാടകം. 137

വൃത്തികളും വൃത്ത്യംഗങ്ങളും വേണം, പതാകാസ്ഥാനകങ്ങൾ വേണം, അഞ്ചവസ്ഥകളും അഞ്ചു സന്ധികളും വേണം. ഇരുപത്തൊന്നു സന്ധ്യന്തരങ്ങളും അറുപത്തിനാലു സന്ധ്യംഗങ്ങളും വേണം, മുപ്പത്താറു ലക്ഷണങ്ങൾ വേണം, ഗുണങ്ങളും അലങ്കാരങ്ങളും വേണം, മഹത്തായ രസവും മഹത്തായ സുഖാനുഭവവും വേണം, വാക്കുകൾ ഉദാത്തങ്ങളായിരിക്കണം, കഥാപാത്രങ്ങൾ മഹാപുരുഷന്മാരായിരിക്കണം, ആചാരശുദ്ധിയുള്ള ജനങ്ങൾക്ക് ഇഷ്ടപ്പെട്ടതാവണം, സന്ധികൾ തമ്മിൽ വേണ്ടതുപോലെ ചേർന്നിണങ്ങിയിരിക്കണം, പ്രയോഗിച്ചു ഫലിപ്പിക്കാൻ സുഖമുള്ളതും പ്രേക്ഷകന്മാർക്കു സുഖമുളവാക്കുന്നതുമായിരിക്കണം, ശബ്ദങ്ങൾ പ്രസന്നലളിതങ്ങളാവണം. ഇങ്ങനെയെല്ലാമാണു കവി നാടകം നിർമ്മിക്കേണ്ടത്. ഇങ്ങനെ കാവ്യം നിർമ്മിക്കുന്നവനാണ് കവി.

അവസ്ഥാ യാ തു ലോകസ്യ
സുഖദുഃഖസമുദ്ഭവാ
നാനാപുരുഷസഞ്ചാരാ
നാടകേസൌ വിധീയതേ. 138

പല പുരുഷന്മാരെയുമാശ്രയിച്ചു ലോകത്തിൽ സുഖദുഃഖങ്ങളിൽനിന്നുളവാകുന്ന അവസ്ഥയേതോ അതുതന്നെയാണു നാടകത്തിലും വേണ്ടത്.

ന തജ്ജ്ഞാനം ന തച്ഛില്പം
ന സാ വിദ്യാ ന സാ കലാ
ന തത് കർമ്മ ന യോഗോസൌ
നാട്യേസ്മിൻ യന്ന ദൃശ്യതേ. 139

ഈ നാട്യത്തിൽ കാണാത്തതായി ഒരു ജ്ഞാനമോ ശില്പമോ വിദ്യയോ കലയോ കർമ്മമോ യോഗമോ ഒന്നുംതന്നെയില്ല.

യോയം സ്വഭാവോ ലോകസ്യ
നാനാവസ്ഥാന്തരാത്മകഃ
സോങ്ഗാദ്യഭിനയൈര്യുക്തോ
നാട്യമിത്യഭിധീയതേ. 140

പല അവസ്ഥാവിശേഷങ്ങളോടുകൂടിയ ലോകസ്വഭാവം ആംഗികാദ്യഭിനയങ്ങളോടു ചേരുമ്പോൾ നാട്യമെന്നു പറയപ്പെടുന്നു.

ദേവതാനാമൃഷീണാം ച
രാജ്ഞാം ലോകസ്യ ചൈവ ഹി
പൂർവ്വവൃത്താനുചരിതം
നാടകം നാമ തദ്ഭവേത്. 141

ദേവന്മാരുടെയും, മഹർഷിമാരുടെയും, രാജാക്കന്മാരുടെയും ലോകത്തിന്റെ തന്നെയും പൂർവ്വകഥ അനുകരിക്കുന്നതാണു നാടകം.

യസ്മാത് സ്വഭാവം സന്ത്യജ്യ
സാംഗോപാംഗഗതിക്രമൈഃ
പ്രയുജ്യതേ ജ്ഞായതേ ച
തസ്മാദ്വൈ നാടകം സ്മൃതം. 142

നടൻ തന്റെ ഭാവമുപേക്ഷിച്ച് അംഗോപാംഗങ്ങളോടുകൂടിയ ഗതിവിശേഷങ്ങളെക്കൊണ്ടു പ്രയോഗിക്കുകയും പ്രേക്ഷകൻ അറിഞ്ഞാസ്വദിക്കുകയും ചെയ്യുന്നതാണു നാടകം.

സർവ്വഭാവൈഃ സർവ്വരസൈഃ
സർവ്വകർമ്മപ്രവൃത്തിഭിഃ
നാനാവസ്ഥാന്തരോപേതം
നാടകം സംവിധീയതേ. 143

എല്ലാ ഭാവങ്ങളും എല്ലാ രസങ്ങളും എല്ലാ കർമ്മങ്ങളും വൃത്താന്തങ്ങളും പല അവസ്ഥാവിശേഷങ്ങളും ചേർന്നതാണു നാടകം.

യാന്യേവ ശില്പജാതാനി
ഏകകർമ്മകൃതാനി ച
താന്യശേഷാണി രൂപാണി
കർത്തവ്യാനി പ്രയോക്തൃഭിഃ. 144

ഒരു കർമ്മത്തിനുവേണ്ടി ചെയ്യുന്ന ശില്പരൂപങ്ങളെന്തൊക്കെയുണ്ടോ ആ രൂപങ്ങളെല്ലാം നാടകത്തിൽ പ്രയോഗിക്കാവുന്നവയാണ്.

ലോകസ്വഭാവം സമ്പ്രേക്ഷ്യ
നരാണാം ച ബലാബലം
സംഭോഗം ചൈവ യുക്തിം ച
തതഃ കാര്യം തു നാടകം. 145

ലോകസ്വഭാവവും മനുഷ്യരുടെ ബലാബലവും സുഖാനുഭവവും യുക്തിയും എല്ലാം നല്ലപോലെ നോക്കി മനസ്സിലാക്കീട്ടുവേണം നാടകം നിർമ്മിക്കാൻ.

ഭവിഷ്യതി യുഗേ പ്രായോ
ഭവിഷ്യന്ത്യബുധാ ജനാഃ
യേ ചാപി ഹി ഭവിഷ്യന്തി
തേത്യല്പശ്രുതബുദ്ധയഃ. 146

വരുന്ന യുഗത്തിൽ മനുഷ്യർ മിക്കവാറും അപണ്ഡിതന്മാരായിരിക്കും. ശാസ്ത്രജ്ഞാനവും ബുദ്ധിയും അവർക്കു വളരെ കുറവായിരിക്കും.

ബുദ്ധയഃ കർമ്മ ശില്പാനി
വൈചക്ഷണ്യം കലാസു ച
സർവ്വാണി പുംസാം നശ്യന്തി
യദാ ലോകഃ പ്രണശ്യതി. 147

അറിവുകൾ, കർമ്മങ്ങൾ, ശില്പങ്ങൾ, കലാവൈദഗ്ദ്ധ്യം ഇവയെല്ലാം മനുഷ്യർക്കു നശിക്കുന്നു. അപ്പോൾ ലോകവും നശിക്കുന്നു.

തദേവം ലോകഭാവാനാം
പ്രസമീക്ഷ്യ ബലാബലം
മൃദുശബ്ദം സുഖാർത്ഥം ച
കവിഃ കുര്യാത്തു നാടകം. 148

ഇങ്ങനെ ലോകഭാവങ്ങൾക്കു വരുന്ന ബലാബലം നല്ലപോലെ കണ്ടറിഞ്ഞു ശബ്ദസൗകുമാര്യവും അർത്ഥസുഖവുമുള്ള നാടകം കവി നിർമ്മിക്കണം.

ചേക്രീഡിതാദ്യൈഃ ശബ്ദൈസ്തു
കാവ്യബന്ധാ ഭവന്തി യേ
വേശ്യാ ഇവ ന ശോഭന്തേ
കമണ്ഡലുധരൈർദ്വിജൈഃ 149

ചേക്രീഡിതാദികളായ പരുഷശബ്ദങ്ങളെക്കൊണ്ട് കാവ്യങ്ങൾ രചിക്കുന്നതായാൽ അവ കരകക്കിണ്ടിയെടുത്ത ബ്രാഹ്മണരെക്കൊണ്ട് വേശ്യമാർ എന്നപോലെ ശോഭിക്കുന്നില്ല.

ഇതിവൃത്തം സസന്ധ്യംഗം
മയാ പ്രോക്തം ദ്വിജോത്തമാഃ !
അത ഊർദ്ധ്വം പ്രവക്ഷ്യാമി
വൃത്തീനാമിഹ ലക്ഷണം. 150

അല്ലയോ ബ്രാഹ്മണോത്തമന്മാരേ ! ഇതിവൃത്തത്തിന്റെ സ്വരൂപം സന്ധിസന്ധ്യംഗങ്ങളോടുകൂടി ഞാൻ വിവരിച്ചുകഴിഞ്ഞു. ഇനി വൃത്തികളുടെ ലക്ഷണം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
സന്ധിനിരുപണമെന്ന
ഇരുപത്തൊന്നമദ്ധ്യായം

# അദ്ധ്യായം 22
# വൃത്തിഭേദങ്ങൾ

സമുത്ഥാനം തു വൃത്തീനാം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ
യഥാ വസ്തൂദ്ഭവം ചൈവ
കാവ്യാനാം ച വികല്പനം. 1

ഇനി ക്രമത്തിൽ വൃത്തികളുടെ ഉൽപത്തി, ഇതിവൃത്തങ്ങളുടെ ഉൽപത്തി, കാവ്യങ്ങളുടെ ഭേദം ഇവ വിവരിക്കാം.

## വൃത്തികളുടെ ഉദ്ഭവം

ഏകാർണ്ണവം ജഗത് കൃത്വാ
ഭഗവാനച്യുതോ യദാ
ശേതേ സ്മ നാഗപര്യങ്കേ
ലോകാൻ സംക്ഷിപ്യ മായയാ
അഥ വീര്യമദോന്മത്താ-
വസുരൗ മധുകൈടഭൗ
തർജ്ജയാമാസതുർദ്ദേവം
തരസാ യുദ്ധകാംക്ഷയാ. 2

വിഷ്ണുഭഗവാൻ മായാപ്രഭാവത്താൽ ലോകങ്ങളെ തന്നുള്ളിലൊതുക്കി, ജഗത്തിനെ ഏകസമുദ്രമാക്കി അനന്തമെത്തമേൽ കിടന്നുറങ്ങിയ കാലത്ത് മനോവീര്യം കൊണ്ടും ശരീരബലംകൊണ്ടും ഉദ്ധതന്മാരായ മധു കൈടഭൻ എന്ന രണ്ടസുരന്മാർ യുദ്ധം കൊതിച്ചുചെന്നു വിഷ്ണുവിനെ പോരിനു വിളിച്ചു.

നിജബാഹൂ വിമൃദ്നന്തൗ
ഭൂതഭാവനമക്ഷയം
ജാനുഭിർമ്മുഷ്ടിഭിശ്ചൈവ
യോധയാമാസതുഃ പ്രഭും,
അഭിദ്രവന്താവന്യോന്യം
വാക്യൈശ്ച പരുഷൈസ്തഥാ
നാനാധിക്ഷേപവചനൈഃ
കമ്പയന്താവിവോദധിം. 3

തങ്ങളുടെ കൈകൾ തിരുമ്മിയും അന്യോന്യം പാഞ്ഞടുത്ത്, കടുത്ത വാക്കുകൾ പറഞ്ഞാക്ഷേപിച്ചും കടലിളക്കിമറിച്ചും ജഗത്കാരണഭൂതനും നാശരഹിതനുമായ ഭഗവാനുമായി കാൽമുട്ടുകൾകൊണ്ടും മുഷ്ടികൾകൊണ്ടും യുദ്ധം ചെയ്തു.

തയോർന്നൈകപ്രകാരാണി
ശ്രുത്വാ വാക്യാനി ഗർജ്ജതോഃ

കിഞ്ചിദാകമ്പിതമനാ
ദ്രുഹിണോ വാക്യമബ്രവീത്.
കിമിയം ഭാരതീ വൃത്തിർ-
വ്വാഗ്ഭിരേവ പ്രവർത്തതേ
ഉത്തരോത്തരസംബദ്ധാ
നമ്പിമൗ നിധനം നയ. 4

അവർ ഗർജ്ജിച്ചുകൊണ്ടു പലപ്രകാരത്തിലുള്ള വാക്കുകൾ പറയുന്നതുകേട്ടപ്പോൾ പെട്ടെന്ന് അല്പം നടുക്കത്തോടുകൂടി ബ്രഹ്മാവു പറഞ്ഞു. "ഇത് ഭാരതീവൃത്തിയാണോ? വാക്കുകളെക്കൊണ്ടുമാത്രം കേറിക്കേറിക്കൊണ്ടുള്ള പ്രവൃത്തിയേ കാണുന്നുള്ളൂവല്ലോ. ഇവരെ രണ്ടാളെയും വധിക്കൂ."

പിതാമഹവചഃ ശ്രുത്വാ
പ്രോവാച മധുസൂദനഃ
കാര്യഹേതോർമ്മയാ ബ്രഹ്മൻ,
ഭാരതീയം വിനിർമ്മിതാ. 5

ബ്രഹ്മാവിന്റെ വാക്കുകേട്ടപ്പോൾ വിഷ്ണു പറഞ്ഞു. "ബ്രഹ്മൻ ! ആവശ്യം കരുതിയാണു ഞാനീ ഭാരതി നിർമ്മിച്ചത്."

വദതാം വാക്യഭൂയിഷ്ഠാ
ഭാരതീയം ഭവിഷ്യതി
അഹമേതൗ നിഹന്മ്യദ്യ
ഇത്യുക്ത്വാ വചനം ഹരിഃ
ശുദ്ധൈരവികൃതൈരംഗൈഃ
സാംഗഹാരൈസ്തദാ ഭൃശം
യോധയാമാസ തൗ ദൈത്യൗ
യുദ്ധമാർഗ്ഗ വിശാരദൗ. 6

"വാക്കുകൾ ധാരാളം പറയുന്ന വാഗ്മികൾക്ക് ഈ ഭാരതീവൃത്തി വേണ്ടിവരും. ഞാൻ ഇവരെ ഇപ്പോൾ വധിക്കുകയായി" എന്നുപറഞ്ഞ് വിഷ്ണു വെറും അംഗങ്ങളെക്കൊണ്ട് അംഗഹാരങ്ങളോടുകൂടി യുദ്ധവിദഗ്ദ്ധന്മാരായ അസുരന്മാരോടു യുദ്ധം ചെയ്തു.

ഭൂമിസംസ്ഥാനസംയോഗൈഃ
പാദന്യാസൈസ്തദാ ഹരേഃ
അതിഭാരോഽഭവേത് ഭൂമേർ-
ഭാരതീ തത്ര നിർമ്മിതാ. 7

അപ്പോൾ ഭൂമിയിൽ അമർന്നുകൊണ്ടുള്ള വിഷ്ണുവിന്റെ കാൽവെപ്പുകൾ നിമിത്തം ഭൂമിക്ക് ഭാരമധികമായി. അപ്പോൾ ഭാരതീവൃത്തി നിർമ്മിക്കപ്പെട്ടു.

വല്ഗിതൈഃ ശാർങ്ഗധനുഷ-
സ്തീവ്രൈർദീപ്തതരൈരഥ
സത്ത്വാധികൈരസംഭ്രാന്തൈഃ
സാത്ത്വതീ തത്ര നിർമ്മിതാ. 8

തീവ്രങ്ങളും ഏറ്റവും ദീപ്തങ്ങളും മനസ്ഥൈര്യം കുടിയവയും സംഭ്രമരഹിതങ്ങളും ആയ വിഷ്ണുവിന്റെ ചാട്ടങ്ങളോടൊപ്പം സാത്ത്വതീവൃത്തി നിർമ്മിക്കപ്പെട്ടു.

വിചിത്രൈരംഗഹാരൈസ്തു
ദേവോ ലീലാസമുദ്ഭവൈഃ
ബബന്ധ യച്ഛിഖാപാശം
കൈശികീ തത്ര നിർമ്മിതാ. 9

അഴകിയന്ന പലതരം അംഗഹാരങ്ങളോടുകൂടി വിഷ്ണു തലമുടി കെട്ടിയപ്പോൾ കൈശികീവൃത്തി സൃഷ്ടിക്കപ്പെട്ടു.

സംരംഭാവേഗബഹുളൈർ-
നാനാചാരീസമുത്ഥിതൈഃ
നിയുദ്ധകരണൈശ്ചിത്രൈർ-
നിർമ്മിതാരഭടീ തതഃ. 10

വർദ്ധിച്ച കോപാവേശത്തോടും പലവക ചാരികളോടുംകൂടി വൈചിത്ര്യങ്ങൾ ചേർന്ന് ബാഹുയുദ്ധം ചെയ്തപ്പോൾ ആരഭടീവൃത്തിയും സൃഷ്ടിക്കപ്പെട്ടു.

യാം യാം ദേവഃ സമാചഷ്ടേ
ക്രിയാം വൃത്തിഷു സംസ്ഥിതാം
താം തദർത്ഥാനുഗൈർവാക്യൈർ-
ദ്രുഹിണഃ പ്രത്യപൂജയത്. 11

വൃത്തികളിൽ ഏതേതു വ്യാപാരമുണ്ടെന്നു വിഷ്ണുഭഗവാൻ പറഞ്ഞുവോ ആ വ്യാപാരത്തെ അതിനു യോജിച്ച വാക്കുകൾകൊണ്ടു ബ്രഹ്മാവ് അഭിനന്ദിച്ചു.

യദാ ഹതൌ താവസുരൌ
ഹരിണാ മധുകൈടഭൌ
ഉക്തവാംസ്തു തദാ ബ്രഹ്മാ
നാരായണമരിന്ദമം. 12

വിഷ്ണു അസുരന്മാരായ മധുകൈടഭന്മാരെ വധിച്ചപ്പോൾ ശത്രുനാശകനായ ആ ദേവനോടു ബ്രഹ്മാവു പറഞ്ഞു.

അഹോ വിചിത്രൈർവിശദൈഃ
സ്ഫുടൈഃ സലളിതൈരപി
അംഗഹാരൈഃ കൃതം ദേവ
ത്വയാ ദാനവനാശനം
തസ്മാദയം സർവ്വലോകേ
നിയുദ്ധസമയക്രമഃ
സർവ്വശസ്ത്രവിമോക്ഷേഷു
ന്യായസംജ്ഞോ ഭവിഷ്യതി. 13

ഭഗവാനേ ! അവിടുന്നു വിചിത്രങ്ങളും, വിഷമങ്ങളും സ്പഷ്ടങ്ങളും ലളിതങ്ങളുമായ അംഗഹാരങ്ങളെക്കൊണ്ടാണല്ലോ അസുരന്മാരെ നശിപ്പിച്ചത്. അതുകൊണ്ട് ശസ്ത്രപ്രയോഗങ്ങളിൽ എല്ലാ ലോകത്തിലും ഈ യുദ്ധക്രമത്തിനു ന്യായമെന്ന പേർ ലഭിക്കും.

ന്യായാത് സമുത്ഥിതൈശ്ചിത്രൈ-
രംഗഹാരൈർവിഭൂഷിതം
യസ്മാദ്യുദ്ധം കൃതം ഹ്യേത-
ത്തസ്മാന്ന്യായാഃ പ്രകീർത്തിതാഃ. 14

ന്യായങ്ങളിൽനിന്നുത്ഭവിച്ച വിചിത്രങ്ങളായ അംഗഹാരങ്ങളോടുകൂടി യുദ്ധം ചെയ്തതുനിമിത്തം ന്യായങ്ങൾക്ക് ന്യായങ്ങളെന്ന പേർ ലഭിച്ചു. (നീ എന്ന ഉപസർഗ്ഗത്തോടുകൂടിയ ഗത്യർത്ഥകമായ 'ഇൺ' ധാതുവിൽനിന്നുണ്ടായ നാമമാണ് ന്യായമെന്നത്, നിയതമായ ഗതിവിശേഷം എന്നാണിതിനർത്ഥം)

തതോ ദേവേഷു നിക്ഷിപ്താ
ദ്രുഹിണേന മഹാത്മനാ
പുനരിഷ്വാസ്ത്രജാതേ ച
നാനാചാരീസമാകുലേ
പുനർന്നാട്യപ്രയോഗേഷു
നാനാഭാവസമന്വിതാഃ
വൃത്തിസംജ്ഞാഃ കൃതാ ഹ്യേതാഃ
കാവ്യബന്ധസമാശ്രയാഃ. 15

പിന്നെ ബ്രഹ്മാവ് പല ചാരികളും ചേർന്ന ശസ്ത്രപ്രയോഗങ്ങളിലെ ഉപയോഗത്തിനുവേണ്ടി ഈ വൃത്തികളെ ദേവന്മാർക്കു നൽകി. പിന്നീടു നാട്യപ്രയോഗങ്ങളിൽ പല ഭാവങ്ങളോടുകൂടിയ ഈ വൃത്തികൾക്കു പ്രവേശം നൽകി. ഒടുവിൽ കാവ്യബന്ധങ്ങളിലും പ്രവേശം നൽകി.

ചരിതൈസ്തസ്യ ദേവസ്യ
ദ്രവ്യം യദ്യാദൃശം കൃതം
ഋഷിഭിസ്താദൃശീ വൃത്തിഃ
കൃതാ പാഠ്യാദിസംഭവാ. 16

ഭഗവാൻ വിഷ്ണു ചെയ്തിട്ടുള്ള പ്രവൃത്തികളുടെ അടിസ്ഥാനത്തിലാണ് മഹർഷിമാർ പാഠ്യാദികളോടുകൂടിയ വൃത്തി കല്പിച്ചത്.

നാട്യവേദസമുത്പന്നാ
വാഗംഗാഭിനയാത്മികാ
മയാ കാവ്യക്രിയാഹേതോഃ
പ്രക്ഷിപ്താ ദ്രുഹിണാജ്ഞയാ. 17

നാട്യവേദത്തിൽനിന്നുണ്ടായതും വാചികം ആംഗികം മുതലായ അഭിനയങ്ങളുടെ രൂപത്തിലുള്ളതുമായ വൃത്തി ഞാൻ ബ്രഹ്മാവിന്റെ കൽപ്പന അനുസരിച്ച് കാവ്യരചനയിലും ഉപയോഗപ്പെടുത്തി.

ഋഗ്വേദാദ് ഭാരതീ വൃത്തി-
ര്യജുർവ്വേദാത്തു സാത്ത്വതീ
കൈശികീ സാമവേദാച്ച
ശേഷാ ചാഥർവ്വണാത്തഥാ. 18

ഭാരതീവൃത്തി ഋഗ്വേദത്തിൽനിന്നും സാത്ത്വതീവൃത്തി യജുർവ്വേദത്തിൽനിന്നും കൈശികീവൃത്തി സാമവേദത്തിൽനിന്നും ആരഭടീവൃത്തി അഥർവ്വവേദത്തിൽനിന്നും സ്വീകരിച്ചു.

## ഭാരതീവൃത്തി

യാ വാക്പ്രധാനാ പുരുഷപ്രയോജ്യാ
സ്ത്രീവർജ്ജിതാ സംസ്കൃതപാഠ്യയുക്താ
സ്വനാമധേയൈർഭരതൈഃ പ്രയുക്താ
സാ ഭാരതീ നാമ ഭവേത്തു വൃത്തിഃ 19

വാക്കിനു പ്രാധാന്യമുള്ളതും, പുരുഷന്മാർ പ്രയോഗിക്കേണ്ടതും, സ്ത്രീകളില്ലാത്തതും, സംസ്കൃതത്തിലുള്ള പാഠ്യങ്ങളോടുകൂടിയതും, ഭരതവംശജാതന്മാരായ നടന്മാർ പ്രയോഗിച്ചുവന്നതും ആയ വൃത്തി ഏതോ അതാണു ഭാരതീവൃത്തി,

## ഭാരതീവൃത്തിയുടെ അംഗങ്ങൾ

ഭേദാസ്തസ്യാസ്തു വിജ്ഞേയാ-
ശ്ചത്വാരോംഗത്വമാഗതാഃ
പ്രരോചനാമുഖം ചൈവ
വീഥി പ്രഹസനം തഥാ. 20

ഭാരതീവൃത്തിക്കു നാലംഗങ്ങളുണ്ട്. 1. പ്രരോചന, 2. ആമുഖം, 3. വീഥി, 4. പ്രഹസനം

1. പ്രരോചന

ജയാഭ്യുദയിനീ ചൈവ
മംഗല്യാ വിജയാവഹാ
സർവ്വപാപപ്രശമനീ
പൂർവ്വരംഗേ പ്രരോചനാ. 21

കാര്യസിദ്ധി, അഭ്യുദയം, മംഗളം, ശത്രുജയം, സർവ്വപാപപ്രശമനം ഇവയെല്ലാം നല്കുന്നതാണു പൂർവ്വരംഗത്തിലെ പ്രരോചനയെന്ന അംഗം.

2. ആമുഖം

നടീ വിദൂഷകോ വാപി
പാരിപാർശ്വിക ഏവ വാ
സൂത്രധാരേണ സഹിതാഃ
സംലാപം യത്ര കുർവ്വതേ.
ചിത്രൈർവ്വാക്യൈഃ സ്വകാര്യോത്ഥൈർ-
വീഥ്യംഗൈരന്യഥാപി വാ
ആമുഖം തത്തു വിജ്ഞേയം
ബുധൈഃ പ്രസ്താവനാപി വാ. 22

നടിയോ വിദൂഷകനോ പാരിപാർശ്വികനോ സൂത്രധാരനോടുകൂടി തങ്ങളുടെ കാര്യങ്ങളെ അവലംബിച്ചുകൊണ്ടുള്ള വൈചിത്ര്യംപൂണ്ട വാക്കുകളാൽ വീഥ്യംഗങ്ങളോടുകൂടിയോ അല്ലാതെയോ സംഭാഷണം നടത്തുന്ന പൂർവ്വരംഗഭാഗത്തിന് ആമുഖമെന്നുപേർ. പ്രസ്താവന എന്നു പറയുന്നതും ഇതുതന്നെയാണ്.

## ആമുഖാംഗങ്ങൾ

ആമുഖാംഗാന്യതോ വക്ഷ്യേ
യഥാവദനുപൂർവ്വശഃ

ഉദ്ഘാത്യകഃ കഥോദ്ഘാതഃ
പ്രയോഗാതിശയസ്തഥാ
പ്രവൃത്തകാവലഗിതേ
പഞ്ചാംഗാന്യാമുഖസ്യ തു. 23

ഇനി ഞാൻ ആമുഖത്തിന്റെ അംഗങ്ങൾ ക്രമമായി പറയാം. ഉദ്ഘാത്യകം, കഥോദ്ഘാതം, പ്രയോഗാതിശയം, പ്രവൃത്തകം, അവലഗിതം ഇവയാണ് ആമുഖത്തിന്റെ അഞ്ചംഗങ്ങൾ.

ഉദ്ഘാത്യകാവലഗിത-
ലക്ഷണം കഥിതം മയാ
ശേഷാണാം ലക്ഷണമഹം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ. 24

ഉദ്ഘാത്യകത്തിന്റെയും അവലഗിതത്തിന്റെയും ലക്ഷണം മുമ്പ് (ഇരുപതാമദ്ധ്യായത്തിൽ വീഥ്യംഗങ്ങളെ വിവരിക്കുമ്പോൾ) ഞാൻ വിവരിച്ചിട്ടുണ്ട്. മറ്റുള്ളവയുടെ ലക്ഷണം ക്രമത്തിലിവിടെ വിവരിക്കാം.

## കഥോദ്ഘാതം

സൂത്രധാരസ്യ വാക്യം വാ
യത്ര വാക്യാർത്ഥമേവ വാ
ഗൃഹീത്വാ പ്രവിശേത് പാത്രം
കഥോദ്ഘാതഃ സ കീർത്തിതഃ. 25

സൂത്രധാരവാക്യത്തേയോ അതിന്റെ അർത്ഥത്തേയോ അവലംബിച്ചുകൊണ്ട് പാത്രപ്രവേശമുള്ളതു കഥോദ്ഘാതം.

## പ്രയോഗാതിശയം

പ്രയോഗേത്ര പ്രയോഗം തു
സൂത്രധാരഃ പ്രയോജയേത്
തതശ്ച പ്രവിശേത് പാത്രം
പ്രയോഗാതിശയോ ഹി സഃ. 26

സൂത്രധാരൻ ഒരു പ്രയോഗത്തിൽ മറ്റൊരു പ്രയോഗം കൂട്ടിയിണക്കുക, അതിന്റെ അടിസ്ഥാനത്തിൽ പാത്രം പ്രവേശിക്കുക. ഇങ്ങനെയുള്ള ആമുഖാംഗത്തിനു പ്രയോഗാതിശയമെന്നു പേർ.

## പ്രവൃത്തകം

കാലം പ്രവൃത്തമാശ്രിത്യ
വർണ്ണനാ യാ പ്രയുജ്യതേ
താദാശ്രയാച്ച പാത്രസ്യ
പ്രവേശസ്തൽ പ്രവൃത്തകം. 27

വർത്തമാനകാലത്തിന്റെ വർണ്ണനത്തെ ആശ്രയിച്ചു പാത്രപ്രവേശമുള്ള ആമുഖാംഗത്തിന് പ്രവൃത്തകമെന്നു പേർ.

ഏഷാമന്യതമം ശ്ലിഷ്ടം
യോജയിത്വാർത്ഥയുക്തിഭിഃ

പാത്രഗ്രന്ഥൈരസംബാധം
പ്രകുര്യാദാമുഖം ബുധഃ. 28

ഈ അഞ്ചംഗങ്ങളിൽ ഏതെങ്കിലുമൊന്ന് യഥോചിതം യോജിപ്പിച്ചു കഥാപാത്രങ്ങളുടെ സംഭാഷണങ്ങളെ അവലംബിച്ച് ആമുഖം ഭംഗിയായി നിർവ്വഹിക്കണം.

ഏവമേതദ്ബുധൈർജ്ഞേയ-
മാമുഖം വിവിധാശ്രയം
ലക്ഷണം പൂർവ്വമുക്തം തു
വീഥ്യാഃ പ്രഹസനസ്യ ച. 29

ആമുഖമിങ്ങനെ പലതരത്തിലുണ്ടെന്നു മനസ്സിലാക്കുക. ഭാരതീവൃത്തിയുടെ വകഭേദങ്ങളായ വീഥിയുടെയും പ്രഹസനത്തിന്റെയും ലക്ഷണം മുൻപ് (ഇരുപതാമദ്ധ്യായത്തിൽ) പറഞ്ഞിട്ടുമുണ്ട്.

ഇത്യഷ്ടാർദ്ധവികല്പാ
വൃത്തിരിയം ഭാരതീ മയാ പ്രോക്താ
സാത്ത്വത്യാസ്തു വിധാനം
ലക്ഷണയുക്ത്യാ പ്രവക്ഷ്യാമി. 30

ഇങ്ങനെ നാലു വകഭേദമുള്ള ഭാരതീവൃത്തി ഞാൻ വിവരിച്ചുകഴിഞ്ഞു. ഇനി സാത്ത്വതീവൃത്തിയുടെ ലക്ഷണം പറയാം.

## സാത്ത്വതീവൃത്തി

യാ സാത്ത്വതേനേഹ ഗുണേന യുക്താ
ത്യാഗേന ശൌര്യേണ സമന്വിതാ ച
ഹർഷോത്ക്കടാ സംഹൃതശോകഭാവാ
സാ സാത്ത്വതീ നാമ ഭവേത്തു വൃത്തിഃ. 31

മനോനൈർമ്മല്യമുള്ളതും ത്യാഗശൌര്യങ്ങളോടുകൂടിയതും ഹർഷമേറിയതും ശോകം കുറഞ്ഞതുമായ വൃത്തി ഏതോ അതാണ് സാത്ത്വതി.

വാഗംഗാഭിനയവതീ
സത്ത്വോത്ഥാനവചനപ്രകരണേഷു
സത്ത്വാധികാരയുക്താ
വിജ്ഞേയാ സാത്ത്വതീ വൃത്തിഃ. 32

സാത്ത്വികഭാവത്തിന്നാശ്രിതങ്ങളായ വാക്കുകളുള്ള സന്ദർഭങ്ങളിൽ വാചികങ്ങളും ആംഗികങ്ങളുമായ അഭിനയങ്ങൾ ചേർന്നും സാത്ത്വികപ്രധാനമായുമായുമുള്ള വൃത്തിയാണ് സാത്ത്വതി.

വീരാദ്ഭുതരൌദ്രരസാ
നിരസ്തശൃംഗാരകരുണനിർവ്വേദാ
ഉദ്ധതപുരുഷപ്രായാ
പരസ്പരാധർഷണകൃതാ ച. 33

വീരം, അദ്ഭുതം, രൌദ്രം ഇവയാണ് സാത്ത്വതീവൃത്തിക്കുള്ള രസങ്ങൾ. ശൃംഗാരകരുണരസങ്ങളും നിർവ്വേദഭാവങ്ങളും അതിൽ ഒഴിവാക്കേണ്ടവയാണ്. ആ വൃത്തിക്കാശ്രയഭൂതന്മാരായ പുരുഷന്മാർ മിക്കവാറും ഉദ്ധതന്മാരായിരിക്കും. അന്യോന്യം നിന്ദിക്കുകയെന്നത് അതിന്റെ സ്വഭാവമായിരിക്കും.

## സാത്ത്വതീവൃത്തിയുടെ അംഗങ്ങൾ

ഉത്ഥാപകശ്ച പരിവ-
ർത്തകശ്ച സംലാപകശ്ച സംഘാത്യഃ
ചത്വരോസ്യാ ഭേദഃ
വിജ്ഞേയാ നാട്യതത്ത്വജ്ഞൈഃ. 34

1. ഉത്ഥാപകം, 2. പരിവർത്തകം, 3. സംലാപകം, 4. സംഘാത്യകം ഇങ്ങനെ ഈ സാത്ത്വതീവൃത്തിക്കു നാലു വകഭേദങ്ങൾ.

1. ഉത്ഥാപകം

അഹമപ്യുത്ഥാസ്യാമി
ത്വം താവദ്ദർശയാത്മനഃ ശക്തിം
ഇതി സംഘർഷസമാശ്രയ-
മുത്ഥിതമുത്ഥാപകോ ജ്ഞേയഃ. 35

"ഞാനും ഒരുങ്ങാം, താനും സ്വശക്തി കാണിക്കാൻ ഒരുങ്ങിക്കൊള്ളൂ". എന്നിങ്ങനെ സംഘർഷത്തോടെ, ഉത്ഥാനം ചെയ്യുന്നത്-ഒരുങ്ങിപ്പുറപ്പെടുന്നത്-ഉത്ഥാപകം.

2. പരിവർത്തകം

ഉത്ഥാനസമാരബ്ധാ-
നർത്ഥാനുത്സൃജ്യ യോർത്ഥയോഗവശാത്
അന്യാനർത്ഥാൻ ഭജതേ
സ ചാപി പരിവർത്തകോ ജ്ഞേയഃ. 36

തുടങ്ങിവെച്ച കാര്യങ്ങൾ കൈവെടിഞ്ഞു പ്രയോജനവശാൽ വേറെ കാര്യങ്ങളിൽ പ്രവേശിക്കുന്നതു പരിവർത്തകം.

3. സംലാപകം

സാധർഷജോ നിരാധർഷ-
ജോപി വാ വിവിധവചനസംയുക്തഃ
സാധിക്ഷേപാലോപോ
ജ്ഞേയഃ സംലാപകഃ സോപി. 37

നിന്ദയോടുകൂടിയോ നിന്ദയില്ലാതെതന്നെയോ പലവിധം അധിക്ഷേപവചനങ്ങൾ പറയുന്നത് സംലാപകം.

4. സംഘാത്യകം

മിത്രാർത്ഥകാര്യയുക്ത്യാ
ദൈവവശാദാത്മദോഷയോഗാദ്വാ
സംഘാതഭേദജനന-
സ്തജ്ജ്ഞൈഃ സംഘാത്യകോ ജ്ഞേയഃ. 38

സുഹൃത്തിന്റെ കാര്യത്തിനുവേണ്ടിയോ ദൈവയോഗത്താലോ തന്റെ കുറ്റം കൊണ്ടോ കൂട്ടുകെട്ടിനു ഭംഗം വരുന്നതു സംഘാത്യകം.

ഇത്യഷ്ടാർദ്ധവികല്പാ
വൃത്തിരിയം സാത്ത്വതീ മയാഭിഹിതാ;
കൈശിക്യാസ്ത്വിഹ ലക്ഷണ-
മതഃ പരം സംപ്രവിക്ഷ്യാമി. 39

ഇങ്ങനെ നാലു വകഭേദമുള്ള സാത്ത്വതീവൃത്തി ഞാൻ വിവരിച്ചു കഴിഞ്ഞു. ഇനി കൈശികീവൃത്തിയുടെ ലക്ഷണം വിവരിക്കാം.

## കൈശികീവൃത്തി

യാ ശ്ലക്ഷ്ണനേപത്ഥ്യവിശേഷചിത്രാ
സ്ത്രീസംയുതാ യാ ബഹുനൃത്തഗീതാ
കാമോപഭോഗപ്രഭവോപചാരാ
താം കൈശികീം വൃത്തിമുദാഹരന്തി. 40

സുകുമാരമായ വേഷവൈചിത്ര്യത്തോടുകൂടിയും സ്ത്രീകൾ ചേർന്നും ഒട്ടേറെ നൃത്തഗീതങ്ങളിയന്നും കാമോപചാരങ്ങളിണങ്ങിയുമുള്ള വൃത്തിയാണ് കൈശികീ.

## കൈശികീവൃത്തിയുടെ അംഗങ്ങൾ

നർമ്മ ച നർമ്മസ്ഫുഞ്ജോ
നർമ്മസ്ഫോടോഥ നർമ്മഗർഭശ്ച
കൈശിക്യാശ്ചത്വാരോ
ഭേദാ ഹ്യേതേ സമാഖ്യാതാഃ. 41

1. നർമ്മം, 2. നർമ്മസ്ഫുഞ്ജം, 3. നർമ്മസ്ഫോടം, 4. നർമ്മഗർഭം ഇങ്ങനെ കൈശികീവൃത്തിക്കു നാലു വകഭേദങ്ങളുണ്ട്.

1. നർമ്മം

ആസ്ഥാപിതശൃംഗാരം
വിശുദ്ധകരണം നിവൃത്തവീരരസം
ഹാസ്യപ്രവചനബഹുളം
നർമ്മ ത്രിവിധം വിജാനീയാത്. 42

ശൃംഗാരത്തെ സ്ഥാപിച്ചും നൃത്തകരണശുദ്ധിയോടുകൂടിയും വീരരസം കൂടാതെയും ഹാസ്യവചനങ്ങൾ ധാരാളം പറയുന്നതു നർമ്മം. അതു മൂന്നു വിധമുണ്ട്.

ഈർഷ്യാക്രോധപ്രായം
സോപാലംഭവചനാനുവിദ്ധം ച
ആത്മോപക്ഷേപകൃതം
സവിപ്രലംഭം സ്മൃതം നർമ്മ. 43

വിപ്രലംഭശൃംഗാരപ്രധാനമായ നർമ്മം, തന്റെ ഈർഷ്യയെ സൂചിപ്പിക്കാനും അന്യനെ നിന്ദിക്കാനും പരഹൃദയം വശീകരിക്കാനും ആയിട്ടാണ് മൂന്നുതരമായിട്ടു തിരിയുന്നത്.

2. നർമ്മസ്ഫുഞ്ജം

നവസംഗമസംഭോഗോ
രതിസമുദയവേഷവാക്യസംയുക്തഃ
ജ്ഞേയോ നർമ്മസ്ഫുഞ്ജോ
ഹ്യവസാനഭയാത്മകശ്ചൈവ. 44

വ്യക്തമായ രതിയോടും അതിന്നനുരൂപമായ വേഷത്തോടും വാക്കുകളോടും കൂടി നായികാനായകന്മാർക്കു നവസമാഗമത്തിൽ സംഭോഗവും അതിന്റെ അവസാനത്തിൽ ഭയവുമുണ്ടാകുന്നതു നർമ്മസ്ഫുഞ്ജം.

3. നർമ്മസ്ഫോടം

വിവിധാനാം ഭാവാനാം
ലവൈർലവൈർഭൂഷിതോ ബഹുവിശേഷൈഃ
അസമഗ്രാക്ഷിപ്തരസോ
നർമ്മസ്ഫോടസ്തു വിജ്ഞേയഃ 45

പലവിധം ഭാവങ്ങളുടെ ചെറിയ ചെറിയ വിശിഷ്ടാംഗങ്ങളോടുകൂടിയതും രസപൂർത്തി വരാത്തതുമാണ് നർമ്മസ്ഫോടം.

4. നർമ്മഗർഭം

വിജ്ഞാനരൂപശോഭാ-
ധനാദിഭിർനായകോ ഗുണൈര്യത്ര
പ്രച്ഛന്നം വ്യവഹരതേ
കാര്യവശാന്നർമ്മഗർഭോസൌ. 46

അറിവ്, സൗന്ദര്യം, കാന്തി, ധനം മുതലായ ഗുണങ്ങളുള്ള നായകൻ കാര്യവശാൽ അവയെല്ലാം ഒളിച്ചുവെച്ചു പെരുമാറുന്നത് നർമ്മഗർഭം.

ഇത്യഷ്ടാർദ്ധവികല്പാ
വൃത്തിരിയം കൈശികീ മയാഭിഹിതാ-;
അത ഊർദ്ധ്വമുദ്ധതരസാ-
മാരഭടീം സംപ്രവക്ഷ്യാമി. 47

ഇങ്ങനെ നാലുഭേദങ്ങളോടുകൂടിയ കൈശികീവൃത്തി ഞാൻ വിവരിച്ചുകഴിഞ്ഞു. ഇനി ഉദ്ധതരസങ്ങളോടുകൂടിയ ആരഭടീവൃത്തി വിവരിക്കാം.

## ആരഭടീവൃത്തി

ആരഭടപ്രായഗുണാ
തഥൈവ ബഹുകപടവഞ്ചനോപേതാ
ദംഭാനൃതവചനവതീ
ത്വാരഭടീ നാമ വിജ്ഞേയാ. 48

ക്രോധാവേഗാദികളായ വികാരങ്ങളോടും വളരെയേറെ കപടങ്ങളോടും വഞ്ചനകളോടും വ്യാജവഞ്ചനകളോടും കൂടിയ വൃത്തിയാണ് ആരഭടി.

പുസ്താവപാതപ്ലുതലംഘിതാനി
ഛേദ്യാനി മായാകൃതമിന്ദ്രജാലം
ചിത്രാണി യുദ്ധാനി ച യത്ര നിത്യം
താം താദൃശമാരഭടീം വദന്തി. 49

കൃത്രിമപ്രതിരൂപങ്ങളുടെ ഉപയോഗം, ചാട്ടം, ആക്രമണം, വെട്ട്, മായാപ്രയോഗമുള്ള ഇന്ദ്രജാലം, വിചിത്രങ്ങളായ യുദ്ധങ്ങൾ ഇതെല്ലാമുള്ള വൃത്തിക്ക് ആരഭടി എന്നു പറയുന്നു.

## ആരഭടിവൃത്തിയുടെ അംഗങ്ങൾ

സംക്ഷിപ്തകാവപാതൌ
വസ്തൂത്ഥാപനമഥാപി സംഫേടഃ

ഏതേ ഹ്യസ്യാ ഭേദാ
ലക്ഷണമേഷാം പ്രവിക്ഷ്യാമി. 50

1. സംക്ഷിപ്തകം, 2. അനുപാതം, 3. വസ്തൂത്ഥാപനം, 4. സംഫേടം ഇവയാണ് ആരഭടീവൃത്തിയുടെ നാലു വകഭേദങ്ങൾ. ഇവയുടെ ലക്ഷണം വിവരിക്കാം.

1. സംക്ഷിപ്തകം

അന്വർത്ഥശില്പയുക്തോ
ബഹുപുസ്തോത്ഥാനചിത്രനേപത്ഥ്യഃ
സംക്ഷിപ്തവസ്തുവിഷയോ
ജ്ഞേയഃ സംക്ഷിപ്തകോ നാമ. 51

വിശേഷപ്പെട്ട ശില്പങ്ങൾ, ഒട്ടേറെ പൊയ്മുഖങ്ങൾ, വിചിത്രമായ വേഷവിധാനം എന്നിവയുടെ സഹായത്തോടുകൂടി ഇതിവൃത്തസംക്ഷേപം സാധിക്കുന്നതു സംക്ഷിപ്തകം.

2. അവപാതം

ഭയഹർഷസമുത്ഥാനം
വിദ്രവവിനിപാതസംഭ്രമാചരണം
ക്ഷിപ്രപ്രവേശനിർഗ്ഗമ-
മവപാതമിമം വിജാനീയാത്. 52

ഭയഹർഷങ്ങൾ വർദ്ധിക്കുകയാൽ പാഞ്ഞും, വീണും, പരിഭ്രമിച്ചും വേഗത്തിൽ പ്രവേശിക്കുകയും നിർഗ്ഗമിക്കുകയും ചെയ്യുന്നത് അവപാതം.

3. വസ്തൂത്ഥാപനം

സർവ്വരസസമാസകൃതം
സവിദ്രവാവിദ്രവാശ്രയം വാപി
നാട്യം വിഭാവ്യതേ യത്
തദ്വസ്തൂത്ഥാപനം ജ്ഞേയം. 53

എല്ലാ രസങ്ങളേയും ഉൾക്കൊള്ളിച്ചുകൊണ്ട് ഓട്ടങ്ങളോടുകൂടിയോ കൂടാതെയോ ഉള്ള നാട്യപ്രയോഗം വസ്തൂത്ഥാപനം.

4. സംഫേടം

സംരംഭസമായുക്തോ
ബഹുയുദ്ധനിയുദ്ധകപടനിർഭേദഃ
ശസ്ത്രപ്രഹാരബഹുളഃ
സംഫേടോ നാമ വിജ്ഞേയഃ. 54

ക്രോധാവേശത്തോടുകൂടി വളരെയേറെ പടവെട്ടൽ, മൽപ്പിടിത്തം, ആയുധ പ്രയോഗം മുതലായതു ചെയ്യുന്നതു സംഫേടം.

ഏവമേതാ ബുധൈർജ്ഞേയാ
വൃത്തയോ നാട്യസംശ്രയാഃ;
രസപ്രയോഗമാസാഞ്ചേ
കീർത്ത്യമാനം നിബോധത. 55

ഇപ്രകാരം ഇതൊക്കെയാണു നാട്യത്തിലെ വൃത്തികൾ. ഇവയുടെ രസോപ യോഗം ഇനി വിവരിക്കാം.

## വൃത്തികളുടെ രസോപയോഗം

ഹാസ്യശൃംഗാരബഹുളാ
കൈശികീ പരികീർത്തിതാ
സാത്ത്വതീ ചാപി വിജ്ഞേയാ
വീരാദ്ഭുതസമാശ്രയാ
രൗദ്രേ ഭയാനകേ ചൈവ
വിജ്ഞേയാരഭടീ ബുധൈഃ
ബീഭത്സേ കരുണേ ചൈവ
ഭാരതീ സമ്പ്രകീർത്തിതാ. 56

ഹാസ്യശൃംഗാരരസങ്ങൾ ധാരാളമുള്ളേടത്തു കൈശികീവൃത്തി. വീരരസത്തിനും അദ്ഭുതരസത്തിനും സാത്ത്വതിവൃത്തി. രൌദ്രം ഭയാനകം എന്ന രസങ്ങൾക്ക് ആരഭടി. ബീഭത്സത്തിനും കരുണത്തിനും ഭാരതി.

വൃത്ത്യന്ത ഏഷോഭിനയോ മയോക്തോ
വാഗംഗസത്ത്വപ്രഭവോ യഥാവത്
ആഹാര്യമേവാഭിനയം പ്രയോഗേ
വക്ഷ്യാമി നേഥ്യകൃതം പുനശ്ച. 57

വൃത്തികളടക്കമുള്ള വാചികാഭിനയവും ആംഗികാഭിനയവും സാത്ത്വികാഭിനയവും ഞാൻ വിവരിച്ചുകഴിഞ്ഞു. ഇനി വേഷവിധാനംകൊണ്ട് സാധിക്കേണ്ടുന്ന ആഹാര്യാഭിനയപ്രയോഗം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
വൃത്തിഭേദങ്ങൾ എന്ന
ഇരുപത്തിരണ്ടാം അദ്ധ്യായം.

## അദ്ധ്യായം 23

# ആഹാര്യാഭിനയം

ആഹാര്യാഭിനയം വിപ്രാ,
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ
യസ്മാത് പ്രയോഗഃ സർവ്വോയ-
മാഹാര്യാഭിനയേ സ്ഥിതഃ. 1

ബ്രാഹ്മണരേ ! ഇനി ഞാൻ ക്രമപ്രകാരം ആഹാര്യാഭിനയം വിവരിക്കാം. കാരണം, ഈ അഭിനയപ്രയോഗമെല്ലാം ആഹാര്യാഭിനയത്തെ ആശ്രയിച്ചാണിരിക്കുന്നത്.

നാനാവസ്ഥാഃ പ്രകൃതയഃ
പൂർവ്വം നൈപഥ്യസാധിതാഃ
അംഗാദിഭിരഭിവ്യക്തി-
മുപഗച്ഛന്ത്യയത്നതഃ. 2

പല അവസ്ഥകളിലുള്ള പ്രകൃതികളെ ആദ്യം വേഷവിധാനംകൊണ്ടു തയ്യാറാക്കിയാൽ പിന്നെ ആംഗികാഭിനയങ്ങൾകൊണ്ട് ആ അവസ്ഥകളെ വ്യക്തമാക്കുവാൻ പ്രയാസമുണ്ടാവില്ല.

ആഹാര്യാഭിനയോ നാമ
ജ്ഞേയോ നേപത്ഥ്യജോ വിധിഃ
തത്ര കാര്യഃ പ്രയത്നസ്തു
നാട്യസ്യ ശുഭമിച്ഛതാ. 3

ആഹാര്യഭിനയമെന്നു പറയുന്നതു വേഷവിധാനംതന്നെയാണ്. നാട്യം നന്നാവണമെന്ന് വിചാരമുള്ളവർ വേഷവിധാനത്തിൽ ആവോളം യത്നം ചെയ്യണം.

ചതുർവ്വിധം തു നേപത്ഥ്യം
പുസ്തോƒലങ്കാര ഏവ ച
തഥാംഗരചനാ ചൈവ
ജ്ഞേയം സജ്ജീവ് ഏവ ച. 4

വേഷവിധാനം നാലുവിധമാണ്. 1. പുസ്തം, 2. അലങ്കാരം, 3. അംഗരചന, 4. സജ്ജീവം.

1. പുസ്തങ്ങൾ

പുസ്തസ്തു ത്രിവിധോ ജ്ഞേയോ
നാനാരൂപപ്രമാണതഃ
സന്ധിമോ വ്യാജിമശ്ചൈവ
വേഷ്ടിമശ്ച പ്രകീർത്തിതഃ. 5

പല ആകൃതിയിലും വലിപ്പത്തിലുമുള്ള പുസ്തം മൂന്നുവിധമാണ്. 1. സന്ധിമം, 2. വ്യാജിമം, 3. വേഷ്ടിമം

കിലിഞ്ജചർമ്മവസ്ത്രാദ്യൈ-
ര്യദ്രൂപം ക്രിയതേ ബുധൈഃ
സന്ധിമോ നാമ വിജ്ഞേയഃ
പുസ്തോ നാടകസംശ്രയഃ. 6

മുളമ്പൊളിര്, തോല്, വസ്ത്രം മുതലായവകൊണ്ടു നാടകങ്ങളിൽ ചില രൂപങ്ങൾ കെട്ടി ഉണ്ടാക്കുന്നത് സന്ധിമമെന്ന പുസ്തം.

വ്യാജിമോ നാമ വിജ്ഞേയോ
യന്ത്രേണ ക്രിയതേ തു യഃ
വേഷ്ട്യതേ ചൈവ യദ്രൂപം
വേഷ്ടിമഃ സ തു സംജ്ഞിതഃ. 7

യന്ത്രംകൊണ്ടുണ്ടാകുന്ന പുസ്തത്തിനു വ്യാജിമം എന്നുപേർ. വേഷ്ടനം ചെയ്ത്-(മൂടിക്കെട്ടി) ഉണ്ടാക്കുന്ന പുസ്തത്തിനു വേഷ്ടിമം എന്നുപേർ.

ശൈലയാനവിമാനാനി
ചർമ്മവർമ്മധ്വജാ നഗാഃ
യേ ക്രിയന്തേ തു നാട്യേ ഹി
സ പുസ്ത ഇതി സംജ്ഞിതഃ. 8

പർവ്വതം, വാഹനം, വിമാനം, പരിച,മാർച്ചട്ട, കൊടിമരം, മരങ്ങൾ മുതലായി നാട്യത്തിനെന്തെല്ലാം നിർമ്മിക്കുന്നുണ്ടോ അതൊക്കെ പുസ്തമാണ്.

2. അലങ്കാരങ്ങൾ

അലങ്കാരസ്തു വിജ്ഞേയോ
മാല്യാഭരണവാസസാം
നാനാവിധഃ സമായോഗോ-
പ്യംഗോപാംഗവിധിഃ സ്മൃതഃ. 9

അംഗോപാംഗങ്ങളിൽ മാല, ആഭരണം, വസ്ത്രം എന്നിവ പലവിധത്തിലണിയുന്നത് അലങ്കാരം.

വേഷ്ടിമം വിതതം ചൈവ
സംഘാത്യം ഗ്രന്ഥിമം തഥാ
പ്രലംബിതം തഥാ ചൈവ
മാല്യം പഞ്ചവിധം സ്മൃതം. 10

മാല അഞ്ചുവിധമുണ്ട്. 1. വേഷ്ടിമം, 2. വിതതം, 3. സംഘാത്യം, 4. ഗ്രന്ഥിമം, 5. പ്രലംബിതം.

ചതുർവ്വിധം തു വിജ്ഞേയം
നാട്യേ ഹ്യാഭരണം ബുധൈഃ
ആവേദ്ധ്യം ബന്ധനീയം ച
ക്ഷേപ്യമാരോപ്യമേവ ച. 11

നാട്യത്തിൽ ആഭരണം നാലുവിധത്തിലാണ്. 1. ആവേദ്ധ്യം, 2. ബന്ധനീയം, 3. ക്ഷേപ്യം, 4. ആരോപ്യം.

ആവേദ്ധ്യം കുണ്ഡലാദീഹ
യത് സ്യാത് ശ്രവണഭൂഷണം

ശ്രോണീസൂത്രാംഗദേ മുക്താ
ബന്ധനീയാനി നിർദ്ദിശേത്. 12

തുളച്ചിടേണ്ടുന്ന കുണ്ഡലാദികളായ കർണ്ണാഭരണങ്ങളാണ് ആവേദ്ധ്യവിഭാഗത്തിൽപ്പെടുന്നത്. അരഞ്ഞാൺ. തോൾവള, മുത്തുമാല മുതലായവയാണ് ബന്ധനീയങ്ങൾ. (കെട്ടേണ്ടുന്നവ)

പ്രക്ഷേപ്യം നൂപുരം വിദ്യാത്
ഹസ്താഭരണമേവ ച
ആരോപ്യം ഹേമസൂത്രാദി
ഹാരാശ്ച വിവിധാശ്രയാഃ. 13

കാലിന്മേലും, കയ്യിന്മേലും ഇടേണ്ടുന്ന തളയും വളയും മറ്റും പ്രക്ഷേപ്യം. കണ്ഠാദ്യവയവങ്ങളിൽ ചാർത്തുന്ന പൊൻനൂലും മണിമാലകളും ആരോപ്യവർഗ്ഗത്തിൽപ്പെടുന്നു.

## അലങ്കാരങ്ങളുടെ പേരുകൾ

ഭൂഷണാനാം വികല്പം ഹി
പുരുഷസ്ത്രീസമാശ്രയം
നാനാവിധം പ്രവക്ഷ്യാമി
സംജ്ഞാന്തരസമാശ്രയം. 14

പുരുഷന്മാർക്കും സ്ത്രീകൾക്കുമുള്ള പലതരം ആഭരണങ്ങളെ ഇനി ഞാൻ പേരുകളോടുകൂടി നിർദ്ദേശിക്കാം.

## പുരുഷാലങ്കാരങ്ങൾ

ചൂഡാമണിഃ സമകുടഃ
ശിരസോ ഭൂഷണം സ്മൃതം
കുണ്ഡലം മോചകം കീലാ
കർണ്ണാഭരണമിഷ്യതേ. 15

ചൂഡാമണിയും മകുടവും ശിരസ്സിനുള്ള അലങ്കാരമാണ്. കുണ്ഡലം, മോചകം, കീലാ ഇവ മൂന്നും കർണ്ണാലങ്കാരങ്ങളാണ്.

മുക്താവലീ ഹർഷകം ച
സൂത്രകം കണ്ഠഭൂഷണം
വേതികാംഗുലിമുദ്രാ ച
സ്യാദംഗുലിവിഭൂഷണം. 16

മുക്താവലി, ഹർഷകം, സൂത്രകം മൂന്നും കണ്ഠഭൂഷണങ്ങളാണ്. വേതിക, അംഗുലിമുദ്ര രണ്ടും വിരലുകൾക്കുള്ള അലങ്കാരങ്ങളാണ്.

ഹസ്തലീ വലയം ചൈവ
ബാഹുനാളീവിഭൂഷണം
രുചകശ്ചൂളികാ ചൈവ
മണിബന്ധവിഭൂഷണം. 17

ഹസ്തലിയും, വലയവും കൈത്തണ്ടയ്ക്കുള്ള അലങ്കാരം, രുചകവും, ചൂളികയും മണിക്കണ്ടത്തിനുള്ള അലങ്കാരം.

കേയൂരമംഗദം ചൈവ
കൂർപ്പരോപരി ഭൂഷണം
ത്രിസരശ്ചൈവ ഹാരശ്ച
തഥാ വക്ഷോവിഭൂഷണം. 18

കേയൂരവും, അംഗദവും കൈമുട്ടിനു മീതെയുള്ള അലങ്കാരമാണ്. ത്രിസരവും (മൂന്നിഴമാല) ഹാരവും (ഒറ്റയിഴമാല) മാറിടത്തിന്നുള്ള അലങ്കാരമാണ്.

വ്യാലംബമുക്തഹാരാദി-
മാലാഃ ദേഹഭൂഷണം
തലകം സൂത്രകം ചൈവ
ഭവേത് കടിവിഭൂഷണം. 19

തൂങ്ങിക്കിടക്കുന്ന മുത്തുമാലയും, പൂമാലയും മറ്റും ഉടലിന്ന് അലങ്കാരമാണ്. തലകവും സൂത്രകവും അരക്കെട്ടിന്ന് അലങ്കാരമാണ്.

അയം പുരുഷനിര്യോഗഃ
കാര്യസ്ത്വാഭരണാശ്രയഃ
ദേവാനാം പാർത്ഥിവാനാം ച
പുനർവ്വക്ഷ്യാമി യോഷിതാം. 20

ദേവന്മാരുടെയും മനുഷ്യരുടെയും പുരുഷന്മാരെ സംബന്ധിച്ചുള്ള അലങ്കാര വിധിയാണ് ഇതേവരെ പറഞ്ഞത്. ഇനി സ്ത്രീകൾക്കുള്ളതു പറയാം.

## സ്ത്രീകളുടെ അലങ്കാരങ്ങൾ

ശിഖാപാശഃ ശിഖാവ്യാളഃ
പിണ്ഡീപത്രം തഥൈവ ച
ചൂഡാമണിർമ്മകരികാ
മുക്താജാലം ഗവാക്ഷികം
ശിരസോ ഭൂഷണം ചൈവ
വിചിത്രം ശീർഷജാലകം. 21

ശിഖാപാശം, ശിഖാവ്യാളം, പിണ്ഡീപത്രം, ചൂഡാമണി, മകരിക, മുക്താജാലം, ഗവാക്ഷികം, പലതരം ശീർഷജാലകം എന്നിവ തലയ്ക്കുള്ള അലങ്കാരങ്ങളാണ്.

കണ്ഡകം ശിഖിപത്രം ച
വേണീഗുച്ഛഃ സദോരകഃ
ലലാടതിലകശ്ചൈവ
നാനാശില്പപ്രയോജിതഃ
ഭ്രൂവോശ്ചോപരിഗുച്ഛശ്ച
കുസുമാനുകൃതിസ്തഥാ. 22

കണ്ഡകം, ശിഖിപത്രം, വേണീഗുച്ഛം, ദോരകാ, പലതരം ശിൽപ്പങ്ങളുള്ള ലലാട തിലകം പുരികങ്ങൾക്കുമീതെ ഗുച്ഛം (പൂങ്കുല) കുസുമം ഇവ നെറ്റിക്കുള്ള അലങ്കാര ങ്ങളാണ്.

കർണ്ണികാ കർണ്ണവലയം
തഥാ സ്യാത് പത്രകർണ്ണികാ

കുണ്ഡലം കർണ്ണമുദ്രാ ച
കർണ്ണോൽക്കീലമേവ ച
നാനാരത്നവിചിത്രാണി
ദന്തപത്രാണി ചൈവ ഹി
കർണ്ണയോർഭൂഷണം ഹ്യേതത്
കർണ്ണപൂരസ്തഥൈവ ച 23

കർണ്ണിക, കർണ്ണവലയം, പത്രകർണ്ണിക, കുണ്ഡലം, കർണ്ണമുദ്ര, കർണ്ണോൽക്കീലകം, പലതരം രത്നങ്ങളെക്കൊണ്ട് വൈചിത്ര്യം വളർത്തിയ ദന്തപത്രങ്ങൾ, കർണ്ണപൂരം ഇതെല്ലാം കർണ്ണാലങ്കാരങ്ങളാണ്.

തിലകാഃ പത്രലേഖാ ച
ഭവേദ് ഗണ്ഡവിഭൂഷണം
നേത്രയോരഞ്ജനം ജ്ഞേയ-
മധരസ്യ തു രഞ്ജനം. 24

തിലകങ്ങളും, പത്തിക്കീറ്റുകളും കവിൾത്തടങ്ങൾക്കലങ്കാരം, കണ്ണുകൾക്ക് കണ്ണെഴുത്തും, ചുണ്ടുകൾക്കു ചെഞ്ചാറുപുരട്ടലുമലങ്കാരം.

ദന്താനാം വിവിധാ രാഗാ-
ശ്ചതുർണ്ണാം ശുക്ലതാപി വാ
രാഗാന്തരവികല്പോ വാ
ശോഭനേനാധികോജ്വലഃ. 25

നാലു പല്ലുകൾക്കു പല നിറം കൊടുക്കാം. വെളുപ്പുതന്നെയുമാകാം. നല്ല നിറം കൊടുത്താൽ കാന്തി അധികം ഉണ്ടാകും.

മുഗ്ദ്ധാനാം സുന്ദരീണാം ച
മുക്താഭഃ സ്മിതശോഭനാഃ
സുരക്താ വാപി ദന്താഃ സ്യുഃ
പത്മപല്ലവരഞ്ജനാഃ. 26

മുഗ്ദ്ധകൾക്കും സുന്ദരികൾക്കും മുത്തുപോലെയുള്ള പല്ലുകൾ മന്ദഹാസം കൊണ്ട് അധികം ശോഭയുള്ളതായി ഭവിക്കും. അല്ലെങ്കിൽ പല്ലുകൾ ഏറ്റവും തുടുത്തവയാവാം. ചെന്താമരപ്പൂവിന്റേയോ, തളിരിന്റേയോ നിറമുള്ളവയുമാവാം.

അശ്മരാഗോദ്യോതിതഃ സ്യാ-
ദധരഃ പല്ലവപ്രഭഃ
വിലാസശ്ച ഭവേത്താസാം
സവിഭ്രാന്തനിരീക്ഷിതഃ. 27

അശ്മരാഗം പുരട്ടിയാൽ ചുണ്ടിൽ തളിരിന്റെ നിറം കിട്ടും. ഇങ്ങനെയുള്ളവരുടെ കടാക്ഷവീക്ഷണത്തിനു ഭംഗി കൂടും.

മുക്താവലീ വ്യാളപംക്തിർ-
മഞ്ജരീ രത്നമാലികാ
രത്നാവലീ സൂത്രകം ച
ജ്ഞേയം കണ്ഠവിഭൂഷണം. 28

മുക്താവലി, വ്യാളപംക്തി, മഞ്ജരി, രത്നമാലിക, രത്നാവലി, സൂത്രകം ഇവ കണ്ഠാലങ്കാരങ്ങളാണ്

ദ്വിസരസ്ത്രിസരശ്ചൈവ
ചതുസ്സരകമേവ ച
തഥാ ശൃംഖാലികാ ചൈവ
ഭവേത് കണ്ഠവിഭൂഷണം 29

ദ്വിസരം (ഈരിഴമാല), ത്രിസരം (മൂന്നിഴമാല), ചതുസ്സരകം (നാലിഴമാല) ശൃംഖലിക (ചങ്ങല) ഇവയും കണ്ഠാലങ്കാരങ്ങളാണ്.

നാനാശില്പകൃതാശ്ചൈവ
ഹാരാ വക്ഷോവിഭൂഷണം
മണിജാലാവനദ്ധം ച
ഭവേത് സ്തനവിഭൂഷണം. 30

അനേകം ശില്പവേലകളോടുകൂടിയ മണിമാലകൾ മാറിടത്തിന്നലങ്കാരമാണ്. മണിജാലാവനദ്ധം സ്തനങ്ങൾക്കലങ്കാരമാണ്.

അംഗദം വലയം ചൈവ
ബാഹുമൂലവിഭൂഷണം. 31

അംഗദം, വലയം രണ്ടും കയ്യിന്റെ കടയ്ക്കലണിയാനുള്ള അലങ്കാരമാണ്.

ഖർജ്ജൂരകം സോച്ഛ്രിതികം
ബാഹുനാളീവിഭൂഷണം
കലാപീ കടകം ശംഖോ
ഹസ്തപത്രം സപൂരകം. 32

ഖർജ്ജൂരകം, ഉച്ഛ്രിതികം, കലാപി, കടകം, ശംഖം, ഹസ്തപത്രം, പൂരകം എന്നിവയെല്ലാം കൈത്തണ്ടകളുടെ അലങ്കാരമാണ്.

മുദ്രാംഗുലീയകം ചൈവ
ഹ്യംഗുലീനാം വിഭൂഷണം. 33

മുദ്ര, അംഗുലീയകം രണ്ടും കൈവിരലുകൾക്ക് അലങ്കാരമാണ്.

കാഞ്ചീ മൌക്തികജാലാഢ്യാ
തലകം മേഖലാ തഥാ
രശനാ ച കലാപശ്ച
ഭവേച്ഛ്റോണീവിഭൂഷണം. 34

മുത്തുമണികളോടുകൂടിയ കാഞ്ചി, തലകം, മേഖല, രശന, കലാപം ഇവ അരക്കെട്ടിനലങ്കാരമാണ്.

ഏകയഷ്ടിർഭവേത് കാഞ്ചീ
മേഖലാ ത്വഷ്ടയഷ്ടികാ
രശനാ ഷോഡശ ജ്ഞേയാ
കലാപഃ പഞ്ചവിംശതിഃ. 35

ഒറ്റയിഴയായുള്ളത് കാഞ്ചി, എട്ടിഴയുള്ളത് മേഖല, പതിനാറിഴയുള്ളത് രശന, ഇരുപത്തഞ്ചിഴയുള്ളത് കലാപം.

ദ്വാത്രിംശച്ച ചതുഷ്ഷഷ്ടിഃ
ശതമഷ്ടോത്തരം തഥാ
മുക്താഹാരാ ഭവന്ത്യേതേ
ദേവപാർത്ഥിവയോഷിതാം. 36

ദേവസ്ത്രീകൾക്കും രാജസ്ത്രീകൾക്കും മുപ്പത്തിരണ്ടിഴയായും അറുപത്തിനാലിഴയായും, നൂറ്റെട്ടിഴയായും ഉള്ള മുത്തുമാലകൾ അരക്കെട്ടിനു അലങ്കാരമായു പയോഗിക്കുന്നു.

നൂപുരഃ കിങ്കിണീകാ ച
ഘണ്ടികാ രത്നജാലകം
സഘോഷകടകം ചൈവ
ഗുല്ഫോപരി വിഭൂഷണം. 37

നൂപുരം, കിങ്ങിണി, ഘണ്ടിക, രത്നജാലകം, കിലുങ്ങുന്ന തള ഇവ ഞെരിയാണിക്കുമേലുള്ള അലങ്കാരങ്ങൾ.

ജംഘയോഃ പാദപത്രം സ്യാ-
ദംഗുലീഷ്വംഗുലീയകം
അംഗുഷ്ഠേ തലകം ചൈവ
പാദയോശ്ച വിഭൂഷണം. 38

കണങ്കാലുകൾക്കു പാദപത്രവും വിരലുകൾക്ക് അംഗുലീയകവും പെരുവിരലിന്ന് തലകവും അലങ്കാരമാണ്.

തഥാലക്തകരാഗശ്ച
നാനാഭക്തിനിവേശിതഃ
അശോകപല്ലവച്ഛായഃ
സ്യാത് സ്വാഭാവിക ഏവ ച. 39

പല ഭംഗിയിലണിഞ്ഞിട്ടുള്ള അരക്കുചാറും കാലുകൾക്കലങ്കാരമാണ്. അത് അശോകത്തളിരിന്റെ നിറമായിട്ടും സ്വാഭാവികമായ നിറമായിട്ടുമാകാം.

ഏതദ്വിഭൂഷണം നാര്യാ
ആകേശാദാനഖാദപി
യഥാഭാവരസാവസ്ഥം
വിജ്ഞായൈവ പ്രയോജയേത്. 40

ഇതൊക്കെയാണ് സ്ത്രീകൾക്കു മുടിതൊട്ടു കാൽനഖം വരെയുള്ള അലങ്കാരം. ഭാവവും രസവും അവസ്ഥയും നോക്കി ഇവ വേണ്ടതുപോലെ ഉപയോഗിക്കണം.

ആഗമശ്ച പ്രമാണം ച
രൂപനിർവ്വർണ്ണനം തഥാ
വിശ്വകർമ്മമതാത് കാര്യം
സുബുദ്ധ്യാപി പ്രയോക്തൃഭിഃ. 41

അലങ്കാരങ്ങളെന്തുകൊണ്ടുണ്ടാക്കണം, എത്ര വലിപ്പം വേണം, ആകൃതി എന്തായിരിക്കണം എന്നും മറ്റുമുള്ള കാര്യം വിശ്വകർമ്മാവിന്റെ മതം നോക്കി തീർച്ചപ്പെടുത്തേണ്ടതാണ്. അല്ലെങ്കിൽ അലങ്കാരമുണ്ടാക്കുന്നവർ നടപ്പുനോക്കി ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണ്.

ന ഹി ശക്യം സുവർണ്ണേന
മുക്താഭിർമ്മണിഭിസ്തഥാ
സ്വാധീനമിതി രുച്യൈവ
കർത്തുമംഗസ്യ ഭൂഷണം 42

സ്വർണ്ണവും മുത്തും രത്നങ്ങളും സ്വാധീനത്തിലുണ്ടെന്നു കരുതി രുചിക്കൊത്ത് അവയവങ്ങൾക്കലങ്കാരമുണ്ടാക്കാൻ പാടില്ല.

വിഭാഗതോഽഭിപ്രയുക്ത-
മംഗശോഭാകരം ഭവേത്
യഥാസ്ഥാനാന്തരഗതം
ഭൂഷണം രത്നസംയുതം. 43

വകതിരിച്ചു സ്ഥാനംനോക്കി രത്നാലങ്കാരമുപയോഗിക്കുന്നപക്ഷം അത് അവയവങ്ങൾക്ക് ശോഭ വർദ്ധിപ്പിക്കും.

ന തു നാട്യപ്രയോഗേഷു
കർത്തവ്യം ഭൂഷണം ഗുരു
ഖേദം ജനയതേ തദ്ധി
സവ്യായതവിചേഷ്ടനാത്. 44

നാട്യപ്രയോഗങ്ങളിൽ കനംകൂടിയ അലങ്കാരങ്ങളുപയോഗിക്കരുത്. അത് അധിക നേരം നിന്നഭിനയിക്കുമ്പോൾ ക്ഷീണമുളവാക്കും.

ഗുരുഭാവാവസന്നസ്യ
ഖേദോ മൂർച്ഛാ ച ജായതേ
ഗൂർവാഭരണസന്നോ ഹി
ചേഷ്ടാം ന കുരുതേ ജനഃ. 45

കനംകൊണ്ടു തളർന്നാൽ ക്ഷീണവും, മയക്കവും ഉണ്ടാവും. കനത്ത അലങ്കാരം കൊണ്ടു തളർന്നാൽ അഭിനയം നടക്കുകയില്ല.

തസ്മാത് തനുത്വചകൃതം
സൌവർണ്ണം ഭൂഷണം ഭവേത്
രത്നവത് ജതുബദ്ധം വാ
ന ഖേദജനനം ഭവേത്. 46

അതിനാൽ സ്വർണ്ണാലങ്കാരം കുമിഴ്കൊണ്ടുണ്ടാക്കണം. അരക്കിൽ രത്നം പതിച്ചു മുണ്ടാക്കാം. എന്നാൽ ക്ഷീണമുണ്ടാവില്ല.

സ്വേച്ഛയാ ഭൂഷണവിധിർ-
ദിവ്യാനാമുപദിശ്യതേ
യത്നഭാവാദ്വിനിഷ്പന്നം
മാനുഷാണാം വിഭൂഷണം. 47

ദിവ്യന്മാർക്ക് വിചാരിച്ചാൽ മതി, ആഭരണങ്ങളുണ്ടാവും, മനുഷ്യർക്കുള്ള വിഭൂഷ ണമെല്ലാം പ്രയത്നിച്ചുണ്ടാവുകതന്നെ വേണം.

ദിവ്യാനാം ഭൂഷണവിധി-
ര്യ ഏഷ പരികീർത്തിതഃ
മാനുഷാണാം ച കർത്തവ്യോ
നാനാദേശസമാശ്രയഃ. 48

ദിവ്യന്മാർക്കിവിടെ പറഞ്ഞ അലങ്കാരവിധിയെല്ലാം ദേശഭേദം നോക്കി മനുഷ്യർ ക്കുമിണങ്ങുന്നതാണ്.

## വേഷഭേദങ്ങൾ

### സ്ത്രീവേഷം—

ഭൂഷണൈശ്ചാപി വേഷൈശ്ച
നാനാവസ്ഥാസമാശ്രയൈഃ
ദിവ്യാംഗനാനാം കർത്തവ്യാ
വിഭക്തിഃ സ്വസ്വഭൂമിജാ. 49

പല അവസ്ഥകളെയും അവലംബിച്ചുകൊണ്ടുള്ള അലങ്കാരങ്ങളോടും വേഷങ്ങളോടുംകൂടി ദിവ്യസ്ത്രീകളെ അവരവരുടെ ദേശങ്ങൾക്കൊത്തു വേർതിരിച്ച് കാണിക്കണം.

വിദ്യാധരീണാം യക്ഷീണാ-
മപ്സരോനാഗയോഷിതാം
ഋഷിദൈവതകന്യാനാം
വേഷൈർന്നാനാത്വമിഷ്യതേ. 50

വിദ്യാധരികൾ, യക്ഷികൾ, അപ്സരസ്സുകൾ, നാഗസ്ത്രീകൾ, മുനികന്യകമാർ, ദേവകന്യകമാർ ഇവർക്കെല്ലാം വേഷഭേദമുണ്ട്.

തഥാ ച സിദ്ധഗന്ധർവ്വ-
രാക്ഷസാസുരയോഷിതാം
ദിവ്യാനാം നരനാരീണാം
തഥൈവ ച ശിഖണ്ഡകം
ശിഖാപുടശിഖണ്ഡം തു
മുക്താഭൂയിഷ്ഠഭൂഷണം. 51

സിദ്ധസ്ത്രീകൾ, ഗന്ധർവ്വസ്ത്രീകൾ, രാക്ഷസികൾ, അസുരസ്ത്രീകൾ, ദിവ്യത്വമുള്ള മനുഷ്യസ്ത്രീകൾ ഇവർക്കെല്ലാം ശിഖണ്ഡകം വേണം. മുത്തുകൾ ധാരാളമുള്ള മുടിയണിക്കാണു ശിഖണ്ഡകം എന്നു പറയുന്നത്.

വിദ്യാധരീണാം കർത്തവ്യഃ
ശുദ്ധോ വേഷപരിച്ഛദഃ
യക്ഷിണ്യോഽപ്സരസശ്ചൈവ
കാര്യാ രത്നവിഭൂഷണാഃ
സമസ്താസാം ഭവേദ്വേഷോ
യക്ഷീണാം കേവലം ശിഖാ. 52

വിദ്യാധരസ്ത്രീകൾക്ക് വേഷഭൂഷണങ്ങൾ ശുദ്ധങ്ങളായിരിക്കണം. യക്ഷസ്ത്രീകൾക്കും അപ്സരസ്ത്രീകൾക്കും രത്നാലങ്കാരം വേണം. അവർക്കു വേഷം തുല്യമാണ്. ശിഖ യക്ഷികൾക്കു മാത്രം മതി.

ദിവ്യാനാമിവ കർത്തവ്യം
നാഗസ്ത്രീണാം വിഭൂഷണം
മുക്താമണിഗണപ്രായാ
ഫണാസ്താസാം തു കേവലം. 53

ദിവ്യസ്ത്രീകൾക്കെന്നപോലെ വേണം നാഗസ്ത്രീകളുടെ അലങ്കാരം. മുത്തുകളും രത്നങ്ങളും ചേർന്ന ഫണം അവർക്കു വിശേഷവിധിയായി വേണം.

കാര്യം തു മുനികന്യാനാ-
മേകവണീധരം ശിരഃ
ന ചാപി ഭൂഷണവിധി-
സ്താസാം വേഷോ വനോചിതഃ. 54

മുനികന്യകമാർക്ക് മുടി ഏകവേണിയായിരിക്കണം. (ഒന്നിച്ചുചേർത്തു പിന്നിലേയ്ക്കിട്ടിരിക്കണം). ഭൂഷണം വേണ്ട. വനവാസത്തിനുചിതമായിരിക്കണം വേഷം.

മുക്താമരതകപ്രായം
മണ്ഡനം സിദ്ധയോഷിതാം
താസാം ചൈവ തു കർത്തവ്യം
പീതവസ്ത്രപരിച്ഛദം. 55

സിദ്ധസ്ത്രീകളുടെ അലങ്കാരം മുത്തും മരതകരത്നവും ചേർന്നതായിരിക്കണം. അവരുടെ വേഷമാകട്ടെ മഞ്ഞനിറത്തിലുള്ള വസ്ത്രംകൊണ്ടായിരിക്കണം.

പത്മരാഗമണിപ്രായം
ഗന്ധർവ്വീണാം വിഭൂഷണം
വീണാഹസ്താശ്ച കർത്തവ്യാ
കൌസുംഭവസനാസ്തഥാ. 56

ഗന്ധർവ്വസ്ത്രീകളുടെ അലങ്കാരങ്ങളിൽ പത്മരാഗരത്നം ധാരാളം വേണം. കയ്യിൽ വീണയും ഉടുപ്പിനു തുടുത്ത വസ്ത്രവും വേണം.

ഇന്ദ്രനീലൈസ്തു കർത്തവ്യം
രാക്ഷസീനാം വിഭൂഷണം
സിതദംഷ്ട്രാ ച കർത്തവ്യാ
കൃഷ്ണവസ്ത്രപരിച്ഛദഃ 57

ഇന്ദ്രനീലക്കല്ലുകൾകൊണ്ടാണ് രാക്ഷസസ്ത്രീകൾക്ക് അലങ്കാരം നിർമ്മിക്കേണ്ടത്. വെളുത്ത ദംഷ്ട്രയും വെയ്ക്കണം. ഉടുപ്പിനു കറുത്ത വസ്ത്രവും വേണം.

വൈദൂര്യമുക്താഭരണാഃ
കർത്തവ്യാഃ സുരയോഷിതഃ
ശുകപിഞ്ഛനിഭൈർവ്വസ്ത്രൈഃ
കാര്യസ്താസാം പരിച്ഛദഃ. 58

ദേവസ്ത്രീകൾക്ക് വൈഡ്യൂര്യരത്നംകൊണ്ടും മുത്തുകൊണ്ടുമാണലങ്കാരം. തത്തച്ചിറകിന്റെ നിറമുള്ള വസ്ത്രങ്ങളെക്കൊണ്ടെടുപ്പും.

പുഷ്യരാഗൈശ്ച മണിഭിഃ
ക്വചിദ്വൈദൂര്യഭൂഷിതൈഃ
ദിവ്യവാനരനാരീണാം
കാര്യോ നീലപരിച്ഛദഃ. 59

ദിവ്യകളായ വാനരസ്ത്രീകൾക്കു പുഷ്യരാഗങ്ങളെക്കൊണ്ടും വൈഡ്യൂര്യരത്നങ്ങളെക്കൊണ്ടും അലങ്കാരമാകാം. നീലനിറത്തിലുള്ള ഉടുപ്പും വേണം.

ഏവം ശൃംഗാരിണഃ കാര്യാ
വേഷാ ദിവ്യാംഗനാശ്രയാഃ
അവസ്ഥാന്തരമാസാദ്യ
ശുദ്ധാഃ കാര്യാഃ പുനസ്തദാ. 60

ദിവ്യസ്ത്രീകൾക്കുള്ള ശൃംഗാരവേഷങ്ങൾ ഇങ്ങനെയൊക്കെയാണ്. അവസ്ഥയ്ക്കു മാറ്റം വരുമ്പോൾ ശുദ്ധവേഷവുമാവാം,

മാനുഷീണാം തു കർത്തവ്യാ
നാനാദേശസമുദ്ഭവാഃ
വേഷാസ്ത്വാഭരണോപേതാ-
സ്താംശ്ച സമ്യങ്നിബോധത. 61

മനുഷ്യസ്ത്രീകളുടെ വേഷവും ഭൂഷണങ്ങളും ദേശഭേദമനുസരിച്ചു പലതരമാണ്. അത് വിവരിക്കാം.

അവന്തിയുവതീനാം തു
ശിരഃ സാളകകുന്തളം
ഗൌഡീനാമളകപ്രായം
സശിഖാപാശവേണികം. 62

അവന്തിരാജ്യത്തെ സ്ത്രീകൾക്കു ശിരസ്സിൽ കൊണ്ടക്കെട്ടും കുറുനിരകളും വേണം. ഗൌഡസ്ത്രീകൾക്ക് കുറുനിരയും മെടഞ്ഞ മുടിയുമാണ്.

ആഭീരയുവതീനാം ച
ദ്വിവേണീധരമേവ തു
ശിരഃപരിഗമഃ കാര്യോ
നീലപ്രായമഥാംബരം. 63

ആഭീരസ്ത്രീകൾക്ക് മുടി രണ്ടായി മെടഞ്ഞിടുക. തലയിൽ മൂടുപടം ധരിച്ചുകൊണ്ടാണവരുടെ വേഷം.

തഥാ പൂർവ്വോത്തരസ്ത്രീണാം
സമുന്നദ്ധശിഖണ്ഡകം
ആകേശാച്ഛാദനം താസാം
വേഷകർമ്മണി കീർത്തിതം. 64

കിഴക്കുവടക്കുള്ള ദേശത്തെ സ്ത്രീകൾക്ക് മുടി മേൽപ്പോട്ടു കെട്ടിവെയ്ക്കുക. മുടിയോടെ മൂടുപടം ധരിച്ചുകൊണ്ടാണവരുടെ വേഷം.

തഥൈവ ദക്ഷിണസ്ത്രീണാം
കാര്യമുല്ലേഖ്യസംജ്ഞിതം
കുംഭീപദകസംയുക്തം
തഥാവർത്തലലാടികം. 65

തെക്കൻ രാജ്യത്തെ സ്ത്രീകൾക്കു കുറികൾ പ്രധാനം. താലിയും പതക്കവും നെറ്റിപ്പൊട്ടും അവരുടെ വേഷവിധാനത്തിൽപ്പെട്ടവയാണ്.

ദേശജാതിവിശേഷേണ
ശേഷാണാമപി കാരയേത്
വേഷം തഥാ ചാഭരണം
ക്ഷുരകർമ്മപരിച്ഛദം. 66

ദേശഭേദവും ജാതിഭേദവുമനുസരിച്ചു മറ്റുള്ളവർക്കും വേഷവുമലങ്കാരവും ക്ഷൗരവും ഉടുപ്പുകളും സ്വീകരിച്ചുകൊള്ളണം.

അദേശയുക്തോ വേഷോ ഹി
ന ശോഭാം ജനയിഷ്യതി

മേഖലോരസി ബദ്ധാ തു
ഹാസ്യം സമുപപാദയേത് 67

സ്ഥാനം മാറി വേഷം ധരിച്ചാൽ അതു ശോഭ ജനിപ്പിക്കുകയില്ല. അരഞ്ഞാൺ മാറിടത്തിൽ കെട്ടിയാൽ പരിഹാസമുളവാക്കിയേക്കും.

തഥാ പ്രോഷിതകാന്താസു
വ്യസനാഭിഹതാസു ച
വേഷോ വൈ മലിനഃ കാര്യ
ഏകവേണീധരം ശിരഃ. 68

ദേശാന്തരം പോയവരുടെ ഭാര്യമാർക്കും ദുഃഖിതകളായ സ്ത്രീകൾക്കും വേഷം മുഷിഞ്ഞതായിരിക്കണം. മുടി ചീകിക്കെട്ടരുത്.

വിപ്രലംഭേ തു നാര്യാസ്തു
ശുദ്ധോ വേഷോ ഭവേദിഹ
നാത്യാഭരണസംയുക്തോ
ന ചാപി മൃജയാന്വിതഃ. 69

വിരഹകാലത്തു സ്ത്രീയുടെ വേഷം ശുഭ്രമായിരിക്കണം. അലങ്കാരമധികം ധരിക്കരുത്. സുഗന്ധതൈലാദ്യുപയോഗവുമരുത്.

ഏവം സ്ത്രീണാം ഭവേദ്വേഷോ
ദേശാവസ്ഥാസമുദ്ഭവഃ
പുരുഷാണാം പുനശ്ചൈവ
വേഷാൻ വക്ഷ്യാമി തത്ത്വതഃ. 70

ഇങ്ങനെയൊക്കെയാണു ദേശഭേദമനുസരിച്ചും അവസ്ഥാഭേദമനുസരിച്ചുമുള്ള സ്ത്രീകളുടെ വേഷങ്ങൾ. പുരുഷന്മാരുടെ വേഷങ്ങൾ പറയാം.

## അംഗരചന

തത്രാംഗരചനാപൂർവ്വം
കർത്തവ്യാ നാട്യയോക്തൃഭിഃ
അതഃ പരം പ്രയോക്തവ്യാ
വേഷാ ദേശസമുദ്ഭവാഃ. 71

പുരുഷന്മാരെസ്സംബന്ധിച്ചേടത്തോളം ആദ്യം വേണ്ടത് അംഗരചനയാണ് (മുഖത്തും മറ്റും തേപ്പ് നടത്തുകയാണ്.) അതിനുശേഷം വേണം ദേശത്തിനു യോജിച്ചവിധത്തിൽ വേഷം കെട്ടുവാൻ.

## നാലു സ്വാഭാവികവർണ്ണങ്ങൾ

സിതോ നീലശ്ച പീതശ്ച
ചതുർത്ഥോ രക്ത ഏവ ച
ഏതേ സ്വാഭാവികാ വർണ്ണാ
യൈഃ കാര്യം ത്വംഗവർത്തനം. 72

വെളുപ്പ്, നീല, മഞ്ഞ, ചോപ്പ് ഇവയാണ് സ്വാഭാവികവർണ്ണങ്ങൾ. അവകൊണ്ടാണ് അംഗങ്ങൾക്കു നിറഭേദം വരുത്തേണ്ടത്.

## സംയുക്തവർണ്ണങ്ങൾ

സംയോഗജാഃ പുനശ്ചാന്യേ
ഉപവർണ്ണാ ഭവന്തി ഹി
താനഹം സമ്പ്രവക്ഷ്യാമി
യഥാ കാര്യാഃ പ്രയോക്തൃഭിഃ. 73

ഇനി സംയുക്തവർണ്ണങ്ങളുമുപവർണ്ണങ്ങളുമുണ്ട്. അവ എങ്ങനെ ഉണ്ടാക്കണമെന്നു പറയാം.

സിതനീലസമായോഗേ
കാരണ്ഡവ ഇതി സ്മൃതഃ
സിതപീതസമായോഗാൽ
പാണ്ഡുവർണ്ണഃ പ്രകീർത്തിതഃ. 74

വെളുപ്പും നീലയും ചേർന്നാൽ കാരണ്ഡവനിറവും വെളുപ്പും മഞ്ഞയും ചേർന്നാൽ പാണ്ഡുവർണ്ണവും ഉണ്ടാകും.

സിതരക്തസമായോഗേ
പത്മവർണ്ണഃ പ്രകീർത്തിതഃ
പീതനീലസമായോഗാൽ
ഹരിതോ നാമ ജായതേ. 75

വെളുപ്പും ചുവപ്പും ചേർന്നാൽ ചെന്താമരപ്പൂവിന്റെ നിറവും, മഞ്ഞയും, നീലയും ചേർന്നാൽ പച്ചയും ഉണ്ടാകുന്നു.

നീലരക്തസമായോഗാത്
കഷായോ നാമ ജായതേ
രക്തപീതസമായോഗാത്
ഗൌരവർണ്ണ ഇതി സ്മൃതഃ. 76

നീലയും ചുവപ്പും ചേർന്നാൽ കഷായവർണ്ണവും ചുവപ്പും മഞ്ഞയും ചേർന്നാൽ ഗൌരവർണ്ണവും ഉണ്ടാകുന്നു.

ഏതേ സംയോഗജാ വർണ്ണാ
ഉപവർണ്ണാസ്തഥാപരേ
ത്രിചതുർവ്വർണ്ണസംയുക്താ
ബഹവഃ സംപ്രകീർത്തിതാഃ. 77

ഇവയാണ് സംയുക്തവർണ്ണങ്ങൾ. മൂന്നുനാലു നിറങ്ങൾ ചേർന്ന് വളരെ ഉപവർണ്ണങ്ങളുണ്ടാവുന്നു.

## ഉപവർണ്ണങ്ങൾ

ബലസ്ഥോ യോ ഭവേദ്വർണ്ണ-
സ്തസ്യ ഭാഗോ ഭവേത്തതഃ
ദുർബ്ബലസ്യ ച ഭാഗൌ ദ്വൌ
നീലം മുക്ത്വാ പ്രദാപയേത്. 78

നിറങ്ങൾ കൂട്ടിച്ചേർക്കുമ്പോൾ ബലമുള്ള നിറത്തിന് ഒരു ഭാഗം, ബലം കുറഞ്ഞ നിറത്തിന് രണ്ടു ഭാഗം എന്നാണ് വ്യവസ്ഥ. നീലനിറത്തിന്റെ വ്യവസ്ഥ മാത്രം വേറെയാണ്.

നീലസ്യൈകോ ഭവേത് ഭാഗ-
ശ്ചത്വാരോഽന്യേ തു വർണ്ണകേ
ബലവാൻ സർവ്വവർണ്ണാനാം
നീല ഏവ പ്രകീർത്തിതഃ. 79

നീലനിറത്തിന്റെ ഒരു ഭാഗത്തിന് മറ്റു നിറങ്ങളുടെ നാലുഭാഗം വേണം. നീലനിറത്തിനു മറ്റെല്ലാ നിറങ്ങളേക്കാളും ബലം കൂടും.

ഏവം വർണ്ണവിധിം ജ്ഞാത്വാ
നാനാസംയോഗസംശ്രയം
തതഃ കുര്യാദ്യഥായോഗ-
മംഗാനാം വർത്തനം ബുധഃ. 80

ഇപ്രകാരം വർണ്ണങ്ങൾ കൂട്ടിച്ചേർക്കാനുള്ള വിധി മനസ്സിലാക്കിയിട്ടു യോജിപ്പുപോലെ അവയവങ്ങൾക്കും രൂപം കൊടുക്കണം.

വർത്തനാ ഛാദനം രൂപം
സ്വവേഷപരിവർത്തിതം
നാട്യധർമ്മപ്രവൃത്തം തു
ജ്ഞേയം തത് പ്രകൃതിസ്ഥിതം. 81

വർത്തന, ഛാദനം രൂപം, വേഷപ്പകർപ്പ ഇതൊക്കെ പര്യായശബ്ദങ്ങളാണ്. നാട്യധർമ്മനുസരിച്ചു കൊടുക്കുന്ന രൂപം പാത്രപ്രകൃതിക്കു യോജിച്ചതായിരിക്കണം.

സ്വവർണ്ണമാത്മനശ്ഛാദ്യം
വർണ്ണകൈർവ്വേഷസംശ്രയൈഃ
ആകൃതിസ്തസ്യ കർത്തവ്യാ
യസ്യ പ്രകൃതിരാസ്ഥിതാ. 82

വേഷത്തിനുപയോഗിക്കുന്ന ചായങ്ങളെക്കൊണ്ടു തന്റെ നിറം മായ്ക്കണം. ആരുടെ പ്രകൃതിയാണോ സ്വീകരിക്കുന്നത് ആ പാത്രത്തിന്റെ ആകൃതിയും ഉളവാക്കണം.

യഥാ ജന്തുഃ സ്വഭാവം സ്വം
പരിത്യജ്യാന്യദൈഹികം
തത് സ്വഭാവം ഹി ഭജതേ
ദേഹാന്തരമുപാശ്രിതഃ
വേഷേണ വർണ്ണകൈശ്ചൈവ
ഛാദിതഃ പുരുഷസ്തഥാ
പരഭാവം പ്രകുരുതേ
യസ്യ വേഷം സമാശ്രിതഃ. 83

ജീവൻ തന്റെ സ്വഭാവമുപേക്ഷിച്ച് വേറെ ദേഹത്തിൽ പ്രവേശിക്കുമ്പോൾ ആ അന്യദേഹത്തിനനുസരിച്ച സ്വഭാവത്തെ പ്രാപിക്കുന്നതുപോലെ, വേഷംകൊണ്ടും ചായങ്ങളെക്കൊണ്ടും മറയ്ക്കപ്പെട്ട പുരുഷൻ താനാരുടെ വേഷമാണോ സ്വീകരിച്ചിട്ടുള്ളത് ആ കഥാപാത്രത്തിന്റെ സ്വഭാവം കാണിക്കുന്നു.

## പ്രാണ്യപ്രാണിഭേദം

ദേവദാനവഗന്ധർവ്വ-
യക്ഷരാക്ഷസപന്നഗാഃ
പ്രാണിസംജ്ഞാഃ സ്മൃതാ ഹ്യേതേ
ജീവബന്ധാശ്ച യേ പരേ. 84

ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, പന്നഗങ്ങൾ ഇവരും ജീവനുള്ളവയൊക്കെയും പ്രാണികൾ എന്നു പറയപ്പെടുന്നു.

ശൈലപ്രാസാദയന്ത്രാണി
ചർമ്മവർമ്മധ്വജാസ്തഥാ
നാനാപ്രഹരണാദ്യാശ്ച
തേƒപ്രാണിന ഇതി സ്മൃതാഃ. 85

പർവ്വതങ്ങൾ, മാളികകൾ, യന്ത്രങ്ങൾ, പരിച, മാർച്ചട്ട, കൊടിമരം, പലവക ആയുധങ്ങൾ ഇവയെല്ലാം അപ്രാണികളാണ്.

അഥവാ കാരണോപേതാ
ഭവന്ത്യേതേ ശരീരിണഃ
വേഷഭാഷാശ്രയോപേതാ
നാട്യധർമ്മമവേക്ഷ്യ തു. 86

അല്ലെങ്കിൽ, നാട്യധർമ്മമനുസരിച്ചു കാരണമുണ്ടാകുമ്പോൾ ഇവ വേഷവും ഭാഷയും ആശ്രയവുമുള്ള പ്രാണികളായി ഭവിക്കുന്നു.

വർണ്ണാനാം തു വിധിം ജ്ഞാത്വാ
വയഃ പ്രകൃതിമേവ ച
കര്യാദംഗസ്യ രചനാം
ദേശജാതിസമാശ്രിതാം. 87

നിറങ്ങളുടെ വിധിയും വയസ്സും പ്രകൃതിയുംനോക്കി ദേശത്തിനും ജാതിക്കു മനുസരിച്ച വിധത്തിൽ രൂപം കൊടുത്തുകൊള്ളണം.

## കഥാപാത്രങ്ങളുടെ നിറങ്ങൾ

ദേവാ ഗൌരാസ്തു വിജ്ഞേയാ
യക്ഷശ്ചാപ്സരസസ്തഥാ
രുദ്രാർക്കദ്രുഹിണസ്കന്ദാ-
സ്തപനീയസമപ്രഭാഃ. 88

ദേവന്മാർ, യക്ഷന്മാർ, അപ്സരസ്സുകൾ ഇവരുടെ നിറം ഗൌരമാണ്. (ചുവപ്പു കലർന്ന മഞ്ഞയാണ്.) രുദ്രൻ, സൂര്യൻ, ബ്രഹ്മാവ്, സുബ്രഹ്മണ്യൻ ഇവരുടെ നിറം സ്വർണ്ണത്തിന്റേയാണ്.

സോമോ ബൃഹസ്പതിഃ ശുക്രോ
വരുണസ്താരകാഗണഃ
സമുദ്രോ ഹിമവാൻ ഗംഗാ
ശ്വേതാഃ കാര്യാസ്തു വർണ്ണതഃ 89

ചന്ദ്രൻ, ബൃഹസ്പതി, ശുക്രൻ, വരുണൻ, നക്ഷത്രഗണം, സമുദ്രം, ഹിമവാൻ, ഗംഗ ഇവരുടേയെല്ലാം നിറം വെളുപ്പാണ്.

രക്തമംഗാരകം വിദ്യാത്
പീതൌ ബുധഹുതാശനൌ
നാരായണോ നരശ്ചൈവ
ശ്യാമോ നാഗശ്ച വാസുകിഃ. 90

ചൊവ്വയുടെ നിറം ചുവപ്പ്, ബുധന്റേയും അഗ്നിയുടേയും നിറം മഞ്ഞ, നരനാരായണന്മാരുടെയും വാസുകിനാഗത്തിന്റെയും നിറം നീലം.

ദൈത്യാശ്ച ദാനവാശ്ചൈവ
രാക്ഷസാ ഗുഹ്യകാ നഗാഃ
പിശാചാ യമ ആകാശ-
മസിതാനി തു വർണ്ണതഃ. 91

ദിതിപുത്രന്മാരും ദനുപുത്രന്മാരുമായ അസുരന്മാർ, രാക്ഷസന്മാർ, ഗുഹ്യകന്മാർ, പർവ്വതങ്ങൾ, പിശാചങ്ങൾ, യമൻ, ആകാശം ഇവയുടേയെല്ലാം നിറം കറുപ്പ്.

ഭവന്തി ഷട്സു ദ്വീപേഷു
യേ നരാ വർണ്ണതസ്തു തേ
കർത്തവ്യാ നാട്യയോഗേന
നിഷ്ടപ്തകനകപ്രഭാഃ. 92

ജംബുദ്വീപൊഴികെ മറ്റാറു ദ്വീപങ്ങളിലുമുള്ള മനുഷ്യർ നാട്യപ്രയോഗത്തിൽ ഉരുക്കിയ പൊന്നിന്റെ നിറമുള്ളവരായിട്ടാണ് വേണ്ടത്.

ജംബൂദ്വീപസ്യ വർഷേഷു
നാനാവർണ്ണാശ്രയാ നരാഃ
ഉത്തരാഃ കുരവോ യേ ച
തേ ചാപി കനകപ്രഭാഃ. 93

ജംബുദ്വീപത്തിലെ മനുഷ്യർ ഉത്തരകരുവർഷമൊഴികെ മറ്റ് എട്ട് വർഷങ്ങളിലും (ഖണ്ഡങ്ങളിലും) പല നിറമുള്ളവരാണ്. ഉത്തരകുരുവർഷത്തിലുള്ളവരാകട്ടെ മറ്റു ദ്വീപങ്ങളിലെപ്പോലെ പൊന്നിൻനിറമുള്ളവർതന്നെ.

ഭദ്രാശ്വേ പുരുഷാഃ ശ്വേതാഃ
കർത്തവ്യാ വർണ്ണതോ ബുധൈഃ
കേതുമാലേ നരാ നീലാ
ഗൌരാഃ ശേഷേഷു കീർത്തിതാഃ. 94

ഭദ്രാശ്വവർഷത്തിൽ ഉള്ളവരുടെ നിറം വെളുപ്പ്. കേതുമാലവർഷത്തിലുള്ളവരുടേത് നീലം. ബാക്കി വർഷങ്ങളിലുള്ളവരുടേത് ഗൌരം.

നാനാവർണ്ണാഃ സ്മൃതാ ഭൂതാഃ
ഗന്ധർവ്വാശ്ച സപന്നഗാഃ
വിദ്യാധരാസ്തഥാ ചൈവ
പിതരശ്ച സവാനരാഃ. 95

ഭൂതങ്ങൾ, ഗന്ധർവ്വന്മാർ, പന്നഗങ്ങൾ, വിദ്യാധരന്മാർ, പിതൃക്കൾ, വാനരന്മാർ ഇവരെല്ലാം പല നിറമുള്ളവരാണ്.

പുനശ്ച ഭാരതേ വർഷേ
താംസ്താൻ വർണ്ണാൻ നിബോധത

രാജാനഃ പത്മവർണ്ണാഃ സ്യുഃ
ശ്യാമാ ഗൌരാസ്തഥൈവ ച
യേ ചാപി സുഖിനോ മർത്ത്യാ
ഗൌരാഃ കാര്യാസ്തു തേ ബുധൈഃ. 96

ഇനി ഭാരതവർഷത്തിലെ അതത് വർണ്ണങ്ങൾ മനസ്സിലാക്കുക. രാജാക്കന്മാർ ചെന്താമരപ്പൂവിന്റെ നിറമുള്ളവരും ഗൌരവർണ്ണന്മാരും, നീലവർണ്ണന്മാരുമുണ്ട്. സുഖികളായ മനുഷ്യരുടെ നിറവും ഗൌരമാണ്.

കുകർമ്മിണോ ഗ്രഹഗ്രസ്താ
വ്യാധിതാസ്തപസി സ്ഥിതാഃ
ആയസ്തകർമ്മിണശ്ചൈവ
ഹ്യസിതാശ്ച കുജാതയഃ. 97

ചീത്തപ്രവൃത്തി ചെയ്യുന്നവർ, ഭൂതബാധയേറ്റവർ, രോഗികൾ, തപസ്സിലിരിക്കുന്നവർ, ദേഹാദ്ധ്വാനം ചെയ്യുന്നവർ, നീചജാതിയിൽപ്പെട്ടവർ ഇവരുടേയെല്ലാം നിറം കറുപ്പാണ്.

ഋഷയശ്ചൈവ കർത്തവ്യാഃ
നിത്യം തു ബദരപ്രഭാഃ
തപസ്ഥിതാശ്ച ഋഷയോ
നിത്യമേവാസിതാ ബുധൈഃ. 98

മഹർഷിമാർക്ക് ലന്തപ്പഴത്തിന്റെ നിറമാണ്. മഹർഷിമാർ തപസ്സിലിരിക്കുന്നവരാണെങ്കിൽ അവർക്കു കറുപ്പുതന്നെ.

കാരണവ്യപദേശേന
തഥാ ചാത്മേച്ഛയാ പുനഃ
വർണ്ണസ്ത്വന്യഃ പ്രയോക്തവ്യോ
ദേശജാതിവയോനുഗഃ. 99

കാരണത്തെ അടിസ്ഥാനപ്പെടുത്തി ദേശത്തിനും ജാതിക്കുമനുസരിച്ച് ഇഷ്ടംപോലെ നിറംമാറിക്കൊടുക്കാവുന്നതുമാണ്.

ദേശം കർമ്മ ച ജാതിം ച
പൃഥിവ്യുദ്ദേശമേവ ച
വിജ്ഞായ വർത്തനാം കുര്യാത്
പുരുഷാണാം പ്രയോഗവിത്. 100

ദേശം, പ്രവൃത്തി, ജാതി, ഭൂഭാഗം എന്നിവ നോക്കി പുരുഷന്മാർക്ക് രൂപംകൊടുക്കേണ്ടതാണ്.

കിരാതബർബരാന്ധ്രാശ്ച
ദ്രവിളാഃ കാശികോസലാഃ
പുളിന്ദാ ദാക്ഷിണാത്യാശ്ച
പ്രായേണ ത്വസിതാഃ സ്മൃതാഃ. 101

കിരാതന്മാർ, ബർബരന്മാർ, ആന്ധ്രാപ്രദേശക്കാർ, ദ്രാവിഡദേശക്കാർ, കാശിരാജ്യക്കാർ, കോസലദേശക്കാർ പുളിന്ദന്മാർ, ദക്ഷിണദേശക്കാർ ഇവർക്കെല്ലാം പ്രായേണ കറുപ്പാണ് നിറം.

ശകാശ്ച യവനശ്ചൈവ
പഹ്ലവാ വാഹ്ലികാശ്ച യേ
പ്രായേണ ഗൌരാഃ കർത്തവ്യാ
ഉത്തരാം യേ ശ്രിതാ ദിശം. 102

ഉത്തരദിക്കിലുള്ള ശകന്മാരും, യവനക്കാരും പഹ്ലവന്മാരും, വാഹ്ലികന്മാരും പ്രായേണ ഗൌരവർണ്ണന്മാരാണ്.

പാഞ്ചാലാഃ ശൌരസേനാശ്ച
മാഹിഷാശ്ചൌഡ്രമാഗധാഃ
അംഗാ വംഗാഃ കലിംഗാശ്ച
ശ്യാമാഃ കാര്യാസ്തു വർണ്ണതഃ. 103

പാഞ്ചാലം, ശൂരസേനം, മഹിഷം, ഉഡ്രു, മാഗധം, അംഗം, വംഗം, കലിംഗം എന്നീ രാജ്യങ്ങളിലുള്ളവരെല്ലാം നീലവർണ്ണന്മാരാണ്.

ബ്രാഹ്മണാഃ ക്ഷത്രിയാശ്ചൈവ
ഗൌരാഃ കാര്യാഃ സദൈവ ഹി
വൈശ്യാഃ ശൂദ്രാസ്തഥാ ചൈവ
ശ്യാമാഃ കാര്യാസ്തു വർണ്ണതഃ. 104

ബ്രാഹ്മണന്മാരും, ക്ഷത്രിയരും ഗൌരവർണ്ണന്മാരും വൈശ്യരും ശൂദ്രരും നീല വർണ്ണന്മാരുമാണ്.

ഏവം കൃത്വാ യഥാന്യായം
മുഖാംഗോപാംഗവർത്തനാം
ശ്മശ്രുകർമ്മ പ്രയുഞ്ജീത
ദേശകാലവയോനുഗം. 105

ഇങ്ങനെ നിയമമനുസരിച്ച് മുഖത്തിനും അംഗങ്ങൾക്കും ഉപാംഗങ്ങൾക്കും നിറം കൊടുത്തതിനുശേഷം ദേശത്തിനും കാലത്തിനും വയസ്സിനുമനുസരിച്ച് താടിമീശ വെയ്ക്കണം.

## ശ്മശ്രുകർമ്മം

ശുദ്ധം വിചിത്രം ശ്യാമം ച
തഥാ രോമശമേവ ച
ഭവേച്ചതുർവിധം ശ്മശ്രു
നാനാവസ്ഥാന്തരാത്മകം. 106

ശുദ്ധം, വിചിത്രം, ശ്യാമം, രോമശം എന്നിങ്ങനെ താടിമീശ നാലുവിധത്തിലുണ്ട്.

ശുദ്ധം തു ലിംഗിനാം കാര്യം
തഥാമാത്യപുരോധസാം
മധ്യസ്ഥാ യേ ച പുരുഷാ
യേ ച ദീക്ഷാം സമാശ്രിതാഃ. 107

വ്രതസ്ഥന്മാർ, മന്ത്രിമാർ, പുരോഹിതന്മാർ, മദ്ധ്യവർത്തികളായ ജനങ്ങൾ, ദീക്ഷ യെടുത്തവർ ഇവർക്കെല്ലാം ശുദ്ധമായ താടി. (ക്ഷൌരം ചെയ്തു വെടിപ്പാക്കിയ താടി.)

ദിവ്യാ യേ പുരുഷാഃ കേചിത്
സിദ്ധവിദ്യാധരാദയഃ

പാർത്ഥിവാശ്ച കുമാരാശ്ച
യേ ച രാജോപജീവിനഃ
ശൃംഗാരിണശ്ച യേ മർത്ത്യാ
യൌവനോന്മാദിനശ്ച യേ
തേഷാം വിചിത്രം കർത്തവ്യം
ശ്മശ്രു നാട്യപ്രയോക്തൃഭിഃ. 108

സിദ്ധന്മാർ തുടങ്ങിയ ദിവ്യപുരുഷന്മാർ, രാജാക്കന്മാർ, രാജപുരുഷന്മാർ, രാജാവിനെ ആശ്രയിച്ചു കഴിയുന്നവർ, ശൃംഗാരികൾ, യൗവനത്തള്ളലുള്ളവർ ഇവർക്കെല്ലാം താടിമീശ വിചിത്രമായി നിർമ്മിക്കണം. (വളർത്തിയും, മുറിച്ചും വൈചിത്ര്യം വരുത്തണം.)

അനിസ്തീർണ്ണപ്രതിജ്ഞാനാം
ദുഃഖിതാനാം തപസ്വിനാം
വ്യസനാഭിഹതാനാം ച
ശ്യാമം ശ്മശ്രു പ്രയോജയേത്. 109

പ്രതിജ്ഞ നിർവ്വഹിച്ചുകഴിയാത്തവർ,ദുഃഖിതന്മാർ, പാവപ്പെട്ടവർ, (ചൂതുകളി നായാട്ട് മുതലായ) വ്യസനം ബാധിച്ചവർ ഇവർക്കെല്ലാം ശ്യാമമായ താടിമീശ വേണം. (മുമ്പ് ക്ഷൌരം ചെയ്തിരുന്നെങ്കിലും കുറച്ചുകാലമായി ക്ഷൗരം ചെയ്യാതെ വളർന്നിട്ടുള്ള കറുത്ത താടിയാണ് ശ്യാമം.)

ഋഷീണാം താപസാനാം ച
യേ ച ദീർഘവ്രതാ നരാഃ
തഥാ ച ചീരബദ്ധാനാം
രോമശം ശ്മശ്രു കീർത്തിതം. 110

ഋഷിമാർ, താപസന്മാർ, ദീർഘവ്രതമെടുത്ത ആളുകൾ, ജീർണ്ണവസ്ത്രധാരികൾ ഇവർക്കെല്ലാം രോമശമായ താടിമീശ.

ഏവം നാനാപ്രകാരം തു
ശ്മശ്രു കാര്യം പ്രയോക്തൃഭിഃ;
അത ഊർദ്ധ്വം പ്രവക്ഷ്യാമി
വേഷാൻ നാനാപ്രയോഗജാൻ. 111

ഇപ്രകാരം താടിമീശ വെയ്ക്കുന്നതു പല പ്രകാരത്തിലാണ്. ഇനി പല പ്രകാരത്തിലുള്ള വേഷങ്ങളെപ്പറ്റി പറയാം.

## വേഷഭേദം

ശുദ്ധോ വിചിത്രോ മലിന-
സ്ത്രിവിധോ വേഷ ഉച്യതേ
തേഷാം വിശേഷാൻ വ്യാഖ്യാസ്യേ
യഥാവദനുപൂർവ്വശഃ. 112

ശുദ്ധം, വിചിത്രം, മലിനം എന്നിങ്ങനെ വേഷം മൂന്നുവിധമാണ്. അവയുടെ വിശേഷങ്ങൾ ക്രമത്തിൽ വിവരിക്കാം.

ദേവാഭിഗമനേ ചൈവ
മംഗലേ നിയമസ്ഥിതേ

തിഥിനക്ഷത്രയോഗേ ച
വിവാഹകരണേ തഥാ
ധർമ്മപ്രവൃത്തം യത് കാര്യം
സ്ത്രിയാ വാ പുരുഷസ്യ വാ
വേഷസ്തേഷാം ഭവേച്ഛുദ്ധോ
യേ ച പ്രായത്നികാ നരാഃ. 113

ദേവവന്ദനം, മംഗളകർമ്മം, വ്രതം, തിഥിനക്ഷത്രയോഗംകൊണ്ടുണ്ടാകുന്ന വിശേഷദിവസം, വിവാഹകർമ്മം, വേറെയുമുള്ള പുണ്യകർമ്മങ്ങൾ ഇതിനെല്ലാം സ്ത്രീക്കും പുരുഷനും ശുദ്ധവേഷം വേണം. വിനീതന്മാർക്കു പൊതുവിലുള്ള വേഷം ശുദ്ധമായിരിക്കണം.

ദേവദാനവയക്ഷാണാം
ഗന്ധർവ്വോരഗരക്ഷസാം
നൃപാണാം കാമുകാനാം ച
ചിത്രോ വേഷ ഉദാഹൃതഃ. 114

ദേവന്മാർ, അസുരന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, രാക്ഷസന്മാർ, രാജാക്കന്മാർ, കാമുകന്മാർ ഇവർക്കെല്ലാം വിചിത്രവേഷം വേണം.

വൃദ്ധാനാം ബ്രാഹ്മണാനാം ച
ശ്രേഷ്ഠ്യമാത്യപുരോധസാം
വണിജാം കഞ്ചുകീയാനാം
തഥൈവ ച തപസ്വിനാം
വിപ്രക്ഷത്രയവൈശ്യാനാം
സ്ഥാനീയാ യേ ച മാനവാഃ
ശുദ്ധോ വസ്ത്രവിധിസ്തേഷാം
കർത്തവ്യോ നാടകാശ്രയഃ. 115

വൃദ്ധബ്രാഹ്മണർ, ശ്രേഷ്ഠികൾ, പുരോഹിതർ, മന്ത്രിമാർ, വണിക്കുകൾ, കഞ്ചുകീയന്മാർ, താപസന്മാർ, ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർ സ്ഥാനമഹത്വമുള്ള ആളുകൾ ഇവർക്കെല്ലാം നാടകത്തിൽ ശുഭ്രവസ്ത്രമാണ് ധരിക്കേണ്ടത്.

ഉന്മത്താനാം പ്രമത്താനാം
ജനാനാമധ്വഗാമിനാം
വ്യസനോപഹതാനാം ച
മലിനോ വേഷ ഉച്യതേ. 116

ഭ്രാന്തന്മാർ, കള്ളുകുടിയന്മാർ, വഴിയാത്രക്കാർ, ചൂതുകളി മുതലായ ദുശ്ശീലങ്ങൾ ബാധിച്ചവർ ഇവരുടേയെല്ലാം വേഷം മലിനമാവണം.

ശുദ്ധരക്തവിചിത്രാണി
വാസാംസ്യൂർദ്ധ്വാംബരാണി ച
യോജയേന്നാട്യതത്ത്വജ്ഞോ
വേഷയോഃ ശുദ്ധചിത്രയോഃ. 117

ശുദ്ധവേഷത്തിനും ചിത്രവേഷത്തിനും, ഉടുപുടവകൾക്കും മേൽപ്പുടവകൾക്കും വെളുത്തവയും പലനിറമുള്ളമുള്ളവയുമായ വസ്ത്രങ്ങൾ ഉപയോഗിക്കാം. യുക്തം പോലെ ധരിച്ചുകൊള്ളണം.

കുര്യാദ്വേഷം തു മലിനേ
മലിനം തു വിചക്ഷണഃ
മുനിനിർഗ്രന്ഥശ്യാകേഷു
യതിപാശുപതേഷു ച. 118

മലിനവേഷത്തിനു മുഷിഞ്ഞ വസ്ത്രം ധരിക്കണം. മഹർഷിമാർ, ജൈനമതക്കാർ, ബുദ്ധമതക്കാർ, സന്ന്യാസിമാർ, പാശുപതക്കാർ ഇവരുടേയെല്ലാം വേഷം മലിനമാണ്.

വ്രതാനുഗസ്തു കർത്തവ്യോ
വേഷോ ലോകസ്വഭാവജഃ
ചീരവല്ക്കലചർമ്മാണി
താപസാനാം തു യോജയേത്. 119

നാട്ടുനടപ്പനുസരിച്ച് അതതു വ്രതങ്ങൾക്കനുസരിച്ച് യോജിച്ച വേഷം സ്വീകരിക്കണം. ജീർണ്ണവസ്ത്രം, മരവുരി, തോല് ഇവയാണ് താപസന്മാർക്ക് യുക്തമായിട്ടുള്ളത്.

പരിവ്രാണ്മുനിശാക്യാനാം
വാസഃ കാഷായമിഷ്യതേ
നാനാചിത്രാണി വാസാംസി
കുര്യാത് പാശുപതേഷ്വഥ. 120

സന്ന്യാസിമാർക്കും, മഹർഷിമാർക്കും ബുദ്ധമതക്കാർക്കും കാവിവസ്ത്രം വേണം. പാശുപതവ്രതക്കാർക്കു പലനിറത്തിലുള്ള വസ്ത്രങ്ങളാണ് വേണ്ടത്.

കുജാതയശ്ച യേ പ്രോക്താ-
സ്തേഷാം ചൈവ യഥാർഹതഃ
അന്തഃപുരപ്രവേശേ ച
വിനിയുക്താ ഹി യേ നരാഃ
കാഷായകഞ്ചുകപടാഃ
കാര്യാസ്തേപി യഥാവിധി
അവസ്ഥാന്തരതശ്ചൈവ
നൃണാം വേഷോ ഭവേത്തദാ. 121

താഴ്ന്ന ജാതിക്കാർക്കും അന്തഃപുരത്തിൽ പ്രവേശമുള്ള വേലക്കാർക്കും കാവിവസ്ത്രവും കാവിക്കുപ്പായവും തന്നെയാണ് വേണ്ടത്. പുരുഷന്മാരുടെ വേഷം ഇങ്ങനെ അവസ്ഥാനുരൂപമായിരിക്കണം.

വേഷഃ സാംഗ്രാമികശ്ചൈവ
ശൂരാണാം സമ്പ്രകീർത്തിതഃ
വിചിത്രശസ്ത്രകവചോ
ബദ്ധതൂണോ ധനുർദ്ധരഃ. 122

ശൂരന്മാരുടെ യുദ്ധവേഷം പലതരം ആയുധങ്ങളോടുകൂടിയതും പോർച്ചട്ടയും ആവനാഴിയും കെട്ടിയതും വില്ലേന്തിയതുമാണ്.

ചിത്രോ വേഷസ്തു കർത്തവ്യോ
നൃപാണാം നിത്യമേവ ച
കേവലസ്തു ഭവേച്ഛുദ്ധോ
നക്ഷത്രോത്പാതമംഗളേ. 123

ചിത്രവേഷമാണു രാജാക്കന്മാർക്കു സാധാരണ വേണ്ടത്. പ്രത്യേകനക്ഷത്രങ്ങളിലും ഗ്രഹണാദിവിശേഷദിവസങ്ങളിലും മംഗളാവസരങ്ങളിലും മാത്രം രാജാക്കന്മാർക്കു ശുദ്ധവേഷം.

ഏവമേവ ഭവേദ്വേഷോ
ദേശജാതിവയോനുഗഃ
ഉത്തമാധമമദ്ധ്യാനാം
സ്ത്രീണാം നൃണാമഥാപി വാ. 124

ഉത്തമന്മാരും, മദ്ധ്യമന്മാരും, അധമന്മാരുമായ സ്ത്രീപുരുഷന്മാർക്ക് ദേശത്തിനും ജാതിക്കും വയസ്സിനും അനുസരിച്ചുള്ള വേഷം ഇങ്ങനെയൊക്കെയാണ്.

ഏവം വസ്ത്രവിധിഃ കാര്യഃ
പ്രയോഗേ നാടകാശ്രയേ
നാനാവസ്ഥാം സമാസാദ്യ
ശുഭാശുഭകൃതസ്തഥാ. 125

അവസ്ഥാഭേദങ്ങളും ശുഭാശുഭസ്വഭാവങ്ങളും നോക്കി നാടകപ്രയോഗത്തിൽ മേൽപ്രകാരം വസ്ത്രവിധി അനുസരിക്കേണ്ടതാണ്.

തഥാ പ്രതിശിരശ്ചാപി
കർത്തവ്യം നാടകാശ്രയം
ദിവ്യാനാം മാനുഷാനാഞ്ച
ദേശജാതിവയഃശ്രിതം. 126

നാടകങ്ങളിൽ ദിവ്യകഥാപാത്രങ്ങൾക്കും മനുഷ്യകഥാപാത്രങ്ങൾക്കും ദേശത്തിനും ജാതിക്കും വയസ്സിനുമനുസരിച്ചു പ്രതിശിരസ്സുകളും (പൊയ്മുഖങ്ങളും) ഉണ്ടാക്കാം.

മുകുടങ്ങൾ (മുടികൾ)

പാർശ്വഗതാ മസ്തകിന-
സ്തഥാ ചൈവ കിരീടിനഃ
ത്രിവിധാ മുകുടാ ജ്ഞേയാ
ദിവ്യപാർത്ഥിവസംശ്രയാഃ. 127

ദേവന്മാർക്കും മനുഷ്യർക്കും പാർശ്വങ്ങളിലേയ്ക്കു ചാച്ചും നിറുകിൽ നേരെയും കിരീടത്തോടു കൂടിയുമായി മൂന്നുവിധം മുകുടമുണ്ട്.

ദേവഗന്ധർവ്വയക്ഷാണാം
പന്നഗാനാം സരക്ഷസാം
കർത്തവ്യാ നൈകവിഹിതാ
മുകുടാഃ പാർശ്വമൌലിനഃ. 128

ദേവന്മാർക്കും ഗന്ധർവ്വന്മാർക്കും യക്ഷന്മാർക്കും നാഗങ്ങൾക്കും രാക്ഷസന്മാർക്കും പാർശ്വഭാഗങ്ങളിലേയ്ക്ക് ചെരിച്ച മുകുടമാണ്. അതു പലവിധത്തിലുമുണ്ട്.

ഉത്തമാ യേ ച ദിവ്യാനാം
തേ ച കാര്യാഃ കിരീടിനഃ
മദ്ധ്യമാഃ മൌലിനശ്ചൈവ
കനിഷ്ഠാ പാർശഃമൌലിനഃ. 129

ദിവ്യന്മാരിൽ ഉത്തമന്മാർക്കു കിരീടം വേണം. മദ്ധ്യമന്മാർക്കു നിറുകിൽ മുകുടം. താണ വർഗ്ഗക്കാർക്കു പാർശ്വങ്ങളിൽ മുകുടം.

നരാധിപാനാം കർത്തവ്യാ
മസ്തകേ മുകുടാ ബുധൈഃ
വിദ്യാധരാണാം സിദ്ധാനാം
ചാരണാനാം തഥൈവ ച
ഗ്രന്ഥിമത്കേശമുകുടാഃ
കർത്തവ്യാസ്തു പ്രയോക്തൃഭിഃ. 130

രാജാക്കന്മാർക്കും, വിദ്യാധരന്മാർക്കും, സിദ്ധന്മാർക്കും ചാരണന്മാർക്കും ശിരസ്സിലാണ് മുകുടം. മുടി മുഴുപ്പിൽ കെട്ടി മുകുടമുണ്ടാക്കണം.

രക്ഷോദാനവദൈത്യാനാം
പിംഗകേശേക്ഷണാനി ച
ഹരിശ്മശ്രൂണി ച തഥാ
മുകുടാസ്യാനി കാരയേത്
ഉത്തമാശ്ചാപി യേ തത്ര
തേ കാര്യാഃ പാർശ്വമൌലിനഃ. 131

രാക്ഷസന്മാർക്കും ദനുപുത്രന്മാരും ദിതിപുത്രന്മാരുമായ അസുരന്മാർക്കും ചെമ്പിച്ച മുടിയും കണ്ണും താടിയുമുള്ള, മുകുടങ്ങളോടുകൂടിയ മുഖങ്ങളുണ്ടാക്കിക്കണം. അവരിൽ ഉത്തമന്മാരായുള്ളവർക്കു പാർശ്വത്തിലേയ്ക്ക് ചെരിച്ച മുകുടമാണ് വേണ്ടത്.

കസ്മാത്തു മുകടാഃ സൃഷ്ടാഃ
പ്രായോഗേ ദിവ്യപാർത്ഥിവേ
കേശാനാം ഛേദനം ദൃഷ്ടം
വേദവാദേ യഥാശ്രുതി
ഭദ്രീകൃതസ്യ വാ യജ്ഞേ
ശിരസഃ ഛാദനേച്ഛയാ
കേശാനാമപ്യദീർഘത്വാത്
കൃതം മുകുടധാരണം. 132

നാടകപ്രയോഗത്തിൽ ദിവ്യന്മാർക്കും രാജാക്കന്മാർക്കും മുകുടം സൃഷ്ടിക്കാൻ കാരണമെന്തെന്നോ ? വേദത്തിൽ മുടി കളയണമെന്നു പറഞ്ഞു കാണുന്നുണ്ട്. യജ്ഞത്തിൽ വേദമനുസരിച്ച് ക്ഷൗരം ചെയ്ത ശിരസ്സു മൂടേണ്ടതുണ്ട്. മുടിക്കു നീളമില്ലാത്തതുകൊണ്ടാണ് മുകുടം ധരിക്കണമെന്നു വിധിച്ചിട്ടുള്ളത്.

സേനാപതേഃ പുനശ്ചാപി
യുവരാജസ്യ ചൈവ ഹി
യോജയേദർദ്ധമുകുടം
മഹാമാത്രാശ്ച യേ നരാഃ. 133

സേനാപതിക്കും, യുവരാജാവിനും പ്രധാനമന്ത്രിസ്ഥാനം വഹിക്കുന്ന മനുഷ്യർക്കും പാതിമുകുടം വേണം

അമാത്യാനാം കഞ്ചുകീനാം
തഥാ ശ്രേഷ്ഠിപുരോധസാം

വേഷ്ടനാബദ്ധപട്ടാനി
പ്രതിശീർഷാണി കാരയേത്. 134

മന്ത്രിമാർക്കും കഞ്ചുകികൾക്കും ശ്രേഷ്ഠികൾക്കും പുരോഹിതന്മാർക്കും പട്ടു കൊണ്ടു കെട്ടിയുണ്ടാക്കിയ തൊപ്പികളാണു വേണ്ടത്.

പിശാചോന്മത്തഭൂതാനാം
സാധകാനാം തപസ്വിനാം
അനിസ്തീർണ്ണപ്രതിജ്ഞാനാം
ലംബകേശം ഭവേച്ഛിരഃ. 135

പിശാചുക്കൾ, ഭ്രാന്തന്മാർ, ഭൂതങ്ങൾ, ഫലസിദ്ധിക്കുവേണ്ടി തപസ്സുചെയ്യുന്നവർ, പ്രതിജ്ഞ നിറവേറ്റിക്കഴിയാത്തവർ ഇവർക്കെല്ലാം കെട്ടാതെ തൂങ്ങിക്കിടക്കുന്ന മുടിയാണു വേണ്ടത്.

ശാക്യശ്രോതിയനിർഗ്രന്ഥ-
പരിവ്രാട്ദീക്ഷിതേഷു ച
ശിരോ മുണ്ഡം തു കർത്തവ്യം
യജ്ഞദീക്ഷാന്വിതേഷു ച. 136

ശാക്യസന്ന്യാസികൾ, വേദപണ്ഡിതന്മാർ, ജൈനസന്ന്യാസികൾ, ഭിക്ഷുക്കൾ, ഏതെങ്കിലും ദീക്ഷാവ്രതം സ്വീകരിച്ചവർ, യജ്ഞത്തിനു ദീക്ഷയെടുത്തവർ ഇവർക്കെല്ലാം തല മുണ്ഡനം ചെയ്യണം.

തഥാ വ്രതാനുഗം ചൈവ
ശേഷാണാം ലിങ്ഗിനാം ശിരഃ
മുണ്ഡം വാ കുഞ്ചിതം വാപി
ലംബകേശമഥാപി വാ. 137

മറ്റുള്ള വ്രതസ്ഥർക്ക് അതാതു വ്രതത്തിന്റെ നടപ്പനുസരിച്ചു തല മുണ്ഡനം ചെയ്തിട്ടുമാകാം, മുടി കെട്ടിവെച്ചിട്ടുമാകാം, കെട്ടാതെ മുടി തൂങ്ങിക്കിടന്നിട്ടുമാകാം.

ധൂർത്താനാം ചാപി കർത്തവ്യം
യേ ച രാജോപജീവിനഃ
യേ ച ശൃംഗാരിണസ്തേഷാം
ശിരഃ കുഞ്ചിതമൂർദ്ധജം. 138

ധൂർത്തന്മാർക്കും രാജഭൃത്യന്മാർക്കും ശൃംഗാരികൾക്കും, കെട്ടിവെച്ച മുടി വേണം.

ബാലാനാമപി കർത്തവ്യം
ത്രിശിഖണ്ഡവിഭൂഷിതം
ജടാമകുടബദ്ധം ച
മുനീനാം ച ഭവേച്ഛിരഃ. 139

ബാലന്മാർക്കു മുടി മൂന്നായി കെട്ടിവെയ്ക്കണം. മഹർഷിമാർക്കു തലയിൽ ജടകൾ മകുടമായി കെട്ടിവെയ്ക്കണം.

ചേടാനാമപി കർത്തവ്യം
ത്രിശിഖം മുണ്ഡമേവ ച
വിദൂഷകസ്യ ഖലതിഃ
സ്യാത് കാകപദമേവ വാ. 140

ചേടന്മാർക്ക് (ദാസന്മാർക്ക്) മുടി മൂന്നായിക്കെട്ടിവെച്ചിട്ടുമാകാം, ആകെ മുണ്ഡനം ചെയ്തിട്ടുമാകാം. വിദൂഷകന് തല കഷണ്ടി ആയിരിക്കണം. ഊശിക്കുടുമയുമാകാം.

ശേഷാണമർത്ഥയോഗേന
ദേശജാതിവയഃശ്രിതം
ശിരഃ പ്രയോക്തൃഭിഃ കാര്യം
നാനാവസ്ഥാന്തരാശ്രയം. 141

ബാക്കിയുള്ളവർക്കെല്ലാം ആവശ്യമനുസരിച്ചു ദേശവും ജാതിയും വയസ്സും അവസ്ഥാവിശേഷങ്ങളും നോക്കി ശിരസ്സിന്റെ സ്വഭാവം നിശ്ചയിക്കേണ്ടതാണ്.

ഭൂഷണൈർവ്വർണ്ണകൈർവ്വസ്ത്രൈർ-
ർമ്മാല്യൈശ്ചൈവ യഥാവിധി
ഏവം നാനാപ്രകാരാംസ്തു
ബുദ്ധ്യാ വേഷാൻ പ്രകല്പയേത്. 142

ഇപ്രകാരം ആഭരണങ്ങളെക്കൊണ്ടും ചായങ്ങളെക്കൊണ്ടും വസ്ത്രങ്ങളെക്കൊണ്ടും പൂമാലകളെക്കൊണ്ടും മറ്റും വിധിപ്രകാരം പലതരം വേഷങ്ങൾ യുക്തിപൂർവ്വം ആലോചിച്ചു കല്പിച്ചുകൊള്ളണം.

പൂർവ്വം തു പ്രകൃതിഃ സ്ഥാപ്യാ
പ്രയോഗഗുണസംഭവാ
സ്ത്രീണാം വാ പുരുഷാണാം വാ-
പ്യവസ്ഥാം പ്രാപ്യ താദൃശീം. 143

സ്ത്രീകൾക്കായാലും പുരുഷന്മാർക്കായാലും രംഗപ്രയോഗത്തിനു ഗുണം വരുന്ന വിധത്തിലുള്ള അവസ്ഥ ലഭിച്ചാൽ ആ വിധത്തിലുള്ള പ്രകൃതി ഉറപ്പിക്കുകയാണ് ആദ്യം ചെയ്യേണ്ടത്.

സർവ്വേ ഭാവാശ്ച ദിവ്യാനാം
കാര്യാ മാനുഷസംശ്രയാഃ
തേഷാം ചാനിമിഷത്വാദി
നൈവ കാര്യം പ്രയോക്തൃഭിഃ. 144

മനുഷ്യരുടെ ഭാവങ്ങളൊക്കെത്തന്നെയാണു ദിവ്യന്മാർക്കും കാണിക്കേണ്ടത്. കണ്ണിമയ്ക്കായ്ക മുതലായ ദിവ്യന്മാരുടെ വിശേഷധർമ്മങ്ങൾ കാണിക്കേണ്ടതില്ല.

ഇഹ ഭാവരസാശ്ചൈവ
ദൃഷ്ടിഭിഃ സംപ്രതിഷ്ഠിതാഃ
ദൃഷ്ട്യൈവ സ്ഥാപിതോ ഹ്യർത്ഥഃ
പശ്ചാദംഗൈർവ്വിഭാവ്യതേ. 145

ഭാവങ്ങളും രസങ്ങളും ദൃഷ്ടികളെക്കൊണ്ടാദ്യമുറപ്പിക്കണം. ദൃഷ്ടികൊണ്ടു സ്ഥാപിതമായ അർത്ഥമാണ്, പിന്നെ ആംഗികാദികളെക്കൊണ്ടഭിനയിക്കേണ്ടത്.

ഏവം ജ്ഞേയാംഗരചനാ
നാനാപ്രകൃതിസംഭവാ
സജ്ജീവ ഇതി യഃ പ്രോക്ത-
സ്തസ്യ വക്ഷ്യാമി ലക്ഷണം. 146

ഇപ്രകാരം വേഷരചന, പല പ്രകൃതിയെ ആശ്രയിച്ചു വരുന്നതാണെന്നു മനസ്സിലാക്കുക. ഇനി ഞാൻ സജ്ജീവത്തിന്റെ ലക്ഷണം പറയാം.

## സജ്ജീവങ്ങൾ

യഃ പ്രാണിനാം പ്രവേശോ വൈ
സജ്ജീവ ഇതി സംജ്ഞിതഃ
ചതുഷ്പദോഥ ദ്വിപദ-
സ്തഥാ ചൈവാപദഃ സ്മൃതഃ. 147

പ്രാണനുള്ള ജന്തുക്കളുടെ പ്രവേശമാണ് സജ്ജീവമെന്നു പറയുന്നത്. നാലു കാലുള്ളത്, രണ്ടു കാലുള്ളത്, കാലില്ലാത്തത് ഇങ്ങനെ മൂന്നുവിധം സജ്ജീവമുണ്ട്.

ഉരഗാ ഹ്യപദാ ജ്ഞേയാ
ദ്വിപദാഃ ഖഗമാനുഷാഃ
ഗ്രാമ്യാരണ്യാശ്ച പശവോ
വിജ്ഞേയാസ്തേ ചതുഷ്പദാഃ. 148

പാമ്പുകൾ കാലില്ലാത്തവയും പക്ഷികളും മനുഷ്യരും രണ്ടു കാലുള്ളവരും നാട്ടുമൃഗങ്ങളും കാട്ടുമൃഗങ്ങളും നാലുകാലുള്ളവയുമാണ്.

യേ തേ തു യുദ്ധേ സംഫേടേ
ഹ്യുപരോധേ തഥൈവ ച
നാനാപ്രഹരണോപേതാഃ
പ്രയോജ്യാ നാടകേ ബുധൈഃ. 149

യുദ്ധത്തിലും കലഹത്തിലും, നഗരോപരോധത്തിലും മറ്റും സജ്ജീവങ്ങളെ പലതരം ആയുധങ്ങളോടുകൂടി പ്രയോഗിക്കാവുന്നതാണ്.

## ആയുധങ്ങളുടെ അളവ്

ആയുധാനി ച കാര്യാണി
പുരുഷാണാം പ്രമാണതഃ
താന്യഹം സംപ്രവക്ഷ്യാമി
യഥായുക്തി പ്രമാണതഃ. 150

ആയുധങ്ങൾ മനുഷ്യരുടെ അളവൊപ്പിച്ചു നിർമ്മിക്കേണ്ടതാണ്. അതു ഞാൻ യുക്തിക്കും പ്രമാണത്തിനും അനുസരിച്ചു വിവരിക്കാം.

ഭിണ്ഡിർദ്വാദശതാലഃ സ്യാത്
ദശ കുന്തോ ഭവേദഥ
അഷ്ടൌ ശതഘ്നീ ശൂലം ച
തോമരഃ ശക്തിരേവ വാ. 151

ഭിണ്ഡിക്കു പന്ത്രണ്ടു ചാൺ നീളം. കുന്തത്തിനു പത്തു ചാൺ. ശതഘ്നി, ശൂലം, തോമരം, ശക്തി ഇവയ്ക്ക് എട്ടെട്ടു ചാൺ.

അഷ്ടതാലം ധനുർജ്ഞേയ
ആവോപാസ്യ ദ്വിഹസ്തകഃ
ശരോ ഗദാ ച വജ്രം ച
ചതുസ്താലം വിധീയതേ. 152

വില്ലിനു എട്ടു ചാൺ നീളം. വില്ലുറയ്ക്ക് രണ്ടു ഹസ്തം (ഹസ്തം-കോൽ-24 അംഗുലം.) ശരം, ഗദ, വജ്രം ഇവയ്ക്കു നന്നാലു ചാൺ നീളം.

അംഗുലാനി ത്വസിഃ കാര്യ-
ശ്ചത്വാരിംശത് പ്രമാണതഃ
ദ്വാദശാംഗുലകം ചക്രം
തതോർദ്ധം പ്രാസ ഉച്യതേ. 153

വാളിന് നാല്പതംഗുലം നീളം. ചക്രത്തിനു പന്ത്രണ്ടംഗുലം വിസ്താരം. പ്രാസത്തിന് അതിൽ പകുതി. (ആറംഗുലം)

പ്രാസവൽപട്ടസം വിദ്യാ-
ദണ്ഡശ്ചൈവ ഹി വിംശതിഃ
വിംശതിഃ കണയശ്ചൈവ
ഹ്യംഗുലാനി പ്രമാണതഃ. 154

പ്രാസത്തിനെന്നപോലെ പട്ടസത്തിനും ആരറംഗുലം വിസ്താരം. ദണ്ഡിന് ഇരുപതംഗുലം നീളം. കണയത്തിനും നീളം ഇരുപതംഗുലം തന്നെ.

ഷോഡശാംഗുലവിസ്തീർണ്ണം
ചർമ്മ കാര്യം ദ്വിഹസ്തകം
ത്രിംശദംഗുലമാനേന
കർത്തവ്യം ഖേടകം ബുധൈഃ. 155

പരിചയ്ക്ക് പതിനാറംഗുലം വീതി, രണ്ടു കോൽ നീളം. ഖേടകത്തിനു മുപ്പതംഗുലം നീളം.

ജർജ്ജരോ ദണ്ഡകാഷ്ഠം ച
തഥൈവ പ്രതിശീർഷകം
ഛത്രം ച ചാമരം ചൈവ
ധ്വജോ ഭൃംഗാര ഏവ ച
യത് കിഞ്ചിന്മാനുഷേ ലോകേ
ദ്രവ്യം പുംസാം പ്രയോജകം
യച്ചോപകരണം സർവ്വം
നാട്യേ തത് സംപ്രകീർത്തിതം. 156

ജർജ്ജരം, ദണ്ഡകാഷ്ഠം, പ്രതിശീർഷകം, കുട, വെഞ്ചാമരം, കൊടിമരം, ജലപാത്രം ഇങ്ങനെ മനുഷ്യലോകത്തിൽ എന്തെല്ലാം ഉപകരണം ആവശ്യമായിട്ടുണ്ടോ അതൊക്കെ നാട്യത്തിലും വേണം.

യദ്യസ്യ വിഷയപ്രാപ്തം
തേനോഹ്യം തസ്യ ലക്ഷണം
ജർജ്ജരേ ദണ്ഡകാഷ്ഠേ ച
സംപ്രവക്ഷ്യാമി ലക്ഷണം. 157

ആർക്കെന്താവശ്യമായി വരുന്നുവോ അതിന്റെ ലക്ഷണം അയാൾ ഊഹിച്ചു കണ്ടുപിടിക്കണം. ജർജ്ജരത്തിന്റെയും ദണ്ഡകാഷ്ഠത്തിന്റെയും ലക്ഷണം ഞാൻ വിവരിക്കാം.

## ജർജ്ജരലക്ഷണം

മാഹേന്ദ്രാ വൈ ധ്വജാഃ പ്രോക്താ
ലക്ഷണൈർവ്വിശ്വകർമ്മണാ

തേഷാമന്യതമം കാര്യം
ജർജ്ജരം ദാരുകർമ്മതഃ. 158

വിശ്വകർമ്മാവു പലതരം മഹേന്ദ്രധ്വജങ്ങളുടെയും ലക്ഷണം പറഞ്ഞിട്ടുണ്ട്. മരംകൊണ്ടുണ്ടാക്കിയ ധ്വജങ്ങളിൽ ഒന്നിനെ ജർജ്ജരമാക്കുക.

അഥവാ വൃക്ഷയോനിഃ സ്യാത്
പ്രരോഹോ വാപി ജർജ്ജരഃ
വേണുരേവ ഭവേച്ഛ്രേഷ്ഠ-
സ്തസ്യ വക്ഷ്യാമി ലക്ഷണം. 159

അല്ലെങ്കിൽ മരക്കൊമ്പും ജർജ്ജരമാക്കിക്കല്പിക്കാവുന്നതാണ്. മുളയാണധികം നല്ലത്. അതിന്റെ ലക്ഷണം പറയാം.

ശ്വേതഭൂമ്യാം ച യോ ജാതഃ
പുഷ്യനക്ഷത്രജസ്തഥാ
സ ഗ്രാഹ്യോ വൈ ഭവേദ്വേണുർ-
ജർജ്ജരാർത്ഥം പ്രയത്നതഃ. 160

വെളുത്തമണ്ണിൽ പുയം ഞാറ്റുവേലയിലുണ്ടായ മുളയാണു ജർജ്ജരത്തിനു സ്വീകരിക്കേണ്ടത്.

പ്രമാണമംഗുലാനാം തു
ശതമഷ്ടോത്തരം ഭവേത്
പഞ്ചപർവ്വാ ചതുർഗ്രന്ഥി-
സ്താലമാത്രസ്തഥൈവ ച. 161

നൂറ്റെട്ടംഗുലമാണ് ജർജ്ജരത്തിനുള്ള മുളയുടെ നീളം. അഞ്ചു തണ്ടും, നാലു കമ്പും, ഒരു ചാൺ വണ്ണവുമുള്ളതായിരിക്കണം മുള.

സ്ഥൂലഗ്രന്ഥിർന്ന കർത്തവ്യോ
ന ശാഖീ ന ച കീടവാൻ
ന കൃമിക്ഷതപർവ്വാ ച
ന ഹതശ്ചാന്യവേണുഭിഃ. 162

ജർജ്ജരത്തിനുള്ള മുളയ്ക്ക് വലിയ കമ്പുണ്ടാവരുത്, കൊമ്പുണ്ടാകരുത്, ഉള്ളിൽ പുഴുവുണ്ടാകരുത്, കമ്പിനു പുഴുക്കുത്തുണ്ടാകരുത്, മറ്റു മുളകളുടെ സമ്മർദ്ദംകൊണ്ട് കേടുപറ്റിയിരിക്കയുമരുത്.

മധുസർപ്പിസ്സർഷപാക്തം
മാല്യധൂപപുരസ്കൃതം
ഉപാസ്യ വിധിവദ്വേണും
ഗൃഹ്ണീയാജ്ജർജ്ജരം പ്രതി. 163

തേനും നെയ്യും കടുകും ചേർത്ത് പുരട്ടി മാല ചാർത്തി, ധൂപമേല്പ്പിച്ച് വിധിയാം വണ്ണം പൂജിച്ചിട്ടുവേണം ജർജ്ജരത്തിനു വേണു സ്വീകരിക്കുവാൻ.

യോ വിധിര്യഃ ക്രമശ്ചൈവ
മാഹേന്ദ്രേ തു ധ്വജേ സ്മൃതഃ
സ ജർജ്ജരസ്യ കർത്തവ്യഃ
പുഷ്യവേണുസമാശ്രയഃ. 164

മഹേന്ദ്രധ്വജത്തിനുള്ള വിധിയും ക്രമവുമൊക്കെത്തന്നെയാണ് ജർജ്ജരത്തിനുള്ള പുഷ്യവേണുവിനും ചെയ്യേണ്ടത്.

ഭവേദ്യോ ദീർഘപർവ്വാ തു
തനുപത്രസ്തഥൈവ ച
പർവ്വാഗ്രതണ്ഡുലശ്ചൈവ
പുഷ്യവേണുഃ സ കീർത്തിതഃ. 165

ഏത് മുളയ്ക്ക് നീണ്ട തണ്ടും ചെറിയ ഇലയും തണ്ടിനു മുകളിൽ മുളമുത്തുമുണ്ടാകുമോ ആ മുളയാണ് പുഷ്യവേണു. (പൂയം ഞാറ്റുവേലയിലുണ്ടായ മുള.)

വിധിരേഷ മയാ പ്രോക്തോ
ജർജ്ജരസ്യ പ്രമാണതഃ;
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ദണ്ഡകാഷ്ഠസ്യ ലക്ഷണം. 166

ജർജ്ജരത്തിന്റെ കണക്കും വിധിയും പറഞ്ഞുകഴിഞ്ഞു. ഇനി ദണ്ഡകാഷ്ഠത്തിന്റെ ലക്ഷണം പറയാം.

## ദണ്ഡകാഷ്ഠലക്ഷണം

കപിത്ഥബില്വവംശേഭ്യാ
ദണ്ഡകാഷ്ഠം ഭവേത് സദാ
വക്രം ചൈവ ഹി കർത്തവ്യം
ത്രിഭാഗേ ലക്ഷണാന്വിതം. 167

വിളാർമരം, കൂവളം, മുള ഇവകൊണ്ട് ദണ്ഡകാഷ്ഠമുണ്ടാക്കണം. മൂന്നു ഭാഗത്തു വളവു വേണം. ലക്ഷണങ്ങളെല്ലാമൊത്തിരിക്കയും വേണം.

കീടൈർന്നോപഹതം യച്ച
വ്യാധിനാ ന ച പീഡിതം
മന്ദശാഖം ഭവേദ്യച്ച
ദണ്ഡകാഷ്ഠം തു തത് ഭവേത്. 168

പുഴുക്കുത്തില്ലാത്തതും രോഗം ബാധിക്കാത്തതും ആയ വണ്ണം കുറഞ്ഞ ശാഖ കൊണ്ട് വേണം ദണ്ഡകാഷ്ഠനിർമ്മാണം.

യസ്ത്വേഭിർലക്ഷണൈർഹീനം
ദണ്ഡകാഷ്ഠം സജർജ്ജരം
കാരയേത് സ ത്വപചയം
മഹാന്തം പ്രാപ്നുയ്യാദ്ധ്രുവം. 169

ഈ ലക്ഷണങ്ങളോടുകൂടാതെ ആരെങ്കിലും ദണ്ഡകാഷ്ഠമോ ജർജ്ജരമോ നിർമ്മിച്ചാൽ അയാൾക്ക് വലിയ പോരായ്മയുണ്ടാകും.

## പ്രതിശീർഷങ്ങൾ (പൊയ്ത്തലകൾ)

പ്രതിശീർഷവിധാനാർത്ഥം
ഘടീ കാര്യാ പ്രയത്നതഃ
സ്വപ്രമാണവിനിർദ്ദിഷ്ടാ
ദ്വാത്രിംശത്യംഗുലാനി വാ. 170

പ്രതിശീർഷം (പൊയ്ത്തല) നിർമ്മിക്കാൻ മിനക്കെട്ടു കുടുക്കയുണ്ടാക്കണം. അത താളുകളുടെ തലയുടെ അളവിൽ അല്ലെങ്കിൽ മുപ്പത്തിരണ്ട് വിരൽ ചുറ്റളവിൽ.

ബില്വകല്പേന കർത്തവ്യാ
ഘടീ ചീരസമാശ്രയാ. 171

കൂവളക്കായുടെ ചോറ് ശിലയിൽ തേച്ചിട്ടാണ് കുടുക്കയുണ്ടാക്കുക.

സ്വിന്നേന ബില്വകല്ക്കേന
ദ്രവേണ ച സമന്വിതം
ഭസ്മനാ വാ തുഷൈർവ്വാപി
കാരയേത് പ്രതിശീർഷകം.
സംഛാദ്യ തു തതോ വസ്ത്രൈർ-
ബില്വദിഗ്ദ്ധൈർഘടാശ്രയൈഃ. 172

കൂവളയ്ക്കായുടെ ചോറ് അരച്ചു വിരകി വെണ്ണീറോ ഉമിയോ കൂട്ടിക്കുഴച്ചു പൊയ്ത്തല ഉണ്ടാക്കിക്കണം. കൂവളപ്പശ വസ്ത്രത്തിന്മേൽ തേച്ച് കുടത്തിന്റെ മീതെ ഒട്ടിച്ചിട്ടാണ് അതിന്റെ നിർമ്മാണം.

ബില്വകല്ക്കേന ചീരം തു
ദിഗ്ദ്ധ്വാ സംയോജയേത് ഘടീം
ന സ്ഥൂലാം നാനതാം തന്വീം
ദീർഘാം ചൈവ ന കാരയേത്. 173

കൂവളപ്പശ ശീലയിൽ തേച്ചു കുടുക്ക തമ്മിലൊട്ടിക്കണം. അതു കട്ടി കൂടിയതാവരുത്. എന്നാൽ കട്ടി കുറഞ്ഞു ഞെങ്ങാനിടവരരുത്. നീണ്ടതുമാകരുത്.

സുശുഷ്കായാം തതസ്തസ്യാ-
മനിലാതപയോഗതഃ
ഛേദ്യം ബുധാഃ പ്രകുർവ്വന്തി
വിധിദൃഷ്ടേന കർമ്മണാ
സുതീക്ഷ്ണേന തു ശസ്ത്രേണ
അർദ്ധാർദ്ധം പ്രവിഭജ്യ ച
സ്വപ്രമാണവിനിർദ്ദിഷ്ടം
ലലാടകൃതകോണകം. 174

ആ കുടുക്ക കാറ്റും വെയിലുമേറ്റ് നന്നായുണങ്ങിയാൽ അതിന് വിധിപ്രകാരം തുളകളുണ്ടാക്കണം. മൂർച്ചയുള്ള ശസ്ത്രംകൊണ്ടു രണ്ടു ഭാഗമായി വേർതിരിച്ച് അതാതിന്റെ അളവനുസരിച്ചുവേണം തുളകളുണ്ടാക്കുവാൻ. നെറ്റിക്കു നാടയും കെട്ടണം.

അർദ്ധാംഗുലം ലലാടം തു
കാര്യം ഛേദ്യം ഷഡംഗുലം
അർദ്ധാർദ്ധമംഗുലം ഛേദ്യം
കടയോർദ്വ്യംഗലം ഭവേത്. 175

നെറ്റിക്കാറംഗുലം നീളം, രണ്ടറ്റത്തും അരയംഗുലം വലിപ്പമുള്ള തുളകൾ, കവിളുകൾക്ക് ഈരണ്ടംഗുലം നീളം. അവയിലും കാൽ അംഗുലം വലിപ്പമുള്ള തുള വേണം.

കടാന്തേ കർണ്ണനാളസ്യ
ഛേദ്യം ദ്വ്യധികമംഗുലം
ത്ര്യംഗുലം കർണ്ണവിവരം
തഥാസ്യഛേദ്യമേവ ഹി. 176

കവിളിന്നടുക്കൽ കാതിന്റെ തട്ടയ്ക്ക് രണ്ടരയംഗുലം. കാതുകൾക്കും വായയ്ക്കുമുള്ള തുളയ്ക്ക് മുമ്മൂന്നംഗുലം.

തതശ്ചൈവാവടുഃ കാര്യാ
സുസമാ ദ്വാദശാംഗുലാ
ഘട്യാം ഹ്യേതത് സദാ ഛേദ്യേ
വിധാനം വിഹിതം മയാ. 177

പിൻകഴുത്തിനു അളവു പന്ത്രണ്ടംഗുലം. കുടുക്കയ്ക്കു തുളകൾ ഉണ്ടാക്കുന്ന വിധി ഈ വിധമാണ്.

തസ്യോപരി തതഃ കാര്യാ
മുകുടാ ബഹുശില്പജാഃ
നാനാരത്നപ്രതിച്ഛന്നാ
ബഹുരൂപോപശോഭിതാഃ. 178

ആ കുടുക്കയുടെ മുകളിൽ ശില്പവേലകൾ കലർന്നതും പലതരം രത്നങ്ങൾ പതിച്ചതും പല ആകൃതിയിലുള്ളതുമായ മുകുടങ്ങൾ നിർമ്മിക്കണം.

## നാട്യോപകരണങ്ങൾ

തഥോപകരണാനീഹ
നാട്യയോഗകൃതാനി ച
ബഹുപ്രകാരയുക്താനി
കുർവ്വീത പ്രകൃതിം പ്രതി. 179

പ്രകൃതികൾക്കനുസരിച്ചു നാട്യത്തിൽ പല പ്രകാരത്തിലുള്ള ഉപകരണങ്ങളും ഉണ്ടാക്കണം.

യത് കിഞ്ചിദമസ്മിൻ ലോകേ തു
ചരാചരസമന്വിതേ
വിഹിതം കർമ്മ ശില്പം വാ
തത്തൂപകരണം സ്മൃതം. 180

സ്ഥാവരങ്ങളും ജംഗമങ്ങളുമടങ്ങിയ ഈ ലോകത്തിൽ ഉണ്ടാക്കുന്ന പണിത്തരങ്ങളും ശില്പസാമഗ്രികളും എല്ലാം നാട്യോപകരണങ്ങളാണ്.

യദ്യസ്യ വിഷയം പ്രാപ്തം
തത്തദേവാഭിഗച്ഛതി
നാസ്ത്യന്തഃ പുരുഷാണാം ഹി
നാട്യോപകരണാശ്രയേ. 181

എന്തിനേതു വേണമോ അവിടെ അതുണ്ടാകണം. ജനങ്ങൾക്ക് വേണ്ടുന്ന നാട്യോപകരണങ്ങൾ മുഴുവനും വിവരിക്കുക സാദ്ധ്യമല്ല.

യദ്യേനോൽപാദിതം കർമ്മ
ശില്പയോഗക്രിയാപി വാ
തസ്യ തേന കൃതാ സൃഷ്ടിഃ
പ്രമാണം ലക്ഷണം തഥാ. 182

ആരാണോ പുതുതായി ഒരു പണിത്തരമോ ശില്പസാമഗ്രിയോ ഉണ്ടാക്കുന്നത്, അയാൾ അതിന്റെ രൂപവും അളവും ലക്ഷണവും കല്പിക്കുന്നു.

യാ ദാരുയന്ത്രഭൂയിഷ്ഠാ
കൃതാ സൃഷ്ടിർമഹത്തരാ
ന സാസ്മാകം നാട്യയോഗേ,
കസ്മാത്? ഖേദാവഹാ ഹി സാ. 183

മരങ്ങളും യന്ത്രങ്ങളുമുപയോഗിച്ച് ഏറ്റവും വലിയ സൃഷ്ടികൾ നടത്തുന്നത് നാട്യത്തിന് പറ്റുകയില്ല. കാരണം, അതു ഖേദത്തിന് കാരണമാകും.

യദ് ദ്രവ്യം ജീവലോകേ തു
നാനാലക്ഷണലക്ഷിതം
തസ്യാനുകൃതിസംസ്ഥാനം
നാട്യോപകരണം ഭവേത്. 184

ലോകത്തിൽ പലതരം ലക്ഷണമൊത്ത എന്തെല്ലാം വസ്തുക്കളുണ്ടോ അവയുടെ ആകൃതി മാത്രം വന്നാൽ അതു നാട്യോപകരണമായി.

പ്രാസാദഗൃഹയാനാനി
നാനാപ്രഹരണാനി ച
ന ശക്യം താനി വൈ കർത്തും
യഥോക്താനീഹ ലക്ഷണൈഃ. 185

കൊട്ടാരങ്ങൾ, ഗൃഹങ്ങൾ, വാഹനങ്ങൾ പലതരം ആയുധങ്ങൾ ഇതൊന്നും ലക്ഷണങ്ങളിൽ പറഞ്ഞവിധം ഉണ്ടാക്കാൻ സാദ്ധ്യമല്ല.

ലോകധർമ്മീ ഭവേത്ത്വന്യാ
നാട്യധർമ്മീ തഥാപരാ
സ്വഭാവോ ലോകധർമ്മീ തു
വിഭാവോ നാട്യമേവ ഹി. 186

ലോകധർമ്മി ഒന്നുവേറെ. നാട്യധർമ്മി ഒന്നു വേറെ, സ്വാഭാവികമായിട്ടുള്ളത് ലോകധർമ്മി. സ്വഭാവഭേദം വരുത്തിയിട്ടുള്ളതു–കൃത്രിമമായിട്ടുള്ളത്–നാട്യധർമ്മി.

ആയസം തു ന കർത്തവ്യം
ന ച സാരമയം തഥാ
നാട്യോപകരണം തജ്ജ്ഞൈർ-
ഗുരു ഖേദകരം ഭവേത്. 187

ഇരുമ്പുകൊണ്ടോ കനത്ത മരത്തിന്റെ കാതൽകൊണ്ടോ നാട്യോപകരണം നിർമ്മിക്കരുത്. കനം കൂടിയാൽ ഖേദമുളവാക്കും.

കാഷ്ഠചർമ്മസു വസ്ത്രേഷു
ജതുവേണുദളേഷു ച
നാട്യോപകരാണാനീഹ
ലഘുകർമ്മാണി കാരയേത്. 188

മരം, തോല്, വസ്ത്രം, അരക്ക്, മുളമ്പൊളിർ എന്നിവകൊണ്ട് നാട്യോപകരണങ്ങൾ ഉണ്ടാക്കിക്കണം. എന്നാലെടുത്ത് പെരുമാറുവാൻ എളുപ്പം കൂടും.

ചർമ്മവർമ്മധ്വജാഃ ശൈലാഃ
പ്രാസാദാ ദേവതാഗൃഹാഃ
ഹയവാരണയാനാനി
വിമാനാനി ഗൃഹാണി ച

പൂർവ്വം വേണുദളൈഃ കൃത്വാ-
കൃതീർഭാവസമാശ്രയാഃ
തതഃ സുരംഗൈരച്ഛാദ്യ
വസ്ത്രൈഃ സാരൂപ്യമാനയേത്. 189

പരിച, മാർച്ചട്ട, കൊടി, പർവ്വതം, കൊട്ടാരം, അമ്പലം, കുതിര, ആന, തേര്, വിമാനം, ഗൃഹം ഇവയെല്ലാം ആദ്യം മുളമ്പൊളിരുകൊണ്ടു വേണ്ടവിധത്തിൽ ആകൃതി പ്പെടുത്തണം. പിന്നെ ഉചിതമായ നിറമുള്ള വസ്ത്രംകൊണ്ട് മൂടിക്കെ ട്ടി സാദൃശ്യ മുണ്ടാക്കണം.

അഥവാ യദി വസ്ത്രാണാ-
മസാന്നിദ്ധ്യം ഭവേദിഹ
താളീയൈർവ്വാ കിളിഞ്ജൈർവ്വാ
ശ്ലക്ഷ്ണൈർവ്വസ്ത്രക്രിയാ ഭവേത്. 190

വസ്ത്രം കിട്ടാത്തപക്ഷം, പനയോലകൊണ്ടോ, നനുത്ത പായകൊണ്ടോ വസ്ത്രത്തിന്റെ ഉപയോഗം നടത്തണം.

തഥാ പ്രഹരണാനി സ്യു-
സ്തൃണവേണുദളാദിഭിഃ
ജതുഭാണ്ഡക്രിയാഭിശ്ച
നാനാരൂപാണി നാടകേ. 191

നാട്യത്തിൽ ആയുധങ്ങളും പുല്ല്, മളയലക് മുതലായവകൊണ്ടുണ്ടാക്കണം. അരക്ക്, ചുരയ്ക്കത്തൊണ്ട് എന്നിവകൊണ്ടു പല രൂപങ്ങളും വരുത്തണം.

പ്രതിപാദം ധ്രതിശിരഃ
പ്രതിഹസ്തം പ്രതിത്വചം
തൃണൈഃ കിളിഞ്ജൈർഭാണ്ഡൈർവ്വാ
സരൂപാണീഹ കാരയേത്. 192

പൊയ്ക്കാല്, പൊയ്ത്തല, പൊയ്ക്കയ്യ്, പൊയ്ത്തൊലി ഇവയുണ്ടാക്കാൻ പുല്ലും മുളമ്പൊളിരും ചിരട്ടയും മറ്റുമുപയോഗിച്ച് സാമ്യം വരുത്തണം.

യദ്യസ്യ സദൃശം രൂപം
സാരൂപ്യഗുണസംഭവം
മൃണ്മയം തത്ര കൃത്സ്നം തു
നാനാരൂപം തു കാരയേത്. 193

സാദൃശ്യം വരുത്താൻ ഏതിനേതാകൃതി വേണമോ ആ ആകൃതി ആദ്യം മണ്ണു കൊണ്ടുണ്ടാക്കണം.

ഭാണ്ഡവസ്ത്രമധൂച്ഛിഷ്ടൈർ-
ലാക്ഷയാഭ്രദളേന ച
നഗാസ്തേ വിവിധാഃ കാര്യാ-
ശ്ചർമ്മവർമ്മധ്വജാസ്തഥാ. 194

തൊണ്ട്, വസ്ത്രം, മെഴുക്, അരക്ക്, അഭ്രപ്പൊളി ഇവകൊണ്ടു പലതരം പർവ്വതങ്ങളും പരിചകളും മാർച്ചട്ടകളും കൊടികളുമുണ്ടാക്കാം.

നാനാകുസുമജാതീശ്ച
ഫലാനി വിവിധാനി ച

ഭാണ്ഡവസ്ത്രമധൂച്ഛിഷ്ടൈർ-
ലാക്ഷയാ വാപി കാരയേത്. 195

പലതരം പൂക്കളും പലവിധം കായകളും തൊണ്ട്, വസ്ത്രം, മെഴുക്, അരക്ക്, എന്നിവകൊണ്ട് ഉണ്ടാക്കിക്കാം.

ഭാണ്ഡവസ്ത്രമധൂച്ഛിഷ്ടൈ്രെ-
സ്താമ്രപത്രൈസ്തഥൈവ ച
സമ്യക് ച നീലീരാഗേണ
സസ്യശോകേന ചൈവ ഹി
രഞ്ജിതേനാഭ്രപത്രേണ
ഭൂഷാശ്ചൈവാത്ര കാരയേത്
ഉപാശ്രയമഥാപ്യേഷാം
ശൂല്ബവംശേന കാരയേത്. 196

തൊണ്ട്, വസ്ത്രം, മെഴുക്, ചെമ്പിൻതുണ്ട്, നീലച്ചായം, ചെടികളുടെ ഇല, നിറം തേച്ച അഭ്രപ്പൊളി ഇവകൊണ്ട് ഭൂഷണങ്ങളുണ്ടാക്കിക്കാം. അവയുടെ അടിയിൽ ഉറപ്പിന് ചെമ്പോ ഈയമോ ഘടിപ്പിക്കാം.

വിവിധാ മുകുടാ ദിവ്യാഃ
പൂർവ്വം യേ ഗദിതാ മയാ
തേഽഭ്രപത്രോജ്ജ്വലാഃ കാര്യാ
മണിപ്രദ്യോതശോഭിതാഃ. 197

മുമ്പ് പലതരം മുകുടങ്ങളെക്കുറിച്ചു പറഞ്ഞിട്ടുണ്ടല്ലോ അവ അഭ്രപ്പൊളികൾ കൊണ്ട് തിളക്കം വരുത്തി രത്നപ്രഭയുള്ളതാക്കിത്തീർക്കണം.

ന ശാസ്ത്രപ്രഭവം കർമ്മ
തേഷാം ഹി സമുദാഹൃതം
ആചാര്യബുദ്ധ്യാ കർത്തവ്യ-
മൂഹാപോഹപ്രയോജിതം. 198

ശാസ്ത്രത്തിൽ പറഞ്ഞതുപോലെ മുകുടങ്ങളുണ്ടാക്കിക്കൂടാ. ആചാര്യന്റെ ബുദ്ധി ഊഹാപോഹം ചെയ്തു വേണ്ടതു ചെയ്തുകൊള്ളണം.

ഏഷ മർത്ത്യക്രിയായോഗോ
ഭവിഷ്യൻ കല്പിതോ മയാ
കസ്മാദല്പബലത്വം ഹി
മനുഷ്യേഷു ഭവിഷ്യതി. 199

മനുഷ്യർക്കുവേണ്ടിയുള്ള ഈ കർമ്മപദ്ധതി ഞാൻ ഭാവികാലത്തേയ്ക്കുവേണ്ടി കല്പിച്ചിട്ടുള്ളതാണ്. കാരണം, ഭാവിയിൽ മനുഷ്യർക്കു ബലം കുറയും.

മർത്ത്യാനാമപി നോ ശക്യാ
വിഭവാഃ സർവ്വകാഞ്ചനാഃ
നേഷ്ടാഃ സുവർണ്ണരത്നൈസ്തു
മുകുടാ ഭൂഷണാനി വാ. 200

മനുഷ്യർക്കും നാട്യോപകരണങ്ങൾ മുഴുവൻ സ്വർണ്ണംകൊണ്ടുണ്ടാക്കാൻ സാധിക്കയില്ല. മുകുടങ്ങളോ ആഭരണങ്ങളോ സ്വർണ്ണംകൊണ്ടും രത്നംകൊണ്ടും ഉണ്ടാക്കേണ്ട ആവശ്യമില്ല.

യുദ്ധേ നിയുദ്ധേ നൃത്തേ വാ
ദൃഷ്ടിവ്യാപാരകർമ്മണി
ഗുരുഭാരാവസന്നസ്യ
സ്വേദോ മൂർച്ഛാ ച ജായതേ. 201

യുദ്ധത്തിലും മൽപ്പിടിത്തത്തിലും നൃത്തത്തിലും ദൃഷ്ടിഭേദങ്ങളുടെ പ്രവർത്തനത്തിലും, കനംകൊണ്ട് ക്ഷീണിച്ചാൽ വിയർപ്പും മോഹാലസ്യവുമുണ്ടായേക്കും.

സ്വേതമൂർഛാക്ലമാർത്തസ്യ
പ്രയോഗസ്തു വിനശ്യതി
പ്രാണാത്യയഃ കദാചിച്ച
ഭവേദ്വ്യായതചേഷ്ടയാ. 202

വിയർപ്പ്, മോഹാലസ്യം, ക്ഷീണം, എന്നിവ ബാധിച്ചാൽ നാട്യപ്രയോഗം നശിക്കും. അത്യധ്വാനം ചെയ്താൽ ചിലപ്പോൾ പ്രാണഹാനിപോലും വരും.

തസ്മാത്താമ്രമയൈഃ പത്രൈ-
രഭ്രകൈ രഞ്ജിതൈരപി
ഭാണ്ഡൈരപി മധൂച്ഛിഷ്ടൈഃ
കാര്യാണ്യാഭരണാനി തു. 203

ചെമ്പുതകിടുകൾ, അഭ്രപ്പൊളികൾ, തൊണ്ടുകൾ, മെഴുക് ഇവയിൽ നിറംപിടിപ്പിച്ച് ആഭരണങ്ങളുണ്ടാക്കണം.

ഏവം ലോകോപചാരേണ
സ്വബുദ്ധിവിഭവേന ച
നാട്യോപകരണാനീഹ
ബുധഃ സമ്യക് പ്രയോജയേത്. 204

ഇപ്രകാരം ലോകത്തിലെ നടപ്പുനോക്കിയും തന്റെ ബുദ്ധികൊണ്ട് ആലോചിച്ചും വേണ്ടവിധത്തിൽ നാട്യോപകരണങ്ങൾ ഉണ്ടാക്കണം.

ന ഭേദ്യം നൈവ ച ച്ഛേദ്യം
ന പ്രഹർത്തവ്യമേവ ച
രംഗേ പ്രഹരണൈഃ കാര്യം
സംജ്ഞാമാത്രം തു കാരയേത്. 205

രംഗത്തിൽ ആയുധങ്ങളെക്കൊണ്ട് പിളർക്കുകയോ മുറിക്കുകയോ പ്രഹരിക്കുകയോ ചെയ്തുകൂടാ. ആംഗ്യം കാണിക്കുകയേ പാടുള്ളൂ.

അഥവാ യോഗശിക്ഷാഭിർ-
വിദ്യാമായാകൃതേന വാ
ശസ്ത്രമോക്ഷഃ പ്രകർത്തവ്യോ
രംഗമദ്ധ്യേ പ്രയോക്തൃഭിഃ. 206

അല്ലെങ്കിൽ യോഗസിദ്ധികൊണ്ടോ കയ്യടക്കംകൊണ്ടോ, കണ്ണുകെട്ടുകൊണ്ടോ രംഗത്തിലായുധപ്രയോഗം ചെയ്യാവുന്നതാണ്.

ഏവം നാനാപ്രകാരൈസ്തു
ആയുധാഭരണാനി ച

നോക്താനി യാനി ച മയാ
ലോകാദ്ഗ്രാഹ്യാണി താന്യപി. 207

ഇങ്ങനെ ആയുധങ്ങളും ആഭരണങ്ങളും പല പ്രകാരത്തിലുണ്ട്. ഇവിടെ ഞാൻ പറയാത്തതെല്ലാം ലോകത്തിൽനിന്നു ഗ്രഹിക്കേണ്ടതാണ്.

ആഹാര്യാഭിനയോ ഹ്യേഷ
മയാ പ്രോക്തഃ സമാസതഃ;
അത ഊർദ്ധ്വം പ്രവക്ഷ്യാമി
സാമാന്യാഭിനയം പ്രതി. 208

ആഹാര്യാഭിനയം ഇതാ ഞാൻ ചുരുക്കിപ്പറഞ്ഞുകഴിഞ്ഞു. ഇനി ഞാൻ സാമാന്യാഭിനയം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ആഹാര്യാഭിനയമെന്ന
ഇരുപത്തിമൂന്നാം അദ്ധ്യായം.

# അദ്ധ്യായം 24

# സാമാന്യാഭിനയം

സാമാന്യാഭിനയോ നാമ
ജ്ഞേയോ വാഗംഗസത്ത്വജഃ
സത്ത്വേ കാര്യഃ പ്രയത്നസ്തു
നാട്യം സത്ത്വേ പ്രതിഷ്ഠിതം. 1

വാചികവും ആംഗികവും സാത്ത്വികവുമായ അഭിനയത്തിനാണ് സാമാന്യാഭിനയമെന്നു പറയുന്നത്. സാത്ത്വികാഭിനയം പ്രയത്നംകൊണ്ട് സാധിക്കേണ്ടതാണ്. നാട്യമാകട്ടെ സാത്ത്വികത്തിലാണിരിക്കുന്നതും.

സത്ത്വാതിരിക്തോ$f$ഭിനയോ
ജ്യേഷ്ഠ ഇത്യഭിധീയതേ
സമസത്ത്വോ ഭവേന്മദ്ധ്യഃ
സത്ത്വഹീനോ$f$ധമഃ സ്മൃതഃ. 2

സാത്ത്വികത്തിന് പ്രധാന്യം കൊടുത്തുകൊണ്ടുള്ള അഭിനയം ഉൽകൃഷ്ടം. തുല്യപ്രധാന്യമേ സാത്ത്വികത്തിനു കൊടുത്തിട്ടുള്ളൂ എങ്കിൽ അതു മദ്ധ്യമം. സാത്ത്വികം കുറവായിട്ടുള്ള അഭിനയം അപകൃഷ്ടവും.

അവ്യക്തരൂപം സത്ത്വം ഹി
വിജ്ഞേയം ഭാവസംശ്രയം
യഥാസ്ഥാനരസോപേതം
രോമാഞ്ചാസ്രാദിഭിർഗുണൈഃ. 3

സാത്ത്വികാഭിനയം അവ്യക്തരൂപമായിട്ടുള്ളതാണ്. അത് സാത്ത്വികഭാവത്തെ (മനോവികാരത്തെ) ആശ്രയിച്ചുനില്ക്കുന്നതാണ്. വേണ്ട സ്ഥാനത്തു രോമാഞ്ചം, കണ്ണീര് മുതലായ കാര്യങ്ങളിലൂടെ അതു രസപ്രകാശകമായിത്തീരുന്നു.

## നായികാലങ്കാരങ്ങൾ

അലങ്കാരാസ്തു നാട്യജ്ഞൈർ-
ജ്ഞേയാ ഭാവരസാശ്രയാഃ
യൌവനേഭ്യധികാഃ സ്ത്രീണാം
വികാരാ വക്ത്രഗാത്രജാഃ. 4

അലങ്കാരങ്ങൾ ഭാവങ്ങളെയും രസങ്ങളെയും ആശ്രയിച്ചാണിരിക്കുന്നത്. യൌവനത്തിൽ സ്ത്രീകൾക്കു മുഖത്തും ദേഹത്തിലും വികാരങ്ങൾ വളരെയധികം ഉണ്ടാകും. ആ വികാരങ്ങൾതന്നെയാണ് ഇവിടെ നായികാലങ്കാരങ്ങളായി കണക്കാക്കപ്പെടുന്നത്.

ആദൌ ത്രയോ$f$ംഗജാസ്തേഷാം
ദശ സ്വാഭാവികാഃ പരേ
അയത്നജാഃ പുനഃ സപ്ത
രസഭാവോപബൃംഹിതാഃ. 5

അലങ്കാരങ്ങളിൽ ആദ്യം മൂന്നെണ്ണം അവയവങ്ങളിലുണ്ടാകുന്നവയാണ്. പിന്നെ പത്തെണ്ണം സ്വഭാവജന്യങ്ങളാണ്. പിന്നെ ഏഴെണ്ണം യത്നം കൂടാതെ ജനിക്കുന്നവയാണ്. ഇവയെല്ലാം രസങ്ങൾകൊണ്ടും ഭാവങ്ങളെക്കൊണ്ടും പരിപുഷ്ടങ്ങളായിത്തീരുന്നു.

## അംഗജാലങ്കാരങ്ങൾ

ദേഹാത്മകം ഭവേത് സത്ത്വം
സത്ത്വാത് ഭാവഃ സമുത്ഥിതഃ
ഭാവാത് സമുത്ഥിതോ ഹാവോ
ഹാവാദ്ധേലാ സമുത്ഥിതാ
ഹേലാ ഹാവശ്ച ഭാവശ്ച
പരസ്പരസമുത്ഥിതാഃ
സത്ത്വഭേദേ ഭവന്ത്യേതേ
ശരീരേ പ്രകൃതിസ്ഥിതാഃ. 6

സത്ത്വമാകുന്ന ശരീരത്തിൽനിന്നു ഭാവമുണ്ടാകുന്നു. ഭാവത്തിൽനിന്നു ഹാവമുണ്ടാകുന്നു. ഹാവത്തിൽനിന്നു ഹേലയുമുണ്ടാകുന്നു. ഹേലയും ഹാവവും ഭാവവും തമ്മിൽത്തമ്മിലുളവാകുന്നവയാണ്. സത്ത്വവിശേഷരൂപമായ ശരീരത്തിൽ പ്രകൃതിയോടു ചേർന്നിരിക്കുന്നവയാണ് ഇവ മൂന്നും.

1. ഭാവം

വാഗംഗമുഖരാഗൈശ്ച
സത്ത്വേനാഭിനയേന ച
കവേരന്തർഗതം ഭാവം
ഭാവയൻ ഭാവ ഉച്യതേ. 7

വാക്ക്, അംഗങ്ങൾ, മുഖരാഗം, സാത്ത്വികാഭിനയം എന്നിവകൊണ്ടു കവിയുടെ ഉള്ളിലുള്ള ഭാവത്തെ പ്രകാശിപ്പിക്കുന്നതിനു ഭാവമെന്നു പേർ.

2. ഹാവം

തത്രാക്ഷിഭ്രൂവികാരാഢ്യഃ
ശൃംഗാരാകാരസൂചകഃ
സഗ്രീവാരേചകോ ജ്ഞേയോ
ഹാവഃ സ്ഥിതസമുത്ഥിതഃ. 8

കണ്ണിനും പുരികത്തിനും ചലനമുണ്ടാക്കിയും കഴുത്തുവെട്ടിച്ചും ശൃംഗാരഭാവത്തെ സൂചിപ്പിക്കുന്ന അലങ്കാരം ഹാവം. അമർന്നുമുയർന്നുമുള്ള സ്വഭാവമാണിതിന്.

3. ഹേലാ

യോ വൈ ഹാവഃ സ ഏവൈഷാ
ശൃംഗാരരസസംഭവാ
സമാഖ്യാതാ ബുധൈർഹേലാ
ലളിതാഭിനയാത്മികാ. 9

ഹാവം തന്നെയാണു ഹേല. എന്നാൽ ശൃംഗാരരസത്തിൽനിന്നാണ് ഈ ഹേല ജനിക്കുന്നത്. ലളിതമായ അഭിനയം ഇതിന്റെ സ്വഭാവമാണ്. ഹാവം കൂടുതൽ സ്പഷ്ടമാകുമ്പോൾ ഹേലയായിത്തീരുമെന്നർത്ഥം.

## സ്വഭാവജാലങ്കാരങ്ങൾ

ലീലാ വിലാസോ വിച്ഛിത്തിർ-
വിഭ്രമഃ കിലികിഞ്ചിതം
മോട്ടായിതം കുട്ടമിതം
ബിംബോകോ ലളിതം തഥാ
വിഹൃതം ചേതി വിജ്ഞേയാ
ദശ സ്ത്രീണാം സ്വഭാവജാഃ
പുനരേഷാം സ്വരൂപാണി
പ്രവക്ഷ്യാമി പൃഥക് പൃഥക്. 10

1. ലീല, 2. വിലാസം, 3. വിച്ഛിത്തി, 4. വിഭ്രമം, 5. കിലികിഞ്ചിതം, 6. മോട്ടായിതം, 7. കുട്ടമിതം, 8. ബിംബോകം, ലളിതം, 10. വിഹൃതം ഇങ്ങനെ സ്വഭാവജാലങ്കാരങ്ങൾ പത്താണ്. ഇനി ഇവയുടെ ലക്ഷണങ്ങൾ വെവ്വേറെ പറയാം.

1. ലീല

വാഗംഗാലങ്കാരൈഃ
ശിഷ്ടൈഃ പ്രീതിപ്രയോജിതൈർമ്മധുരൈഃ
ഇഷ്ടജനസ്യാനുകൃതിർ-
ലീലാ ജ്ഞേയാ പ്രയോഗജ്ഞൈഃ. 11

പ്രീതിനിമിത്തം മധുരങ്ങളും വിശിഷ്ടങ്ങളുമായ വാക്യംകൊണ്ടും അംഗം കൊണ്ടും അലങ്കാരംകൊണ്ടും പ്രിയജനത്തെ അനുകരിക്കുന്നതിനു ലീലയെന്നു പേർ.

2. വിലാസം

സ്ഥാനാസനഗമനാനാം
ഹസ്തഭ്രൂനേത്രകർമ്മണാം ചൈവ
ഉത്പദ്യതേ വിശേഷോ
യഃ ശിഷ്ടഃ സ തു വിലാസഃ സ്യാത്. 12

നില്പ്പ്, ഇരിപ്പ്, നടത്തം എന്നിവയ്ക്കും കയ്യ്, പുരികം, കണ്ണ് ഇവയുടെ കർമ്മങ്ങൾക്കും ചന്തമുള്ള വിശേഷമുളവാക്കുന്നത് വിലാസം.

3. വിച്ഛിത്തി

മാല്യാച്ഛാദനഭൂഷണ-
വിലേപനാനാമനാദരന്യാസഃ
സ്വല്പോപ്യധികാം ശോഭാം
ജനയതി യാ സാ തു വിച്ഛിത്തിഃ. 13

മാല, വസ്ത്രം, ആഭരണം, കറി എന്നിവ അശ്രദ്ധയോടെ കുറച്ചു മാത്രമേ ധരിച്ചിട്ടുള്ളൂ എങ്കിലും അതിയായ ശോഭ ഉളവാക്കുന്നതേതോ അതാണു വിച്ഛിത്തി.

4. വിഭ്രമം

വിവിധാനാമർത്ഥാനാം
വാഗംഗാഹാര്യസത്ത്വയോഗാനാം
മദരാഗഹർഷജനിതോ
വ്യത്യാസോ വിഭ്രമോ ജ്ഞേയഃ. 14

വാക്ക്, ആംഗ്യം, വേഷം, സാത്വികഭാവം മുതലായ പല കാര്യങ്ങളിലും മദം, അനുരാഗം, സന്തോഷം എന്നിവ നിമിത്തം മാറ്റം വരുന്നതു വിഭ്രമം.

5. കിലികിഞ്ചിതം

സ്മിതരുദിതഹസിതഭയഹർഷ-
ഗർവ്വദുഃഖശ്രമാഭിലാഷാണാം
സങ്കരകരണം ഹർഷാ-
ദസകൃത് കിലികിഞ്ചിതം ജ്ഞേയം. 15

പുഞ്ചിരി, കരച്ചിൽ, പൊട്ടിച്ചിരി, ഭയം, സന്തോഷം, ഗർവ്വം, ദുഃഖം, ശ്രമം, അഭിലാഷം എന്നീ ഭാവങ്ങൾക്കു സന്തോഷത്താൽ പല തവണ കൂടിക്കലർപ്പു വരുന്നതു കിലികിഞ്ചിതം.

6. മോട്ടായിതം

ഇഷ്ടജനസ്യ കഥായാം
ലീലാഹേലാദിദർശനേനാപി
തദ്ഭാവഭാവനകൃത-
മുക്തം മോട്ടായിതം നാമ. 16

ഇഷ്ടജനത്തെപ്പറ്റി പറയുന്നത് കേൾക്കുമ്പോഴും ലീലാഹേലാദികൾ കാണുമ്പോഴും ആ ഇഷ്ടജനത്തിന് തന്നെക്കുറിച്ചുള്ള അനുരാഗത്തെക്കുറിച്ച് ഭാവന ചെയ്യുകയാൽ ലീല ഹേല മുതലായതുണ്ടാവുന്നത് മോട്ടായിതം.

7. കുട്ടമിതം

കേശസ്തനാധരാദി-
ഗ്രഹണാദതിഹർഷസംഭ്രമോത്പന്നം
കുട്ടമിതം വിജ്ഞേയം
സുഖമപി ദുഃഖോപചാരേണ. 17

കേശം, സ്തനം, അധരം, മുതലായതു ഗ്രഹിക്കുമ്പോൾ സന്തോഷസംഭ്രമങ്ങൾ നിമിത്തം സുഖത്തെയും ദുഃഖത്തെപ്പോലെ പ്രകാശിപ്പിക്കുന്നതു കുട്ടമിതം.

8. ബിംബോകം

ഇഷ്ടാനാം ഭാവാനാം
പ്രാപ്താവഭിമാനഗർവ്വസംഭൂതഃ
സ്ത്രീണാമനാദരകൃതോ
ബിംബോകോ നാമ വിജ്ഞേയഃ. 18

ഇഷ്ടങ്ങളായ വസ്തുക്കൾ കിട്ടുമ്പോൾ സ്ത്രീകൾക്ക് അഹങ്കാരം നിമിത്തമുണ്ടാകുന്ന അനാദരമാണ് ബിംബോകം.

9. ലളിതം

കരചരണാംഗന്യാസഃ
സഭ്രൂനേത്രോഷ്ഠസമ്പ്രയുക്തസ്തു
സുകുമാരവിധാനേന
സ്ത്രീഭിരിതീദം സ്മൃതം ലളിതം. 19

സ്ത്രീകൾ പുരികവും കണ്ണും ചുണ്ടും ചലിപ്പിച്ച് സൌകുമാര്യത്തോടുകൂടി കൈകാലുകൾ വിന്യസിക്കുന്നത് ലളിതം.

10. വിഹൃതം

പ്രാപ്താനാമപി വചസാം
ക്രിയതേ യദഭാഷണം ഹ്രിയാ സ്ത്രീഭിഃ
വ്യാജാത് സ്വഭാവതോ വാ-
പ്യേതത് സമുദാഹൃതം വിഹൃതം. 20

വാക്കുകൾ പുറപ്പെട്ടിട്ടും സ്ത്രീകൾ ലജ്ജകൊണ്ടോ വ്യാജത്താലോ പറയാതിരിക്കുന്നത് വിഹൃതം.

## അയത്നജാലങ്കാരങ്ങൾ

ശോഭാ കാന്തിശ്ച ദീപ്തിശ്ച
തഥാ മാധുര്യമേവ ച
ധൈര്യം പ്രാഗല്ഭ്യമൌദാര്യ-
മിത്യേതേ സ്യുരയത്നജാഃ. 21

1. ശോഭ, 2. കാന്തി, 3. ദീപ്തി, 4. മാധുര്യം, 5. ധൈര്യം, 6. പ്രാഗല്ഭ്യം, 7. ഔദാര്യം ഇവയാണ് അയത്നജാലങ്കാരങ്ങൾ.

1. ശോഭ

രൂപയൌവനലാവണ്യൈ-
രുപഭോഗോപബൃംഹിതൈഃ
അലങ്കരണമംഗാനാം
ശോഭേതി പരികീർത്തിതാ. 22

ഉപഭോഗം നിമിത്തം പുഷ്ടിയെ പ്രാപിച്ചിട്ടുള്ള രൂപയൗവനലാവണ്യങ്ങൾ അംഗങ്ങളെ അലങ്കരിക്കുന്നതിന് ശോഭയെന്നു പേർ.

2. കാന്തി

വിജ്ഞേയാ ച തഥാ കാന്തിഃ
ശോഭൈവാ പൂർണ്ണമന്മഥാ. 23

കാമവികാരത്തിന്റെ പൂർത്തിയോടുകൂടിയ ശോഭതന്നെയാണു കാന്തി.

3. ദീപ്തി

കാന്തിരേവാതിവിസ്തീർണ്ണാ
ദീപ്തിരിത്യഭിധീയതേ. 24

ഏറ്റവും വർദ്ധിച്ച കാന്തിതന്നെയാണ് ദീപ്തി.

4. മാധുര്യം

സർവ്വാവസ്ഥാവിശേഷേഷു
ദീപ്തേഷു ലളിതേഷു ച
അനുല്ബണത്വം ചേഷ്ടായാ
മാധുര്യമിതി സംജ്ഞിതം. 25

ദീപ്തവും ലളിതവുമായ ഏതൊരവസ്ഥയിലും മധുരമായി പ്രവർത്തിക്കുന്നത് മാധുര്യം.

5. ധൈര്യം

ചാപലേനാനുപഹതാ
സർവ്വാർത്ഥേഷ്വവികത്ഥനാ
സ്വാഭാവികീ ചിത്തവൃത്തിർ-
ധൈര്യമിത്യഭിധീയതേ. 26

ഏതു കാര്യത്തിലും വെമ്പൽകൂടാതെയും ആത്മപ്രശംസകൂടാതെയും സ്വാഭാവികമായി പെരുമാറുന്ന ചിത്തവൃത്തിക്ക് ധൈര്യമെന്നു പേർ.

6. പ്രാഗല്ഭ്യം

പ്രയോഗനിസ്സാദ്ധ്വസതാ
പ്രാഗല്ഭ്യം സമുദാഹൃതം. 27

കാമകലാപ്രയോഗത്തിലുള്ള പരിഭ്രമമില്ലായ്കയാണ് പ്രാഗല്ഭ്യം.

7. ഔദാര്യം

ഔദാര്യം പ്രശ്രയഃ പ്രോക്തഃ
സർവ്വാവസ്ഥാനുഗോ ബുധൈഃ. 28

ഏതവസ്ഥയിലും വിനയം വിടാതിരിക്കുന്നത് ഔദാര്യം.

സുകുമാരേ ഭവന്ത്യേതേ
പ്രയോഗേ ലളിതാത്മകേ
വിലാസലളിതേ ഹിത്വാ
ദീപ്തേ/പ്യേതേ ഭവന്തി ഹി. 29

ലളിതസുകുമാരമായ ശൃംഗാരപ്രയോഗത്തിൽ മേൽപ്പറഞ്ഞ ഇരുപതലങ്കാരങ്ങളും വരാം. ഈർഷ്യാവിപ്രലംഭാദിയായ ദീപ്തശൃംഗാരത്തിൽ വിലാസവും ലളിതവും സംഭവിക്കയില്ല. ബാക്കി ഉള്ളതെല്ലാം വരും.

## നായകാലങ്കാരങ്ങൾ

ശോഭാ വിലാസോ മാധുര്യം
സ്ഥൈര്യം ഗാംഭീര്യമേവ ച
ലളിതൌദാര്യതേജാംസി
സത്ത്വഭേദാസ്തു പൌരുഷാഃ. 30

1. ശോഭ, 2. വിലാസം, 3. മാധുര്യം, 4. സ്ഥൈര്യം, 5. ഗാംഭീര്യം, 6. ലളിതം, 7. ഔദാര്യം, 8. തേജസ്സ് ഇവ പുരുഷന്മാരുടെ സാത്ത്വികാഭിനയത്തിലുള്ള അലങ്കാരങ്ങളാണ്.

1. ശോഭ

ദാക്ഷ്യം ശൌര്യമഥോത്സാഹോ
നീചാർത്ഥേഷു ജുഗുപ്സനം
ഉത്തമൈശ്ച ഗുണൈഃ സ്പർദ്ധാ
യതഃ ശോഭേതി സാ സ്മൃതാ. 31

ദക്ഷത, ശൌര്യം, ഉത്സാഹം, ചീത്ത കാര്യങ്ങളിൽ വെറുപ്പ്. ഗുണങ്ങളുടെ കാര്യത്തിൽ മഹാന്മാരോടു സ്പർദ്ധ ഇതിനെല്ലാം കാരണമായ പുരുഷാലങ്കാരമാണ് ശോഭ.

2. വിലാസം

ധീരസഞ്ചാരിണീ ദൃഷ്ടിർ-
ഗതിർഗോവൃക്ഷഭാഞ്ചിതാ
സ്മിതപൂർവ്വമഥാലാപോ
വിലാസ ഇതി കീർത്തിതഃ. 32

ധീരമായ നോട്ടം, കാളയെപ്പോലെ അഴകുള്ള നടത്തം, പുഞ്ചിരി മുമ്പിലുള്ള സംഭാഷണം ഇവയുടെ ആകത്തുകയാണ് വിലാസം.

3. മാധുര്യം

അഭ്യാസാത് കരണാനാം തു
ശിഷ്ടത്വം യത്ര ജായതേ
മഹത്സ്വപി വികാരേഷു
തന്മാധുര്യമിതി സ്മൃതം. 33

ചിരപരിശീലനം നിമിത്തം വലിയ കോലാഹലങ്ങളിൽപ്പോലും പ്രവൃത്തികൾക്കുള്ള അച്ചടക്കമാണ് മാധുര്യം.

4. സ്ഥൈര്യം

ധർമ്മാർത്ഥകാമസംയുക്താ-
ച്ഛുഭാശുഭസമുത്ഥിതാത്
വ്യവസായാദചലനം
സ്ഥൈര്യമിത്യഭിധീയതേ. 34

ശുഭാശുഭചിന്തകൾ ചെയ്തു ധർമ്മാർത്ഥകാമങ്ങൾ നേടുവാൻവേണ്ടി ആരംഭിച്ചിട്ടുള്ള പ്രയത്നത്തിൽനിന്നു വിട്ടുമാറാതിരിക്കലാണു സ്ഥൈര്യം.

5. ഗാംഭീര്യം

യസ്യ പ്രഭാവാദാകാരാ
ഹർഷക്രോധഭയാദിഷു
ഭാവേഷു നോപലക്ഷ്യന്തേ
തദ്ഗാംഭീര്യമിതി സ്മൃതം. 35

സന്തോഷം, കോപം, ഭയം മുതലായ വികാരങ്ങൾ ബാധിച്ചാലും അതു പുറത്തു കാണിക്കാതെ അടക്കിനിർത്തുവാനുള്ള കഴിവാണ് ഗാംഭീര്യം.

6. ലളിതം

അബുദ്ധിപൂർവ്വകം യത്തു
സുകുമാരസ്വഭാവജം
ശൃംഗരാകാരചേഷ്ടത്വം
ലളിതം തദുദാഹൃതം. 36

ബുദ്ധിപൂർവ്വമല്ലാതെതന്നെ സ്വഭാവസൌകുമാര്യത്താൽ ശൃംഗാരോചിതമായ മുഖഭാവവും പ്രവൃത്തിയും വന്നുചേരലാണ് ലളിതം.

7. ഔദാര്യം

ദാനമഭ്യുപപത്തിശ്ച
തഥാ ച പ്രിയഭാഷണം

സ്വജനേ ച പരേ വാപി
തദൌദാര്യം പ്രകീർത്തിതം. 37

ദാനം, അനുഗ്രഹം, പ്രിയഭാഷണം എന്നിവ തന്റെ ആളുകളിലും അന്യരിലും ഒരുപാലെ ചെയ്യുന്നത് ഔദാര്യം.

8. തേജസ്സ്

അധിക്ഷേപാവമാനാദേഃ
പ്രായുക്തസ്യ പരേണ യത്
പ്രാണാത്യയേപ്യസഹനം
തത്തേജഃ സമുദാഹൃതം. 38

ശത്രു അധിക്ഷേപിക്കുകയോ അവമാനിക്കുകയോ ചെയ്താൽ അത് പ്രാണൻ പോകുമെന്നു വന്നാൽപോലും സഹിച്ചിരിക്കാൻ കഴിയായ്കയാണ് തേജസ്സ്.

സത്ത്വജോഭിനയഃ പൂർവ്വം
മയാ പ്രോക്തോ ദ്വിജോത്തമ !
ശാരീരം ചാപ്യഭിനയം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ. 39

വാചികം, ആംഗികം, സാത്ത്വികം എന്ന് മൂന്നുവക സാമാന്യാഭിനയം അദ്ധ്യായാരംഭത്തിൽ നിർദ്ദേശിച്ചതിൽ ആദ്യമായി സാത്ത്വികാഭിനയമാണ് ഞാൻ വിവരിച്ചത്. ഇനി ശാരീരാഭിനയമായ ആംഗികത്തെ വ്യാഖ്യാനിക്കാം.

## ആറുവിധം ആംഗികാഭിനയം

ഷഡാത്മകസ്തു ശാരീരോ
വാക്യം സൂചാങ്കുരസ്തഥാ
ശാഖാ നാട്യായിതം ചൈവ
നിവൃത്യങ്കുര ഏവ ച. 40

ശരീരംകൊണ്ടുള്ള ആംഗികാഭിനയം ആറുവിധമാണ്. 1. വാക്യം, 2. സൂച, 3. അങ്കുരം, 4. ശാഖ, 5. നാട്യായിതം, 6. നിവൃത്യങ്കരം.

1. വാക്യം

നാനാരസാർത്ഥയുക്തൈർ-
വ്വൃത്തനിബദ്ധൈഃ കൃതഃ സചൂർണ്ണപദൈഃ
പ്രാകൃതസംസ്കൃതപാഠോ
വാക്യാഭിനയോ ബുധൈർജ്ഞേയഃ. 41

പല രസങ്ങളും അർത്ഥങ്ങളും ചേർന്നു വൃത്തബന്ധത്തോടുകൂടിയും, ചൂർണ്ണരൂപങ്ങളായ ഗദ്യങ്ങൾ കലർന്നും, പ്രാകൃതവും സംസ്കൃതവും പറയുന്നതു വാക്യാഭിനയം.

2. സൂച

വാക്യാർത്ഥോ വാക്യം വാ
സത്ത്വാംഗൈഃ സൂച്യതേ യഥാപൂർവ്വം
പശ്ചാദ്വാക്യാഭിനയഃ
സൂചേത്യഭിസംജ്ഞിതാ സാ തു. 42

വാക്യാർത്ഥമോ വാക്യമോ സാത്ത്വികങ്ങളെക്കൊണ്ടും ആംഗികങ്ങളെക്കൊണ്ടും ആദ്യം സൂചിപ്പിക്കുകയും പിന്നെ വാക്യം പറഞ്ഞഭിനയിക്കുകയും ചെയ്യുന്നതു സൂച.

3. അങ്കുരം

ഹൃദയസ്ഥോ നിർവ്വചനൈ-
രംഗാഭിനയഃ കൃതോ നിപുണസാദ്ധ്യഃ
സൂചേവോത്പത്തികൃതോ
വിജ്ഞേയസ്ത്വംകുരാഭിനയഃ. 43

വാക്കുകൂടാതെ നിപുണന്മാർക്കുമാത്രം മനോധർമ്മമായി സ്വയമാവിഷ്കരിക്കേണ്ടുന്ന അഭിനയമാണ് അങ്കുരം. വാക്കു കൂടാതെ അഭിനയിക്കുന്നതായതുകൊണ്ട് സൂചക്കു തുല്യമാണിത്.

4. ശാഖ

യത്തു ശിരോമുഖജംഘോരു-
പാണിപാദൈര്യഥാക്രമം ക്രിയതേ
ശാഖാദർശനമാർഗ്ഗഃ
ശാഖാഭിനയഃ സ വിജ്ഞേയഃ. 44

തല, മുഖം, കണങ്കാൽ, തുട, കയ്യ്, കാല് എന്നീ അവയവങ്ങളെക്കൊണ്ടു ക്രമത്തിൽ ചെയ്യുന്ന ആംഗികാഭിനയമാണ് ശാഖ.

5. നാട്യായിതം

നാട്യായിതമുപചാരൈ-
ര്യത് ക്രിയതേഽഭിനയസൂചയാ നാട്യേ
കാലപ്രകർഷഹേതോഃ
പ്രവേശകൈഃ സംഗമോ യാവത്. 45

അഭിനയസൂചന നിമിത്തം നാട്യത്തിൽ നാട്യാരോപം ചെയ്യുന്നതു നാട്യായിതം. കാലത്തിന്റെ പ്രത്യേകതയാണിതിനു കാരണം. മറ്റു കഥാപാത്രങ്ങൾ പ്രവേശിക്കുന്നതുവരെ മാത്രമേ ഇതിന്റെ നാട്യായിതസ്വഭാവം നിലനില്ക്കുകയുള്ളൂ.

സ്ഥാനേ ധ്രുവാസ്വഭിനയോ
യഃ ക്രിയതേ ഹർഷശോകരോഷാദ്യൈഃ
ഭാവരസസമ്പ്രയുക്തൈർ-
ജ്ഞേയം നാട്യായിതം തദപി. 46

ധ്രുവാഗീതികൾ പാടുമ്പോൾ യഥാസ്ഥാനം രസഭാവോചിതങ്ങളായ ഹർഷശോകരോഷാദികൾ അഭിനയിക്കുന്നതും നാട്യായിതം തന്നെ.

6. നിവൃത്യങ്കുരം

യത്രാന്യോക്തം വാക്യം
സൂചാഭിനയേന യോജയേദന്യഃ
തത്സംബദ്ധാർത്ഥകൃതം
ഭവേന്നിവൃത്യങ്കുരഃ സോഽഥ. 47

ഒരാൾ പറഞ്ഞ വാക്യം സൂചാഭിനയം വഴിക്കു മറ്റൊരാൾ, തന്നെസ്സംബന്ധിച്ച കാര്യത്തോടു ബന്ധപ്പെടുത്തി അഭിനയിക്കുന്നതു നിവൃത്യങ്കുരം.

ഏതേഷാം തു ഭവേന്മാർഗ്ഗോ
യഥാഭാവരസാന്വിതഃ. 48

ഈ ആറുതരം ആംഗികാഭിനയങ്ങളുടെയും പ്രയോഗമാർഗ്ഗം രസഭാവങ്ങളോടു കൂടിയതായിരിക്കണം.

## പന്ത്രണ്ടുവിധം വാചികാഭിനയം

കാവ്യവസ്തഷു നിർദ്ദിഷ്ടോ
ദ്വാദശാഭിനയാത്മകഃ
ആലാപശ്ച പ്രലാപശ്ച
വിലാപഃ സ്യാത് തഥൈവ ച
അനുലാപോഥ സംലാപ-
സ്ത്വപലാപസ്തഥൈവ ച
സന്ദേശശ്ചാതിദേശശ്ച
നിർദ്ദേശഃ സ്യാത് തഥാപരഃ
ഉപദേശോഽപദേശശ്ച
വ്യപദേശശ്ച കീർത്തിതഃ. 49

ദൃശ്യകാവ്യങ്ങളായ ദശരൂപകങ്ങളിൽ വാചികാഭിനയം പന്ത്രണ്ടുവിധമാണ്. 1. ആലാപം, 2. പ്രലാപം, 3.വിലാപം, 4. അനുലാപം, 5. സംലാപം, 6. അപലാപം, 7. സന്ദേശം, 8. അതിദേശം, 9. നിർദ്ദേശം, 10. ഉപദേശം, 11. അപദേശം, 12. വ്യപദേശം.

1. ആലാപം

ആഭാഷണം തു യദ്വാക്യ-
മാലാപോ നാമ സ സ്മൃതഃ. 50

മുന്നിലുള്ള ആളോടു നേരിട്ടു പറയുന്നത് ആലാപം.

2. പ്രലാപം

അനർത്ഥകം വചോ യത്തു
പ്രലാപഃ സ തു കീർത്തിതഃ 51

അന്യോന്യബന്ധമില്ലാതെ അർത്ഥമില്ലാത്ത വാക്കു പറയുന്നതു പ്രലാപം.

3. വിലാപം

കരുണപ്രഭവോ യസ്തു
വിലാപഃ സ തു കീർത്തിതഃ. 52

സങ്കടത്തോടുകൂടി പറയുന്ന വാക്കു വിലാപം.

4. അനുലാപം

ബഹുശോഽഭിഹിതം വാക്യ-
മനുലാപ ഇതി സ്മൃതഃ. 53

പറഞ്ഞ വാക്കുതന്നെ പല പ്രാവശ്യം ആവർത്തിക്കുന്നതു അനുലാപം.

5. സംലാപം

ഉക്തിപ്രത്യുക്തിസംയുക്തഃ
സംലാപ ഇതി വൈ സ്മൃതഃ. 54

ചോദ്യോത്തരരൂപത്തിൽ അന്യോന്യം സംഭാഷണം ചെയ്യുന്നതു സംലാപം.

6. അപലാപം

പൂർവ്വോക്തസ്യാന്യഥാവാദോ
ഹ്യപലാപ ഇതി സ്മൃതഃ. 55

പറഞ്ഞതു മാറ്റിപ്പറയുന്നതു അപലാപം.

7. സന്ദേശം

തദിദം വചനം ബ്രൂഹീ-
ത്യേഷ സന്ദേശ ഉച്യതേ. 56

ഈ വാക്കു പറയൂ എന്നു പറയുന്നതു സന്ദേശം.

8. അതിദേശം

യത് ത്വയോക്തം മയോക്തം തത്
സോതിദേശ ഇതി സ്മൃതഃ. 57

നീ പറഞ്ഞതുതന്നെയാണ് ഞാനും പറഞ്ഞത് എന്നുള്ളത് അതിദേശം.

9. നിർദ്ദേശം

സ ഏഷോഹം ബ്രവീമിതി
നിർദ്ദേശ ഇതി കീർത്തിതഃ. 58

ഇതാ ഞാൻ പറയാമെന്നതു നിർദ്ദേശം.

10. ഉപദേശം

ഇദം കുരു ഗൃഹാണേതി
ഹ്യുപദേശഃ പ്രകീർത്തിതഃ. 59

'ഇതു ചെയ്യൂ' 'ഇതു സ്വീകരിക്കൂ' എന്നു പറയുന്നത് ഉപദേശം.

11. അപദേശം

അന്യാർത്ഥകഥനം യത് സ്യാത്
സോപദേശഃ പ്രകീർത്തിതഃ. 60

അർത്ഥം മാറ്റിപ്പറയൽ അപദേശം.

12. വ്യപദേശം

വ്യാജാന്തരേണ കഥനം
വ്യപദേശോ ഭവേത്തു സഃ. 61

വ്യാജം പറയുന്നതു വ്യപദേശം.

ഏതേ മാർഗ്ഗാസ്തു വിജ്ഞേയാ
വാക്യാഭിനയയോജകാഃ
സപ്തപ്രകാരമേതേഷാം
പുനർവ്വക്ഷ്യാമി ലക്ഷണം. 62

ഈ പന്ത്രണ്ടു മാർഗ്ഗങ്ങൾ വാചികാഭിനയത്തിൽ ചേർക്കേണ്ടവയാണ്. ഇവയ്ക്ക് ഏഴുപ്രകാരമുണ്ട്. അവയുടെ ലക്ഷണവും വിവരിക്കാം.

പ്രത്യക്ഷശ്ച പരോക്ഷശ്ച
തഥാ കാലകൃതാസ്ത്രയഃ

ആത്മസ്ഥഞ്ച പരസ്ഥശ്ച
പ്രകാരാഃ സപ്ത ചൈവ തു. 63

പ്രത്യക്ഷം, പരോക്ഷം, വർത്തമാനം, ഭൂതം, ഭാവി എന്നു മൂന്നു കാലങ്ങൾ, ആത്മസ്ഥം, പരസ്ഥം ഇവയാണ് ഏഴു പ്രകാരങ്ങൾ.

ഏഷ ബ്രവീമി നാഹം ഭോ
വദാമീതി ച യദ്വചഃ
പ്രത്യക്ഷശ്ച പരോക്ഷശ്ച
വർത്തമാനശ്ച തദ്ഭവേത്. 64

ഞാൻ പറയുന്നു എന്നു പ്രത്യക്ഷവും, ഞാൻ പറയുന്നില്ല എന്നതു പരോക്ഷവും; രണ്ടും വർത്തമാനകാലവുമാണ്.

അഹം കരോമി ഗച്ഛാമി
വദാമി വചനം തവ
ആത്മസ്ഥോ വർത്തമാനശ്ച
പ്രത്യക്ഷശ്ചൈവ സ സ്മൃതഃ. 65

ഞാൻ ചെയ്യുന്നു, ഞാൻ പോകുന്നു, ഞാൻ നിന്നോടു വാക്കു പറയുന്നു, എന്നുള്ളതെല്ലാം ആത്മസ്ഥമാണ്, വർത്തമാനകാലമാണ്, പ്രത്യക്ഷവുമാണ്.

കരിഷ്യാമി ഗമിഷ്യാമി
വദിഷ്യാമീതി യദ്വചഃ
ആത്മസ്ഥശ്ച പരോക്ഷശ്ച
ഭവിഷ്യത്കാല ഏവ ച. 66

ഞാൻ ചെയ്യും, ഞാൻ പോകും, ഞാൻ പറയും എന്നുള്ള വാക്ക് ആത്മസ്ഥവും പരോക്ഷവും ഭാവികാലവുമാണ്.

ഹതാ ജിതാശ്ച ഭഗ്നാശ്ച
മയാ സർവ്വേ ദ്വിഷദ്ഗണാഃ
ആത്മസ്ഥശ്ച പരോക്ഷശ്ച
വൃത്തകാലശ്ച സ സ്മൃതഃ. 67

ഞാൻ ശത്രുക്കളെക്കൊന്നു, ജയിച്ചു, തോല്പിച്ചു എന്ന വാക്ക് ആത്മസ്ഥവും പരോക്ഷവും ഭൂതകാലവുമാണ്.

ത്വയാ ഹതാ ജിതാശ്ചേതി
യോ വദേന്നാട്യകർമ്മണി
പരോക്ഷശ്ച പരസ്ഥശ്ച
വൃത്തകാലസ്തഥൈവ ച 68

നീ ശത്രുക്കളെക്കൊന്നു, ജയിച്ചു എന്നു നാട്യത്തിൽപ്പറയുന്നതു പരോക്ഷവും പരസ്ഥവും ഭൂതകാലവുമാണ്.

ഏഷ ബ്രവീതി കുരുതേ
ഗച്ഛതീത്യാദി യദ്വചഃ
പരസ്ഥോ വർത്തമാനശ്ച
പ്രത്യക്ഷശ്ച ഭവേത്തദാ. 69

ഇവൻ പറയുന്നു, ചെയ്യുന്നു, പോകുന്നു എന്നും മറ്റുമുള്ള വാക്കു പരസ്ഥവും വർത്തമാനവും പ്രത്യക്ഷവുമാണ്.

സ ഗച്ഛതി കരോതീതി
വചനം യദുദാഹൃതം
പരസ്ഥം വർത്തമാനഞ്ച
പരോക്ഷഞ്ചൈവ തദ്ഭവേത്. 70

അവൻ പോകുന്നു, ചെയ്യുന്നു എന്ന വാക്കു പരസ്ഥവും വർത്തമാനവും പരോക്ഷവുമാണ്.

കര്യഷ്യന്തി ഗമിഷ്യന്തി
വദിഷ്യന്തീതി യദ്വചഃ
പരസ്ഥമേഷ്യത്കാലഞ്ച
പരോക്ഷം ചൈവ തദ്ഭവേത്. 71

അവർ പോകും, പറയും എന്ന വാക്കു പരസ്ഥവും ഭാവികാലവും പരോക്ഷവുമാണ്.

ഹസ്തമന്തരതഃ കൃത്വാ
യദ്വദേന്നാട്യകർമ്മണി
ആത്മസ്ഥം ഹൃദയസ്ഥം ച
പരോക്ഷം ചൈവ തന്മതം. 72

ഇടയിൽ കൈവെച്ചു നാട്യത്തിൽ പറയുന്നത് ആത്മസ്ഥവും ഹൃദയസ്ഥവും പരോക്ഷവുമാണ്.

പരേഷാമാത്മനശ്ചൈവ
കാലസ്യൈവ വിശേഷണാത്
സപ്തപ്രകാരസ്യാസ്യൈവ
ഭേദാ ജ്ഞേയാ അനേകധാ. 73

അന്യരേയും തന്നെയും കാലങ്ങളേയും കൂട്ടിച്ചേർക്കുമ്പോൾ ഈ ഏഴുപ്രകാരങ്ങൾ അനേകം പ്രകാരത്തിലാവും.

ഏതേ പ്രയോക്തൃഭിർജ്ഞേയാ
മാർഗ്ഗാ ഹ്യഭിനയേ സ്മൃതാഃ
ഏതേഷ്വിഹ വിനിഷ്പന്നോ
വിവിധോഽഭിനയോ ഭവേത്. 74

ഇതൊക്കെയാണ് അഭിനയമാർഗ്ഗങ്ങൾ. ഇവയെ ആശ്രയിച്ച് അഭിനയം പലവിധത്തിലുണ്ടാകും.

## അഭിനയത്തിന്റെ സാമാന്യനിയമം

ശിരോഹസ്തകടീവക്ഷോ-
ജംഘോരുകരണേഷു തു
സമഃ കർമ്മവിഭാഗോ യഃ
സാമാന്യാഭിനയസ്തു സഃ. 75

തല, കയ്യ്, അരക്കെട്ട്, മാറിടം, കണങ്കാൽ, തുട എന്നീ അവയവങ്ങളിൽ കർമ്മങ്ങൾ തുല്യമായി പങ്കിട്ടുകൊടുക്കുന്നതിനാണ് സാമാന്യാഭിനയമെന്നു പറയുന്നത്.

ലളിതൈർഹസ്തസഞ്ചാരൈ-
സ്തഥാ മൃദ്വംഗചേഷ്ടിതൈഃ

അഭിനയേന്തു നാട്യജ്ഞൈ
രസഭാവസമന്വിതൈഃ. 76

നാട്യജ്ഞന്മാർ ലളിതമായി കൈകൾ നടത്തിയും അംഗങ്ങൾ മൃദുവായി പ്രവർത്തിപ്പിച്ചും രസഭാവങ്ങളോടുകൂടിയും അഭിനയിക്കേണ്ടതാണ്.

അനുദ്ധതമസംഭ്രാന്ത-
മനാവിദ്ധാംഗചേഷ്ടിതം
ലയതാളകലാപാത-
പ്രമാണനിയതാത്മകം
സുവിഭക്തപദാലാപ-
മനിഷ്ഠുരമനാകുലം
യദീദൃശം ഭവേന്നാട്യം
ജ്ഞേയമാഭ്യന്തരം തു തത്. 77

ഔദ്ധത്യം കൂടാതെ, സംഭ്രമമില്ലാതെ, അംഗങ്ങൾക്കു പതർച്ചവരാതെ താളം, ലയം, മാത്ര ഇവയ്ക്കു മാറ്റം സംഭവിക്കാതെ പദങ്ങൾ വേർതിരിച്ചു വ്യക്തമായുച്ചരിച്ചു കടുപ്പമോ ഉലച്ചിലോ വന്നുപെടാതെ പ്രയോഗിക്കുന്ന നാട്യം ആഭ്യന്തരമാണ് - ശാസ്ത്രാനുസാരിയാണ്.

ഏതദേവ വിപര്യസ്തം
സ്വച്ഛന്ദഗതിചേഷ്ടിതം
അനിബദ്ധം ഗീതവാദ്യൈർ-
നാട്യം ബാഹ്യമിതിസ്മൃതം. 78

മുമ്പുപറഞ്ഞതിനു വിപരീതമായി ഇഷ്ടംപോലുള്ള ഗതിചേഷ്ടകളോടുകൂടി ഗീതവാദ്യങ്ങൾകൂടാതെ പ്രയോഗിക്കുന്ന നാട്യം ബാഹ്യമാണ് - അശാസ്ത്രീയമാണ്.

ലക്ഷണാഭ്യന്തരത്വാദ്ധി
തദാഭ്യന്തരമിഷ്യതേ
ശാസ്ത്രബാഹ്യം ഭവേദ്യത്തു
തദ്ബാഹ്യമിതി മന്യതേ. 79

ലക്ഷണങ്ങളൊത്തുവരുന്നതുകൊണ്ടാണ് നാട്യം ആഭ്യന്തരമായി വരുന്നത്. ശാസ്ത്രം നോക്കാതെയുള്ളതായ്കകൊണ്ട് അത് ബാഹ്യവുമായിത്തീരുന്നു.

അനേന ലക്ഷ്യതേ യസ്മാത്
പ്രയോഗഃ കർമ്മ ചൈവ ഹി
തസ്മാല്ലക്ഷണമേതദ്ധി
നാട്യേസ്മിൻ സംപ്രയോജിതം. 80

പ്രയോഗവും കർമ്മവും ഏതിൽ വ്യക്തമായി കാണുന്നുവോ അതാണു നാട്യത്തിന്റെ ശരിയായ ലക്ഷണമെന്നു തീർച്ചപ്പെടുത്തിയിരിക്കുന്നു.

അനാചാര്യോഷിതാ യേ ച
യേ ച ശാസ്ത്രബഹിഷ്കൃതാഃ
ബാഹ്യം പ്രയുഞ്ജതേ തേ തു
അജ്ഞാത്വാചാര്യകീം ക്രിയാം. 81

ആചാര്യനൊന്നിച്ചു പാർക്കാത്തവരും ശാസ്ത്രം നോക്കാത്തവരും ആചാര്യന്റെ പ്രയോഗം മനസ്സിലാക്കാതെ ബാഹ്യമായ നാട്യം പ്രയോഗിക്കുന്നു.

## ശബ്ദാദികളുടെ അഭിനയം

ശബ്ദം, സ്പർശം ച രൂപം ച
രസം ഗന്ധം തഥൈവ ച
ഇന്ദ്രിയൈരിന്ദ്രിയാർത്ഥാംശ്ച
ഭാവൈരഭിനയേദ്ബുധഃ 82

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ ഇന്ദ്രിയാർത്ഥങ്ങളെ അതതിന്ദ്രിയങ്ങളെക്കൊണ്ടും ചേഷ്ടാവിശേഷങ്ങൾകൊണ്ടും അഭിനയിക്കണം;

കൃത്വാ സാചീകൃതാം ദൃഷ്ടിം
ശിരഃ പാർശ്വാനതം തഥാ
തർജ്ജനീം കർണ്ണദേശേ ച
ബുധഃ ശബ്ദം വിനിർദ്ദിശേത്. 83

ദൃഷ്ടി ചെവിയുടെ അരികിലേയ്ക്കു നീക്കി തല ആ ഭാഗത്തേയ്ക്ക് അല്പം ചായ്ച് ചൂണ്ടാണിവിരൽ ചെവിക്കരികിൽ പിടിച്ചുകൊണ്ടു ശബ്ദം അഭിനയി ക്കണം.

കിഞ്ചിദാകുഞ്ചിതേ നേത്രേ
കൃത്വാ ഭ്രൂക്ഷേപമേവ ച
തഥാംസഗണ്ഡയോഃ സ്പർശാത്
സ്പർശമേവം വിനിർദ്ദിശേത്. 84

കണ്ണുകൾ തെല്ലുകുനിച്ച് പുരികങ്ങൾപൊക്കി തോളും കവിളുംതൊട്ട് സ്പർശം അഭിനയിക്കണം.

കൃത്വാ പതാകൌ മൂർദ്ധസ്ഥൌ
കിഞ്ചിത് പ്രചലിതാനനഃ
നിർവ്വർണ്ണയന്ത്യാ ദൃഷ്ട്യാ ച
രൂപം ത്വഭിനയേദ്ബുധഃ. 85

പതാകക്കൈകൾ തലയിൽവെച്ച് മുഖം തെല്ലിളക്കി ദൃഷ്ടികൊണ്ടു നോക്കിയിട്ടു രൂപം അഭിനയിക്കണം;

കിഞ്ചിദാകുഞ്ചിതേ നേത്രേ
കൃതോത്ഫുല്ലാം ച നാസികാം
ഏകോച്ഛ്വാസേന ചേഷ്ടൌ തു
രസഗന്ധൌ വിനിർദ്ദിശേത്. 86

കണ്ണുകൾ തെല്ലു കുനിച്ച് മൂക്കു വികസിപ്പിച്ച് ഒരു ശ്വാസമുൾക്കൊണ്ടുകൊണ്ട് ഇഷ്ടപ്പെട്ട രസവും ഗന്ധവും അഭിനയിക്കണം.

പഞ്ചാനാമിന്ദ്രിയാർത്ഥാനാം
ഭാവാ ഹ്യേതേ*f*നുഭാവിനഃ
ശ്രോത്രത്വങ്നേത്രജിഹ്വാനാം
ഘ്രാണസ്യ ച തഥൈവ ഹി. 87

ഇന്ദ്രിയാർത്ഥഃ സമനസോ
ഭവന്തി ഹ്യനുഭാവിനഃ
ന വേത്തി ഹ്യമനാഃ കിഞ്ചി-
ദ്വിഷയം പഞ്ചധാ ഗതം 88

മനസ്സിന്റെ സഹായത്തോടുകൂടി മാത്രമേ ചെവി, ത്വക്ക്, കണ്ണ്, നാവ്, എന്നിവയ്ക്കുള്ള ഇന്ദ്രിയാർത്ഥങ്ങളുടെ അനുഭവം ഉണ്ടാവുകയുള്ളൂ. മനസ്സില്ലെങ്കിൽ അഞ്ചു തരത്തിലുള്ള വിഷയങ്ങളിലൊന്നിന്റെയും അറിവുണ്ടാവുകയില്ല.

മനസസ്ത്രിവിധോ ഭാവോ
വിജ്ഞേയോഽഭിനയേ ബുധൈഃ
ഇഷ്ടസ്തഥാ ഹ്യനിഷ്ടശ്ച
മദ്ധ്യസ്ഥശ്ച തഥൈവ ഹി. 89

അഭിനയത്തിൽ മനസ്സിന് ഇഷ്ടം, അനിഷ്ടം, മദ്ധ്യസ്ഥം എന്നിങ്ങനെ മൂന്നു നിലയുണ്ട്.

പ്രഹ്ളാദനേന ഗാത്രസ്യ
തഥാ പുളകിതേന ച
വദനസ്യ വികാസേന
കുര്യാദിഷ്ടനിദർശനം. 90

ശരീരത്തിന്റെ സുഖംകൊണ്ടും രോമാഞ്ചംകൊണ്ടും മുഖവികാസംകൊണ്ടും മനസ്സിലെ ഇഷ്ടം കാണിച്ചുകൊള്ളണം.

ഇഷ്ടേ ശബ്ദേ തഥാ രൂപേ
സ്പർശേ ഗന്ധേ തഥാ രസേ
ഇന്ദ്രിയൈർമനസാ പ്രാപ്തൈഃ
സൌമുഖ്യം സമ്പ്രദർശയേത്. 91

ശബ്ദം, രൂപം, സ്പർശം, ഗന്ധം, രസം എന്നിവ ഇഷ്ടമാണെന്നുവന്നാൽ മനസ്സോടുചേർന്ന ഇന്ദ്രിയങ്ങളെക്കൊണ്ട് സൌമുഖ്യം കാണിക്കണം.

പരാവൃത്തേന ശിരസാ
നേത്രനാസാവികർഷണൈഃ
ചക്ഷുഷശ്ചാപ്രദാനേന
ഹ്യനിഷ്ടമഭിനിർദ്ദിശേത്. 92

തല തിരിച്ചും കണ്ണും മൂക്കും പിൻവലിച്ചും നോട്ടം പതിപ്പിക്കാതെയും അനിഷ്ടം കാണിക്കണം.

നാതിഹൃഷ്ടേന മനസാ
ന ചാത്യർത്ഥജുഗുപ്സയാ
മദ്ധ്യസ്ഥേനൈവ ഭാവേന
മദ്ധ്യസ്ഥമപി നിർദ്ദിശേത്. 93

മനസ്സിലധികം സന്തോഷവുമില്ല, അധികം വെറുപ്പുമില്ല എന്ന നിലയിൽ ഒരു ഇടമട്ടിൽ വേണം മദ്ധ്യസ്ഥഭാവം അഭിനയിക്കുവാൻ.

തേനേദം തസ്യ വാപീദം
സ ഏവ പ്രകരോതി വാ
പരോക്ഷാഭിനയോ യസ്തു
മദ്ധ്യസ്ഥ ഇതി സ സ്മൃതഃ. 94

അയാൾ അതു ചെയ്തു, അയാളാണതു ചെയ്യേണ്ടത്, അയാൾ ഇങ്ങനെ ചെയ്യുന്നു എന്നും മറ്റുമുള്ള പരോക്ഷാഭിനയമാണ് മദ്ധ്യസ്ഥാഭിനയമെന്നു പറയുന്നത്.

ആത്മാനുഭാവീ യോർത്ഥഃ സ്യാ-
ദാത്മസ്ഥ ഇതി സ സ്മൃതഃ
പരാർത്ഥവർണ്ണനാ യത്ര
പരസ്ഥഃ സ തു സംജ്ഞിതഃ. 95

താനനുഭവിക്കുന്ന കാര്യം ആത്മസ്ഥം, അന്യന്റെ കാര്യം വർണ്ണിക്കുന്നത് പരസ്ഥവും.

പ്രായേണ സർവ്വഭാവാനാം
കാമാന്നിഷ്പത്തിരിഷ്യതേ
സ ചേച്ഛാഗുണസമ്പന്നോ
ബഹുധാ പരികല്പിതഃ. 96

മിക്കവാറും, എല്ലാ കാര്യങ്ങളുടെയും ഉത്പത്തി കാമത്തിൽനിന്നാണ്. ഇച്ഛാ ധർമ്മത്തോടുകൂടിയ അത് പല തരത്തിലുണ്ട്.

ധർമ്മകാമോർത്ഥകാമശ്ച
മോക്ഷകാമസ്തഥൈവ ച
സ്ത്രീപുംസയോസ്തു യോ യോഗഃ
സ തു കാമ ഇതി സ്മൃതഃ. 97

ധർമ്മകാമം, അർത്ഥകാമം, മോക്ഷകാമം, സ്ത്രീപുരുഷസംയോഗവിഷയകമായ വെറും കാമം, ഇങ്ങനെ നാലു വിധം കാമമുണ്ട്.

സർവ്വസ്യൈവ ഹി ലോകസ്യ
സുഖദുഃഖനിബർഹണഃ
ഭൂയിഷ്ഠം ദൃശ്യതേ കാമഃ
സ സുഖം വ്യസനേഷ്വപി. 98

എല്ലാ ജനത്തിനും എളുപ്പത്തിൽ ദുഃഖം തീർക്കുന്നതായിട്ടാണു മിക്കവാറും കാമം കാണപ്പെടുന്നത്. അതു വ്യസനങ്ങളിലും സുഖമായിട്ടുള്ളതാണ്.

യഃ സ്ത്രീപുരുഷസംയോഗോ
രതിസംഭോഗകാരകഃ
സ ശൃംഗാര ഇതി ജ്ഞേയ
ഉപചാരകൃതഃ ശുഭഃ 99

രതിസുഖമുക്കാണ്ടിത്തീർക്കുന്ന സ്ത്രീപുരുഷസമാഗമത്തിന് ശൃംഗാരമെന്നു പേർ. അതു കാമോപചാരങ്ങളെക്കൊണ്ട് ശോഭനമായിത്തീരുന്നു.

ഭൂയിഷ്ഠമേവ ലോകോഽയം
സുഖമിച്ഛതി സർവ്വദാ
സുഖസ്യ ഹി സ്ത്രിയോ മൂലം
നാനാശീലാശ്ച താഃ സ്മൃതാഃ. 100

മിക്കവാറും ഈ ലോകം എല്ലാ സമയത്തും സുഖം ആഗ്രഹിക്കുന്നു. സുഖത്തിന്റെ മൂലകാരണം സ്ത്രീകളാണ്. അവരാകട്ടെ പല സ്വഭാവമുള്ളവരുമാണ്.

## സ്ത്രീകളുടെ ശീലഭേദങ്ങൾ

ദേവതാസുരഗന്ധർവ്വ-
രക്ഷോനാഗപതത്രിണാം

പിശാചയക്ഷവ്യാളാനാം
നരവാനരഹസ്തിനാം
മൃഗമീനോഷ്ട്രമകര-
ഖരസൂകരവാജിനാം
മഹിഷാജഗവാദീനാം
തുല്യശീലാഃ സ്ത്രീയഃ സ്മൃതാഃ. 101

ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വന്മാർ, രാക്ഷസന്മാർ, നാഗങ്ങൾ, പക്ഷികൾ, പിശാചുക്കൾ, യക്ഷന്മാർ, വ്യാളങ്ങൾ, മനുഷ്യർ, വാനരന്മാർ, ഗജങ്ങൾ, മാനുകൾ, മത്സ്യങ്ങൾ, ഒട്ടകങ്ങൾ, മകരമത്സ്യങ്ങൾ, കഴുതകൾ, പന്നികൾ, പോത്തുകൾ, ആടുകൾ, പശുക്കൾ മുതലായവയോട് തുല്യമായ ശീലമുള്ളവരാണ് സ്ത്രീകൾ.

1. ദേവശീല

സ്നിഗ്ദ്ധാ ചാംഗൈരുപാംഗൈശ്ച
സ്ഥിരാ മന്ദനിമേഷിണീ
അരോഗാ ദീപ്ത്യുപേതാ ച
ദാനസത്ത്വാർജ്ജവാന്വിതാ
അല്പസ്വേദാ സമരതാ
സ്വല്പഭുക് സുരതപ്രിയാ
ഗന്ധപുഷ്പരതാ ഹൃദ്യാ
ദേവശീലാംഗനാ സ്മൃതാ. 102

അംഗങ്ങൾക്കും ഉപാംഗങ്ങൾക്കും സ്നിഗ്ദ്ധത, മനസ്സിനു സ്ഥൈര്യം, മെല്ലെയുള്ള ഇമച്ചിമിഴി, ആരോഗ്യം, ദീപ്തി, ദാനം, ഹൃദയശുദ്ധി, കപടമില്ലായ്മ, വിയർപ്പു കുറവ്, സമനിലയിലുള്ള രതിഭാവം, മിതമായ ഭക്ഷണം, കാമകേളിയിൽ പ്രീതി, മണമുള്ള പൂക്കളിൽ താൽപര്യം, ഹൃദ്യത ഈ ഗുണങ്ങളെല്ലാം ഉള്ള സ്ത്രീ ദേവശീലയാണ്.

2. അസുരശീല

അധർമ്മശാഠ്യാഭിരതാ
സ്ഥിരക്രോധാതിനിഷ്ഠുരാ
മദ്യമാംസപ്രിയാ നിത്യം
കോപനാ ചാതിമാനിനീ
ചപലാ ചാതിലുബ്ധാ ച
പരുഷാ കലഹപ്രിയാ
ഈർഷ്യാശീലാ ചലസ്നേഹാ
ചാസുരം ശീലമാസ്ഥിതാ. 103

അധർമ്മവും ഗൂഢദ്രോഹവും ചെയ്യുന്നതിൽ താൽപര്യം, സ്ഥിരമായ ക്രോധം, ഏറ്റവും ക്രൂരമായ സ്വഭാവം, മദ്യമാംസങ്ങളിൽ പ്രീതി, കോപശീലം, വലിയ അഭിമാനം, ചപലത, അത്യാഗ്രഹം, പരുഷമായ പെരുമാറ്റം, കലഹത്തിൽ കൌതുകം, അസൂയ, സ്നേഹത്തിനുറപ്പില്ലായ്മ ഈ സ്വഭാവങ്ങളെല്ലാം ഉള്ള സ്ത്രീ അസുരശീലയാണ്.

3. ഗന്ധർവ്വശീല

അനേകാരാമഭോഗ്യാ ച
നഖദന്തൈഃ സുപുഷ്പിതൈഃ
സ്മിതാഭിഭാഷിണീ തന്വീ
മന്ദചാരാ രതിപ്രിയാ
ഗീതേ വാദ്യേ ച നൃത്തേ ച
നിത്യം ഹൃഷ്ടാ മൃജാവതീ
ഗന്ധർവ്വസത്ത്വാ വിജ്ഞേയാ
സ്നിഗ്ദ്ധത്വക്കേശലോചനാ. 104

പല ഉദ്യാനങ്ങളിലും പോയി സുഖിക്കാനുള്ള ആഗ്രഹം, തിളക്കമുള്ള ദന്തങ്ങളും നഖങ്ങളും, പുഞ്ചിരിതൂകിക്കൊണ്ടുള്ള സംഭാഷണം, ചടച്ച ശരീരം, മന്ദമായ നടത്തം, രതിയിൽ താൽപര്യം, ഗീതവാദ്യനൃത്തങ്ങളിൽ സന്തോഷം, വൃത്തിയുള്ള വേഷം, സ്നിഗ്ദ്ധതയുള്ള ത്വക്കും മുടിയും കണ്ണും, ഈ വിശേഷങ്ങളെല്ലാമുള്ള സ്ത്രീ ഗന്ധർവ്വശീലയാണ്.

4. രാക്ഷസശീല

ബൃഹദ്വ്യായതസർവ്വാംഗീ
രക്തവിസ്തീർണ്ണലോചനാ
ഖരരോമാ ദിവാസ്വപ്ന-
നിരതാത്യുച്ചഭാഷിണീ
നഖദന്തക്ഷതകരീ
ക്രോധേർഷ്യാകലഹപ്രിയാ
നിശാവിഹാരശീലാ ച
രാക്ഷസം ശീലമാശ്രിതാ. 105

തടിച്ചു നീണ്ട ശരീരം, തുടുത്ത വലിയ കണ്ണുകൾ, പരുപരുത്ത മുടി, പകലുറക്കം, അത്യുച്ചത്തിലുള്ള ഭാഷണം, മാന്താനും കടിക്കാനുമുള്ള രസം, കോപം, അസൂയ, കലഹം എന്നിവയിൽ താൽപര്യം, രാത്രി വിളയാട്ടങ്ങളിൽ കൗതുകം, ഇതെല്ലാമുള്ള സ്ത്രീ രാക്ഷസശീലയാണ്.

5. നാഗശീല

തീക്ഷ്ണനാസാഗ്രദശനാ
സുതനുസ്താമ്രലോചനാ
നീലോത്പലസവർണ്ണാ ച
സ്വപ്നശീലാതികോപനാ
തിര്യഗ്ഗതിശ്ചലാരംഭാ
ബഹുശ്വാസാതിമാനിനീ
ഗന്ധമാല്യാസവരതാ
നാഗസത്വാംഗനാ സ്മൃതാ. 106

കൂർത്ത മൂക്കും പല്ലുകളും, മൃദുവായ ശരീരം, തുടുത്ത കണ്ണ്, കരിങ്കൂവളപ്പൂവു പോലെ കറുത്ത നിറം, ഉറക്കം കൂടുതലുള്ള സ്വഭാവം, അതിയായ കോപം, വിലങ്ങനെയുള്ള നടത്തം, പ്രവൃത്തികളിൽ സ്ഥിരതയില്ലായ്മ, അധികമായ കിതപ്പ്, അതിയായ

ഗർവ്വം, സുഗന്ധത്തിലും പൂമാലകളിലും മദ്യത്തിലും താൽപര്യം ഇതൊക്കെയുള്ള സ്ത്രീ നാഗശീലയാണ്.

6. പക്ഷിശീല

അത്യന്തവ്യാവൃതാസ്യാ ച
തീക്ഷ്ണാശീലാ സരിത്പ്രിയാ
സുരാസവക്ഷീരരതാ
ബഹ്വപത്യാ ഫലപ്രിയാ
നിത്യം ശ്വസനശീലാ ച
തഥോദ്യാനവനപ്രിയാ
ചപലാ ബഹുവാക് ശീഘ്രാ
ശാകുനം സത്ത്വമാശ്രിതാ. 107

നല്ലപോലെ തുറന്ന വായ, മൂർച്ചയുള്ള സ്വഭാവം, നദികളോടാമുഖ്യം, മദ്യം, ആസവം, പാൽ എന്നിവയിൽ അഭിരുചി, വളരെ സന്താനങ്ങൾ, പഴങ്ങളിൽ പ്രതിപത്തി, എപ്പോഴും കിതയ്ക്കുന്ന സ്വഭാവം, ഉദ്യാനങ്ങളിലും വനങ്ങളിലും കൗതുകം, ഒരിടത്തും ഉറച്ചിരിക്കായ്ക, ധാരാളം സംസാരിക്കുന്ന സ്വഭാവം, ഗതിവേഗം, ഇതൊക്കെയുള്ള സ്ത്രീ പക്ഷിശീലയാണ്.

7. പിശാചശീല

ഊനാധികാംഗുലികരാ
രാത്രൗ നിഷ്കുടചാരിണീ
ബാലോദ്വേജനശീലാ ച
പിശുനാ ക്ലിഷ്ടഭാഷിണീ
സുരതേ കുത്സിതാചാരാ
രോമശാംഗീ മഹാസ്വനാ
പിശാചസത്ത്വാ വിജ്ഞേയാ
മദ്യമാംസാസവപ്രിയാ. 108

വിരലുകൾ കുറഞ്ഞോ ഏറിയോ ഉള്ള കൈകൾ, രാത്രിയിൽ ഉദ്യാനസഞ്ചാരം, കുട്ടികളെ പേടിപ്പെടുത്തുന്ന സ്വഭാവം, ഏഷണി, ക്ലിഷ്ടമായ ഭാഷണം, കാമകേളിയിൽ വൃത്തികെട്ട സമ്പ്രദായം, ദേഹത്തിൽ ധാരാളം രോമം, വലിയ ശബ്ദം, മദ്യം, മാംസം, ആസവം ഇവയിൽ വലിയ ഇഷ്ടം ഇതെല്ലാമുള്ള സ്ത്രീ പിശാചശീലയാണ്.

8. യക്ഷശീല

സ്വപ്നപ്രസ്വേദനാംഗീ ച
സ്ഥിരശയ്യാസനപ്രിയാ
മേധാവിനീ ച മൃദ്വംഗീ
മദ്യഗന്ധാമിഷപ്രിയാ
ചിരദൃഷ്ടേഷു ഹർഷം ച
കൃതജ്ഞത്വാദുപൈതി യാ
അദീർഘാശായിനീ ചൈവ
യക്ഷശീലാംഗനാ സ്മൃതാ. 109

ഉറക്കത്തിൽ വിയർക്കുന്ന ശരീരം, സ്ഥിരമായി ഇരിക്കുന്നതിലും കിടക്കുന്നതിലും താത്പര്യം, ഓർമ്മശക്തി, ദേഹമാർദ്ദവം, മദ്യത്തിലും സുഗന്ധവസ്തുക്കളിലും മാംസത്തിലും ഇഷ്ടം, ഏറെക്കാലം മുമ്പു കണ്ടവരെക്കാണുമ്പോൾ സന്തോഷവും കൃതജ്ഞതയും, ദീർഘമായ ഉറക്കമില്ലായ്ക, ഇതെല്ലാമുള്ള സ്ത്രീ യക്ഷശലയാണ്.

9. വ്യാളശീല

തുല്യമാനാവമാനാ യാ
പരുഷത്വക് ഖരസ്വരാ
ശഠാനൃതോദ്ധതകഥാ
വ്യാളസത്ത്വാ ച പിംഗദൃക്. 110

മാനാവമാനങ്ങളിൽ തുല്യനില. പരുത്ത ത്വക്, കഴുതയുടെ ശബ്ദം പോലെയുള്ള ശബ്ദം, ഗൂഢമായി ദ്രോഹിക്കുന്ന സ്വഭാവം, അസത്യമായും ഉദ്ധതമായും ഉള്ള വാക്ക്, ചെന്നിറം പൂണ്ട കണ്ണ് ഇതൊക്കെയുള്ള സ്ത്രീ വ്യാളശീലയാണ്.

10. മാനുഷശീല

ആർജ്ജവാഭിരതാ നിത്യം
ദക്ഷാ ക്ഷാന്തിഗുണാന്വിതാ
വിഭക്താംഗീ കൃതജ്ഞാ ച
ഗുരുദേവദ്വിജപ്രിയാ
ധർമ്മകാമാർത്ഥനിരതാ
ഹ്യഹങ്കാരവിവർജ്ജിതാ
സുഹൃത്പ്രിയാ സുശീലാ ച
മാനുഷം സത്ത്വമാശ്രിതാ. 111

നേരുള്ള സ്വഭാവം, പ്രവൃത്തികളിൽ സാമർത്ഥ്യം, ക്ഷമ, അവയവങ്ങൾക്കു കൂറടക്കം, ഉപകാരസ്മരണ, ഗുരുക്കന്മാരിലും ബ്രാഹ്മണരിലും ദേവന്മാരിലും ഭക്തി, ധർമ്മകാമാർത്ഥങ്ങളിൽ താത്പര്യം, അഹങ്കാരമില്ലായ്മ, സുഹൃത്തുക്കളുടെ പേരിൽ സന്തോഷം, നല്ല സ്വഭാവം ഇതെല്ലാമുള്ള സ്ത്രീ മാനുഷശീലയാണ്.

11. വാനരശീല

സംഹതാല്പതനുർധൃഷ്ടാ
പിംഗരോമാ ഫലപ്രിയാ
പ്രഗല്ഭാ ചപലാ തീക്ഷ്ണാ
വൃക്ഷാരാമവനപ്രിയാ
സ്വല്പമപ്യുപകാരം തു
നിത്യം യാ ബഹു മന്യതേ
പ്രസഹ്യ രതിശീലാ ച
വാനരം സത്ത്വമാശ്രിതാ. 112

ചടച്ചൊട്ടിയ ശരീരം, അടക്കമില്ലായ്മ, ചെമ്പിച്ച രോമം, പഴങ്ങളിൽ കൊതി, ലജ്ജയില്ലായ്മ, ചപലത, പിടിവാശി, മരത്തോട്ടങ്ങളോടും കാടുകളോടും ഇഷ്ടം, ചെറിയ ഉപകാരത്തിന്റെ പേരിലും വലിയ ബഹുമാനം, ബലാൽക്കാരത്തോടുകൂടിയ രതി, ഈവക സ്വഭാവമുള്ള സ്ത്രീ വാനരശീലയാണ്.

12.ഗജശീല

മഹാഹനുലലാടാ ച
ശരീരോപചയാന്വിതാ
പിംഗാക്ഷീ രോമശാംഗീ ച
ഗന്ധമാല്യാസവപ്രിയാ
കോപനാ സ്ഥിരസത്ത്വാ ച
ജലോദ്യാനവനപ്രിയാ
മധുരാഭിരതാ ചൈവ
ഹസ്തിസത്ത്വാ പ്രകീർത്തിതാ. 113

വലിയ താടി, നെറ്റിത്തടം, തടിച്ച ശരീരം, തുടുത്ത കണ്ണ്, രോമം നിറഞ്ഞ അവയവങ്ങൾ, സുഗന്ധവസ്തുക്കൾ, മാല, മദ്യം എന്നിവയിൽ താത്പര്യം, മധുരത്തോടിഷ്ടം എന്നീ ശീലങ്ങളെല്ലാമുള്ള സ്ത്രീ ഗജശീലയാണ്.

13. മൃഗശീല

സ്വല്പോദരീ മഗ്നനാസാ
തനുജംഘാ വനപ്രിയാ
ചലവിസ്തീർണ്ണനയനാ
ചപലാ ശീഘ്രഗാമിനീ
പരിത്രാസപരാ നിത്യം
ഗീതവാദ്യരതിപ്രിയാ
നിവാസസ്ഥിരചിത്താ ച
മൃഗസത്ത്വാ പ്രകീർത്തിതാ. 114

കുടുങ്ങിയ വയറ്, പതിഞ്ഞ മൂക്ക്, മെലിഞ്ഞ കണങ്കാൽ, കാടുകളോട് പ്രിയം, ഇളകുന്ന നീണ്ട കണ്ണുകൾ, തുള്ളിച്ചാടിനടത്തം, ഗതിവേഗം, ഭയശീലം, ഗീതവാദ്യങ്ങളിലും രതിയിലും താത്പര്യം, പാർപ്പിടം വിട്ടുപോവായ്ക ഈവക സ്വഭാവമുള്ള സ്ത്രീ മൃഗശീലയാണ്.

മത്സ്യശീല

ദീർഘപീനോന്നതോരസ്കാ
ചലാ നാതിനിമേഷിണീ
ബഹുഭൃത്യാ ബസുഹുതാ
മത്സ്യസത്ത്വാ ജലപ്രിയാ. 115

നീണ്ട് തടിച്ച് ഉയർന്ന മാറിടം, ചലനശീലം, അധികം കണ്ണടയ്ക്കായ്ക, വളരെ ഭൃത്യന്മാർ, വളരെ മക്കൾ, ജലത്തിനോടിഷ്ടം ഇവയുള്ള സ്ത്രീ മത്സ്യശീലയാണ്.

15. ഉഷ്ട്രശീല

ലംബോഷ്ഠീ സ്വേദബഹുളാ
കിഞ്ചിദ്വികടഗാമിനീ
കൃശോദരീ പുഷ്പഫല-
ലവണാമ്ളകടുപ്രിയാ
ഉദ്ബദ്ധകടിപാർശ്വാ ച
ഖരനിഷ്ഠുരഭാഷിണീ

അത്യുന്നതകടിഗ്രീവാ
ഉഷ്ട്രസത്ത്വാടവീപ്രിയാ. 116

മലർന്നു തൂങ്ങിയ ചുണ്ട്, അതിയായ വിയർപ്പ്, വികടമായ നടത്തം, കൃശമായ വയറ്, പുഷ്പം ഫലം ഉപ്പ് പുളി എരിവ് ഇവയിലെല്ലാമിഷ്ടം, എടുത്തുപിടിച്ച അരയും വാരിയും, കടുത്ത വാക്ക്, ഉയർന്ന അരക്കെട്ടും, കഴുത്തും, കാടിനോട് താത്പര്യം, ഇതെല്ലാമുള്ള സ്ത്രീ ഒട്ടകത്തിന്റെ സ്വഭാവമുള്ളവളാണ്– ഉഷ്ട്ര ശീലയാണ്.

16. മകരശീല

സ്ഥൂലശീർഷാ സ്ഥിരഗ്രീവാ
ദാരിതാസ്യാ മഹാസ്വനാ
ജ്ഞേയാ മകരസത്ത്വാ ച
ക്രൂരാ മത്സ്യഗുണൈര്യുതാ. 117

പെരുത്ത തല, ഉറച്ച കഴുത്ത്, തുറന്ന വായ, വലിയ ശബ്ദം, ക്രൂരസ്വഭാവം, മത്സ്യശീലയുടെ മറ്റു ഗുണങ്ങൾ, ഇതെല്ലാം ചേർന്ന സ്ത്രീ മകരശീലയാണ്– മകരമത്സ്യത്തിന്റെ സ്വഭാവമുള്ളവളാണ്.

17. ഖരശീല

സ്ഥൂലജിഹ്വോഷ്ഠദശനാ
രൂക്ഷത്വക് കടുഭാഷിണീ
രതിയുദ്ധകരീ ധൃഷ്ടാ
നഖദന്തക്ഷതപ്രിയാ
സപത്നീദ്വേഷിണീ ദക്ഷാ
ചപലാ ശീഘ്രഗാമിനീ
സരോഷാ ബഹ്വപത്യാ ച
ഖരസത്ത്വാ പ്രകീർത്തിതാ. 118

തടിച്ച നാവും ചുണ്ടും പല്ലും, പരുപരുത്ത തൊലി, കടുത്ത വാക്ക്, യുദ്ധം ചെയ്യുന്ന മട്ടിലുള്ള രതിക്രീഡ, കൂസലില്ലായ്മ, നഖക്ഷതദന്തക്ഷതമേല്പിക്കുന്നതിൽ താത്പര്യം, സപത്നിയോട് ദ്വേഷം, പ്രവൃത്തിസാമർത്ഥ്യം, ചപലത, ഗതിവേഗം, കോപം, വളരെ സന്താനങ്ങൾ ഇതൊക്കെയുള്ള സ്ത്രീ ഖരസത്ത്വയാണ്–കഴുതയുടെ സ്വഭാവമുള്ളവളാണ്.

18. സൂകരശീല

ദീർഘപൃഷ്ഠോദരമുഖീ
രോമശാംഗീ ബലാന്വിതാ
സുസംക്ഷിപ്തലലാടാ ച
കന്ദമൂലഫലപ്രിയാ
കൃഷ്ണാ ദംഷ്ട്രോത്കടമുഖീ
പീവരോരുശിരോരുഹാ
ഹീനാചാരാ ബഹ്വപത്യാ
സൌകരം സത്ത്വമാശ്രിതാ. 119

നീണ്ട പൃഷ്ഠവും ഉദരവും മുഖവും, രോമം നിറഞ്ഞ ശരീരം, ദേഹബലം, ചെറിയ നെറ്റി, കിഴങ്ങ്, വേര്, പഴം എന്നിവയിൽ ഇഷ്ടം, കറുത്ത നിറം, കോന്ത്രപ്പല്ലുകൊണ്ട്

വികൃതമായ മുഖം, തടിച്ച തുടകളും മുടിയും, നികൃഷ്ടമായ ആചാരം, ഒട്ടേറെ മക്കൾ, ഇവയെല്ലാമുള്ള സ്ത്രീ സൂകരശീലയാണ് – പന്നിയുടെ സ്വഭാവമുള്ളവളാണ്.

19. അശ്വശീല

സ്ഥിരാ വിഭക്തപാർശ്വോരു
കടീപൃഷ്ഠശിരോധരാ
സുഭഗാ ദാനശീലാ ച
ഋജുസ്ഥൂലശിരോരുഹാ
കൃശാ ചഞ്ചലചിത്താ ച
സ്നിഗ്ദ്ധവാക് ശീഘ്രഗാമിനീ
കാമക്രോധപരാ ചൈവ
ഹയസത്ത്വാംഗനാ സ്മൃതാ. 120

സ്ഥിരത, വേർതിരിഞ്ഞു കാണാവുന്ന വാരി, തുട, അര, പൃഷ്ഠം, കഴുത്ത് എന്നീ അവയവങ്ങൾ, സൌഭാഗ്യം, ദാനശീലം, ചുരുളാത്ത തടിച്ച മുടി, ചടച്ച ശരീരം, മനസ്സിൽ ചഞ്ചലത, സ്നേഹമുള്ള വാക്ക്, വേഗത്തിലുള്ള നടത്തം, കാമക്രോധങ്ങൾ ഇവയെല്ലാമുള്ള സ്ത്രീ അശ്വശീലയാണ്.

20. മഹിഷശില

സ്ഥൂലപൃഷ്ഠാസ്ഥിദശനാ
തനുപാർശ്വോദരാ സ്ഥിരാ
ഹരിരോമാഞ്ചിതാ രൌദ്രീ
ലോകദ്വിഷ്ടാ രതിപ്രിയാ
കിഞ്ചിദുന്നതവക്ത്രാ ച
ജലക്രീഡാവനപ്രിയാ
ബൃഹല്ലലാടജഘനാ
മാഹിഷം സത്ത്വമാശ്രിതാ. 121

തടിച്ച പൃഷ്ഠാസ്ഥിയും പല്ലും, ചടച്ച വരിയും വയറും, സ്ഥിരത, ചെമ്പിച്ച രോമം, ക്രൂരസ്വഭാവം, ജനങ്ങളുടെ വിരോധം, രതിയിൽ സന്തോഷം, കുറച്ചുയർന്ന മുഖം, ജലക്രീഡയോടും കാടിനോടും താത്പര്യം, കനത്ത നെറ്റിയും ജഘനവും ഇതെല്ലാമുള്ള സ്ത്രീ മഹിഷശിലയാണ് – പോത്തിന്റെ സ്വഭാവമുള്ളവളാണ്.

21. അജശീല

കൃശാ തനുഭുജോരസ്കാ
നിഷ്ടബ്ധസ്ഥിരലോചനാ
സംക്ഷിപ്തപാണിപാദാ ച
സൂക്ഷ്മരോമസമാചിതാ
ഭയശീലാ ജലോദ്വിഗ്നാ
ബഹ്വപത്യാ വനപ്രിയാ
ചഞ്ചലാ ശീഘ്രഗമനാ
ഹ്യജസത്ത്വാംഗനാ സ്മൃതാ. 122

മെലിഞ്ഞ ശരീരം, ചടച്ച കയ്യും മാറും, ഉറച്ച നോട്ടം, ഒതുക്കമുള്ള കൈകാലുകൾ, നേർമ്മയുള്ള രോമം, ഭയശീലം, വെള്ളത്തിനോടു വെറുപ്പ്, വളരെ കുട്ടികൾ,

കാടിനോടിഷ്ടം, ഉറച്ചുനില്ക്കാത്ത സ്വഭാവം, വേഗത്തിലുള്ള ഗതി, ഇതൊക്കെയുള്ള സ്ത്രീ അജശീലയാണ് – ആടിന്റെ സ്വഭാവമുള്ളവളാണ്.

22. ശ്വശീല

ഉദ്ബദ്ധഗാത്രനയനാ
വിജൃംഭണപരായണാ
ദീർഘാല്പവദനാ സ്വല്പ-
പാണിപാദവിഭൂഷിതാ
ഉച്ചൈഃ സ്വനാ സ്വല്പനിദ്രാ
ക്രോധനാ ബഹുഭാഷിണീ
ഹീനാചാരാ കൃതജ്ഞാ ച
ശ്വശീലാ പരികീർത്തിതാ. 123

മേലോട്ടുയരുന്ന ഉടലും കണ്ണുകളും, ഇടയ്ക്കിടയ്ക്കു കോട്ടുവായിടൽ, നീണ്ട ചെറിയ മുഖം, ചെറിയ കൈകാലുകൾ, വലിയ ശബ്ദം, കുറച്ചു മാത്രം ഉറക്കം, ക്രോധം, വളരെ സംസാരം, ദുർനടപടി, ഉപകാരസ്മരണ ഇതെല്ലാമുള്ള സ്ത്രീ ശ്വശീലയാണ് – നായയുടെ സ്വഭാവമുള്ളവളാണ്.

23. ഗോശീല

പൃഥുപീനോന്നതശ്രോണീ
തനുജംഘാ സുഹൃത്പ്രിയാ
സംക്ഷിപ്തപാണിപാദാ ച
ദൃഢാരംഭാ പ്രജാഹിതാ
പിതൃദേവാർച്ചനരതാ
നിത്യശൌചാ ഗുരുപ്രിയാ
സ്ഥിരാ പരിക്ലേശസഹാ
ഗവാം സത്ത്വം സമാശ്രിതാ. 124

തടിച്ചുയർന്ന വലിയ നിതംബം, ചടച്ച കണങ്കാൽ, സുഹൃത്തുക്കളോടു സ്നേഹം, തൂങ്ങിയ കൈകാലുകൾ, പ്രവൃത്തികളിൽ സ്ഥിരത, കുട്ടികളോട് വാത്സല്യം, പിതൃക്കളേയും ദേവന്മാരേയും പൂജിക്കുന്നതിൽ താൽപര്യം, ശുചിത്വം, ഗുരുജനങ്ങളോടു ബഹുമാനം, ചാപല്യമില്ലായ്മ, ക്ലേശസഹനശക്തി, ഇതെല്ലാമുള്ള സ്ത്രീ ഗോശീലയാണ് – പശുവിന്റെ സ്വഭാവമുള്ളവളാണ്.

നാനാശീലാഃ സ്ത്രിയോ ജ്ഞേയാ
സ്വം സ്വം സത്ത്വം സമാശ്രിതാഃ
വിജ്ഞായ ച യഥാസത്ത്വ-
മുപസേവേത താഃ പുനഃ. 125

മുമ്പു വിവരിച്ച വിധത്തിൽ പല സ്വഭാവമുള്ളവരാണ് സ്ത്രീകൾ. സ്വഭാവം മനസ്സിലാക്കീട്ടുവേണം അവരുമായി ഇടപഴകാൻ.

## രതിസുഖം

ഉപചാരോ യഥാസത്ത്വം
സ്ത്രീണാമല്പോഽപി ഹർഷദഃ

മഹാനപ്യന്യഥായുക്തോ
നൈവ തുഷ്ടികരോ ഭവേത്. 126

ശീലംകൊണ്ടു യോജിപ്പുള്ള സ്ത്രീകളുടെ അല്പമായ ഉപഭോഗംപോലും സന്തോഷം നല്കും. യോജിപ്പില്ലാത്തവരുടെ ഉപഭോഗം മഹത്തായിരുന്നാലും സന്തോഷപ്രദമാവുകയില്ല.

യഥാസമ്പ്രാർത്ഥിതാവാപ്ത്യാ
രതിഃ സമുപജായതേ
സ്ത്രീപുംസയോശ്ച രത്യർത്ഥ-
മുപചാരോ വിധീയതേ. 127

താനാഗ്രഹിച്ച സ്ത്രീയെ ലഭിക്കുമ്പോഴാണ് രതി ഉണ്ടാകുന്നത്. സ്ത്രീപുരുഷന്മാർക്ക് രതിക്ക് കാമോപചാരം ആവശ്യമാണ്.

ധർമ്മാർത്ഥം ഹി തപശ്ചര്യാ
സുഖാർത്ഥം ധർമ്മ ഇഷ്യതേ
സുഖസ്യ മൂലം പ്രമദാ-
സ്താസു സംഭോഗ ഇഷ്യതേ. 128

തപസ്സു ചെയ്യുന്നത് ധർമ്മത്തിനുവേണ്ടിയാണ്. ധർമ്മം നേടുന്നത് സുഖത്തിനുവേണ്ടിയും. സുഖത്തിന്റെ അടിസ്ഥാനം സ്ത്രീകളാണ്. അവരോടുകൂടിയുള്ള സംഭോഗം സുഖം നല്കുന്നു.

കാമോപചാരോ ദ്വിവിധോ
നാട്യധർമ്മേ വിധീയതേ
ബാഹ്യാഭ്യന്തരതശ്ചൈവ
നാരീപുരുഷസംശ്രയഃ. 129

നാട്യധർമ്മമനുസരിച്ച് സ്ത്രീപുരുഷന്മാരുടെ കാമോപചാരം രണ്ടുവിധമുണ്ട്. 1. ബാഹ്യം, 2. ആഭ്യന്തരം.

ആഭ്യന്തരഃ പാർത്ഥിവാനാം
സ ച കാര്യസ്തു നാടകേ
ബാഹ്യോ വേശ്യാകൃതശ്ചൈവ
സ തു പ്രകരണേ ഭവേത്. 130

ആഭ്യന്തരമായ കാമോപചാരം രാജാക്കന്മാർക്കു വിധിച്ചിട്ടുള്ളതാണ്. നാടകത്തിൽ വേണ്ടത് അതാണ്. ബാഹ്യമായ കാമോപചാരം വേശ്യമാരെ സംബന്ധിച്ചതാണ്. പ്രകരണത്തിലാണ് അതിന്റെ ഉപയോഗം.

## രാജോപചാരം

തത്ര രാജോപചാരം തു
വ്യാഖ്യാസ്യാമ്യനുവപൂർവ്വശഃ
ഉപചാരവിധിം ചൈവ
കാമതന്ത്രസമുത്ഥിതം. 131

അവയിൽ രാജാക്കന്മാരുടെ കാമോപചാരവും കാമശാസ്ത്രമനുസരിച്ചുള്ള കാമോപചാരവിധിയും ക്രമത്തിൽ വിവരിക്കാം.

## സ്ത്രീകളുടെ പ്രകൃതിഭേദം

ത്രിവിധാ പ്രകൃതിഃ സ്ത്രീണാം
നാനാസത്ത്വസമുദ്ഭവാ
ബാഹ്യാ ചാഭ്യന്തരാ ചൈവ
സ്യാത് ബാഹ്യാഭ്യന്തരാപരാ. 132

പലതരം സ്വഭാവമുള്ള സ്ത്രീകളെ പൊതുവിൽ മൂന്നു പ്രകൃതിക്കാരായി തിരിക്കാം – 1. ബാഹ്യപ്രകൃതി 2. ആഭ്യന്തരപ്രകൃതി 3. ബാഹ്യാഭ്യന്തരപ്രകൃതി.

കുലീനാഭ്യന്തരാ ജ്ഞേയാ
ബാഹ്യാ വേശ്യാംഗനാ സ്മൃതാ
കൃതശൌചാ തു യാ നാരീ
സാ ബാഹ്യാഭ്യന്തരാ സ്മൃതാ. 133

കുലീനയായ സ്ത്രീ ആഭ്യന്തരപ്രകൃതി, വേശ്യാസ്ത്രീ ബാഹ്യപ്രകൃതി, പരിശുദ്ധജീവിതം നയിക്കുന്ന വേശ്യ ബാഹ്യാഭ്യന്തരപ്രകൃതി.

അന്തഃപുരോപചാരേ തു
കലജാ കന്യകാപി വാ
ന ഹി രാജോപചാരേ തു
ബാഹ്യസ്ത്രീഭോഗ ഇഷ്യതേ. 134

രാജാക്കന്മാരുടെ അന്തഃപുരത്തിൽ കാമോപചാരത്തിന് കുലീനയും കന്യകയുമാവാം. രാജാക്കന്മാർക്ക് ബാഹ്യസ്ത്രീകളുടെ (വേശ്യമാരുടെ) ഉപഭോഗം യുക്തമല്ല.)

ആഭ്യന്തരോ ഭവേദ്രാജ്ഞോ
ബാഹ്യോ ബാഹ്യജനസ്യ ച
ദിവ്യവേശാംഗനാഭിശ്ച
രാജ്ഞാം ഭവതി സംഗമഃ. 135

രാജാവിന് ആഭ്യന്തരമായ കാമോപഭോഗമേ പാടുള്ളൂ. ബാഹ്യമായിട്ടുള്ളത് പുറമെയുള്ളവർക്കാണ്. സ്വർഗ്ഗത്തിലെ വേശ്യമാരായ ഉർവ്വശ്യാദികളോടു കൂടെയുള്ള സംഗമം രാജാക്കന്മാർക്ക് വിരുദ്ധമല്ല.

കുലജാകാമിതം യച്ച
തജ്ജ്ഞേയം കന്യകാസ്വപി
യാ ചാപി വേശ്യാ സാപ്യത്ര
യഥൈവ കുലജാ തഥാ. 136

രാജാക്കന്മാർക്ക് കുലീനയെപ്പോലെതന്നെ കന്യകയേയും കാമോപഭോഗത്തിന് കൈക്കൊള്ളാവുന്നതാണ്. കന്യകയായ വേശ്യയേയും കുലീനയെപ്പോലെത്തന്നെ സ്വീകരിക്കാം.

ഇഹ കാമസമുത്പത്തിർ-
നാനാഭാവസമുദ്ഭവാ
സ്ത്രീണാം വാ പുരുഷാണാം വാ
ഉത്തമാധമമദ്ധ്യമാ. 137

സ്ത്രീകൾക്കും പുരുഷന്മാർക്കും പല പ്രകാരത്തിലും കാമമുണ്ടാവാം. അത് ഉത്തമം, അധമം, മദ്ധ്യമം എന്നിങ്ങനെ മൂന്നുവിധത്തിലുണ്ട്.

ശ്രവണാദ്ദർശനാദ്രൂപാ-
ദംഗലീലാവിചേഷ്ടിതൈഃ
മധുരൈഃ സമ്പ്രലാപൈശ്ച
കാമഃ സമുപജായതേ. 138

കേട്ടിട്ടും, കണ്ടിട്ടും സൗന്ദര്യത്താലും ലീലാവിലാസാദിചേഷ്ടകളെക്കൊണ്ടും മധുരസംഭാഷണങ്ങളെക്കൊണ്ടും കാമമുളവാകുന്നു.

രൂപഗുണാദിസമേതം
കലാദിവിജ്ഞാനയൌവനോപേതം
ദൃഷ്ട്വാ പുരുഷവിശേഷം
നാരീ മദനാതുരാ ഭവതി. 139

സൌന്ദര്യം, കലാവിജ്ഞാനം, യൌവനം മുതലായ ഗുണമുള്ള നല്ലൊരു പുരുഷനെക്കണ്ടാൽ സ്ത്രീ കാമപരവശയായിത്തീരുന്നു.

## കാമചേഷ്ടകൾ

തതഃ കാമയമാനാനാം
നൃണാം സ്ത്രീണാമഥാപി ച
കാമഭാവേംഗിതാനീഹ
തജ്ജ്ഞഃ സമുപലക്ഷയേത്. 140

കാമം കടന്നുകൂടിയ പുരുഷന്മാരുടെയും സ്ത്രീകളുടെയും കാമചേഷ്ടകളെ കണ്ട് മനസ്സിലാക്കാൻ അവയുടെ അറിവുള്ളവർക്ക് കഴിയും.

ലളിതാ ചലപക്ഷ്മാ ച
സാസ്രാ മുകുളിതേക്ഷണാ
സ്രസ്തോത്തരപുടാ ചൈവ
കാമ്യാ ദൃഷ്ടിർഭവേദിഹ. 141

ഇമകൾ ഇളകി, കണ്ണീരേന്തി, കണ്ണുകൾ കൂമ്പി, മേൽപ്പോള കിഴിഞ്ഞുകൊണ്ടുള്ള ലളിതദൃഷ്ടി കാമവികാരത്തെ സൂചിപ്പിക്കുന്നു.

ഈഷൽസംരക്തഗണ്ഡസ്തു
സ്വേദബിന്ദുവിചിത്രിതഃ
പ്രസ്പന്ദമാനരോമാഞ്ചോ
മുഖരാഗസ്തു കാമജഃ. 142

കവിളല്പം തുടുത്തും വിയർപ്പുപൊടിഞ്ഞും പുളകമിളകിയുമുള്ള മുഖരാഗം കാമജന്യമാണ്.

കാമ്യേനാംഗവികാരേണ
സകടാക്ഷനിരീക്ഷിതൈഃ
തഥാഭരണസംസ്പർശാത്
കർണ്ണകണ്ഡൂയനാദപി
അംഗുഷ്ഠാഗ്രേണ ലിഖനാത്
സ്തനനാഭിപ്രദർശനാത്

നഖനിസ്തോദനാച്ചൈവ
കേശസംയമനാദപി
വേശ്യാമേവംവിധൈർഭാവൈർ-
ലക്ഷയേന്മദനാതുരാം
കുലജായാസ്തഥാ ചൈവ
പ്രവക്ഷ്യാമീംഗിതാനി തു. 143

കാമസൂചകമായ അംഗവികാരം, കടാക്ഷവീക്ഷണങ്ങൾ, ആഭരണം തൊട്ടു തലോടൽ, ചെവി ചൊറിയൽ, കാലിൻപെരുവിരൽകൊണ്ട് നിലം വരയ്ക്കൽ, സ്തനവും നാഭിയും കാണിക്കൽ, കൈനഖങ്ങൾ തമ്മിലുരസൽ, തലമുടി കെട്ടൽ ഈ വക ചേഷ്ടകൾ വേശ്യക്ക് കാമവികാരം ബാധിച്ചാലുള്ള ലക്ഷണങ്ങളാണ്. കുലീനയുടെ കാമചേഷ്ടകളെ ഇനി വിവരിക്കാം.

പ്രഹസന്തീവ നേത്രാഭ്യാം
പ്രതതം ച നിരീക്ഷതേ
സ്മയതേ സാ നിഗൂഢം ച
വാചഞ്ചാധോമുഖീ വദേത്
സ്മിതോത്തരാ മന്ദവാക്യാ
സ്വേദാകാരനിഗൂഹിനീ
പ്രസ്പന്ദിതാധരാ ചൈവ
ചകിതാ ച കുലാംഗനാ. 144

ചിരിക്കുന്നതുപോലെ കണ്ണുകൾകൊണ്ട് ഇടവിടാതെ നോക്കുന്നു. ഗൂഢമായി പുഞ്ചിരി തൂകുന്നു. കീഴോട്ടുനോക്കി സംസാരിക്കുന്നു. സ്മിതം കൂടിയും വാക്കു കുറഞ്ഞുമിരിക്കും. വിയർപ്പും മുഖഭാവവും മറയ്ക്കാൻ നോക്കും, ചുണ്ടനക്കും, നടുക്കംകൊള്ളും ഇതെല്ലാമാണ് കുലീനയായ സ്ത്രീയുടെ കാമചേഷ്ടകൾ.

ഏവംവിധൈഃ കാമലിംഗൈ-
രപ്രാപ്തസുരതോത്സവാ
ദശാവസ്ഥാഗതം കാമം
നാനാഭാവൈഃ പ്രകാശയേത്. 145

ഈ വിധം കാമലക്ഷണങ്ങളോടുകൂടിയ, സുരതസുഖമനുഭവിക്കാത്ത സ്ത്രീ പത്തുഘട്ടമുള്ള കാമാവസ്ഥകളെ പല ഭാവങ്ങളിലൂടെ പ്രദർശിപ്പിക്കുന്നു.

പ്രഥമേ ത്വഭിലാഷഃ സ്യാത്
ദ്വിതീയേ ചിന്തനം ഭവേത്
അനുസ്മൃതിസ്തൃതീയേ തു
ചതുർത്ഥേ ഗുണകീർത്തനം
ഉദ്വേഗഃ പഞ്ചമേ പ്രോക്തോ
വിലാപഃ ഷഷ്ഠ ഉച്യതേ
ഉന്മാദഃ സപ്തമേ ജ്ഞേയോ
ഭവേദ്വ്യാധിസ്തഥാഷ്ടമേ
നവമേ ജഡതാ ചൈവ
ദശമേ മരണം ഭവേത്

സ്ത്രീപുംസയോരേഷ വിധിർ-
ലക്ഷണം ച നിബോധത. 146

1. അഭിലാഷം, 2. ചിന്തനം, 3. അനുസ്മൃതി, 4. ഗുണകീർത്തനം, 5. ഉദ്വേഗം, 6. വിലാപം, 7. ഉന്മാദം, 8. വ്യാധി, 9. ജഡത, 10. മരണം ഇവയാണ് സ്ത്രീക്കും പുരുഷനുമുള്ള കാമാവസ്ഥകളുടെ പത്തു ഘട്ടങ്ങൾ. ലക്ഷണവും മനസ്സിലാക്കുക.

1. അഭിലാഷം

വ്യവസായഃ സമാരബ്ധഃ
സങ്കല്പേച്ഛാസമുദ്ഭവഃ
സമാഗമോപായകൃതഃ
സോഭിലാഷഃ പ്രകീർത്തിതഃ. 147

അറിവിൽപ്പെട്ട ഉടനെ സങ്കല്പവും ഇച്ഛയും വർദ്ധിച്ച് സമാഗമത്തിനുള്ള വഴി നോക്കുന്നത് അഭിലാഷം.

നിര്യാതി വിശതി ച മുഹുഃ
കരോതി ചാകാരമേവ മദനസ്യ
തിഷ്ഠതി ച ദർശനപഥേ
പ്രഥമസ്ഥാനേ സ്ഥിതാ കാമേ. 148

ഒന്നാമത്തെ കാമാവസ്ഥയിൽ നില്ക്കുന്ന നായിക, പുറത്തേയ്ക്കു വരിക, വീണ്ടും അകത്തേയ്ക്കു പോവുക. കാമചേഷ്ടകൾ കാണിക്കുക, പ്രിയന്നു കാണാൻ പറ്റുന്ന ദിക്കിൽ നില്ക്കുക ഇതെല്ലാം ചെയ്യുന്നു.

2. ചിന്തനം

കേനോപായേന സമ്പ്രാപ്തിഃ
കഥം വാസൗ ഭവേന്മമ
ദൂതീനിവേദിതൈർഭാവൈ-
രിതി ചിന്താം വിനിർദ്ദിശേത്. 149

പ്രിയൻ വരാനെന്താണുപായം ? ദൂതി എന്റെ അവസ്ഥകൾ ചെന്നു പറഞ്ഞാൽ അദ്ദേഹം എന്റെ ആകുമോ ? എന്നും മറ്റുമുള്ള വിചാരമാണ് ചിന്ത.

ആകേകരാർദ്ധവിപ്രേ-
ക്ഷിതാനി വലയരശനാപരാമർശഃ
നീവീനാഭ്യോഃ സന്ദർ-
ശനം ച കാര്യം ദ്വിതീയേ തു. 150

പകുതിയടഞ്ഞ കൺകൊണ്ടു നോക്കുക, വളയിന്മേലും അരഞ്ഞാണിന്മേലും തിരുപ്പിടിക്കുക, മടിക്കുത്തും നാഭിയും കാണിക്കുക, ഇതൊക്കെ ചെയ്യുന്നു, രണ്ടാമത്തെ കാമാവസ്ഥയിൽ.

3. അനുസ്മൃതി

മുഹുർമുഹുർന്നിശ്വസിതൈർ-
മനോരഥവിചിന്തനൈഃ
പ്രദ്വേഷസ്ത്വന്യകാര്യാണാ-
മനുസ്മൃതിരുദാഹൃതാ. 151

ഇടയ്ക്കിടയ്ക്ക് നെടുവീർപ്പിടുക, അഭീഷ്ടസിദ്ധിയെക്കുറിച്ചു മനോരാജ്യം കാണുക, മറ്റു കാര്യങ്ങളെയെല്ലാം വെറുക്കുക, ഇതാണനുസ്മൃതി.

നൈവാസനേ ന ശയനേ
ധൃതിമുപലഭതേ സ്വകർമ്മണി വിഹസ്താ
തച്ചിന്തോപഗതത്വാ-
ത്തൃതീയമേവം പ്രയുഞ്ജീത. 152

പ്രിയനെക്കുറിച്ചുള്ള ചിന്തമൂലം ഇരുന്നാലും സുഖമില്ല, കിടന്നാലും സുഖമില്ല, തന്റെ ജോലി ചെയ്യുവാൻ സാധിക്കുന്നില്ല എന്നിപ്രകാരമാണ് മൂന്നാമത്തെ കാമാവസ്ഥ കാണിക്കേണ്ടത്.

4. ഗുണകീർത്തനം

അംഗപ്രത്യംഗലീലാഭിർ-
വാക്ചേഷ്ടാഹസിതേക്ഷണൈഃ
നാസ്തന്യഃ സദൃശസ്തേനേ-
ത്യേതത് സ്യാത് ഗുണകീർത്തനം. 153

അംഗപ്രത്യംഗങ്ങളുടെ ചലനം, വാക്ക്, പ്രവൃത്തി, ചിരി, നോട്ടം എന്നിവയിൽ തന്റെ പ്രിയനോടു തുല്യനായി മറ്റാരുമില്ലെന്നു പറയുന്നതു ഗുണകീർത്തനം.

ഗുണകീർത്തനോല്ലസനകൈ-
രശ്രുസ്വേദാപമാർജ്ജനൈശ്ചാപി
ദൂത്യവിരഹവിസ്രംഭൈ-
രഭിനയയോഗശ്ചതുർത്ഥേ തു. 154

ഗുണകീർത്തനം, രോമാഞ്ചം, കണ്ണീരും വിയർപ്പും തുടയ്ക്കൽ, ദൂതിയോട് പിരിയാതിരിക്കൽ, വിശ്വാസം ഇതെല്ലാമാണ് നാലാമവസ്ഥയിലെ അഭിനയം.

5. ഉദ്വേഗം

ആസനേ ശയേന വാപി
ന തുഷ്യതി ന തിഷ്ഠതി
നിത്യമേവോത്സുകാ യസ്മാ-
ദുദ്വേഗസ്ഥാനമേവ തത്. 155

ഇരുന്നാലും കിടന്നാലും സന്തോഷം തോന്നാതെ, ഇരിക്കപ്പൊറുതിയും കിടക്കപ്പൊറുതിയുമില്ലാതെ, എപ്പോഴും ഉൽകണ്ഠ പൂണ്ടിരിക്കുക എന്നതാണ് ഉദ്വേഗാവസ്ഥയുടെ സ്വഭാവം.

ചിന്താനിശ്വാസഖേദേന
ഹൃദ്ദാഹാഭിനയേന് ച
തദേവ കുര്യാദത്യന്ത-
മുദ്വേഗാഭിനയേ ബുധഃ. 156

ചിന്ത, നെടുവീർപ്പ്, ക്ഷീണം, നെഞ്ചിന് ചുട്ടുനീറ്റം ഇവ വീണ്ടും വീണ്ടും ഉദ്വേഗാഭിനയത്തിൽ കാണിക്കണം.

6. വിലാപം

ഇഹ സ്ഥിത ഇഹാസീന
ഇഹ ചോപഗതോ മയാ

ഇതി തൈസ്തൈർവിലപിതൈർ-
വിലാപം സമ്പ്രയോജയേത്. 157

പ്രിയൻ ഇവിടെയാണ് നിന്നിരുന്നത്, ഇവിടെയാണിരുന്നിരുന്നത്, ഇവിടെയാണ് ഞാനദ്ദേഹത്തെ സമീപിച്ചത് എന്നും മറ്റും പറഞ്ഞു വിലപിക്കുന്നത് വിലാപം.

ഉദ്വിഗ്നാത്യർത്ഥമൌത്സുക്യാ-
ധൃത്യാ ച വിലാപിനീ
തതസ്തതശ്ച ഭ്രമതി
വിലാപസ്ഥാനമാശ്രിതാ. 158

ദുസ്സഹമായ മനോവ്യഥയാലും ഉൽക്കണ്ഠയാലും അസന്തോഷത്തിലും വിലപിച്ചുകൊണ്ട് അങ്ങിങ്ങലഞ്ഞു നടക്കുകയാണ് വിലാപാവസ്ഥയിൽ ചെയ്യുന്നത്.

7. ഉന്മാദം

തത്സംശ്രിതാം കഥാം യുങ്ക്തേ
സർവ്വാവസ്ഥാഗതാപി ഹി
പുംസഃ പ്രദ്വേഷ്ടി ചാപ്യന്യാൻ
യത്രോന്മാദഃ സ ഉച്യതേ. 159

ഏതു സന്ദർഭത്തിലും പ്രിയന്റെ കഥ ചോദിക്കുകയും മറ്റു പുരുഷന്മാരെ വെറുക്കുകയും ചെയ്യുന്ന അവസ്ഥയാണ് ഉന്മാദം.

തിഷ്ഠത്യനിമിഷദൃഷ്ടിർ-
ദീർഘം നിശ്വസിതി ഗച്ഛതി ധ്യാനം
രോദിതി വിഹാരകാലേ
നാട്യമിദം സ്യാത് തഥോന്മാദേ. 160

ഇമയാട്ടാതെ നോക്കിനില്ക്കുക, നെടുവീർപ്പിടുക, ചിന്തയിൽ മുഴുകുക, ക്രീഡിക്കേണ്ട സമയത്ത് കരയുക എന്നിപ്രകാരം ഉന്മാദം അഭിനയിക്കണം.

8. വ്യാധി

സാമദാനാർത്ഥസംഭോഗൈഃ
കാമ്യൈഃ സമ്പ്രേഷണൈരപി
സർവ്വൈർന്നിരാകൃതൈഃ പശ്ചാ-
ദ്വ്യാധിഃ സമുപജായതേ. 161

നല്ല വാക്കു പറഞ്ഞിട്ടും ഇഷ്ടമുള്ളതു കൊടുത്തിട്ടും വീശിക്കൊടുത്തിട്ടും ചന്ദനമരച്ചിടുക മുതലായ ശീതോപചാരം ചെയ്തിട്ടും ഫലമൊന്നുമുണ്ടാവാതെ വരുന്ന കാമാവസ്ഥയാണു വ്യാധി.

മുഹ്യതി ഹൃദയം ക്വാപി
പ്രയാതി ശിരസശ്ച വേദനാ തീവ്രാ
ന ധൃതിം ചാപ്യുപലഭതേ
ഹൃഷ്ടമമേവം പ്രയുഞ്ജീത. 162

മോഹാലസ്യപ്പെടുക, ഹൃദയം എവിടെയോ പോകുന്നതായി തോന്നുക, കഠിനമായ തലവേദന, ധൈര്യം കിട്ടാതിരിക്കുക ഇങ്ങനെയൊക്കെയാണ് എട്ടാമത്തെ അവസ്ഥയായ വ്യാധിയുടെ അഭിനയം.

9. ജഡത

പൃഷ്ടാ ന കിംചിത് പ്രബ്രൂതേ
ന ശൃണോതി ന പശ്യതി
ഹാ കഷ്ടവാക്യാ തൂഷ്ണീകാ
ജഡതായാം ഗതസ്മൃതിഃ. 163

ചോദിച്ചാൽ ഒന്നും പറയില്ല,കേൾക്കുകയില്ല, കാണുകയില്ല. 'അയ്യോ കഷ്ടം' എന്നു പറയും, അല്ലെങ്കിൽ മിണ്ടാതിരിക്കും, ഓർമ്മ കെടും. ഇങ്ങനെയുള്ള അവസ്ഥ യാണ് ജഡത.

അകാണ്ഡേ ദത്തഹുങ്കാരാ
തഥാ പ്രശിഥിലാംഗികാ
ശ്വാസഗ്രസ്താനനാ ചൈവ
ജഡതാഭിനയേ ഭവേത്. 164

അകാരണമായി ഹൂങ്കാരം ചെയ്യുക, അവയവങ്ങൾ തളർത്തിയിടുക, വായിലൂടെ നെടുവീർപ്പിടുക, ഇതൊക്കെയാണ് ജഡതാഭിനയത്തിൽ വേണ്ടത്.

10. മരണം

സർവ്വൈഃ കൃതൈഃ പ്രതീകാരൈ-
ര്യദി നാസ്തി സമാഗമഃ
കാമാഗ്നിനാ പ്രതീപ്തായാ
ജായതേ മരണം തതഃ. 165

എന്തെല്ലാം വഴി നോക്കിയിട്ടും പ്രിയസമാഗമമുണ്ടാവുന്നില്ലെന്നു വരുമ്പോൾ കാമാഗ്നിയിൽ ദഹിച്ചു മരണം സംഭവിക്കുന്നു.

ഏവം സ്ഥാനാനി കാര്യാണി
കാമതന്ത്രം സമീക്ഷ്യ തു
അപ്രാപ്തൌ യാനി കാമസ്യ
വർജ്ജയിത്വാ തു നൈധനം. 166

ഇപ്രകാരം കാമസിദ്ധി വരാതിരിക്കുമ്പോൾ കാമതന്ത്രമനുസരിച്ചു മേൽക്കാണിച്ച അവസ്ഥകളെല്ലാം കാണിക്കണം. അവസാനത്തെ മരണം മാത്രം കാണിക്കരുത്.

വിവിധൈഃ പുരുഷോപ്യേവം
വിപ്രലംഭസമുദ്ഭവൈഃ
ഭാവൈരേതാനി കാമസ്യ
നാനാരൂപാണി യോജയേത്. 167

ഇപ്രകാരം പുരുഷനും വിപ്രലംഭശൃംഗാരത്തിലുണ്ടാവുന്ന പലതരം ഭാവങ്ങളോടു കൂടി മേൽക്കാണിച്ച കാമാവസ്ഥകൾ പ്രയോഗിക്കണം.

ഏവം കാമയമാനാനാം
സ്ത്രീണാം നൃണാമഥാപി വാ
സാമാന്യഗുണയോഗേന
യുഞ്ജീതാഭിനയം ബുധഃ. 168

ഇപ്രകാരം കാമാർത്തകളായ സ്ത്രീകളുടെയും പുരുഷന്മാരുടെയും അഭിനയം സാമാന്യരീതിയിൽ പ്രയോഗിക്കേണ്ടതാണ്.

ചിന്താനിശ്വാസഖേദേന
ദേഹസ്യായാസനേന ച
തഥാനുഗമനാച്ചാപി
തഥൈവാദ്ധ്വനിരീക്ഷണാത്
ആകാശവീക്ഷണാച്ചാപി
തഥാ ദീനപ്രഭാഷണാത്
സ്പർശനാന്മോടനാച്ചാപി
തഥാ ചോപാശ്രയാശ്രയാത്
ഏഭിർന്നാനാശ്രയോത്പന്നൈർ-
വിപ്രലംഭസമുത്ഭവൈഃ
കാമസ്ഥാനാനി സർവ്വാണി
ഭൂയിഷ്ഠം സമ്പ്രയോജയേത്. 169

ചിന്തിച്ചും നെടുവീർപ്പിട്ടും ക്ഷീണിച്ചും ദേഹത്തെ ക്ലേശിപ്പിച്ചും പിന്നാലെ നടന്നും പോകുന്ന വഴി നോക്കിനിന്നും മേൽപ്പോട്ട് നോക്കിയും സങ്കടപ്പെട്ട് ഓരോന്നു പറഞ്ഞും, ദേഹം തലോടിയും, കയ്യും കാലും കുടഞ്ഞു പൊട്ടിച്ചും ചാരിയിരുന്നും മറ്റുമായി വിപ്രലംഭത്തിലുണ്ടാവുന്ന പല ചേഷ്ടകളിലൂടെ കാമാവസ്ഥകളെല്ലാം ആവുന്നത്ര പ്രയോഗിക്കണം.

സ്രജോ ഭൂഷണഗന്ധാംശ്ച
ഗൃഹാണ്യുപവനാനി ച
കാമാഗ്നിനാ ദഹ്യമാനഃ
ശീതളാനി നിഷേവതേ. 170

കാമാഗ്നിയിൽ ദഹിക്കുന്നവൻ തണുപ്പുള്ള പൂമാലകളേയും ആഭരണങ്ങളേയും ഗന്ധദ്രവ്യങ്ങളേയും ഗൃഹങ്ങളേയും ഉദ്യാനങ്ങളേയും ആശ്വാസത്തിനായുപയോഗപ്പെടുത്തുന്നു.

## ദൂതീപ്രേഷണം

പ്രദഹ്യമാനഃ കാമാർത്തോ
ബഹുസ്ഥാനസമർദ്ദിതഃ
പ്രേഷയേത് കാമതോ ദൂതീ-
മാത്മാവസ്ഥാപ്രദർശനീം. 171

ചുട്ടുനീറുന്ന കാമാർത്തൻ പല കാമാവസ്ഥകളും അനുഭവിച്ചു വിഷമിക്കുമ്പോൾ തന്റെ അവസ്ഥ അറിയിക്കുന്നതിനായി കാമദൂതിയെ പറഞ്ഞയക്കണം.

സന്ദേശം ചൈവ ദൂത്യാസ്തു
പ്രദദ്യാന്മദനാശ്രയം
തസ്യേയം സമവസ്ഥേതി
കഥയേദ്വിനയേന സാ. 172

കാമസന്ദേശവും ദൂതിവശം കൊടുത്തയയ്ക്കണം. അദ്ദേഹത്തിന്റെ അവസ്ഥ ഇന്നതാണെന്നു ദൂതി വിനയത്തോടുകൂടി പറയുകയും വേണം.

അഥാവേദിതഭാവാർത്ഥോ
രത്യുപായം വിചിന്തയേത്

അയം വിധിർവിധാനജ്ഞൈഃ
കാര്യഃ പ്രച്ഛന്നകാമിതേ. 173

തന്റെ അനുരാഗം അറിയിച്ചതിന്നുശേഷം രമിക്കുവാനുള്ള ഉപായം ചിന്തിക്കണം. ഇതാണ് രഹസ്യമായി കാമം സാധിക്കുന്നതിനുള്ള ക്രമം.

## രാജാക്കന്മാർ ചെയ്യുന്ന നായികോപചാരം

വിധിം രാജോപചാരസ്യ
പുനർവക്ഷ്യാമി തത്ത്വതഃ
ആഭ്യന്തരഗതം സമ്യക്
കാമമന്ത്രസമുത്ഥിതം. 174

ഇനി രാജാക്കന്മാർ അന്തഃപുരത്തിൽ കാമശാസ്ത്രമനുസരിച്ച് അനുഷ്ഠിക്കുന്ന ഉപചാരത്തിന്റെ സ്വഭാവം വിവരിക്കാം.

സുഖദുഃഖകൃതാൻ ഭാവാൻ
നാനാശീലസമുത്ഥിതാൻ
യാൻ യാൻ പ്രകുരുതേ രാജാ
താംസ്താൻ ലോകോനുവർത്തതേ. 175

പല സ്വഭാവങ്ങളുടെ അടിസ്ഥാനത്തിൽ സുഖത്തിലും ദുഃഖത്തിലും രാജാവ് എന്തെല്ലാം പ്രവൃത്തികളാണോ ചെയ്യുന്നത് അതൊക്കെത്തന്നെയാണ് ലോകവും അനുവർത്തിക്കുക.

ന ദുർല്ലഭാഃ പാർത്ഥിവാനാം
സ്ത്ര്യർത്ഥമാജ്ഞാകൃതാ ഗുണാഃ
ദാക്ഷിണ്യാത്തു സമുൽഭൂതഃ
കാമോ രതികരോ ഭവേത്. 176

സ്ത്രീകളുടെ കാര്യത്തിൽ രാജാക്കന്മാർക്ക് ആജ്ഞകൊണ്ട് നേടാൻ സാധിക്കാത്ത അഭീഷ്ടകാര്യങ്ങളൊന്നുമില്ല. എന്നാൽ മര്യാദയോടുകൂടി അനുഭവപ്പെടുന്ന കാമമേ സുഖം ഉളവാക്കുകയുള്ളൂ.

ബഹുമാനേന ദേവീനാം
വല്ലഭാനാം ഭയേന ച
പ്രച്ഛന്നകാമിതം രാജ്ഞാ
കാര്യം പരിജനം പ്രതി. 177

പട്ടമഹിഷിയെക്കുറിച്ചുള്ള ബഹുമാനംകൊണ്ടും മറ്റു പ്രിയതമകളെക്കുറിച്ചുള്ള ഭയംകൊണ്ടും രാജാവിനു പരിജനത്തിന്റെ പേരിലുള്ള കാമം ഗൂഢമായി വേണം സാധിക്കാൻ.

യദ്യപ്യസ്തി നരേന്ദ്രാണാം
കാമതന്ത്രമനേകധാ
പ്രച്ഛന്നകാമിതം യത്തു
തദ്വൈ രതികരം ഭവേത്. 178

രാജാക്കന്മാർക്ക് കാമോപസേവനം പല വിധത്തിലുമുണ്ടെങ്കിലും ഗൂഢമായ കാമം ഉണ്ടല്ലോ അതാണ് കൂടുതൽ സുഖകരമായിട്ടുള്ളത്.

യദ്വാമാഭിനിവേശിത്വം
യതശ്ച വിനിവാര്യതേ
ദുർലഭത്വം ച യന്നാര്യാഃ
സാ കാമസ്യ പരാ ഗതിഃ. 179

പ്രതികൂലയായ നായികയിൽ ആവേശംകൊള്ളുക, നിരോധനമുള്ള ദിക്കിൽ പ്രവർത്തിക്കുക, ദുർല്ലഭയായ സ്ത്രീയെ കാമിക്കുക, ഇതൊക്കെയാണ് കാമത്തിന്റെ ഉയർന്ന നില.

രാജ്ഞാമന്തഃപുരജനേ
ദിവാസംഭോഗ ഇഷ്യതേ
വാസോപചോരോ യശ്ചൈഷാം
സ രാത്രൌ പരികീർത്തിതഃ. 180

രാജാക്കന്മാർ പകലേ അന്തഃപുരസ്ത്രീകളുമായി വിനോദിക്കുന്നു. രാത്രിയിൽ വാസഗൃഹത്തിൽച്ചെന്നു കാമോപചാരം നടത്തുന്നു.

പരിപാട്യാം ഫലാർത്ഥേ വാ
നവേ പ്രസവ ഏവ വാ
ദുഃഖേ ചൈവ പ്രമോദേ ച
ഷഡേതേ വാസകാഃ സ്മൃതാഃ. 181

നായികോപചാരത്തിന് നിശ്ചിതങ്ങളായ ദിവസങ്ങൾ ആറാണ്. 1. ഊഴപ്രകാരം വന്നുചേരുന്ന ദിവസം. 2. ഋതുസ്നാനം കഴിഞ്ഞ് പുത്രോൽപാദനത്തിന് ഉചിതമായ ദിവസം. 3. വിവാഹം കഴിഞ്ഞ് പ്രഥമദിവസം. 4. പ്രസവിച്ച ദിവസം. 5. ദുഃഖം ബാധിച്ച ദിവസം, 6. സന്തോഷം വന്നുചേർന്ന ദിവസം.

ഉചിതേ വാസകേ സ്തീണാ-
മൃതുകാലേപി വാ നൃപൈഃ
ദ്വേഷ്യാണാമഥവേഷ്ടാനാം
കാര്യം ചൈവോപസർപ്പണം. 182

ഉചിതമായ വാസകത്തിൽ, വിശേഷിച്ചും ഋതുകാലത്തിൽ, രാജാക്കന്മാർ സ്ത്രീകളെ, അവരിഷ്ടപ്പെട്ടവരായിരിക്കട്ടെ, അല്ലാതിരിക്കട്ടെ, ഉപചരിച്ചുകൊള്ളണം.

തത്ര വാസകസജ്ജാ ച
വിരഹോത്ക്കണ്ഠിതാപി വാ
സ്വാധീനഭർത്തൃകാ ചാപി
കലഹാന്തരിതാപി വാ
ഖണ്ഡിതാ വിപ്രലബ്ധാ വാ
തഥാ പ്രോഷിതഭർത്തൃകാ
തഥാഭിസാരികാ ചൈവ
ജ്ഞേയാസ്ത്വഷ്ടൌ തു നായികാഃ. 183

ശൃംഗാരനായികമാർ എട്ടുവിധത്തിലാണ്. 1. വാസകസജ്ജ. 2. വിരഹോത്കണ്ഠിത, 8. സ്വാധീനഭർത്തൃക, 4. കലഹാന്തരിത, 5. ഖണ്ഡിത, 6. വിപ്രലബ്ധ, 7. പ്രോഷിതഭർത്തൃക, 8. അഭിസാരിക.

1. വാസകസജ്ജ

ഉചിതേ വാസകേ യാ തു
രതിസംഭോഗലാലസാ
മണ്ഡനം കുരുതേ ഹൃഷ്ടാ
സാ വൈ വാസകസജ്ജിതാ. 184

ഉചിതമായ നായകാഗമനദിവസത്തിൽ ആരാണോ രതിസംഭോഗത്തിൽ അത്യാസക്തിയോടുകൂടി സ്വഗൃഹത്തിൽ അണിഞ്ഞൊരുങ്ങിയിരിക്കുന്നത് ആ നായികയാണ് വാസകസജ്ജ.

2. വിരഹോത്കണ്ഠിത

അനേകകാര്യവ്യാസംഗാ-
ദ്യസ്യാ നാഗച്ഛതി പ്രിയഃ
തദനാഗമദുഃഖാർത്താ
വിരഹോത്കണ്ഠിതാ സ്മൃതാ. 185

പലകാര്യങ്ങളിൽ മുഴുകി പ്രിയൻ വരാതിരിക്കുന്നതു നിമിത്തം ദുഃഖിച്ചുകഴിയുന്ന നായികയാണ് വിരഹോത്കണ്ഠിത.

3. സ്വാധീനഭർത്തൃക.

സുരതാതിരസൈർബ്ബദ്ധോ
യസ്യാഃ പാർശ്വേ തു നായകഃ
സാമോദഗുണസംപ്രാപ്താ
ഭവേത് സാധീനഭർത്തൃകാ. 186

കാമകേളികളിലുള്ള രസത്താൽ ആകൃഷ്ടനായി നായകൻ തന്റെ കൂടെത്തന്നെ പാർക്കുന്നതുകൊണ്ടു പരമാനന്ദംപൂണ്ട നായികയാണ് സ്വാധീനഭർത്തൃക.

4. കലഹാന്തരിത

ഈർഷ്യാകലഹനിഷ്ക്രാന്തോ
യസ്യാ നാഗച്ഛതി പ്രിയഃ
അമർഷവശസമ്പ്രാപ്താ
കലഹാന്തരിതാ ഭവേത്. 187

ഈർഷ്യാകലഹം നിമിത്തം കടന്നുപോയ പ്രിയൻ വരാത്തതിൽ അമർഷം പൂണ്ടിരിക്കുന്ന നായികയാണ് കലഹാന്തരിത.

5. ഖണ്ഡിത

വ്യാസംഗാദുചിതേ യസ്യാ
വാസകേ നാഗതഃ പ്രിയഃ
തദനാഗമദുഃഖാർത്താ
ഖണ്ഡിതാ സാ പ്രകീർത്തിതാ. 188

അന്യസ്ത്രീയിലുള്ള ആസക്തിമൂലം ഉചിതമായ വാസകത്തിൽ പ്രിയൻ വരാതെ ദുഃഖിച്ചിരിക്കുന്ന നായികയാണ് ഖണ്ഡിത.

6. വിപ്രലബ്ധാ

യസ്യാ ദൂതീം പ്രിയഃ പ്രേഷ്യ
ദത്വാ സങ്കേതമേവ വാ

നാഗതഃ കാരണേനേഹ
വിപ്രലബ്ധാ തു സാ ഭവേത്. 189

പ്രിയൻ ദൂതിയെ അയച്ചിട്ടും സങ്കേതസ്ഥാനം നിശ്ചയിച്ചിട്ടും എന്തോ കാരണത്താൽ വരാതെ വഞ്ചിതയായിത്തീർന്ന നായികയാണു വിപ്രലബ്ധ.

7. പ്രോഷിതഭർത്തൃക.

നാനാകാര്യാണി സന്ധായ
യസ്യാ വൈ പ്രോഷിതഃ പ്രിയഃ
സാ രൂഢാളകകേശാന്താ
ഭവേത് പ്രോഷിതഭർത്തൃകാ. 190

പല കാര്യങ്ങളും ഉദ്ദേശിച്ചു പ്രിയൻ ദേശാന്തരം പോവുകയാൽ കുറുനിരയും തലമുടിയും നീണ്ടു തൂങ്ങിക്കിടക്കുന്ന നായികയാണു പ്രോഷിതഭർത്തൃക.

8. അഭിസാരിക

ഹിത്വാ ലജ്ജാം തു യാ ശ്ലിഷ്ടാ
മദേന മദനേന ച
അഭിസാരയതേ കാന്തം
സാ ഭവേദഭിസാരികാ. 191

മദവും മദനനും ബാധിച്ചു നാണം കൈവിട്ടു കാന്തനെ തേടിപ്പോകുന്ന നായിക അഭിസാരിക.

ആസ്വവസ്ഥാസു വിജ്ഞേയാ
നായികാ നാടകാശ്രയാ
ഏതാസാം ചൈവ വക്ഷ്യാമി
കാമമന്ത്രമനേകധാ. 192

നാടകത്തിലെ നായികയ്ക്ക് ഈ അവസ്ഥകളെല്ലാം വരാം. ആ അവസ്ഥകളിൽ പലവിധത്തിൽ വരുന്ന കാമതന്ത്രം ഇനി വിവരിക്കാം.

## കാമതന്ത്രങ്ങൾ

ചിന്താനിശ്വാസഖേദേന
ഹൃദ്ദാഹാഭിനയേന ച
സഖീഭിഃ സഹ സല്ലാപൈ-
രാത്മാവസ്ഥാവലോകനൈഃ
ഗ്ലാനിദൈന്യാശ്രുപാതൈശ്ച
രോഷസ്യാഗമനേന ച
നിർഭൂഷണമൃജാത്വേന
ദുഃഖേന രുദിതേന ച
ഖണ്ഡിതാ വിപ്രലംബ്ധാ വാ
കലഹാന്തരിതാപി വാ
തഥാ പ്രോഷിതകാന്താ ച
ഭാവാനേതാൻ പ്രയോജയേത്. 193

ചിന്ത, നെടുവീർപ്പ്, ക്ഷീണം, മനസ്സിനു നീറ്റം, സഖികളുമായി സംഭാഷണം, തന്റെ അവസ്ഥയെക്കുറിച്ചുള്ള നോട്ടം, വാട്ടം, സങ്കടം, കണ്ണീർ വാർക്കൽ, അരിശം കൊള്ളൽ, തേയ്ക്കാതെയും കുളിക്കാതെയും അലങ്കാരങ്ങളണിയാതെയും ഇരിക്കൽ, ദുഃഖം, കരച്ചിൽ എന്നിവയിലൂടെ ഖണ്ഡിതയും വിപ്രലബ്ധയും കലഹാന്തരിതയും പ്രോഷിതഭർത്തൃകയും തങ്ങളുടെ ഭാവങ്ങളെ പ്രദർശിപ്പിക്കേണ്ടതാണ്.

വിചിത്രോജ്ജ്വലവേഷാ ച
പ്രമോദോദ്യോതിതാനനാ
ഉദീർണ്ണശോഭാതിശയാ
കാര്യാ സ്വാധീനഭർത്തൃകാ. 194

വിചിത്രവും, ഉജ്ജ്വലവുമായ വേഷം ധരിച്ചു സന്തോഷത്താൽ തെളിഞ്ഞ മുഖവുമായി കാന്തി ചിന്തുന്നവിധത്തിൽ സ്വാധീനഭർത്തൃകയെ ആവിഷ്കരിക്കേണ്ടതാണ്.

വേശ്യായാഃ കുലജായാശ്ച
പ്രേഷ്യായാശ്ച പ്രയോക്തൃഭിഃ
ഏഭിർഭാവവിശേഷൈസ്തു
കർത്തവ്യമഭിസാരണം. 195

വേശ്യയും കുലീനയും ഭൃത്യയും അഭിസാരികയാകുമ്പോൾ അവരുടെ അഭിസരിയ്ക്കൽ താഴെ പറയുംപ്രകാരം വേണ്ടതാണ്.

സമദാ മൃദുചേഷ്ടാ ച
തഥാ പരിജനാവൃതാ
നാനാഭരണചിത്രാംഗീ
ഗച്ഛേദ്വേശ്യാംഗനാ ശനൈഃ. 196

മദംപൂണ്ടും മാർദ്ദവത്തോടെ പെരുമാറിയും പരിജനങ്ങളോടുകൂടെ വിചിത്രങ്ങളായ ആഭരണങ്ങളണിഞ്ഞു മെല്ലെ നടന്നുപോകണം വേശ്യാസ്ത്രീ.

സംലീനാ സ്വേഷു ഗാത്രേഷു
ത്രസ്താ വിനമിതാനനാ
അവഗുണ്ഠനസംവീതാ
ഗച്ഛേത്തു കുലജാംഗനാ. 197

അടങ്ങി ഒതുക്കി തല താഴ്ത്തി മൂടുപടംകൊണ്ടു മൂടി പേടിപൂണ്ടു നടന്നുപോകണം, കുലീനയായ സ്ത്രീ.

മദസ്ഖലിതസംലാപാ
വിഭ്രമോത്ഫുല്ലലോചനാ
ആവിദ്ധഗതിസഞ്ചാരാ
ഗച്ഛേത് പ്രേഷ്യാ സമുദ്ധതം. 198

മദത്താൽ വാക്കിനിടർച്ച പൂണ്ട്, വിലാസംകൊണ്ടു വിടർന്ന കണ്ണുകളുമായി, തള്ളിച്ചയോടെ തുള്ളിച്ചാടി നടന്നുപോകണം ഭൃത്യയായ സ്ത്രീ.

ഗത്വാ സാ ചേദ്യദാ തത്ര
പശ്യേത് സുപ്തം പ്രിയം തദാ
അനേന തൂപചാരേണ
തസ്യ കുര്യാത് പ്രബോധനം. 199

അഭിസാരിക ചെല്ലുമ്പോൾ പ്രിയനുറങ്ങിയതായി കാണുന്നപക്ഷം താഴെ പ്പറയുന്ന ഉപചാരംകൊണ്ട് ആ പ്രിയനെ ഉണർത്തണം.

അലങ്കാരേണ കുലജാ
വേശ്യാ ഗന്ധൈസ്തു ശീതളൈഃ
പ്രേഷ്യാ തു വസ്ത്രവ്യജനൈർ-
ബോധയേച്ഛയിതം പ്രിയം. 200

കുലീന അലങ്കാരങ്ങളുടെ കിലുക്കം കേൾപ്പിച്ചും വേശ്യ കുളിർത്ത ഗന്ധദ്രവ്യ ങ്ങൾ മണപ്പിച്ചും ഭൃത്യ വസ്ത്രംകൊണ്ടു വീശിയും പ്രിയനെ ഉണർത്തണം.

കുലാംഗനാനാമേവായം
നോക്തഃ കാമാശ്രയോ വിധിഃ
സർവ്വാവസ്ഥാനുഭാവ്യം തു
യസ്മാത് ഭവതി നാടകം. 201

ഇവിടെപ്പറഞ്ഞ കാമോപചാരവിധി കുലസ്ത്രീകൾക്കു മാത്രമുള്ളതല്ല. നാടകം എല്ലാ അവസ്ഥകളുടെയും അനുഭവം ഉണ്ടാക്കിത്തീർക്കേണ്ടതാണല്ലോ.

നവകാമപ്രവൃത്തായാഃ
ക്രുദ്ധായാ വാ സമാഗമേ
സാപദേശൈരുപായൈസ്തു
വാസകം സമ്പ്രയോജയേത്. 202

പുതുതായി കാമവ്യാപാരത്തിൽ ഏർപ്പെടുന്ന നായികയുടെയോ, കോപിച്ച നായികയുടെയോ സമാഗമത്തിന് കപടോപായങ്ങളെക്കൊണ്ടു വാസകം (സങ്കേതം) കല്പിക്കേണ്ടതാണ്.

നാനാലങ്കാരവസ്ത്രാണി
ഗന്ധമാല്യാനി ചൈവ ഹി
പ്രിയായോജിതഭുക്താനി
നിഷേവേത മുദാന്വിതഃ. 203

പ്രിയ ഉപയോഗിച്ചതും അനുഭവിച്ചതുമായ പലവക അലങ്കാരവും വസ്ത്രങ്ങളും ഗന്ധദ്രവ്യങ്ങളും പൂമാലകളും നായകൻ സന്തോഷത്തോടുകൂടി കൈക്കൊള്ളണം.

ന തഥാ ഭവതി മനുഷ്യോ
മദനവശഃ കാമിനീമലഭമാനഃ
ദ്വിഗുണോപജാതഹർഷോ
ഭവതി യഥാ സംഗതഃ പ്രിയയാ. 204

മനുഷ്യൻ പ്രിയയോടു ചേർന്നു സന്തോഷമിരട്ടിക്കുമ്പോൾ എത്രമാത്രം കാമപര തന്ത്രനായിത്തീരുന്നുവോ അത്രത്തോളം കാമപരതന്ത്രനായിത്തീരുന്നില്ല, പ്രിയയെ ലഭിക്കാതിരിക്കുമ്പോൾ.

വിലാസഭാവേംഗിതവാക്യലീലാ-
മാധുര്യവിസ്താരഗുണോപപന്നഃ
പരസ്പരപ്രേമനിരീക്ഷിതേന
സമാഗമഃ കാമകൃതസ്തു കാര്യഃ. 205

വിലാസചേഷ്ടകൾ, പ്രേമസൂചകങ്ങളായ പ്രവൃത്തികൾ, കളിവാക്കുകൾ, മാധുര്യ ത്തോടുകൂടിയ പെരുമാറ്റം ഇത്യാദികളുടെ ആധിക്യത്തോടും, അന്യോന്യം പ്രേമ ത്തോടുകൂടിയുള്ള കടാക്ഷവീക്ഷണത്തോടും ചേർന്നു കാമസമാഗമം സാധിക്കേണ്ട താണ്.

## വാസകസജ്ജയുടെ ഉപചാരം

നാര്യാപ്യഥ വിശേഷേണ
പ്രമോദരസസംഭവഃ
വാസോപചാരഃ കർത്തവ്യോ
നായകാഗമനം പ്രതി. 206

നായികയും നായകൻ വരുമ്പോൾ സന്തോഷരസം വർദ്ധിക്കുമാറ് വാസഗൃഹ ത്തിൽവെച്ച് ഉപചാരം ചെയ്യണം.

ഗന്ധമാല്യം ഗൃഹീത്വാ തു
ചൂർണ്ണവാസസ്തഥൈവ ച
സ്ഥാപയേന്നായകകൃതേ
കുര്യാച്ചാത്മപ്രസാധനം. 207

ഗന്ധദ്രവ്യം, പൂമാല, ഗന്ധചൂർണ്ണമിട്ട് മണം പിടിപ്പിച്ച വസ്ത്രം ഇവ നായകനു വേണ്ടി സൂക്ഷിച്ചുവെയ്ക്കണം. താനണിഞ്ഞൊരുങ്ങുകയും വേണം.

വാസോപചാരേ നാത്യർത്ഥം
ഭൂഷണഗ്രഹണം ഭവേത്
രശനാനൂപുരപ്രായം
സ്വരവച്ച പ്രശസ്യതേ. 208

വാസഗൃഹത്തിൽവെച്ചുള്ള ഉപചാരത്തിൽ വളരെയേറെ ആഭരണങ്ങൾ ധരിച്ചു കൂടാ. കിലുങ്ങുന്ന അരഞ്ഞാണും ചിലമ്പും മറ്റും ധരിക്കുന്നതു നല്ലതാണ്.

നാംബരഗ്രഹണം രംഗേ
ന സ്നാനം ന വിലേപനം
നാഞ്ജനം നാംഗരാഗശ്ച
കേശസംയമനം തഥാ. 209

അരങ്ങത്തുവെച്ചു വസ്ത്രമുടുക്കരുത്, കുളിക്കരുത്, കുറിയിടരുത്, കണ്ണെഴു തരുത്, കളഭം പൂശരുത്, തലമുടി അഴിച്ചുകെട്ടരുത്.

നാപാവൃതാ നൈകവസ്ത്രാ
ന രാഗമധരസ്യ തു
ഉത്തമാ മദ്ധ്യമാ വാപി
കുർവ്വീത പ്രമദാ ക്വചിത്. 210

അരങ്ങത്ത് ഉത്തമയോ മദ്ധ്യമയോ ആയ നായിക വസ്ത്രം ധരിക്കാതെയോ ഒറ്റവസ്ത്രംമാത്രം ധരിച്ചോ നില്ക്കരുത്. ചുണ്ടിന്മേൽ ചെഞ്ചാറു പുരട്ടുകയുമരുത്.

അധമാനാം ഭവേദേഷ
സർവ്വ ഏവ വിധിഃ സദാ
താസാമപി ഹ്യസഭ്യം യ-
ന്ന തത് കാര്യം പ്രയോക്തൃഭിഃ 211

അധമകളായ സ്ത്രീകൾക്ക്,മുമ്പു നിഷേധിച്ചതെല്ലാം എപ്പോഴും സംഭവിക്കുന്നതാണ്. എന്നാൽ അസഭ്യമായിട്ടുള്ളത് ഒന്നും അവരും കാണിക്കാതിരിക്കുകയാണ് വേണ്ടത്.

പ്രേഷ്യാദീനാം ച നാരീണാം
നരാണാം ചൈവ നാടകേ
ഭൂഷണഗ്രഹണം കാര്യം
പുഷ്പഗ്രഹണമേവ ച. 212

ഭൃത്യരും മറ്റുമായ സ്ത്രീകൾക്കും പുരുഷന്മാർക്കും നാടകത്തിൽ ആഭരണം ധരിക്കയും പൂക്കൾ ചൂടലും ആവാം.

ഗൃഹീതമണ്ഡനാ ചാപി
പ്രതീക്ഷേത പ്രിയാഗമം
ലീലയാ മണ്ഡിതം വേഷം
കുര്യാദ്യന്ന വിരുദ്ധ്യതേ. 213

ആഭരണങ്ങൾ ധരിച്ചു പ്രിയന്റെ വരവു കാത്തിരിക്കണം. വിരുദ്ധമല്ലാത്ത അലങ്കാരങ്ങൾ ധരിച്ച് വേഷം വളരെ ഭംഗിയാക്കണം.

വിധിവദ്വാസകം കുര്യാ-
ന്നായികാ നായകാഗമേ
പ്രതീക്ഷമാണാ ച തതോ
നാളികാശബ്ദമാദിശേത്. 214

നായിക നായകന്റെ വരവുദ്ദേശിച്ച് വിധിപ്രകാരം വാസഗൃഹത്തിൽ വേണ്ടുന്ന ഉപചാരമെല്ലാം ഒരുക്കണം. പിന്നെ കുറച്ചുനേരം കാത്തിരുന്ന് നാഴികമണിയുടെ ശബ്ദം കേട്ടതായി നടിക്കണം.

ശ്രുത്വാ തു നാഡികാശബ്ദം
നായകാഗമവിക്ലബാ
വിഷണ്ണാ വേപമാനാ ച
ഗച്ഛേത് തോരണമേവ ച. 215

നാഴികമണിയുടെ ശബ്ദം കേട്ടാൽ നായകൻ വരാത്തതുകൊണ്ടു വിഷമിച്ച് സങ്കടപ്പെട്ടു വിറച്ചുകൊണ്ട് പടിക്കലേയ്ക്കു പോകണം.

തോരണം വാമഹസ്തേന
കവാടം ദക്ഷിണേന ച
ഗൃഹീത്വാ തോരണാശ്ലിഷ്ടാ
സംപ്രതീക്ഷേത നായകം. 216

പടിയുടെ കട്ടിള ഇടത്തേ കൈകൊണ്ടും പടിവാതിൽ വലത്തെ കൈകൊണ്ടും പിടിച്ചു ചാരി നായകനെ കാത്തുനില്ക്കണം.

ശങ്കാം ചിന്താം ഭയം ചൈവ
പ്രകുര്യാത് തോരണാശ്രിതാ
അദൃഷ്ട്വാ രമണം നാരീ
വിഷണ്ണാ ച ക്ഷണം ഭവേത്. 217

പടിക്കൽ ചാരിനില്ക്കുമ്പോൾ ശങ്കയും ഭയവും നടിക്കണം. പ്രിയനെ കാണാഞ്ഞിട്ടു തെല്ലുനേരം വിഷാദം നടിക്കണം.

ദീർഘം ചൈവ വിനിശ്വസ്യ
നയനാംബു നിപാതയേത്
സന്നം ച ഹൃദയം കൃത്വാ
വിസൃജേദംഗമാസനേ. 218

നെടുവീർപ്പിട്ട് കണ്ണീർ തൂകണം. ഹൃദയം തളർന്നതായി നടിച്ച് ഉടലൊരുവിധം പീഠത്തിൽക്കൊണ്ടിടണം.

വ്യാക്ഷേപാദിമൃശേച്ചാപി
നായകാഗമനം പ്രതി
തൈസ്തൈർവിചാരണൈശ്ചാപി
ശുഭാശുഭസമുത്ഥിതൈഃ. 219

മനസ്സിലെ വിഷമം കൊണ്ടു നായകൻ വരാത്തതിനെ സംബന്ധിച്ചു ശുഭാശുഭങ്ങളുടെ അടിസ്ഥാനത്തിൽ ഓരോ വിചാരങ്ങളിലൂടെ പര്യാലോചന നടത്തണം.

'ഗുരുകാര്യേണ മിത്രൈർവ്വാ
മന്ത്രിണാ രാജ്യചിന്തയാ
അനുബദ്ധഃ പ്രിയഃ കിം നു
ധൃതോ വല്ലഭയാപി വാ. 220

'ഗൌരവമുള്ള ഏതെങ്കിലും കാര്യംകൊണ്ടോ, സുഹൃത്തുക്കളോ മന്ത്രിയോ നിമിത്തമായിട്ടോ, രാജ്യചിന്തയിൽപ്പെട്ടതുകൊണ്ടോ പ്രിയൻ വരാത്തത് ? അതോ പ്രിയപ്പെട്ട മറ്റൊരു നായിക പിടിച്ചുനിർത്തിയതുകൊണ്ടോ?'

ഉത്പാതാൻ നിർദ്ദിശേച്ചാപി
ശുഭാശുഭസമുത്ഥിതാൻ
നിമിത്തൈരാത്മസംസ്ഥൈസ്തു
സ്ഫുരിതൈഃ സ്പന്ദിതൈസ്തഥാ. 221

ശുഭാശുഭങ്ങൾ സൂചിപ്പിക്കുന്ന പുറമെയുള്ള ചില നിമിത്തങ്ങളേയും തന്റെ ദേഹത്തിലുള്ള ഇളകൽ, തുടിപ്പു മുതലായ നിമിത്തങ്ങളേയും സൂചിപ്പിക്കണം.

ശോഭനേഷു ച കാര്യേഷു
നിമിത്തം വാമതഃ സ്ത്രിയാഃ
അനിഷ്ടേഷു തു കാര്യേഷു
നിമിത്തം ദക്ഷിണം ഭവേത്. 222

സ്ത്രീയുടെ ഇടത്തുഭാഗത്തുണ്ടാകുന്ന നിമിത്തം ശുഭകാര്യങ്ങളെ സൂചിപ്പിക്കുന്നു. വലത്തുഭാഗത്തുണ്ടാകുന്ന നിമിത്തം അശുഭകാര്യങ്ങളേയും സൂചിപ്പിക്കുന്നു.

സവ്യം നേത്രം ലലാടം ച
ഭ്രൂനാസോഷ്ഠം തഥൈവ ച
ഊരുബാഹുസ്തനം ചൈവ 223
സ്ഫുരേദ്യദി സമാഗമഃ.

സ്ത്രീയുടെ ഇടത്തേക്കണ്ണോ, നെറ്റിയോ, പുരികമോ, മൂക്കോ, ചുണ്ടോ, തുടയോ, കയ്യോ, സ്തനമോ തുടിക്കും നായകൻ വരുമെങ്കിൽ.

ഏതേഷാമന്യഥാഭാവേ
ദുർന്നിമിത്തം വിനിർദ്ദിശേത്

ദർശനേ ദുർന്നിമിത്തസ്യ
മോഹം ഗച്ഛേത് ക്ഷണം തതഃ. 224

മുൻപറഞ്ഞ നിമിത്തങ്ങൾ ഇടതുഭാഗത്തല്ല ഉണ്ടായതെങ്കിൽ അതു ദുർന്നിമിത്തമാണെന്നു കാണിക്കണം. ദുർന്നിമിത്തം കണ്ടാൽ ഉടനെ മോഹാലസ്യപ്പെടണം.

അനാഗമേ നായകസ്യ
കാര്യോ ഗണ്ഡാശ്രയഃ കരഃ
ഭൂഷണേ ചാപ്യവജ്ഞാനം
രോചനം ച സമാചരേത്. 225

നായകൻ വരാതിരുന്നാൽ കൈകൊണ്ടു കവിൾ താങ്ങിയിരിക്കണം. അലങ്കാരത്തിലനാദരം കാണിക്കണം. കരയുകയും വേണം.

അഥ ചേത് ശോഭനം യത് സ്യാ--
ന്നിമിത്തം നായകാഗമേ
സൂച്യോ നായികയാസന്നോ
ഗന്ധാഘ്രാണേന നായകഃ. 226

നായകന്റെ വരവു സൂചിപ്പിക്കുന്ന ശുഭനിമിത്തമാണുണ്ടായതെങ്കിൽ നായിക ഗന്ധം മുകർന്നു നായകൻ അടുത്തെത്തിയതായി സൂചിപ്പിക്കണം.

ദൃഷ്ട്വാ ചോത്ഥായ സംഹൃഷ്ടാ
പ്രത്യുൽഗച്ഛേദ്യഥാവിധി
തതഃ കാന്തം നിരീക്ഷേത
പ്രഹർഷോത്ഫുല്ലലോചനാ. 227

പ്രിയൻ വരുന്നതുകണ്ടാൽ എഴുന്നേറ്റ് വിധിയാംവണ്ണം എതിരേല്ക്കണം. സന്തോഷംകൊണ്ട് വിടർന്ന കണ്ണുകളുമായി പ്രിയനെ കടാക്ഷിക്കണം.

## ഖണ്ഡിതാദിനായികമാരുടെ ഉപചാരം

യദി സ്യാദപരാദ്ധസ്തു
തതസ്തൈസ്തൈരുപക്രമൈഃ
ഉപാലംഭകൃതൈർവ്വാക്യൈ-
രഭിഭാഷ്യസ്തു നായകഃ. 228

നായകൻ തെറ്റു ചെയ്തവനാണെങ്കിൽ ഓരോ ഉപക്രമങ്ങളോടുകൂടി നിന്ദാസൂചകങ്ങളായ വാക്കുകളെക്കൊണ്ട് അദ്ദേഹത്തോട് സംസാരിക്കണം.

മാനാപമാനസംമോഹൈ-
രവഹിത്ഥൈര്യഥാക്രമം
വചനസ്യ സമുത്പത്തിഃ
സ്ത്രീണാമീർഷ്യാകൃതാ ഭവേത്. 229

സ്ത്രീകൾക്കു പ്രണയകോപമുണ്ടാകുമ്പോൾ മാനം, അപമാനം, മോഹാലസ്യം, ഭാവം മറച്ചുവെയ്ക്കൽ ഇവയോടുകൂടിയ വാക്കുണ്ടാകും.

വിസ്രംഭസ്നേഹരാഗേഷു
സന്ദേഹപ്രണയേ തഥാ
പരിതോഷേ ച ഘർഷേ ച
ദാക്ഷിണ്യാക്ഷേപവിസ്മയേ

ധർമ്മാർത്ഥകാമയോഗേഷു
പ്രച്ഛന്നവചനേഷു ച
ഹാസ്യേ കുതൂഹലേ ചൈവ
സംഭ്രമേ വ്യസനേ തഥാ
സ്ത്രീപുംസയോഃ ക്രോധകൃതേ
പൃഥങ്മിശ്രേ തഥാപി വാ
അനാഭാഷ്യോപി സംഭാഷ്യഃ
പ്രിയ ഏഭിസ്തു കാരണൈഃ. 230

സ്ത്രീപുരുഷന്മാർ തമ്മിൽ ക്രോധിച്ചതുനിമിത്തം നായികയ്ക്കു നായകനോടു സംഭാഷണം ചെയ്‌വാൻ അർഹതയില്ലാത്ത സന്ദർഭത്തിൽപ്പോലും ചില പ്രത്യേക കാരണങ്ങളുണ്ടാകുമ്പോൾ സംഭാഷണം ചെയ്യുകതന്നെ വേണം. കാരണങ്ങളിവ യാണ്. 1.വിശ്വാസം, 2.സ്നേഹം, 3.അനുരാഗം, 4.സംശയം, 5.പ്രാർത്ഥന, 6.സന്തോഷം, 7.സംഘർഷം, 8.ദാക്ഷിണ്യം, 9.നിന്ദ, 10.വിസ്മയം, 11.ധർമ്മം, 12.അർത്ഥം, 13. കാമം, 14.ഒളിച്ചുവെച്ചു പറയൽ, 15.ഹാസ്യം, 16.കൌതുകം, 17.സംഭ്രമം, 18.വ്യസനം. ഈ കാരണങ്ങൾ ഒറ്റയ്ക്കൊറ്റയ്ക്ക് നിന്നാലും ഒന്നിലേറെ കാരണങ്ങൾ കൂടി ക്കലർന്നുവന്നാലും സംഭാഷണം ചെയ്യേണ്ടതാണ്.

യത്ര സ്നേഹോ ഭവേത്തത്ര
ഹീർഷ്യാ മദനസംഭവാ
ചതസ്രോ യോനയസ്തസ്യാഃ
കീർത്ത്യമാനാ നിബോധത. 231

ആരുടെ പേരിലാണോ സ്നേഹമുള്ളത്, ആ ആളുടെ പേരിലാണ് കാമം നിമിത്തം ഈർഷ്യാകോപമുണ്ടാവുക. ആ ഈർഷ്യയ്ക്ക് നാലു കാരണങ്ങളുണ്ട്. അവയെ വിവരിക്കാം.

വൈമനസ്യം വ്യളീകം ച
വിപ്രിയം മന്യുരേവ ച
ഏതേഷാം സമ്പ്രവക്ഷ്യാമി
ലക്ഷണാനി യഥാക്രമം. 232

1. വൈമനസ്യം, 2. വ്യളീകം, 3. വിപ്രിയം, 4. മന്യു ഇവയാണ് ഈർഷ്യാകാരണ ങ്ങൾ. ഇവയുടെ ലക്ഷണങ്ങളും ക്രമത്തിൽ വിവരിക്കാം.

1. വൈമനസ്യം

നിദ്രാഖേദാലസഗതിം
സചിഹ്നം സരസവ്രണം
ഏവംവിധം പ്രിയം ദൃഷ്ട്വാ
വൈമനസ്യം ഭവേത് സ്ത്രിയാഃ. 233

ഉറക്കം, ക്ഷീണം, അലസമായ നടത്തം, അന്യനായിക പ്രാപ്തിയുടെ ഏതെങ്കിലും ചിഹ്നം, വാട്ടം തട്ടാത്ത വ്രണം മുതലായതു പ്രിയനിൽ കണ്ടാൽ സ്ത്രീക്ക് വൈമനസ്യം (മനംമടുപ്പ്) ഉണ്ടാകും.

തീവ്രാഭ്യസൂയിതാവേ-
ക്ഷണേന രോഷപ്രകമ്പമാനാംഗ്യാ

സാധ്വിതി സുഷ്ഠ്വിതി വചനൈഃ
ശോഭത ഇത്യേവമഭിനേയം. 234

തീവ്രമായ അസൂയയോടുകൂടി നോക്കി കോപംകൊണ്ട് ചുണ്ടുവിറച്ചു "നന്നായിട്ടുണ്ട്, ഭംഗിയായിട്ടുണ്ട്" എന്നുപറഞ്ഞു നല്ലശോഭയുണ്ടെന്നഭിനയിക്കണം.

2. വ്യളീകം

ബഹുധാ വാര്യമാണോപി
യസ്തത്രൈവ ഹി തിഷ്ഠതി
സംഘർഷാച്ചാത്ര മാത്സര്യാ-
ദ്വ്യളീകം ജായതേ സ്ത്രിയാഃ. 235

പലപ്രകാരത്തിലും തടഞ്ഞിട്ടും ആർ വിട്ടുമാറാതെ അവിടെത്തന്നെ നില്ക്കുന്നുവോ അയാളുടെ പേരിൽ സംഘർഷവും മാത്സര്യവും നിമിത്തം സ്ത്രീക്ക് വ്യളീകം (ദുഃഖം) ഉണ്ടാകുന്നു.

കൃത്വോരസി വാമകരം
ദക്ഷിണഹസ്തം തഥാ വിധൂന്വത്യാ
ചരണവിനിക്ഷേപേണ ച
കാര്യാഭിനയോ വ്യളീകേ തു. 236

ഇടത്തുകൈ മാറത്തുവെച്ച് വലത്തുകൈ കുടയുകയും കാലുകൊണ്ടു തട്ടിമാറ്റുകയുംചെയ്ത് വ്യളീകം അഭിനയിക്കണം.

3. വിപ്രിയം

ജീവന്ത്യാം ത്വയി ജീവാമി
ദാസോഹം ത്വം ച മേ പ്രിയാ
ഉക്ത്വൈവം യോന്യഥാ കുര്യാ-
ദ്വിപ്രിയം തത്ര ജായതേ. 237

'നീ ജീവിക്കുകയാണെങ്കിലേ ഞാൻ ജീവിക്കുകയുള്ളൂ. ദാസനാണു ഞാൻ. നീയെന്റെ പ്രിയയുമാണ്'. എന്നൊക്കെപ്പറഞ്ഞിട്ട് ആർ അതിനു വിപരീതമായി പ്രവർത്തിക്കുന്നുവോ, അയാളുടെ പേരിൽ വിപ്രിയമുളവാകുന്നു.

ദൂതീലേഖപ്രതിവച-
നഭേദനൈഃ ക്രോധഹസിതരുദിതൈശ്ച
വിപ്രിയകരണേഽഭിനയഃ
സശിരഃകമ്പഃ പ്രയോക്തവ്യഃ. 238

ദൂതി മുഖേനയോ എഴുത്തുവഴിക്കോ മറുപടി കൊടുത്തിട്ടുള്ളതു വകവെയ്ക്കാതെയും കോപിച്ചും ചിരിച്ചും കരഞ്ഞും തലയാട്ടിയും വിപ്രിയം ചെയ്താൽ അഭിനയം പ്രയോഗിക്കേണ്ടതാണ്.

4. മന്യു

പ്രതിപക്ഷസകാശാത്തു
യഃ സൌഭാഗ്യവികത്ഥനഃ
ഉപസർപ്പേത് സചിഹ്നസ്തു
മന്യുസ്തത്രോപജായതേ. 239

പ്രതിനായികയുടെ അടുക്കൽനിന്ന് ആരാണോ തന്റെ സൌഭാഗ്യത്തെക്കുറിച്ച് ആത്മപ്രശംസ ചെയ്തുകൊണ്ടു നായികാപ്രാപ്തിചിഹ്നങ്ങളോടുകൂടി വരുന്നത്, അയാളുടെ പേരിൽ മന്യു ഉണ്ടാകുന്നു.

വലയപരിവർത്തനൈരഥ
സുശിഥിലമുൽക്ഷേപണേന രശനായാഃ
മന്യുസ്ത്വഭിനേതവ്യഃ
സശങ്കിതം ബാഷ്പമോക്ഷൈശ്ച. 240

വള വട്ടം തിരിച്ചും അയഞ്ഞുകിഴിഞ്ഞ അരഞ്ഞാൺ കേറ്റിവെച്ചും കണ്ണീർ വാർത്തും ശങ്കയോടെ മന്യു അഭിനയിക്കേണ്ടതാണ്.

ദൃഷ്ട്വാ സ്ഥിതം പ്രിയതമാ
സശങ്കിതം സാപരാധമതിലജ്ജം
ഈർഷ്യാവചനസമുത്ഥൈഃ
ഖേദയിതവ്യോ ഹ്യുപാലംഭൈഃ. 241

അപരാധംചെയ്തു പ്രിയതമൻ ശങ്കയോടുകൂടി ഏറ്റവും ലജ്ജിച്ചുനില്ക്കുന്നതു കണ്ടാൽ ഈർഷ്യ കലർന്ന് നിന്ദാവചനങ്ങളെക്കൊണ്ടു വേദനിപ്പിക്കണം.

ന ച നിഷ്ഠുരമഭിഭാഷ്യോ
ന ചാപ്യതിക്രോധനസ്തു പരിഹാസ്യഃ
ബാഷ്പോന്മിശ്രൈർവ്വചനൈ-
രാത്മോപന്യാസസംയുക്തൈഃ. 242

പ്രിയതമൻ ഏറ്റവും കോപിഷ്ഠനാണെങ്കിൽ അയാളോടു കടുത്ത വാക്കു പറയരുത്, അയാളെ പരിഹസിക്കയുമരുത്. തന്റെ നില വിവരിച്ചുകൊണ്ട് കണ്ണീരിൽ കുതിർന്ന വാക്കുകൾ പറയണം.

## നായകാനുനയോപായങ്ങൾ

മധ്യാംഗുല്യംഗുഷ്ഠാ-
ഗ്രവിച്യവാത് പാണിനോരസി കൃതേന
ഉദ്വർത്തിതനേത്രതയാ
പ്രതതൈരഭിവീക്ഷണൈശ്ചാപി
കടിഹസ്തവിവർത്തനയാ
വിച്ഛിന്നതയാ തഥാഞ്ജലേഃ കരണാത്
മൂർദ്ധഭ്രമണനികുഞ്ചിത-
നിപാതസംശ്ലേഷണാച്ചാപി
അവഹിതഥവീക്ഷണാദ-
പ്യംഗുലിഭംഗേന തർജ്ജനൈർല്ലളിതൈഃ
ഏഭിർഭാവവിശേഷൈ-
രനുനയനേഷ്വഭിനയഃ കാര്യഃ. 243

ഒരു കൈ മാറിടത്തിൽവെച്ചു നടുവിരലും പെരുവിരലും അറ്റം മുട്ടിച്ചും വിടുവിച്ചും കണ്ണു ചുഴറ്റിയും ഉറ്റുനോക്കിയും അരയും കയ്യും തിരിച്ചു വിട്ടുനില്ക്കുന്ന വിരലുകളുമായി കൈകൂപ്പിയും തല ചുഴറ്റിയും കുനിച്ചും താഴ്ത്തിയും താങ്ങിയും, ഗംഭീരഭാവത്തിൽ നോക്കിയും വിരലുകൾ പൊട്ടിച്ചും നേരിയ തോതിൽ താക്കീതുചെയ്തും മറ്റും നായകന്റെ അപ്രീതി തീർക്കുവാനുള്ള അഭിനയം ചെയ്യണം.

'ശോഭസേ, സാധു ദൃഷ്ടോസി,
ഗച്ഛ ത്വം, കിം വിളംബസേ ?
മാ മാം സ്പ്രാക്ഷീഃ പ്രിയാം യാഹി
തവ യാ ഹൃദി സംസ്ഥിതാ
ഗച്ഛേ'ത്യുക്താ പരാവൃത്യ
വിനിവൃത്താന്തരേണ തു
കേനചിദ്വചനാർത്ഥേന
പ്രഹർഷം യോജയേത് പുനഃ. 244

"നല്ല ഭംഗിയുണ്ട്, കണ്ടതു നന്നായി. പോയിക്കൊള്ളൂ, എന്താണ് അമാന്തിക്കുന്നത് ? എന്നെ തൊടേണ്ട. മനസ്സിലുള്ള പ്രിയയുടെ അടുത്തേയ്ക്കു നടക്കൂ, പോവൂ" എന്ന് പറഞ്ഞ് പിൻതിരിഞ്ഞു നടന്ന് എന്തോ ഒന്ന് പറയാനെന്ന ഭാവത്തിൽ ഇടയ്ക്ക് മടങ്ങി വന്ന് സന്തോഷമുളവാക്കണം.

രഭസഗ്രഹണാച്ചാപി
വസ്ത്രേ ഹസ്തേഥ മൂർദ്ധനി
കാര്യം പ്രസാദനം നാര്യാ
ഹ്യപരാധം സമീക്ഷ്യ തു. 245

കയ്യിന്മേലോ വസ്ത്രത്തിലോ മുടിയിലോ ബലാൽക്കാരമായി പിടികൂടുന്നപക്ഷം അപരാധത്തിന്റെ നില കണ്ടറിഞ്ഞു നായിക നായകനെ പ്രസാദിപ്പിക്കാൻ നോക്കണം.

ഹസ്തേ വസ്ത്രേഥ കേശാന്തേ
നാര്യാപ്യഥ ഗൃഹീതയാ
കാന്തമേവാപസർപ്പന്ത്യാ
കർത്തവ്യം മോക്ഷണം ശനൈഃ. 246

കയ്യിന്മേലോ വസ്ത്രത്തിലോ മുടിയിലോ പിടികൂടിയാൽ നായിക, പ്രിയനെ പിന്തുടർന്നുകൊണ്ട് മെല്ലെ വിടുവിക്കാൻ നോക്കണം.

ഗൃഹീതയാ കേശാന്തേ
ഹസ്തേ വസ്ത്രേഥവാ പുനഃ
ഹും മുഞ്ചേത്യുപസർപ്പന്ത്യാ
വാച്യഃ സ്പർശാലസം പ്രിയഃ. 247

മുടിയിലോ കയ്യിൻമേലോ വസ്ത്രത്തിലോ പിടിക്കപ്പെട്ട നായിക "ഹൂം വിടൂ" എന്ന് അനുസരണത്തോടുകൂടി സ്പർശസുഖം നിമിത്തം അലസഭാവത്തിൽ പ്രിയനോടു പറയണം.

പാദാഗ്രസ്ഥിതയാ നാര്യാ
കിഞ്ചിത് കുട്ടമിതോത്ക്കടം
അശ്വക്രാന്തേന കർത്തവ്യം
കേശാനാം മോക്ഷണം ശനൈഃ. 248

ഒരു കാൽ സൂചിയാക്കിപ്പൊക്കി മറ്റേക്കാലിന്റെ പടം ഊന്നി അശ്വക്രാന്തമെന്ന നിലയിൽ നിന്ന്, സുഖമാണെങ്കിലും ദുഃഖമാണെന്ന് നടിച്ചുകൊണ്ടുള്ള കുട്ടമിതമെന്ന ഭാവത്തോടുകൂടി നായിക മെല്ലെ തലമുടി വിടുവിക്കണം.

അമുച്യമാനേ കേശാന്തേ
സഞ്ജാതസ്വേതലേശയാ
ഹും ഹും മുഞ്ചാപസർപ്പേതി
വാച്യഃ സ്പർശാലസാംഗയാ. 249

തലമുടി വിടാതിരുന്നാൽ വിയർപ്പുപൊടിഞ്ഞും സ്പർശസുഖത്താൽ അലസ ഭാവത്തോടുകൂടിയും നായിക, "ഉം ഉം വിടൂ, മാറിനില്ക്കൂ" എന്നു നായകനോടു പറയണം.

ഗച്ഛേതി രോഷവാക്യേന
ഗത്വാ പ്രതിനിവൃത്യ ച
കേനചിദ്വചനാർത്ഥേന
വാച്യം യാസ്യസി നേതി ച. 250

"പൊയ്ക്കോളൂ" എന്ന് കോപിച്ച് പറഞ്ഞ് സ്വയം പോയി എന്തോ പറയാനെന്ന ഭാവത്തിൽ മടങ്ങിവന്നു ചോദിക്കണം "പോവുന്നുവോ ഇല്ലയോ" എന്ന്.

വിധൂനനേന ഹസ്തസ്യ
ഹൂങ്കാരം സമ്പ്രയോജയേത്
സ ചാവധൂനനേ വാച്യഃ
ശപഥൈർവ്യാജമേവ ച. 251

കയ്യുകുടഞ്ഞുകൊണ്ടു ഹൂങ്കാരവും പ്രയോഗിക്കണം. അനുസരിക്കാത്തപക്ഷം ശപഥപൂർവ്വം നായകനോടു വ്രതമാണെന്നോ മറ്റോ വ്യാജം പറയണം.

അക്ഷ്ണോഃ സംവരണേ കാര്യം
പൃഷ്ഠതശ്ചോപഗൂഹനം
നാര്യാ ത്വപഹൃതേ വസ്ത്രേ
നീവീഛാദനമേവ വാ. 252

പിന്നിൽക്കൂടെവന്ന് കണ്ണുകൾ പൊത്തിയാൽ നായിക പിന്നിലേയ്ക്കു കെട്ടിപ്പിടിക്കണം. വസ്ത്രം പിടിച്ചുവലിച്ചാൽ മടിക്കുത്തു മറച്ചുപിടിക്കണം.

താവത് ഖേദയിതവ്യസ്തു
യാവത് പാദഗതോ ഭവേത്
തതശ്ചരണയോഃ പാതേ
കുര്യാദ്ദൂതീനിരീക്ഷണം. 253

കാൽക്കൽ വരുന്നതുവരെ നായകനെ വിഷമിപ്പിക്കണം. കാൽക്കൽ വീണാൽ ദൂതിയുടെ മുഖത്തേയ്ക്ക് നോക്കുക.

ഉത്ഥാപ്യാലിംഗയേച്ചൈവ
നായികാ നായകം തതഃ.
രതിഭോഗഹൃതാ ഹൃഷ്ടാ
ശയനാഭിമുഖീ വ്രജേത്. 254

അനന്തരം നായിക നായകനെ എഴുന്നേല്പ്പിച്ച് ആലിംഗനം ചെയ്യുക. രതിസുഖത്തിൽ കൊതിപൂണ്ടു സന്തോഷത്തോടെ മെത്തയ്ക്കഭിമുഖമായി ഗമിക്കുക.

ഏതദ്ഗീതവിധാനേന
സുകുമാരേണ യോജയേത്

ശൃംഗാരസസംയുക്തം
രതിസംഭോഗകാരണം. 255

ശൃംഗാരത്തോടു ചേർന്നതും രതിസുഖജനകവുമായ സന്ദർഭത്തിൽ ഇതൊക്കെ സുകുമാരമായ സംഗീതത്തോടുകൂടി അഭിനയിക്കേണ്ടതാണ്.

യദാ ചാകാശപുരുഷ-
പരസ്ഥവചനാശ്രയം
ഭവേത് കാവ്യം തദാ ഹ്യേഷ
കർത്തവ്യോƒഭിനയഃ സ്ത്രിയാ. 256

സങ്കല്പപുരുഷനെ അഭിമുഖീകരിച്ചോ അന്യരിലുള്ള വാക്ക് അവലംബിച്ചോ ഉള്ള കാവ്യത്തിന്റെ അഭിനയത്തിൽ മുൻപറഞ്ഞതെല്ലാം നായിക കാണിക്കേണ്ടതാണ്.

യദന്തഃപുരസംബദ്ധം
കാവ്യം ഭവതി നാടകേ
ശൃംഗാരരസസംയുക്തം
തത്രാപ്യേഷ വിധിർഭവേത്. 257

അന്തഃപുരസ്ത്രീകളെസ്സംബന്ധിച്ചു ശൃംഗാരരസത്തോടുകൂടിയ നാടകഭാഗമഭിനയിക്കുമ്പോഴും ഇവിടെപ്പറഞ്ഞ രീതി കൈക്കൊള്ളേണ്ടതാണ്.

ന കാര്യം ശയനം രംഗേ
നാട്യധർമ്മം വിജാനതാ
കേനചിദ്വചനാർത്ഥേന
ഹ്യങ്കച്ഛേദോ വിധീയതേ. 258

നാട്യസ്വഭാവം മനസ്സിലാക്കി അരങ്ങത്ത് കിടന്നുറങ്ങുക കൂടാതെ കഴിക്കണം. എന്തെങ്കിലും പറഞ്ഞ് അങ്കം അവസാനിപ്പിക്കണം.

യദാ ശയീതാർത്ഥവശാ-
ദേകാകീ സഹിതോപി വാ
ചുംബനാലിംഗനം ചൈവ
തഥാ ഗുഹ്യം ച യദ് ഭവേത്
ദന്തച്ഛേദ്യം നഖച്ഛേദ്യം
നീവീസ്രംസനമേവ ച
സ്തനാധരവിമർദ്ദം ച
രംഗമദ്ധ്യേ ന കാരയേത്. 259

കാര്യവശാൽ ഒറ്റയ്ക്കോ, പ്രിയയോടുകൂടിയോ കിടക്കേണ്ടതായി വന്നാൽ ചുംബനം, ആലിംഗനം, അതുപോലെ മറച്ചുവെയ്ക്കേണ്ടുന്ന കാര്യം, ദന്തക്ഷതം, നഖക്ഷതം, മടിക്കുത്തഴിക്കൽ, സ്തനമർദ്ദനം, അധരമർദ്ദനം ഇതൊന്നും അരങ്ങത്തു വെച്ച് ചെയ്യരുത്.

ഭോജനം സലിലക്രീഡാ
തഥാ ലജ്ജാകരം ച യത്
ഏവം വിധം ഭവേദ്യദ്യത്
തത്തദ്രംഗേ ന കാരയേത്. 260

ഊണ്, ജലക്രീഡ അതുപോലെ ലജ്ജ തോന്നിക്കുന്ന എന്തെല്ലാം കാര്യമുണ്ടോ അത്, ഇതൊന്നും അരങ്ങത്തുവെച്ച് കാണിക്കരുത്.

പിതാപുത്രസ്നുഷാശ്വശ്രൂ-
ദൃശ്യം യസ്മാത്തു നാടകം
തസ്മാദേതാനി സർവ്വാണി
വർജ്ജനീയാനി യത്നതഃ. 261

അച്ഛനും അമ്മയും മക്കളും മക്കളുടെ ഭാര്യമാരും ഭർത്താവിന്റെ അമ്മയും എല്ലാവരും കൂടിയിരുന്നു കാണേണ്ടതാണു നാടകം. അതുകൊണ്ടിവിടെ മുൻപറഞ്ഞതെല്ലാം ഒഴിവാക്കേണ്ടതാണ്.

വാക്യൈഃ സാതിശയൈഃ ശ്രവ്യൈർ-
മധുരൈർന്നാതിനിഷ്ഠുരൈഃ
ഹിതോപദേശസംയുക്തൈ-
സ്തജ്ഞഃ കുര്യാത്തു നാടകം. 262

ശ്രുതിസുഖപ്രദങ്ങളും സരസങ്ങളും ഏറെപ്പാരുഷ്യമില്ലാത്തവയും ഹിതോപദേശയുക്തങ്ങളുമായ വിശേഷപ്പെട്ട വാക്യങ്ങളെക്കൊണ്ടുവേണം നാടകം രചിക്കുവാൻ.

## പ്രിയസംബോധനകൾ

സമാഗമേഥ നാരീണാം
വാച്യാനി മദനാശ്രയേ
പ്രിയേഷു വചനാനീഹ
യാനി താനി നിബോധത. 263

കാമം നിമിത്തം ഒത്തുചേരുമ്പോൾ സ്ത്രീകൾക്ക് പ്രിയജനങ്ങളോട് പറയാനുള്ള ചില വാക്കുകളുണ്ട്. അവയെ ഇനി വിവരിക്കാം.

പ്രിയഃ കാന്തോ വിനീതശ്ച
നാഥഃ സ്വാമ്യഥ ജീവിതം
നന്ദനശ്ചേത്യഭിപ്രേതേ
വചനാനി ഭവന്തി ഹി. 264

ഇഷ്ടപ്പെട്ടവരെംബന്ധിച്ച് പ്രിയൻ, കാന്തൻ, വിനീതൻ, നാഥൻ, സ്വാമി, ജീവിതം, നന്ദനൻ എന്നു വാക്കുകളാണ് ഉപയോഗിക്കേണ്ടത്.

ദുഃശ്ശീലോഥ ദുരാചാരഃ
ശഠോ വാമോ വികത്ഥനഃ
നിർല്ലജ്ജോ നിഷ്ഠുരശ്ചൈവ
പ്രായഃ ക്രോധേഭിധീയതേ. 265

ക്രോധമുള്ളപ്പോൾ ദുശ്ശീലൻ, ദുരാചാരൻ, ശഠൻ, വാമൻ, വികത്ഥനൻ, (ആത്മപ്രശംസക്കാരൻ), ലജ്ജ ഇല്ലാത്തവൻ, ക്രൂരൻ എന്നൊക്കെയാണ് മിക്കവാറും പറയുക.

## സന്തോഷത്തിലുപയോഗിക്കുന്ന വാക്കുകൾ

1. പ്രിയൻ

യോ വിപ്രിയം ന കുരുതേ
ന ചായുക്തം പ്രഭാഷതേ

തഥാർജ്ജവസമാചാരഃ
സ പ്രിയസ്ത്വഭിധീയതേ. 266

അപ്രിയം ചെയ്യാത്തവനും മര്യാദവിട്ട് സംസാരിക്കാത്തവനും തുറന്നു പെരുമാറുന്നവരനുമാരോ അയാളെ പ്രിയൻ എന്നു പറയുന്നു.

2. കാന്തൻ

അന്യനാരീസമുദ്ഭൂതം
ചിഹ്നം യസ്യ ന ദൃശ്യതേ
അധരേ വാ ശരീരേ വാ
സ കാന്ത ഇതി ഭാഷ്യതേ. 267

മറ്റൊരു സ്ത്രീയിൽനിന്ന് അധരത്തിലോ ശരീരത്തിലോ ഏതൊരാൾക്ക് ചിഹ്നം കാണപ്പെടുന്നില്ലയോ അയാളെ കാന്തനെന്നു പറയുന്നു.

3. വിനീതൻ

സംക്രുദ്ധേപി ഹി യോ നാര്യാ
നോത്തരം പ്രതിപദ്യതേ
പരുഷം വാ ന വദതി
വിനീതഃ സോഭിധീയതേ. 268

സ്ത്രീ കോപിച്ചാലും ആരാണോ ഉത്തരം പറയുകയോ പരുഷമായി സംസാരിക്കുകയോ ചെയ്യാത്തത് അയാൾ വിനീതനെന്നു പറയപ്പെടുന്നു.

4. നാഥൻ

ഹിതൈഷീ രക്ഷണേ ശക്തോ
ന മാനീ ന ച മത്സരീ
സർവ്വകാര്യേഷ്വസംമൂഢഃ
സ നാഥ ഇതി സംജ്ഞിതഃ. 269

ഗുണകാംക്ഷി, രക്ഷിക്കാൻ ശക്തൻ, മാനവും മാത്സര്യവുമില്ലാത്തവൻ, എല്ലാ കാര്യങ്ങളിലും ശ്രദ്ധയുള്ളവൻ, ഇങ്ങനെയുള്ള നായകൻ നാഥനാണ്.

5. സ്വാമി

സാമദാനാർത്ഥസംഭോഗൈ-
സ്തഥാ ലാളനപാലനൈഃ
നാരീം നിഷേവതേ യസ്തു
സ സ്വാമീത്യഭിധീയതേ. 270

നല്ല വാക്കുകൾ പറഞ്ഞും ഇഷ്ടപ്പെട്ടതു നല്കിയും കാമോപഭോഗമുളവാക്കിയും ലാളിച്ചും രക്ഷിച്ചും നായികയുടെ സേവനം നടത്തുന്ന നായകൻ സ്വാമിയാണ്.

6. ജീവിതം

നാരീപ്സിതൈരഭിപ്രായൈർ-
നിപുണം ശയനക്രിയാം
കരോതി യസ്തു സംഭോഗേ
സ ജീവിതമിതി സ്മൃതഃ. 271

കാമോപഭോഗത്തിൽ നായികയുടെ അഭിപ്രായത്തിനനുസരിച്ച് നിപുണതയോടെ സഹശയനം ചെയ്യുന്നവൻ ജീവിതമെന്നു പറയപ്പെടുന്നു.

7. നന്ദനൻ

കുലീനോ ധൃതിമാൻ ദക്ഷോ
ദക്ഷിണോ വാഗ്വിശാരദഃ
ശ്ലാഘനീയഃ സഖീമദ്ധ്യേ
നന്ദനഃ സോഭിധീയതേ. 272

കുലീനൻ, ധൈര്യവാൻ, സമർത്ഥൻ, എല്ലാവരെയും ഒരുപോലെ സ്നേഹിക്കുന്നവൻ, വാഗ്വൈഭവമുള്ളവൻ, സഖിമാരുടെ പ്രശംസയ്ക്കു പാത്രമായിട്ടുള്ളവൻ ഇങ്ങനെയെല്ലാമുള്ള നായകനെ നന്ദനൻ എന്നു പറയുന്നു.

ഏതേ വചനവിന്യാസാ
രതിപ്രീതികരാഃ സ്മൃതാഃ
തഥാ ചാപ്രീതിവാക്യാനി
ഗദതോ മേ നിബോധത. 273

ഈ വാക്കുകൾ അനുരാഗവും സന്തോഷവുമുളവാക്കുന്നവയാണ്. ഇനി അസന്തോഷത്തിൽ പറയുന്ന വാക്കുകൾ വിവരിക്കാം.

## അസന്തോഷത്തിലുപയോഗിക്കുന്ന വാക്കുകൾ

1. ദുശ്ശീലൻ

നിഷ്ഠുരശ്ചാസഹിഷ്ണുശ്ച
മാനീ ധൃഷ്ടോ വികത്ഥനഃ
ഉത്തരോത്തരവാദീ ച
ദുശ്ശീല ഇതി കഥ്യതേ. 274

ക്രൂരനും ക്ഷമയില്ലാത്തവനും മാനിയും താന്തോന്നിയും ഊറ്റം പറയുന്നവനും തട്ടിക്കേറിപ്പറയുന്നവനുമായ പുരുഷനെ ദുശ്ശീലനെന്നു പറയുന്നു.

2.ദുരാചാരൻ

താഡനം ബന്ധനം ചാപി
യോഽവിമൃശ്യ സമാചരേത്
തഥാ പരുഷവാക്യശ്ച
ദുരാചാരസ്സ ഉച്യതേ. 275

ആലോചന കൂടാതെ അടിക്കുകയും കെട്ടുകയും ചീത്ത പറയുകയും ചെയ്യുന്നവനാരോ അവൻ ദുരാചാരനെന്നു പറയപ്പെടുന്നു.

3. ശഠൻ

വാചൈവ മധുരോ യസ്തു
കർമ്മണാ നോപപാദയേത്
യോഷിതഃ കഞ്ചിദപ്യർത്ഥം
സ ശഠഃ പരിഭാഷ്യതേ. 276

മധുരമായ വാക്ക് പറയുകയും സ്ത്രീക്ക് യാതൊരു കാര്യവും ചെയ്തുകൊടുക്കാതിരിക്കുകയും ചെയ്യുന്നവൻ ശഠനാണ്.

4. വാമൻ

വാര്യതേ യത്ര യത്രാർത്ഥേ
തത്തദേവ കരോതി യഃ

ഭവേദഭിനിവേശീ ച
സ വാമ ഇതി സംജ്ഞിതഃ. 277

എന്തെന്തു കാര്യം നിഷേധിക്കുന്നുവോ അതൊക്കെത്തന്നെ ചെയ്യുന്ന വാശിക്കാരൻ വാമനാണ്.

5. വികത്ഥനൻ

സരസവ്രണചിഹ്നോ യഃ
സ്ത്രീസൌഭാഗ്യവികത്ഥനഃ
അതിമാനീ തഥാ സ്തബ്ധോ
വികത്ഥന ഇതി സ്മൃതഃ. 278

വലിയാത്ത ദന്തക്ഷതവും നഖക്ഷതവും ഉപഭോഗചിഹ്നവുമായി വന്നു സ്ത്രീനിമിത്തം തനിക്കു ലഭിച്ച സൌഭാഗ്യത്തിലൂറ്റംകൊള്ളുന്ന അഹങ്കാരിയും വെറുമ്പിടുത്തക്കാരനുമായ പുരുഷൻ വികത്ഥനൻ.

നിർലജ്ജൻ

വാര്യമാണോ ദൃഢതരം
യോ നാരീമുപസർപ്പതി
സചിഹ്നഃ സാപരാധശ്ച
സ നിർലജ്ജ ഇതി സ്മൃതഃ. 279

തെറ്റ് ചെയ്ത് ഉപഭോഗചിഹ്നവുമായി, എത്ര ശക്തിയായി തടഞ്ഞാലും നായികയെ സമീപിക്കാൻ മടിയില്ലാത്തവനാണ് നിർലജ്ജൻ.

7. നിഷ്ഠുരൻ

യോപരാദ്ധസ്തു സഹസാ
നാരീം സേവിതുമിച്ഛതി
അപ്രസാദനബുദ്ധിശ്ച
നിഷ്ഠുരഃ സോഭിധീയതേ. 280

തെറ്റ് ചെയ്ത ഉടനെ നായികയെ പ്രാപിക്കാനാഗ്രഹിക്കുക, എന്നാലവളുടെ കോപം തീർക്കാൻ ഒരുക്കമില്ലാതെയുമിരിക്കുക, അങ്ങനെയുള്ളവൻ നിഷ്ഠുരനെന്നു പറയപ്പെടുന്നു.

ഏതോ വചനവിന്യാസാഃ
പ്രിയാപ്രിയവിഭാഷിതാഃ
നർത്തകീസംശ്രിതാഃ കാര്യാ
ബഹവോƒന്യേƒപി നാടകേ. 281

ഇതൊക്കെയാണു പ്രിയത്തിലും അപ്രിയത്തിലും പറയാനുള്ള വാക്കുകളുടെ സ്വഭാവം. നർത്തകികളെസ്സംബന്ധിച്ചേടത്തോളം നാടകത്തിൽ വേറെയും പലതും വേണ്ടതുണ്ട്.

ഏഷ ഗീതവിധാനേ തു
സുകുമാരേ വിധിർഭവേത്
ശൃംഗാരരസസംഭൂതോ
രതിസംഭോഗഖേദനഃ. 282

സുകുമാരമായ ഗീതപ്രയോഗത്തിൽ അനുസരിക്കേണ്ടുന്ന വിധിയാണ് ഇപ്പറഞ്ഞത്. അത് ശൃംഗാരരസത്തിൽ രതിസംഭോഗവും രതിഖേദവും പ്രകാശിപ്പിക്കുന്നതാണ്

യച്ചൈവാകാശപുരുഷം
പരസ്ഥവചനാശ്രയം
ശൃംഗാര ഏവം വാച്യം സ്യാ-
ത്ത്രാപ്യേഷ വിധിർഭവേത്. 283

ശൃംഗാരരസത്തിൽ വെറും ആകാശത്തേയ്ക്കു നോക്കി സങ്കല്പപുരുഷനോടു പറയുകയാണെങ്കിലും മറ്റൊരാൾ പറഞ്ഞ വാക്കിനെ ആശ്രയിച്ച് അഭിനയിക്കുകയാണെങ്കിലും ഈ ക്രമം തന്നെയാണനുസരിക്കേണ്ടത്.

യദ്വാ പുരുഷസംബദ്ധം
കാര്യം ഭവതി നാടകേ
ശൃംഗാരരസസംയുക്തം
തത്രാപ്യേഷ ക്രമോ ഭവേത്. 284

നാടകത്തിൽ ശൃംഗാരരസത്തോടുകൂടിയും പുരുഷനോടു നേരിട്ടു ബന്ധപ്പെട്ടു പറയേണ്ടിവരുമ്പോഴും അനുസരിക്കേണ്ടുന്ന ക്രമം ഇതാണ്.

ഏവമന്തഃപുരഗതഃ
പ്രയോജ്യോഭിനയോ ഭവേത്
ദിവ്യാംഗനാനാം തു വിധിം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ. 285

ഇപ്രകാരമാണ് അന്തഃപുരസ്ത്രീകളെ സംബന്ധിച്ച് പ്രയോഗിക്കേണ്ടുന്ന അഭിനയം. ഇനി ദിവ്യസ്ത്രീകളെ സംബന്ധിക്കുന്ന വിധി ക്രമത്തിൽ വിവരിക്കാം.

## ദിവ്യസ്ത്രീകൾക്കുള്ള നിയമം

നിത്യമേവോജ്ജ്വലോ വേഷോ
നിത്യം പ്രമുദിതം മനഃ
നിത്യമേവ സുഖഃ കാലോ
ദേവീനാം ലളിതാശ്രയഃ. 286

ശൃംഗാരരസത്തെസ്സംബന്ധിച്ചേടത്തോളം ദിവ്യസ്ത്രീകൾക്ക് എന്നുമുജ്ജ്വലമാണ് വേഷം. എന്നും സന്തോഷം നിറഞ്ഞതാണ് മനസ്സ്. എന്നും സുഖമായിട്ടുള്ളതാണ് കാലം.

ന ചേർഷ്യാ നൈവ ച ക്രോധോ
നാസൂയാ ന പ്രസാദനം
ദിവ്യാനാം ദൃശ്യതേ പുംസാം
ശൃംഗാരേ യോഷിതാം തഥാ. 287

ദിവ്യത്വമുള്ള പുരുഷന്മാർക്കും സ്ത്രീകൾക്കും ശൃംഗാരത്തിൽ ഈർഷ്യയോ ക്രോധമോ അസൂയയോ കോപം തീർക്കലോ ഒന്നും കാണുന്നില്ല.

യദാ മാനുഷസംയോഗോ
ദിവ്യാനാം യോഷിതാം ഭവേത്

തദാ സർവ്വാഃ പ്രകർത്തവ്യാഃ
യേ ഭാവാ മാനുഷാശ്രയാഃ. 288

ദിവ്യസ്ത്രീകൾക്ക് മനുഷ്യരുമായി സമാഗമമുണ്ടാകുന്നപക്ഷം മനുഷ്യരുടെ എല്ലാ ഭാവങ്ങളും കാണിക്കേണ്ടതാണ്.

ശാപഭ്രംശാത്തു ദിവ്യാനാം
തഥാ ചാപത്യലിപ്സയാ
കാര്യോ മാനുഷസംയോഗഃ
ശൃംഗാരരസസംഭവഃ. 289

ദിവ്യസ്ത്രീകൾക്കു ശാപം നിമിത്തം സ്വർഗ്ഗത്തിൽനിന്നും അധഃപതനം സംഭവിച്ചാലും സന്താനലാഭത്തിന് ആഗ്രഹമുണ്ടായാലും ശൃംഗാരരസത്തെ അവലംബിച്ചുകൊണ്ടുള്ള മനുഷ്യസംയോഗം ആവശ്യമായി വരുന്നതാണ്.

പുഷ്പൈർഭൂഷണജൈഃ ശബ്ദൈ-
രദൃശ്യാപി പ്രലോഭയേത്
പുനഃ സന്ദർശനം ദത്വാ
ക്ഷണാദന്തർഹിതാ ഭവേത്. 290

ദിവ്യസ്ത്രീ മറഞ്ഞുനിന്ന് പൂക്കളെക്കൊണ്ടും ഭൂഷണശബ്ദങ്ങളെക്കൊണ്ടും പ്രലോഭിപ്പിക്കണം. പിന്നെ തന്റെ ദർശനം നല്കി ഉടനെ മറയണം.

വസ്ത്രാഭരണമാല്യാദ്യൈർ-
ലേഖസംപ്രേഷണൈരപി
ഈദൃശൈരുപചാരൈരസ്തു
സമുന്മാദ്യസ്തു നായകഃ. 291

വസ്ത്രവും ആഭരണവും മാലയും കൊടുക്കുക. എഴുത്തു കൊടുത്തയക്കുക. തുടങ്ങിയ ഉപചാരങ്ങളെക്കൊണ്ട് നായകന് ഉന്മാദം ഉളവാക്കണം.

ഉന്മാദനാൽ സമുത്പന്നഃ
കാമോ രതികരോ ഭവേൽ
സ്വഭാവോപഗതോ യസ്തു
നാസാവത്യർത്ഥഭാവകഃ. 292

ഉന്മാദത്തിനു ശേഷമുളവാകുന്ന കാമത്തിനു രതി (രസം) കൂടും. സ്വാഭാവികമായ കാമമാണെങ്കിൽ അതിനത്രമാത്രം രസമുണ്ടാവില്ല.

ഏവം രാജോപചാരോ ഹി
കർത്തവ്യോഭ്യന്തരാശ്രയഃ
ബാഹ്യമപ്യുപചാരം തു
പ്രവക്ഷ്യാമ്യഥ വൈശികേ. 293

രാജാക്കന്മാർ ആഭ്യന്തരമായ ഉപചാരം ചെയ്യേണ്ടത് ഇപ്രകാരമാണ്. ബാഹ്യമായ ഉപചാരം വൈശികത്തിൽ (വേശ്യാധർമ്മവിവരണത്തിൽ) വിശദീകരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
സാമാന്യാഭിനയമെന്ന
ഇരുപത്തിനാലാമദ്ധ്യായം.

# അദ്ധ്യായം 25

# വൈശികം

വിശേഷയേത് കലാഃ സർവ്വാ
യസ്മാത്തസ്മാത്തു വൈശികഃ
വേശോപചാരേ സാധുർവ്വാ
വൈശികഃ പരികീർത്തിതഃ. 1

എല്ലാ കലകൾക്കും വിശേഷമുണ്ടാക്കുന്നവനാണു വൈശികൻ. വേശ്യകളെ ഉപചരിക്കുന്നതിൽ നിപുണനായിട്ടുള്ളവനാണ് വൈശികൻ എന്നും അർത്ഥം പറയാം.

വിശേഷജ്ഞൻ എന്ന അർത്ഥത്തിലുള്ള വൈശേഷികശബ്ദത്തിൽനിന്നാണ് വൈശികപദത്തിന്റെ ഉൽപത്തി എന്നാദ്യം നിർവ്വചിക്കുന്നു. ആ പക്ഷത്തിൽ കലാവിശേഷജ്ഞൻ എന്നാണു വൈശികശബ്ദത്തിനർത്ഥം. വേശ്യ എന്നർത്ഥമുള്ള വേശശബ്ദത്തിൽനിന്നാണ് വൈശികശബ്ദമുണ്ടായിട്ടുള്ളതെന്നു രണ്ടാമത്തെ പക്ഷം. 'വേശേ സാധുഃ – വേശ്യയിൽ നിപുണൻ– അതായത് വേശ്യോപചാരത്തിൽ നിപുണൻ എന്നു രണ്ടാമത്തെ പക്ഷത്തിലർത്ഥം.

യോ ഹി സർവ്വകലോപേതഃ
സർവ്വശില്പവിചക്ഷണഃ
സ്ത്രീചിത്തഗ്രഹണാഭിജ്ഞോ
വൈശികഃ സ ഭവേത് പുമാൻ. 2

എല്ലാ കലകളുമുള്ളവനും സകലശില്പങ്ങളിലും വിദഗ്ദ്ധനും സ്ത്രീകളുടെ ഹൃദയം കവരാൻ അറിവുള്ളവനുമായ പുരുഷനാണു വൈശികൻ. (ആദ്യം കാണിച്ച രണ്ടു നിർവ്വചനത്തിനും യോജിക്കുന്ന അർത്ഥവിവരണമാണിത്.)

ഗുണാസ്തസ്യ തു വിജ്ഞേയാഃ
സ്വശരീരസമുത്ഥിതാഃ
ആഹാര്യാഃ സഹജാശ്ചൈവ
ത്രയസ്ത്രിംശത് സമാസതഃ. 3

വൈശികന് ആത്മാവിലും ശരീരത്തിലുമായി പല ഗുണങ്ങളും വേണ്ടതുണ്ട്. അവയിൽ ചിലതു പ്രയാസപ്പെട്ടു നേടേണ്ടവയാണ്. മറ്റു ചിലത് ജന്മസിദ്ധമായിട്ടുണ്ടാകേണ്ടവയാണ്. അങ്ങനെ ആകെ മുപ്പത്തിമൂന്നു ഗുണങ്ങളാണുള്ളത്.

## വൈശികഗുണങ്ങൾ

ശാസ്ത്രവിച്ഛില്പസമ്പന്നോ
രൂപവാൻ പ്രിയദർശനഃ
വിക്രാന്തോ ധൃതിമാംശ്ചൈവ
വയോവേഷകുലാന്വിതഃ
സുരഭിർമധുരസ്ത്യാഗീ
സഹിഷ്ണുരവികത്ഥനഃ

അശങ്കിതഃ പ്രിയാഭാഷീ
ചതുരഃ സുഭഗഃ ശുചിഃ
കാമോപചാരകുശലോ
ദക്ഷിണോ ദേശകാലവിത്
അദീനവാക്യഃ സ്മിതവാ-
ഗ്വാഗ്മീ ദക്ഷഃ പ്രിയംവദഃ
അലുബ്ധഃ സംവിഭാഗീ ച
ശ്രദ്ധാനോ ദൃഢവ്രതഃ
ഗമ്യാസു ചാപ്യവിസ്രംഭീ
മാനീ ചൈവ സ വൈശികഃ. 4

ശാസ്ത്രജ്ഞാനം, ശില്പസ്ഥാനം, ശരീരസൌന്ദര്യം, കാഴ്ചയിലുള്ള ഭംഗി, ശൌര്യം, ധൈര്യം, യൌവനം, അഴകാർന്ന വേഷം, കുലീനത, സൌരഭ്യം, മാധുര്യം, ത്യാഗശീലം, സഹനശക്തി, ആത്മപ്രശംസ ചെയ്യായ്ക, നിർഭയത, രസമുളവാക്കുന്ന സംഭാഷണം, പ്രസരിപ്പ്, സുഭഗതാശുചിത്വം, കാമോപചാരങ്ങളിൽ കുശലത, പക്ഷപാതമില്ലാത്ത പെരുമാറ്റം, ദേശകാലങ്ങളറിഞ്ഞുകൊണ്ടുള്ള പ്രവൃത്തി, ഉന്മേഷത്തോടുകൂടിയ വാക്ക്, പുഞ്ചിരിയോടുകൂടിയ വാക്ക്, യുക്തിയുക്തമായ വാക്ക്, സമർത്ഥത, ഇഷ്ടം നോക്കിപറയുന്ന സ്വഭാവം, ധനവ്യയത്തിന് മടിയില്ലായ്ക, മറ്റുള്ളവർക്കു കൊടുത്തതിനുശേഷം താനനുഭവിക്കുന്ന ശീലം, ശ്രദ്ധ, കാര്യങ്ങൾക്കു ചിട്ട, തനിക്കു പ്രാപിക്കാവുന്ന സ്ത്രീകളെപ്പോലും വിശ്വസിക്കായ്ക ഇവയാണ് വൈശികനു വേണ്ട ഗുണങ്ങൾ.

## സ്നേഹിതന്റെ ഗുണങ്ങൾ

അനുരക്തഃ ശുചിർദക്ഷോ
ദക്ഷിണഃ പ്രതിപത്തിമാൻ
ഭവേച്ചിത്രാഭിധായീ ച
വയസ്യസ്തസ്യ ഷഡ്ഗുണാഃ. 5

സ്നേഹം, ശുചിത്വം, സമർത്ഥത, പക്ഷപാതമില്ലായ്മ, ബുദ്ധി, വാക്ചാതുര്യം ഇങ്ങനെ ആറുഗുണങ്ങളുള്ളവനാകണം വൈശികന്റെ സ്നേഹിതൻ.

## ദൂതികൾ

വിജ്ഞാനഗുണസമ്പന്നാ
കഥിനീ ലിംഗിനീ തഥാ
പ്രാതിവേശ്യാ സഖീ ദാസീ
കുമാരീ കാരുശില്പിനീ
ധാത്രീ പാഷണ്ഡിനീ ചൈവ
ദൂത്യസ്ത്വീക്ഷണികാ തഥാ. 6

വിവേകമുള്ള കഥാകഥനകുശല, സന്ന്യാസിനി, അയൽക്കാരി, തോഴി, ദാസി, പെൺകുട്ടി, കൈവേലക്കാരി, വളർത്തമ്മ, ഭ്രഷ്ടയായ സ്ത്രീ, മഷിനോട്ടക്കാരി, ഇവരെയെല്ലാം ദൂതികളാക്കാം.

പ്രോത്സാഹനേഷു കുശലാ
മധുരകഥാ ദക്ഷിണാ ച കലാജ്ഞാ
ലഡഹാ സംവൃതമന്ത്രാ
ദൂതീത്വേഭിർഗുണൈഃ കാര്യാഃ. 7

പ്രോത്സാഹനങ്ങളിൽ സാമർത്ഥ്യം, മധുരമായ വാക്ക്, പക്ഷപാതം കൂടാത്ത പെരുമാറ്റം, കലാജ്ഞാനം, വശ്യശക്തി, ഗോപ്യമായതു മറച്ചുവെയ്ക്കാനുള്ള കഴിവ് ഇങ്ങനെ ആറു ഗുണങ്ങളാണ് ദൂതിക്കുവേണ്ടത്.

തയാ പ്രോത്സാഹനം കാര്യം
നാനാദർശിതകാരണം
യഥോക്തകഥനം ചൈവ
തഥാ ഭാവപ്രദർശനം. 8

ആ ദൂതി പല കാരണങ്ങളും കാണിച്ച് ഉത്സാഹിപ്പിക്കണം, പറഞ്ഞതു ചെന്നു പറയണം, അനുരാഗത്തിന്റെ നില വിശദീകരിക്കുകയും വേണം.

ന ജഡം രൂപസമ്പന്നം
നാർത്ഥവന്തം ന ചാതുരം
ദൂതം വാപ്യഥവാ ദൂതീം
ബുധഃ കുര്യാത് കദാചന. 9

ബുദ്ധിയില്ലാത്തവനെയും സൌന്ദര്യമുള്ളവനെയും സ്വാർത്ഥിയെയും രോഗിയെയും ഒരിക്കലും ദൂതനാക്കരുത്. അങ്ങനെയുള്ളവളെ ദൂതിയുമാക്കരുത്.

കുലഭോഗധനാധിക്യൈഃ
കൃത്വാധികവികത്ഥനം
ദൂതീ നിവേദയേത് കാമ-
മർത്ഥാംശ്ചൈവാനുവർണ്ണയേത്. 10

കുലം, സുഖം, ധനം, ഇവയുടെ ആധിക്യം കാണിച്ച് പ്രശംസിച്ചതിനുശേഷം ദൂതി അനുരാഗമറിയിക്കണം. പ്രയോജനങ്ങളെ വർണ്ണിച്ചു പറയുകയും വേണം.

നവകാമപ്രവൃത്തായാഃ
ക്രുദ്ധായാ വാപി സംഗമഃ
നാനോപായൈഃ പ്രകർത്തവ്യോ
ദൂത്യാ ഹി പുരുഷാശ്രയഃ. 11

പുതുതായി കാമത്തിലേർപ്പെട്ടിരിക്കുന്നവളോ കോപിച്ചിരിക്കുന്നവളോ ആയ നായികയെ ദൂതി പലവിധമുപായങ്ങൾ പ്രയോഗിച്ചു പുരുഷനുമായി സംഗമിപ്പിക്കണം.

ഉത്സവേ രാത്രിസഞ്ചാര
ഉദ്യാനേ ജ്ഞാതവേശ്മനി
ധാത്രീഗൃഹേ സഖീഗേഹേ
തഥാ ചൈവ നിമന്ത്രണേ

വ്യാധിതവ്യപദേശേന
ശൂന്യാഗാരസമാശ്രയേ
കാര്യഃ സമാഗമോ നൄണാം
സ്ത്രീഭിഃ പ്രഥമസംഗമേ. 12

ആദ്യത്തെ സമാഗമമാകുമ്പോൾ, രാത്രി നടക്കുന്ന ഉത്സവാഘോഷത്തിലോ ഉദ്യാനത്തിലോ ബന്ധുഗൃഹത്തിലോ ക്ഷണിച്ചുചെന്ന വളർത്തമ്മയുടെ ഗൃഹത്തിലോ സഖീഗൃഹത്തിലോ രോഗമാണെന്ന വ്യാജത്താൽ പ്രവേശിച്ച ശൂന്യഗൃഹത്തിലോ വെച്ചാവണം പുരുഷന്മാർ സ്ത്രീകളുമായി സംഗമിക്കുന്നത്.

ഏവം സമാഗമം കൃത്വാ
നാനോപായവിധാനജം
അനുരക്താം വിരക്താം വാ
ചിഹ്നൈഃ സമുപലക്ഷയേത്. 13

ഇങ്ങനെ പല ഉപായങ്ങളും പ്രയോഗിച്ചു സമാഗമം സാധിച്ചുകഴിഞ്ഞാൽ പിന്നെ നായിക അനുരക്തയോ വിരക്തയോ എന്നു സൂചനകളെക്കൊണ്ടു മനസ്സിലാക്കണം.

## അനുരക്തയുടെ ലക്ഷണങ്ങൾ

സ്വഭാവഭാവാതിശയൈ-
ര്യാ നാരീ മദനാർദ്ദിതാ
കരോത്യനിഭൃതാം ലീലാം
ജ്ഞേയാ സാ മദനാതുരാ. 14

സ്വഭാവഗുണത്തോടും അനുഭാവാതിശയത്തോടുംകൂടി ഏതൊരു സ്ത്രീ കാമപീഡിതയായി സങ്കോചം വിട്ടു കേളിയാടുന്നുവോ അവളെ കാമപരവശയെന്നു മനസ്സിലാക്കാം.

സഖീമദ്ധ്യേ ഗുണാൻ ബ്രൂതേ
സ്വധനം പ്രദദാതി ച
സംപൂജയതി മിത്രാണി
ദ്വേഷ്ടി ശത്രുജനം തഥാ
സമാഗമേ സഖീനാം യാ
ഹൃഷ്ടാ ഭവതി ചാധികം
തുഷ്യത്യസ്യ കഥാഭിസ്തു
സസ്നേഹം ച നിരീക്ഷതേ
സുപ്തേ ച പശ്ചാത് സ്വപിതി
ചുംബിതാ പ്രതിചുംബതി
ഉത്തിഷ്ഠത്യപി പൂർവ്വം ച
തഥാ ക്ലേശസഹാപി ച
ഉത്സവേ മുദിതാ യാ ച
വ്യസനേ യാ ച ദുഃഖിതാ
ഏവംവിധൈർഗുണൈര്യുക്താ
യാനുരക്താ തു സാ ഭവേത്. 15

സഖികളുടെ ഇടയിൽ നായകന്റെ ഗുണങ്ങൾ പറയും. തന്റെ ധനം കൊടുക്കും. അദ്ദേഹത്തിന്റെ സുഹൃത്തുക്കളെ സൽക്കരിക്കും, ശത്രുക്കളോടു വെറുപ്പു കാണിക്കും. സഖിമാർ പോയി വന്നാലധികം സന്തോഷിക്കും, അദ്ദേഹത്തിന്റെ വർത്തമാനം പറഞ്ഞാലും സന്തോഷിക്കും. സ്നേഹത്തോടുകൂടി നോക്കും, നായകനുറങ്ങിയതിനു ശേഷമേ ഉറങ്ങൂ. ഇങ്ങോട്ടു ചുംബിച്ചാലങ്ങോട്ടും ചുംബിക്കും. നായകൻ ഉണർന്നെഴു

ന്നേല്ക്കുന്നതിനുമുമ്പ് എഴുന്നേല്ക്കും. നായകനുവേണ്ടി ഏതു ക്ലേശവും സഹിക്കും, ഗുണം വരുമ്പോൾ സന്തോഷിക്കും. വ്യസനം വരുമ്പോൾ ദുഃഖിക്കും, ഈ വിധത്തിലുള്ള ഗുണങ്ങളെല്ലാം ചേർന്ന നായിക അനുരക്തയായിരിക്കും.

## വിരക്തയുടെ ലക്ഷണങ്ങൾ

വിരക്തായാസ്തു ലിംഗാനി
ചുംബിതാസ്യം പ്രമാർജ്ജതി
അനിഷ്ടാം ച കഥാം ബ്രൂതേ
പ്രിയമുക്താപി കുപ്യതി
പ്രദ്വേഷ്ടി ചാസ്യ മിത്രാണി
ഭജതേരിജനം തഥാ
ശേതേ പരാങ്മുഖീ ചാപി
ശയനേ പൂർവ്വശായിനീ
സുമഹത്യുപകാരേഽപി
ന തോഷമുപയാതി ച
ക്ലേശം ന സഹതേ ചാപി
തഥാ കുപ്യത്യകാരണാത്
യാ സ്യാദേവംപ്രകാരാ തു
വിരക്താം താം വിനിർദ്ദിശേത്. 16

ഇനി വിരക്തയുടെ ലക്ഷണങ്ങൾ പറയാം. ചുംബിച്ചാൽ മുഖം തുടയ്ക്കും. ഇഷ്ടമല്ലാത്ത കാര്യം പറയും. ഇഷ്ടമായിട്ടുള്ളതു പറഞ്ഞാൽ കോപിക്കും, നായകന്റെ സുഹൃത്തുക്കളെ വെറുക്കും, ശത്രുക്കളുമായി സ്നേഹത്തിൽ പെരുമാറും, മെത്തയിൽ പുറംതിരിഞ്ഞുകിടക്കും, ആദ്യം കിടന്നുറങ്ങും, വലിയ ഉപകാരം ചെയ്താലും സന്തോഷിക്കില്ല, ക്ലേശം തീരെ സഹിക്കില്ല. കാരണം കൂടാതെ കോപിക്കും. ഇപ്രകാരമെല്ലാമുള്ള സ്ത്രീ വിരക്തയാണെന്നു കരുതണം.

ഹൃദയഗ്രഹണാനി സ്യു-
രസ്യ വ്യാപാരചേഷ്ടിതം
അർത്ഥപ്രദർശനം ചൈവ
തഥാ സദ്ഭാവദർശനം
അർത്ഥോപന്യാസ ഏവം സ്യാ-
ദർത്ഥദാനം തഥൈവ ച
വ്യാജാത് ത്യാഗോഥ നികടാത്
ഭാവോപക്ഷേപ ഏവ ച. 17

നായിക ചെയ്യുന്ന പ്രവൃത്തി ചെയ്യുക, പ്രയോജനമുണ്ടാവുമെന്നു കാണിക്കുക, തന്റെ സ്വഭാവം വെളിപ്പെടുത്തുക, തന്റെ ധനസ്ഥിതിയെക്കുറിച്ചറിവുകൊടുക്കുക, ധനം കൊടുക്കുക, വ്യാജത്തിൽ അടുത്തുനിന്നുപോവുക, തന്റെ അനുരാഗമറിയിക്കുക ഇതെല്ലാം വിരക്തയെ വശീകരിക്കാനുള്ള ഉപായങ്ങളാണ്.

ദാരിദ്ര്യാദ്വ്യാധിതോ ദുഃഖാത്
പാരുഷ്യാദ്ദുഃശ്രവാത്തഥാ
പ്രവാസഗമനാദേവ-
മതിലോഭാദതിക്രമാത്

അതിവേലാഗമത്വാച്ച
തഥാ വിപ്രിയസേവനാത്
ഏഭിഃ സ്തീ പുരുഷോ വാപി
കാരണൈസ്തു വിരജ്യതേ. 18

ദാരിദ്ര്യം, രോഗം, ദുഃഖം, കേൾക്കാൻ വയ്യാത്ത പരുഷവാക്കു പറയൽ, ദൂരദേശ യാത്ര, അത്യാഗ്രഹം, അതിക്രമം, സമയം വൈകി വരൽ, ഇഷ്ടമില്ലാത്തത് ചെയ്യൽ, ഈ വക കാരണങ്ങളെക്കൊണ്ട് സ്ത്രീക്കും പുരുഷനും വിരക്തി ഉണ്ടാകും.

## നായികാവശീകരണോപായങ്ങൾ

ഭാവഗ്രാഹശണി നാരീണാം
കാര്യാണി മദാനാശ്രയേ
തുഷ്ടിമേതി യഥാ നാരീ
പ്രാപ്യതേ പൂരുഷൈരഥ. 19

കാമവിഷയത്തിൽ എന്തുചെയ്താൽ സ്ത്രീ സന്തോഷിക്കുകയും പുരുഷന്മാർക്കു പ്രാപിക്കാൻ സാധിക്കുകയും ചെയ്യുമോ, അങ്ങനെയുള്ള ഹൃദയവശീകരണോപായങ്ങൾ സ്ത്രീകളിൽ പ്രയോഗിക്കണം.

ലുബ്ധാർമർത്ഥപ്രദാനേന
കലാജ്ഞാനേന പണ്ഡിതാം
ചതുരാം ലഡഹത്വേന
ഹ്യനുവൃത്ത്യാ ച മാനിനീം
പുരുഷദ്വേഷിണീമിഷ്ടൈഃ
കഥായോഗൈരുപക്രമൈഃ
ഉപക്രീഡനകൈർബ്ബാലാം
ഭീരുമാശ്വാസനേന ച
ഗർവ്വിതാം നീചസേവാഭി-
രുദാത്താം ശില്പദർശനൈഃ. 20

ധനത്തിനാഗ്രഹമുള്ളവളെ ധനംകൊടുത്തും കലകളിൽ പാണ്ഡിത്യമുള്ളവളെ കലാജ്ഞാനംകൊണ്ടും ചാതുര്യത്തോടുകൂടി പെരുമാറുന്നവളെ പ്രഗല്ഭതയോടു കൂടിയ പെരുമാറ്റംകൊണ്ടും അഭിമാനവതിയെ അനുസരണംകൊണ്ടും പൂരുഷദ്വേഷമുള്ളവളെ ഇഷ്ടകഥകൾ പറഞ്ഞും ഇഷ്ടകാര്യങ്ങൾ ചെയ്തുകൊടുത്തും ബാലികയെ ക്രീഡാ സാധനങ്ങൾകൊണ്ടും ദയാശീലയെ ആശ്വസിപ്പിച്ചും ഗർവ്വിഷ്ഠയെ താണ തരത്തിലുള്ള ശുശ്രൂഷകൾകൊണ്ടും ഉദാത്തയെ അത്ഭുതശില്പങ്ങൾ കാണിച്ചു കൊടുത്തും വശീകരിക്കണം.

## മൂന്നു പ്രകൃതികൾ

സർവ്വാസാമേവ നാരീണാം
ത്രിവിധാ പ്രകൃതിഃ സ്മൃതാ.
ഉത്തമാ മദ്ധ്യമാ ചൈവ
തൃതീയാ ചാധമാ സ്മൃതാ. 21

സ്ത്രീകൾക്കു പൊതുവെ മൂന്നുവിധം പ്രകൃതിയാണുള്ളത്. 1. ഉത്തമ, 2. മദ്ധ്യമ, 3. അധമ.

1. ഉത്തമപ്രകൃതി

യാ വിപ്രിയേപി തിഷ്ഠന്തം
പ്രിയം വദതി നാപ്രിയം
ന ദീർഘരോഷാ ച തഥാ
കലാസു ച വിചക്ഷണാ
ശീലശോഭാകുലാധിക്യൈഃ
പുരുഷൈര്യാ ച കാമ്യതേ
കുശലാ കാമതന്ത്രേഷു
ദക്ഷിണാ രൂപശാലിനീ
ഗൃഹ്ണാതി കാരണാദ്രോഷം
വിഗതേർഷ്യാ ബ്രവീതി ച
കാര്യകാലവിശേഷജ്ഞാ
സുഭഗാ സാ സ്മൃതോത്തമാ. 22

അപ്രിയം ചെയ്താലും പ്രിയമേ പറയൂ. അപ്രിയം പറയില്ല, കോപം നീണ്ടു നില്ക്കില്ല, കലകളിൽ പാണ്ഡിത്യമുണ്ടാകും, സ്വഭാവംകൊണ്ടും കാന്തികൊണ്ടും കുലംകൊണ്ടും മേലേയുള്ള പുരുഷന്മാർ കാമിക്കും, കാമതന്ത്രങ്ങളിൽ കുശലതയുണ്ടായിരിക്കും. പക്ഷപാതംകൂടാതെ പെരുമാറും. സുന്ദരിയായിരിക്കും, കാരണം കണ്ടാൽ കോപിക്കും, എങ്കിലും കോപംകൂടാതെ സംസാരിക്കും, കാര്യങ്ങളുടെയും കാലത്തിന്റെയും പ്രത്യേകത മനസ്സിലാക്കും. ഈവിധത്തിലുള്ള സുഭഗയായ സ്ത്രീ ഉത്തമസ്ത്രീയാണ്.

2. മദ്ധ്യമപ്രകൃതി

പുരുഷൈഃ കാമ്യതേ യാ തു
തഥാ കാമയതേ ച താൻ
കാമോപചാരകുശലാ
പ്രതിപക്ഷാഭ്യസൂയിനീ
ഈർഷ്യാതുരാ ചാനിഭൃതാ
ക്ഷണക്രോധാതിഗർവ്വിതാ
ക്ഷണപ്രസാദാ യാ ചൈവ
സാ നാരീ മദ്ധ്യമാ സ്മൃതാ. 23

പുരുഷന്മാർ ഇങ്ങോട്ടു കാമിച്ചാൽ അങ്ങോട്ടും കാമിക്കും, കാമോപചാരങ്ങളിൽ കുശലതയുണ്ടാകും. പ്രതിനായികയോട് അസൂയയുണ്ടായിരിക്കും. കോപശീലയായിരിക്കും, അടങ്ങിയിരിക്കില്ല, വേഗത്തിൽ കോപിക്കും, വേഗത്തിൽ തെളിയും. ഇങ്ങനെയുള്ള സ്ത്രീ മദ്ധ്യമപ്രകൃതിയാണ്.

3. അധമപ്രകൃതി

അസ്ഥാനേ കോപനാ യാ തു
ദുശ്ശീലാ ചാതിമാനിനീ

ചപലാ പരുഷാ ചൈവ
ദീർഘരോഷാധമാ സ്മൃതാ. 24

അസ്ഥാനത്ത് കോപിക്കും, സ്വഭാവം നന്നായിരിക്കയില്ല, അഭിമാനം കൂടും, ചാപല്യവും പരുപരുത്ത പെരുമാറ്റവുമുണ്ടാവും, കോപം നീണ്ടുനില്ക്കും. ഇങ്ങനെയുള്ള സ്ത്രീ അധമപ്രകൃതിയാണ്.

## യൌവനഭേദങ്ങൾ

സർവ്വാസാം നാരീണാം
യൌവനഭേദാഃ സ്മൃതാസ്തു ചത്വാരഃ
നേപത്ഥ്യരൂപചേഷ്ടാ-
ഗുണൈസ്തു ശൃംഗാരമാസാദ്യ. 25

സ്ത്രീകൾക്കു പൊതുവിൽ യൌവനത്തിനു നാലു വകഭേദമുണ്ട്. വേഷം, സൌന്ദര്യം, പെരുമാറ്റം ഇവയുടെ അടിസ്ഥാനത്തിൽ ശൃംഗാരത്തെ ആശ്രയിച്ചുവരുന്ന വകഭേദങ്ങളാണവ.

പീനോരുഗണ്ഡജഘനാ-
ധരസ്തനം കർക്കശം രതിമനോജ്ഞം
ശൃംഗാരസമുത്സാഹം
പ്രഥമം തദ്യൌവനം ജ്ഞേയം. 26

ഊരുക്കൾ, ഗണ്ഡങ്ങൾ, ജഘനം, അധരം, സ്തനം ഇവയെല്ലാം തടിച്ചിരിക്കുക. മാർദ്ദവം കുറവായിരിക്കുക, രതികൊണ്ട് മനോജ്ഞമായിരിക്കുക. ശൃംഗാരത്തിലുത്സാഹം കൂടിയിരിക്കുക ഇങ്ങനെയുള്ള യൌവനം ഒന്നാമത്തേത്.

ഗാത്രം പൂർണ്ണാവയവം
പീനൌ ച പയോധരൌ നതം മധ്യം
കാമസ്യ സാരഭൂതം
യൌവനമേതദ്ദ്വിതീയം തു. 27

അവയവങ്ങൾക്കു പൂർണ്ണത വന്നിരിക്കുക, സ്തനങ്ങൾ തടിച്ചിരിക്കുക, അരക്കെട്ടു കുടുങ്ങിയിരിക്കുക ഇങ്ങനെയുള്ള, കാമത്തിന്റെ കാതലായ യൌവനം രണ്ടാമത്തേതാണ്.

സർവ്വശ്രീസംയുക്തം
രതികരണോത്പാദനം രതികരാഢ്യം
കാമാപ്യായിതശോഭം
യൌവനമേതത്തൃതീയം തു. 28

ശോഭകൾക്കു പൂർത്തി വരുക, രതിലീലകളിൽ കരണഭേദങ്ങളുളവാക്കുക, രതിഗുണം തികയുക, കാമത്താൽ ആകെ ശോഭ വർദ്ധിക്കുക ഇങ്ങനെയുള്ള യൗവനം മൂന്നാമത്തേതാണ്.

നവയൌവനേ വ്യതീതേ
തഥാ ദ്വിതീയേ തൃതീയകേ വാപി
ശൃംഗാരശത്രുഭൂതം
യൌവനമേതത് ചതുർത്ഥം തു. 29

യൌവനത്തിന്റെ ഒന്നും, രണ്ടും, മൂന്നും അവസ്ഥകൾ കഴിഞ്ഞാൽ ശൃംഗാരത്തിന് വിരോധിയായി വരുന്ന യൌവനമാണ് നാലാമത്തേത്.

അമ്ളാനഗണ്ഡജഘനാ-
ധരസ്തനം കിഞ്ചിദൂനലാവണ്യം
കാമേ മന്ദോത്സാഹം
യൌവനമേതച്ചതുർത്ഥം തു. 30

ഗണ്ഡം, ജഘനം, അധരം, സ്തനം എന്നിവ വാടി ലാവണ്യം കുറഞ്ഞ് കാമലീലകളിൽ ഉത്സാഹമില്ലാത്തതായ യൌവ്വനമാണ് നാലാമത്തേത്.

നാത്യർത്ഥം ക്ലേശസഹാ
ന കുപ്യതി തഥാ ന ഹൃഷ്യതി സ്ത്രീഭ്യഃ
സൌമ്യഗുണേഷ്വവസക്താ
നാരീ നവയൌവനാ ജ്ഞേയാ. 31

തീരെ ക്ലേശം സഹിക്കില്ല, മറ്റു സ്ത്രീകളോടു കോപിക്കുകയോ സന്തോഷിക്കുകയോ ചെയ്യില്ല. സൌമ്യങ്ങളായ ഗുണങ്ങളിൽ തൽപരയായിരിക്കും. അങ്ങനെയുള്ള സ്ത്രീയാണ് നവയൌവന.

കിഞ്ചിത് കരോതി മാനം
കിഞ്ചിത് ക്രോധം ച മത്സരം ചൈവ
ക്രോധേ ച ഭവതി തൂഷ്ണീം
യൌവനഭേദേ ദ്വിതീയേ തു. 32

കുറച്ചഭിമാനം നടിക്കും, കുറച്ചൊക്കെ ക്രോധിക്കും, മത്സരം ഭാവിക്കും, കോപം വന്നാൽ മിണ്ടില്ല. ഇതാണ് രണ്ടാം യൌവനത്തിലെ നായികയുടെ നില.

രതിസംഭോഗേ ദക്ഷാ
പ്രതിപക്ഷാസൂയിനീ രതിഗുണാഢ്യാ
അനിഭൃതഗർവ്വിതചേഷ്ടാ
നാരീ ജ്ഞേയാ തൃതീയേ തു. 33

രതികേളികളിൽ മിടുക്കു കാണിക്കും. പ്രതിനായികയുടെ പേരിൽ അസൂയ ഭാവിക്കും. രതിഗുണം കൂടും. അടങ്ങാത്ത ഗർവ്വത്തോടുകൂടി പെരുമാറും. ഇതു മൂന്നാം യൌവനത്തിലെ നായികയുടെ നില.

ചിത്തഗ്രഹണസമർത്ഥാ
കാമാഭിജ്ഞാപ്യമത്സരോപേതാ
അവിരഹിതമിച്ഛതി സദാ
പുരുഷം നാരീ ചതുർത്ഥേ തു. 34

മനസ്സറിയാൻ കഴിവുണ്ടാകും. കാമലീലകളിൽ പാണ്ഡിത്യം കൂടും. മത്സരമുണ്ടാവില്ല. പുരുഷനെപ്പോഴും അടുത്തുവേണമെന്നാഗ്രഹിക്കും. ഇതാണ് നാലാം യൌവനത്തിലെ നായികയുടെ നില.

യൌവനഭേദാസ്ത്വേതേ
വിജ്ഞേയാ നാടകേഷു ചത്വാരഃ
പുനരേവ തു പുരുഷഗുണാൻ
കാമിതതന്ത്രേ പ്രവക്ഷ്യാമി. 35

നാടകങ്ങളിൽ സ്ത്രീകളുടെ യൌവനഭേദങ്ങൾ ഇങ്ങനെ നാലാണെന്നു ധരിക്കുക. ഇനി കാമശാസ്ത്രമനുസരിച്ച് പുരുഷന്മാരുടെ ഗുണങ്ങൾ പറയാം.

## പുരുഷഭേദങ്ങൾ

ചതുരോത്തമൌ തു മദ്ധ്യ-
സ്തഥാധമഃ സമ്പ്രവൃത്തകശ്ചൈവ
സ്ത്രീസമ്പ്രയോഗവിഷയേ
ജ്ഞേയാഃ പുരുഷാസ്ത്വമീ പഞ്ച. 36

സ്ത്രീസംയോഗവിഷയത്തിൽ പുരുഷന്മാർ അഞ്ചുവിധമാണ്. (1) ചതുരൻ (2) ഉത്തമൻ (3) മദ്ധ്യമൻ (4) അധമൻ (5) സമ്പ്രവൃത്തകൻ.

1. ചതുരൻ

സമദുഃഖഃ ക്ലേശസഹഃ
പ്രണയക്രോധപ്രസാദനേ കുശലഃ
രത്യുപചാരേ നിപുണോ
ദക്ഷശ്ചതുരഃ സ ബോദ്ധവ്യഃ. 37

നായികയോടൊപ്പം ദുഃഖിക്കുക, ഏതു ക്ലേശവും സഹിക്കുക, പ്രണയകോപം ശമിപ്പിക്കാൻ കുശലതയുണ്ടായിരിക്കുക, കാമോപചാരത്തിൽ നിപുണനായിരിക്കുക, ഈ ഗുണങ്ങളെല്ലാമുള്ള പുരുഷനാണ് ചതുരൻ.

2. ഉത്തമൻ

യോ വിപ്രിയം ന കുരുതേ
നാര്യാഃ കിഞ്ചിദ്വിരാഗഗഞ്ജനനം
അജ്ഞാതഹൃദയതത്ത്വഃ
സ്മൃതിമാൻ ധൃതിമാൻ സ തു ജ്യേഷ്ഠഃ. 38

നായികക്ക് വിരക്തി ഉളവാകുന്ന വിധത്തിൽ യാതൊരു വിപ്രിയവും ചെയ്യാത്തവനും തന്റെ ഹൃദയമെന്തെന്നു മറ്റൊരാൾക്കു പിടികൊടുക്കാത്തവനും ഓർമ്മശക്തിയും ധൈര്യവുമുള്ളവനുമായ പുരുഷനാണ് ഉത്തമൻ.

മധുരസ്ത്യാഗീ രാഗം
നയതി ച മദനസ്യ ചാപി വശമേതി
അവമാനിതശ്ച നാര്യാ
വിരജ്യതേ ചോത്തമഃ സ പുമാൻ. 39

വാക്കിനു മാധുര്യം, ദാനശീലം, രാഗം ജനിപ്പിക്കാനുള്ള സാമർത്ഥ്യം, സ്വയം കാമാധീനയായിത്തീരുന്ന സ്വഭാവം, അവമാനിച്ച നായികയിൽ വൈരാഗ്യം ഈ ഗുണങ്ങളെല്ലാമുള്ള പുരുഷനും ഉത്തമനാണ്.

3. മദ്ധ്യമൻ

സർവ്വാർത്ഥൈർമ്മധ്യസ്ഥോ
ഭാവഗ്രഹണം കരോതി യോ നാര്യാഃ
കഞ്ചിദ്ദോഷം ദൃഷ്ട്വാ
വിരജ്യതേ മദ്ധ്യമഃ പുരുഷഃ. 40

എല്ലാ കാര്യങ്ങളിലും ഒരു മദ്ധ്യസ്ഥനില, നായികയുടെ ഹൃദയം വശീകരിക്കാനുള്ള നിപുണത, ചെറിയൊരു ദോഷം കണ്ടാൽ വിരക്തി ഉളവാകുന്ന സ്വഭാവം, ഇതെല്ലാമുള്ള പുരുഷൻ മദ്ധ്യമനാണ്.

കാലേ ദാതാ ഹ്യവമാ-
നിതോപി ന ക്രോധമതിതരാമേതി
ദൃഷ്ട്വാ വ്യളീകമാത്രം
വിരജ്യതേ മദ്ധ്യമോ*f*യമപി. 41

യഥാകാലം വേണ്ടതു കൊടുക്കും. അവമാനിച്ചാലും അധികം കോപിക്കില്ല. കപടം കണ്ടാൽ വെറുക്കും. ഈ വക സ്വഭാവങ്ങളുള്ള പുരുഷനും മദ്ധ്യമനാണ്.

4. അധമൻ

അവമാനിതോപി നാര്യാ
നിർലജ്ജതയാഭ്യുപൈത്യവികൃതാസ്യഃ
അന്യനരം സങ്ക്രാന്താം
സ്നേഹപരാവൃത്തഭാവശ്ച
അഭിനവകൃതേ വ്യളീകേ
പ്രത്യക്ഷം രജ്യതേ ദൃഢതരം യഃ
മിത്രൈർന്നിവാര്യമാണോ
വിജ്ഞേയഃ സോധമഃ പുരുഷഃ. 42

നായിക അവമാനിച്ചാലും നാണംകൂടാതെ, മറ്റൊരു പുരുഷനിലേയ്ക്കു കടന്നുകൂടിയ ആ സ്ത്രീയുടെ അടുക്കലേയ്ക്ക്, മുഖഭാവത്തിന് യാതൊരു മാറ്റവും കൂടാതെ സമീപിക്കുക, മറ്റൊരാൾ തന്നെ സ്നേഹിക്കുന്നുണ്ടെന്നു കണ്ടാൽ ആദ്യത്തെ സ്നേഹത്തിൽനിന്നു പിന്മാറുക. പ്രത്യക്ഷമായിത്തന്നെ പുതുതായി വല്ല കപടവും ചെയ്തതായിക്കണ്ടാൽ സ്നേഹിതന്മാർ വിലക്കിയാൽപോലും അധികമനുരക്തരായിത്തീരുക, ഈ സ്വഭാവമെല്ലാമുള്ള പുരുഷൻ അധമനാണ്.

5. സമ്പ്രവൃത്തകൻ

അവഗണിതഭയാമർഷോ
മൂർഖപ്രകൃതിഃ പ്രഹൃഷ്ടഭാവശ്ച
ഏകാന്തദൃഢഗ്രാഹീ
നിർലജ്ജഃ കാമതന്ത്രേഷു
രതികലഹസമ്പ്രഹാരേ-
ഷ്വകർക്കശഃ ക്രീഡനീയകഃ സ്ത്രീണാം
ഏവംവിധോ വിധിജ്ഞൈർ-
വിജ്ഞേയഃ സമ്പ്രവൃത്തസ്തു. 43

ഭയം, അമർഷം മുതലായത് വകവെയ്ക്കായ്ക, വിഡ്ഢിയുടെ സ്വഭാവം, എപ്പോഴും ചിരി, അതിയായ വാശി, നാണമില്ലായ്ക, കാമതന്ത്രങ്ങളിലും പ്രണയകലഹയുദ്ധങ്ങളിലും ആവേശക്കുറവ്, സ്ത്രീകളുടെ താളത്തിനു തുള്ളുന്ന സ്വഭാവം ഇതൊക്കെയുള്ള പുരുഷൻ സമ്പ്രവൃത്തകനാണ്.

നാനാശീലാഃ സ്ത്രിയോ ജ്ഞേയാഃ
ഗൂഢാർത്ഥഹൃദയാശ്ച താഃ

വിജ്ഞായ തു യഥാസത്ത്വ-
മുപസർപ്പേത്തു താ ബുധഃ. 44

സ്ത്രീകൾ പല സ്വഭാവക്കാരാണ്. അവരുടെ ഹൃദയമറിയാൻ പ്രയാസവുമുണ്ട്. സ്വഭാവം ശരിക്കു മനസ്സിലാക്കീട്ടുവേണം അവരെ സമീപിക്കാൻ.

## സാമാദ്യുപായങ്ങൾ

ഭാവാഭാവൌ വിദിത്വാഥ
തത്ര തൈസ്തൈരുപക്രമൈഃ
പുമാനുപചരേന്നാരീം
കാമശാസ്ത്രം സമീക്ഷ്യ തു. 45

ഓരോ ഉപായങ്ങൾകൊണ്ട് അനുരാഗവും അനുരാഗാഭാവവും മനസ്സിലാക്കി കാമശാസ്ത്രമനുസരിച്ച് പുരുഷൻ സ്ത്രീയെ ഉപചരിക്കണം.

സാമ ചൈവ പ്രദാനം ച
ഭേദോ ദണ്ഡസ്തഥൈവ ച
ഉപേക്ഷാ ചൈവ കർത്തവ്യാ
നാരീണാം വിഷയം പ്രതി. 46

സ്ത്രീകളെ സംബന്ധിച്ചിടത്തോളം സാമം, ദാനം, ഭേദം, ദണ്ഡം, ഉപേക്ഷ ഇങ്ങനെ അഞ്ചുപായങ്ങൾ പ്രയോഗിക്കേണ്ടതുണ്ട്.

1. സാമം

തവാസ്മി മമ ചൈവാസി
ദാസോഹം ത്വഞ്ചമേ പ്രിയാ
ആത്മോപക്ഷേപണകൃതം
യത്തത് സാമേതി കീർത്തിതം. 47

ഞാൻ നിന്റെയാണ്, നീയെന്റെയുമാണ്. ഞാൻ ദാസനാണ്. നീയെന്റ പ്രിയയാണ്, എന്നിങ്ങനെ തന്നെ സമർപ്പിച്ചുകൊണ്ടു പറയുന്ന വാക്കാണ് സാമം.

2. ദാനം

കാലോ കാലേ പ്രദാതവ്യം
ധനം വിഭവമാത്രയാ
യന്നിമിത്താന്തരകൃതം
പ്രദാനം നാമ തത് സ്മൃതം. 48

ധനസ്ഥിതിക്കനുസരിച്ചു എന്തെങ്കിലും കാരണമുണ്ടാക്കി ഇടയ്ക്കിടയ്ക്കു ധനം കൊടുത്തുകൊണ്ടിരിക്കുക, അതാണു ദാനം.

3. ഭേദം 4. ദണ്ഡം

ഭേദഃ സ്യാത് തത്പ്രിയസ്യേഹ
സോപായം ദോഷദർശനം
ബന്ധനം താഡനം ചാപി
ദണ്ഡ ഇത്യഭിധീയതേ. 49

അവളുടെ പ്രിയനു ചില ദോഷങ്ങളുണ്ടെന്ന് ഉപായത്തിൽ മനസ്സിലാക്കിക്കൊടുക്കുന്നതു ഭേദം. ബന്ധനത്തിലിട്ടടയ്ക്കുകയും അടിക്കുകയും ചെയ്യുന്നതു ദണ്ഡം.

മദ്ധ്യസ്ഥാമാനയേത് സാമ്നാ
ലുബ്ധാമർത്ഥപ്രദാനതഃ
അന്യാവബദ്ധഭാവാം ച
ഭേദേന പ്രതിപാദയേത്. 50

അനുരാഗമോ വിരക്തിയോ ഇല്ലാത്ത മദ്ധ്യസ്ഥനായികയെ സാമവാക്യങ്ങൾ കൊണ്ടു സ്വാധീനിക്കണം. ധനത്തിലാഗ്രഹമുള്ള നായികയെ ദാനംകൊണ്ട് സ്വാധീനിക്കണം. മറ്റൊരു പുരുഷനിൽ അനുരക്തയായ നായികയെ ഭേദോപായംകൊണ്ട് വശീകരിക്കണം.

ദുഷ്ടാചാരേ സമാരബ്ധേ
ത്വന്യഭാവേ സമുത്ഥിതേ
ദണ്ഡഃ പാതയിതവ്യസ്തു
മൃദുതാഡനബന്ധനൈഃ. 51

മറ്റൊരു പുരുഷനിൽ അനുരാഗം ജനിച്ചതിന്റെ ഫലമായി ദുർന്നടപടി തുടങ്ങിയെന്നു കണ്ടാൽ മെല്ലെ അടിച്ചും അകത്തടച്ചിട്ടും ദണ്ഡോപായം പ്രയോഗിക്കുക.

5. ഉപേക്ഷ

സാമാദീനാം പ്രയോഗേ തു
പരിക്ഷീണേ യഥാക്രമം
ന സ്യാദ്യാ ച സമാപന്നാ
താമുപേക്ഷേത ബുദ്ധിമാൻ. 52

സാമാദികളായ നാലുപായങ്ങളേയും യഥാക്രമം പ്രയോഗിച്ചുകഴിഞ്ഞിട്ടും സ്ത്രീ നേർവഴിക്കു വന്നില്ലെന്നു കണ്ടാൽ ബുദ്ധിയുള്ളവൻ അവളെ ഉപേക്ഷിക്കണം.

## സ്ത്രീകളുടെ ഇഷ്ടാനിഷ്ടങ്ങൾ അറിയാനുള്ള മാർഗ്ഗങ്ങൾ

മുഖരാഗേണ നേത്രാഭ്യാം
വിജ്ഞേയോ ഭാവചേഷ്ടിതൈഃ
ദ്വേഷ്യോ വാപി പ്രിയോ വാപി
മദ്ധ്യസ്ഥോ വാപി യോഷിതാം. 53

മുഖഭാവംകൊണ്ടും കണ്ണുകൾകൊണ്ടും ഭാവചേഷ്ടകൾകൊണ്ടും സ്ത്രീകൾക്കു അനിഷ്ടനാണോ ഇഷ്ടനാണോ മദ്ധ്യസ്ഥനാണോ എന്നു മനസ്സിലാക്കാം.

അർത്ഥഹേതോസ്തു വേശ്യാനാം
പ്രിയോ വാ യദി വാപ്രിയഃ
ഗമ്യ ഏവ നരോ നിത്യം
മുക്ത്വാ ദിവ്യനൃപസ്ത്രിയഃ. 54

ഇഷ്ടമുണ്ടെങ്കിലും ഇഷ്ടമില്ലെങ്കിലും വേശ്യകൾ പണത്തിനുവേണ്ടി പുരുഷനെ പ്രാപിച്ചുകൊള്ളണം. ദിവ്യകളായ രാജപത്നിമാരെസ്സംബന്ധിച്ചേടത്തോളം ഈ നിയമമില്ല.

ദ്വേഷ്യം തു പ്രിയമിത്യാഹുഃ
പ്രിയം പ്രിയതരം തഥാ

സുശീലമിതി ദുശ്ശീലം
ഗുണാഢ്യമിതി നിർഗുണം. 55

വേശ്യമാർ ഇഷ്ടമില്ലാത്ത ആളെയും പ്രിയനെന്നു പറയുന്നു. പ്രിയനെ പ്രിയതരനെന്നു പറയുന്നു. ദുശ്ശീലനെ സുശീലനെന്നും നിർഗുണനെ ഗുണവാനെന്നും പറയുന്നു.

പ്രഹസന്തീ ച നേത്രാഭ്യാം
യം ദൃഷ്ട്വോത്ഫുല്ലതാരകാ
പ്രസന്നമുഖരാഗാ ച
ലക്ഷ്യതേ ഭാവരൂപണൈഃ. 56

ആരെക്കണ്ടാലും വികസിച്ച കണ്ണുകളോടും വിടർന്ന കൺമണികളോടും തെളിഞ്ഞ മുഖരാഗത്തോടും അനുരാഗചേഷ്ടകളോടുംകൂടി വേശ്യ കാണപ്പെടുന്നു.

ഉപചാരഫലത്വാച്ച
വിപ്രലംഭാത്തഥൈവ ച
താസു നിഷ്പദ്യതേ കാമഃ
കാഷ്ഠദഗ്നിരിവോത്ഥിതഃ. 57

ഉപചാരങ്ങളുടെ ഫലമായിട്ടും വിരഹംകൊണ്ടും സ്ത്രീകളിൽ വിറകിൽ തീയെന്നപോലെ കാമമുളവാകുന്നു.

യോഷിതാമുപചാരോഽയം
യഥോക്തോ വൈശികാശ്രയഃ
കാര്യഃ പ്രകരണേ സമ്യ-
ഗ്യഥായോഗം ച നാടകേ. 58

ഇവിടെപ്പറഞ്ഞ വേശ്യാസ്ത്രീകളുടെ ഉപചാരം പ്രകരണത്തിൽ ശരിയായി പ്രയോഗിക്കണം. ചേർച്ചപോലെ നാടകത്തിലും.

ഏവം വേശ്യോപചാരോഽയം
തജ്ജ്ഞൈഃ കാര്യോ ദ്വിജോത്തമാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ചിത്രസ്യാഭിനയം പ്രതി. 59

ബ്രാഹ്മണോത്തമന്മാരേ ! മേല്പറഞ്ഞവിധത്തിൽ വേശ്യോപചാരം ചെയ്യേണ്ടതാണ്. ഇനി ഞാൻ ചിത്രാഭിനയം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
വൈശികമെന്ന
ഇരുപത്തഞ്ചാമദ്ധ്യായം

## അദ്ധ്യായം 26

# ചിത്രാഭിനയം

അംഗാദ്യഭിനയസ്യൈവ
യോ വിശേഷഃ ക്വചിത് ക്വചിത്
അനുക്ത ഉച്യതേ ചിത്രഃ
സ ചിത്രാഭിനയഃ സ്മൃതഃ. 1

ആംഗികാഭിനയങ്ങൾക്കു ചില ചില ദിക്കിൽ വൈചിത്ര്യമുള്ള ചില വിശേഷങ്ങൾ പറയാതെ വിട്ടുപോയിട്ടുള്ളത് എടുത്തു പറയുന്നതിനെയാണ് ചിത്രാഭിനയമെന്നു പറയുന്നത്.

ഉത്താനൌ തു കരൌ കൃത്വാ
പതാകൌ സ്വസ്തികസ്ഥിതൌ
ഉദ്വാഹിതേന ശിരസാ
തഥാ ചോർദ്ധ്വനിരീക്ഷണാത്
പ്രഭാതം ഗഗനം രാത്രിം
പ്രദോഷം ദിവസം തഥാ
ഋതൂൻ ഘനാൻ വനാന്താംശ്ച
വിസ്തീർണ്ണാംശ്ച ജലാശയാൻ
ദിശോ ഗ്രഹാൻ സനക്ഷത്രാൻ
കിഞ്ചിത് സ്വസ്ഥം ച യദ്ഭവേത്
തസ്യ ത്വഭിനയഃ കാര്യോ
നാനാദൃഷ്ടിസമന്വിതഃ. 2

കൈകൾ മലർത്തി പതാകമുദ്ര പിടിച്ചു പിണച്ച് തലനിവർത്തി മേല്പോട്ടു നോക്കി പ്രഭാതം, ആകാശം, രാത്രി സന്ധ്യ, പകൽ, ഋതുക്കൾ, മേഘങ്ങൾ, വനപ്രദേശങ്ങൾ, വിശാലജലാശയങ്ങൾ, ദിക്കുകൾ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, വേറെയും ആകാശത്ത് എന്തെല്ലാമുണ്ടോ അതെല്ലാം പലവക ദൃഷ്ടികളോടുകൂടി അഭിനയിക്കണം.

ഏഭിരേവ കരൈർഭൂയ-
സ്തേനൈവ ശിരസാ പുനഃ
അധോ നിരീക്ഷണേനാഥ
ഭൂമിസ്ഥാൻ സംപ്രദർശയേത്. 3

ഇതേ കൈകൾകൊണ്ടും ഇതേ ശിരസ്സുകൊണ്ടും കീഴോട്ടുനോക്കി ഭൂമിയിലുള്ള വയെക്കാണിക്കണം.

സ്പർശസ്യ ഗ്രഹണേനൈവ
തഥോല്ലുസനകേന ച
ചന്ദ്രജ്യോത്സ്നാം സുഖം വായും
രസം ഗന്ധം ച നിർദ്ദിശേത്. 4

ദേഹത്തിൽ തട്ടുന്നതായി നടിച്ചും കോൾമയിർക്കൊണ്ടും നിലാവ്, സുഖം, വായു, രസം, ഗന്ധം ഇവയെക്കാണിക്കണം.

വസ്ത്രാവകുണ്ഠനാത് സൂര്യം
രജോധൂമാനിലാംസ്തഥാ
ഭൂമിതാപമഥാഷ്ണം ച
കുര്യാച്ഛായാഭിലാഷതഃ. 5

വസ്ത്രംകൊണ്ട് തലയോടുകൂടി മൂടി സൂര്യൻ, പൊടി, പുക, കാറ്റ് എന്നിവയെ കാണിക്കണം. നിലത്തിന്റെ ചൂട്, വെയില് എന്നിവയെ നിഴൽ തേടി പ്രകാശിപ്പിക്കണം.

ഊർദ്ധ്വാകേകരദൃഷ്ടിസ്തു
മദ്ധ്യാഹ്നേ സൂര്യമാദിശേത്
ഉദയാസ്തഗതം ചൈവ
വിസ്മയാർത്ഥൈഃ പ്രദർശയേത്. 6

മേൽപ്പോട്ടു ചെരിഞ്ഞുനോക്കി ഉച്ചസൂര്യനെ കാണിക്കണം. ഉദയസൂര്യനെയും അസ്തമയസൂര്യനെയും അത്ഭുതാഭിനയത്തിലൂടെ പ്രദർശിപ്പിക്കണം.

യാനി സൌമ്യാർത്ഥയുക്താനി
സുഖഭാവകൃതാനി ച
ഗാത്രസ്പർശൈഃ സരോമാഞ്ചൈ-
സ്തേഷാമഭിനയോ ഭവേത്. 7

സൌമ്യങ്ങളായ അർത്ഥങ്ങളേയും സുഖകരങ്ങളായ പദാർത്ഥങ്ങളെയും, ദേഹത്തിൽ തട്ടുമ്പോൾ രോമാഞ്ചംകൊണ്ടുകൊണ്ട് അഭിനയിക്കണം.

യാനി സ്യുസ്തീക്ഷ്ണരൂപാണി
താനി ചാഭിനയേത് സുധീഃ
അസംസ്പർശൈസ്തഥോദ്വേഗൈ-
സ്തഥാ മുഖവികുണ്ഠനൈഃ. 8

തീക്ഷ്ണങ്ങളായ വസ്തുക്കളെ തൊടാതെ വിട്ടുമാറിയും നടുക്കംപൂണ്ടും മുഖം കൂർപ്പിച്ചും അഭിനയിക്കണം.

ഗംഭീരോദാത്തസംയുക്താ-
നർത്ഥാനഭിനയേത് ബുധഃ
സാടോപൈശ്ച സഗർവൈശ്ച
ഗാത്രൈഃ സൌഷ്ഠവസംയുതൈഃ. 9

ഗാംഭീര്യവും ഉദാത്തതയുമുള്ള വസ്തുക്കളെ ആടോപവും ഗർവ്വും അഴകുമുള്ള അവയവങ്ങളെക്കൊണ്ട് അഭിനയിക്കണം.

യജ്ഞോപവീതദേശേ തു
കൃത്വാരാളൌ കരാവുഭൌ
സ്വസ്തികൌ വിച്യുതൌ ഹാര-
സ്രഗ്ദാമാർത്ഥാൻ നിദർശയേത് 10

പൂണൂലിന്റെ സ്ഥാനത്ത് അരാളമുദ്രയിൽ കൈകൾ പിടിച്ച് പിണച്ചുവിട്ട്, മുത്തുമാല, പൂമാല മുതലായവ കാണിക്കണം.

ഭ്രമണേന പ്രദേശിന്യാ
ദൃഷ്ടേഃ പരിഗമേന ച
അലപത്മകപീഡാതഃ
സർവ്വാർത്ഥഗ്രഹണം ഭവേത്. 11

ചൂണ്ടുവിരൽ ചുഴറ്റിയും കണ്ണു ചുറ്റും നടത്തിയും അലപത്മകമുദ്ര പിടിച്ചു മുറുക്കിയും സർവ്വമെന്നും ഗ്രഹിക്കുക എന്നും അഭിനയിക്കുക.

ശ്രവ്യം ശ്രവണയോഗേന
ദൃശ്യം ദൃഷ്ടിവിലോകനൈഃ
ആത്മസ്ഥം വാ പരസ്ഥം വാ
മധ്യസ്ഥം വാ വിനിർദ്ദിശേത്. 12

കേൾക്കേണ്ടതിനെ ചെവി ചേർത്തും, കാണേണ്ടതിനെ കണ്ണടച്ചും അഭിനയിക്കണം. അതു തന്നിലുള്ളതായാലും അന്യനിലുള്ളതായാലും മദ്ധ്യസ്ഥനിലുള്ളതായാലും വ്യത്യാസമില്ല.

വിദ്യുദ്ല്ക്കാഘനരവാ
വിസ്ഫുലിംഗാർച്ചിഷസ്തഥാ
ത്രസ്താംഗാക്ഷിനിമേഷൈശ്ച
തേഭിനയോഃ പ്രയോക്തൃഭിഃ. 13

മിന്നൽക്കൊടി, കൊള്ളിമീൻ, ഇടിമുഴക്കം, തീപ്പൊരി, അഗ്നിജ്വാല ഇവയെ നടുങ്ങിയും കണ്ണിമച്ചും അഭിനയിക്കണം.

ഉദ്വേഷ്ടിതപരാവൃത്തൗ
കരൌ കൃത്വാ നതം ശിരഃ
അസംസ്പർശാത്തഥാനിഷ്ടം
ജിഹ്മദൃഷ്ടേന കാരയേത്. 14

കൈവിരലുകൾ നിവർത്തി തലകുനിച്ച് തൊടാതെ വിട്ടുനിന്ന് ചെരിഞ്ഞുനോക്കി അനിഷ്ടമഭിനയിക്കണം.

വായുമുഷ്ണം തമസ്തേജോ
മുഖപ്രാച്ഛനേന ച
രേണുതോയപതംഗാംശ്ച
ഭ്രമരാംശ്ച നിവാരയേത്. 15

കാറ്റ്, ചൂട്, ഇരുട്ട്, തേജസ്സ്, പൊടി, വെള്ളം, പക്ഷി, വണ്ട് ഇവയെ മുഖം മറച്ച് തടഞ്ഞഭിനയിക്കണം.

കൃത്വാ സ്വസ്തികസംസ്ഥാനൌ
പത്മകോശാവധോമുഖൌ
സിംഹർക്ഷവാനരവ്യാഘ്ര-
ശ്വപദാംശ്ച നിരൂപയേത്. 16

കൈകൾ താമരമൊട്ടുപോലാക്കി കമിഴ്ത്തി പിണച്ചുപിടിച്ച്, സിഹം, കരടി, വാനരൻ, പുലി, ചെന്നായ എന്നിവയെ കാണിക്കണം.

സ്വസ്തികൌ ത്രിപതാകൌ തു
ഗുരൂണാം പാദവന്ദനേ
കടകസ്വസ്തികൌ ചാപി
പ്രതോദഗ്രഹണേ സ്മൃതൌ. 17

ത്രിപതാകമുദ്രക്കൈകൾ പിണച്ചുപിടിച്ചു ഗുരുക്കന്മാരുടെ പാദവന്ദനം ചെയ്യുക. കടകാമുഖമുദ്രക്കൈകൾ പിണച്ചു പിടിച്ച് ചാട്ടവാർ പിടിക്കുന്നതായഭിനയിക്കുക.

ഏകം ദ്വേ ത്രീണി ചത്വാരി
പഞ്ച ഷട് സപ്ത ചാഷ്ട വാ
നവ വാ ദശ വാ ചൈവ
ഗണനാംഗുലിഭിർഭവേത്. 18

ഒന്ന്, രണ്ട്, മൂന്ന്, നാല്, അഞ്ച്, ആറ്, ഏഴ്, എട്ട്, ഒമ്പത്, പത്ത് ഈ എണ്ണങ്ങൾ വിരലുകൾകൊണ്ട് കാണിക്കണം.

ദശാഖ്യാശ്ച ശതാഖ്യാശ്ച
സഹസ്രാഖ്യാസ്തഥൈവ ച
പതാകാഭ്യാം തു ഹസ്താഭ്യാം
പ്രയോജ്യാസ്താഃ പ്രയോക്തൃഭിഃ. 19

പത്തുകണക്കിലും നൂറുകണക്കിലും ആയിരക്കണക്കിലുമുള്ള സംഖ്യകൽ പതാകക്കൈകൾകൊണ്ടു കാണിക്കണം.

ദശാഖ്യഗണനായാസ്തു
പരതോ യാ ഭവേദിഹ
വാക്യാർത്ഥേനേവ സാദ്ധ്യാ സാ
പരോക്ഷാഭിനയേന ച. 20

പത്തുകൾപ്പുറമുള്ള സംഖ്യ വാക്യാർത്ഥംകൊണ്ടും പരോക്ഷാഭിനയംകൊണ്ടും സാധിക്കേണ്ടതാണ്.

ഛത്രധ്വജപതാകാശ്ച
നിർദ്ദേശ്യാ ദണ്ഡധാരണാത്
നാനാപ്രഹരണം ചാഥ
നിർദ്ദേശ്യം ധാരണാശ്രയം. 21

കുട, കൊടി. കൊടിക്കൂറ ഇവയെ അവയുടെ കാൽ പിടിച്ചു കാണിക്കണം. പലതരം ആയുധങ്ങളെ അവ പിടിക്കുന്ന രീതികൊണ്ടു കാണിക്കണം.

ഏകചിത്തോ ഹ്യധോദൃഷ്ടിഃ
കിഞ്ചിന്നതശിരാസ്തഥാ
സവ്യഹസ്തം ച സംദംശഃ
കുര്യാത് ധ്യാനേ വിതർക്കിതേ. 22

ഏകാഗ്രചിത്തനായി കീഴോട്ടുനോക്കി തലയല്പം കുനിച്ച് വലത്തുകൈ കൊണ്ട് സംദംശമുദ്ര പിടിച്ചു ധ്യാനവും സംശയവും കാണിക്കണം.

ഉദ്വാഹിതം ശിരഃ കൃത്വാ
ഹംസപക്ഷൌ പ്രദക്ഷിണൌ
അപത്യരൂപണേ കാര്യാ-
വുച്ഛ്റയേ ച പ്രയോക്തൃഭിഃ. 23

തല നിവർത്തി ഹംസപക്ഷമുദ്രയിൽ കൈകൾ വലംവെപ്പിച്ച് സന്താനത്തെയും ഉയരത്തെയും കാണിക്കണം.

അരാളം തു ശിരസ്ഥാനേ
സമുദ്വാഹ്യ തു വാമതഃ
ഗതേ നിവൃത്തേ ധ്വസ്തേ ച
ശ്രാന്തവാക്യേ ച യോജയേത്. 24

അരാളമുദ്ര പിടിച്ച ഇടത്തുകൈ ശിരസ്ഥാനത്തേയ്ക്കുയർത്തി, പോക്ക്, നടത്തം, നാശം, തളർച്ച എന്നിവ കാണിക്കണം.

## ഋതുക്കളുടെ അഭിനയം

സർവ്വേന്ദ്രിയസ്വസ്ഥതയാ
പ്രസാദേന മുഖസ്യ ച
വിചിത്രഭൂതലാലോകൈഃ
ശരദം തു വിനിർദ്ദിശേത്. 25

എല്ലാ ഇന്ദ്രിയങ്ങളുടെയും സുഖംകൊണ്ടും മുഖത്തിന്റെ തെളിവുകൊണ്ടും വിചിത്രങ്ങളായ ഭൂഭാഗങ്ങൾ നോക്കിക്കണ്ടും ശരൽക്കാലത്തെ കാണിക്കണം.

ഗാത്രസങ്കോചനേനാപി
സൂര്യാഗ്നിപടസേവനാത്
ഹേമന്തസ്ത്വഭിനേതവ്യഃ
പുരുഷൈർമദ്ധ്യമോത്തമൈഃ. 26

ദേഹം കോച്ചിപ്പിടിച്ചും വെയിലേറ്റും തീക്കാഞ്ഞും വസ്ത്രംകൊണ്ടു പുതച്ചും ഹേമന്തകാലത്തിലഭിനയിക്കണം. മദ്ധ്യമങ്ങളും ഉത്തമങ്ങളുമായ കഥാപാത്രങ്ങളുടെ അഭിനയമാണിത്.

ശിരോദന്തോഷ്ഠകമ്പേന
ഗാത്രസങ്കോചനേന ച
കൂജിതൈശ്ച സസീത്ക്കാരൈ-
രധമഃ ശീതമാദിശേത്. 27

തല, പല്ല്, ചുണ്ട് ഇവ വിറച്ചും ശരീരം കോച്ചിപ്പിടിച്ചും സീൽക്കാരശബ്ദം പുറപ്പെടുവിച്ചും അധമൻ തണുപ്പു നടിക്കണം.

അവസ്ഥാന്തരമാസാദ്യ
കദാചിത്തൂത്തമൈരപി
ശീതാഭിനയനം കുര്യാ-
ദേവ വ്യസനസംഭവേ. 28

വ്യസനം സംഭവിച്ച് അവസ്ഥയ്ക്കു മാറ്റംവന്നാൽ ചിലപ്പോൾ ഉത്തമന്മാർക്കും മേൽക്കാണിച്ചവിധം തണുപ്പഭിനയിക്കാവുന്നതാണ്.

ഋതുജാനാം തു പുഷ്പാണാം
ഗന്ധാഘ്രാണൈസ്തഥൈവ ച
രൂക്ഷാച്ച വായോഃ സ്പർശാച്ച
ശിശിരം രൂപയേദ് ബുധഃ. 29

ശിശിരഋതുവിലുണ്ടാകുന്ന പുഷ്പങ്ങളുടെ ഗന്ധം മുകർന്നും രൂക്ഷതയോടെ വായു തട്ടുന്നതായി നടിച്ചും ശിശിരകാലം അഭിനയിക്കണം.

പ്രമോദജനനാരംഭൈ-
രുപഭോഗൈസ്തഥോത്സവൈഃ
വസന്തസ്ത്വഭിനേതവ്യോ
നാനാപുഷ്പപ്രദർശനൈഃ. 30

സന്തോഷമുളവാകുന്ന പ്രവൃത്തികൾകൊണ്ടും സുഖാനുഭവങ്ങൾകൊണ്ടും ഉത്സവങ്ങൾകൊണ്ടും പല പുഷ്പങ്ങൾ കണ്ടും വസന്തമഭിനയിക്കണം.

സ്വേദപ്രമാർജ്ജനൈശ്ചൈവ
ഭൂമിതാപൈഃ സവീജനൈഃ
ഉഷ്ണസ്യ വായോഃ സ്പർശേന
ഗ്രീഷ്മം ത്വഭിനയേദ്ബുധഃ. 31

വിയർപ്പു തുടച്ചും ഭൂമിയുടെ ചൂട് നടിച്ചും വീശിയും ചുട്ടകാറ്റ് തട്ടുന്നതായി കാണിച്ചും ഗ്രീഷ്മകാലമഭിനയിക്കണം.

കദംബനിംബകുടജൈഃ
ശാദ്വലൈഃ സേന്ദ്രഗോപകൈഃ
മേഘൈർമയൂരനാദൈശ്ച
പ്രാവൃട്കാലം പ്രദർശയേത്. 32

കടമ്പ്, വേപ്പ്, കുടകപ്പാല ഇവയുടെ പൂക്കളെക്കൊണ്ടും പച്ചപ്പുൽത്തകിടികളെക്കൊണ്ടും ഇന്ദ്രഗോപങ്ങൾ എന്ന ചെറുപ്രാണികളെക്കൊണ്ടും മേഘങ്ങളെക്കൊണ്ടും വർഷക്കാലം കാണിക്കണം.

മേഘൌഘനാദൈർഗംഭീരൈർ-
ദ്ധാരാപ്രപതനൈരപി
വിദ്യുർന്നിർഘാതഘോഷൈശ്ച
വർഷാരാത്രം സമാദിശേത്. 33

ഗംഭീരങ്ങളായ മേഘങ്ങളുടെ മുരൾച്ചകൾ, ധാരാവർഷങ്ങൾ, മിന്നൽപ്പിണരുകൾ, ഇടിവെട്ടലുകൾ ഇവയെക്കൊണ്ടു വർഷക്കാലരാത്രി കാണിക്കണം.

യദൃച്ഛ ചിഹ്നം വേഷോ വാ
കർമ്മ വാ രൂപമേവ വാ
നിർദ്ദേശ്യഃ സ ഋതുസ്തേന
ഇഷ്ടാനിഷ്ടാർത്ഥദർശനാത്. 34

ഏതുകാലത്തിന് അടയാളവും വേഷവും പ്രവൃത്തിയും സ്വരൂപവും ഏതാണോ അതുകൊണ്ട് ഇഷ്ടാനിഷ്ടങ്ങൾ കാണിച്ച് ആ കാലം നിർദ്ദേശിക്കേണ്ടതാണ്.

ഏതാനൃതൂനർത്ഥവശാത്
പ്രയുഞ്ജീത രസാനുഗാൻ
സുഖിനസ്തു സുഖോപേതാൻ
ദുഃഖാർത്ഥാൻ ദുഃഖസംയുതാൻ. 35

ഈ കാലവിശേഷങ്ങളെ അർത്ഥംനോക്കി നല്ല വസ്തുക്കളെ സുഖജനകങ്ങളായും ചീത്തവസ്തുക്കളെ ദുഃഖജനകങ്ങളായും രസങ്ങൾക്കനുസരിച്ച് കാണിക്കണം.

യോ യേന ഭാവേനാവിഷ്ടഃ
സുഖദേനേതരേണ വാ
സ തദാഹിതസംസ്കാരഃ
സർവ്വം പശ്യതി തന്മയം. 36

സുഖകരമോ ദുഃഖകരമോ ആയ ഏതൊരു ഭാവമാണോ ഒരാളെ ആവേശിച്ചിട്ടുള്ളത്, അയാൾ ആ ഭാവത്തിന്റെ സംസ്കാരം നിമിത്തം എല്ലാം തന്മയമായി (സുഖമയമോ, ദുഃഖമയമോ ആയി) കാണുന്നു.

ഭാവാഭിനയനം കുര്യാ-
ദ്വിഭാവാനാം നിദർശനൈഃ
തഥൈവ ചാനുഭാവാനാം
ഭാവസിദ്ധിപ്രവർത്തകം. 37

വിഭാവങ്ങളെയും അനുഭാവങ്ങളെയും കാണിച്ച് ഭാവങ്ങളഭിനയിക്കണം. ഭാവങ്ങളുടെ അനുഭൂതി ഉണ്ടാക്കുന്ന വിധത്തിലാവണം ഭാവാഭിനയം.

വിഭാവേനാഹൃതം കാര്യ-
മനുഭാവേന നീയതേ
ആത്മാനുഭവനം ഭാവോ
വിഭാവഃ പരദർശനം. 38

വിഭാവമുളവാക്കുന്ന കാര്യത്തെ അനുഭാവം പുഷ്ടിപ്പെടുത്തുന്നു. താൻ അനുഭവിക്കുന്നതു ഭാവം. അന്യനിൽ കാണുന്നത് വിഭാവം.

ഗുരുർമ്മിത്രം സഖാ സ്നിഗ്ദ്ധഃ
സംബന്ധീ ബന്ധുരേവ വാ
ആവേദ്യതേ ഹി യഃ പ്രാപ്തഃ
സ വിഭാവ ഇതി സ്മൃതഃ. 39

ഗുരു, സുഹൃത്ത്, സഖാവ്, സ്നേഹിതൻ, ചാർച്ചക്കാരൻ, വേഴ്ചക്കാരൻ, ഇവരിലാരെങ്കിലും വന്നതായി അറിവിൽപ്പെട്ടാൽ അതു വിഭാവം.

യത്തസ്യ സംഭ്രമോത്ഥാനൈ-
രർഘ്യപാത്രാസനാദിഭിഃ
പൂജനം ക്രിയതേ ഭക്ത്യാ
സോനുഭാവഃ പ്രകീർത്തിതഃ. 40

ഒരാളെ എതിരേറ്റ് അർഹ്യം, പാദ്യം, ഇരിപ്പിടം മുതലായതു നല്കി ഭക്തി യോടുകൂടി പൂജിക്കുന്നതനുഭാവം.

ഏവമന്യേഷ്വപി ജ്ഞേയോ
നാനാകാര്യപ്രദർശനാത്
വിഭാവോ വാപി ഭാവോവാ
വിജ്ഞേയാർത്ഥവശാദ്ബുധൈഃ. 41

ഇതുപോലെ മറ്റു സന്ദർഭങ്ങളിലും പല കാര്യങ്ങളും കാണിക്കുന്നതുകൊണ്ട് അനുഭാവവും വിഭാവവും ഭാവവും അർത്ഥംനോക്കി മനസ്സിലാക്കേണ്ടതാണ്.

യസ്ത്വപി പ്രതിസന്ദേശോ
ദൂതസ്യേഹ പ്രതീയതേ
സോനുഭാവ ഇതി ജ്ഞേയഃ
പരസന്ദേശദർശിതഃ. 42

അന്യന്റെ സന്ദേശം കണ്ട്, ദൂതൻവശം മറുപടി കൊടുത്തയക്കുന്നതും അനുഭാവ മാണ്.

ഏവം ഭാവോ വിഭാവോ വാ
അനുഭാവസ്തഥൈവ ച
പുരുഷൈരഭിനേയഃ സ്യാത്
പ്രമദാഭിരഥാപി വാ. 43

പുരുഷന്മാരായാലും സ്ത്രീകളായാലും ഇപ്രകാരമാണു ഭാവവും വിഭാവവും അനുഭാവവും അഭിനയിക്കേണ്ടത്.

## അഭിനയത്തിന്റെ സാമാന്യനിയമങ്ങൾ

സ്വഭാവാഭിനയേ സ്ഥാനം
പുംസാം കാര്യം തു വൈഷ്ണവം
ആയതം വാവഹിത്ഥം വാ
സ്ത്രീണാം കാര്യം പ്രയോഗതഃ. 44

സ്വാഭാവികമായ അഭിനയത്തിനു പുരുഷന്മാർ വൈഷ്ണവം എന്ന സ്ഥാനത്തിൽ (11 അ. 48 ശ്ലോ) നില്ക്കണം. സ്ത്രീകൾക്കു സ്വാഭാവികാഭിനയത്തിന് ആയതം (13 അ. 131 ശ്ലോ) അവഹിത്ഥം (13 അ. 133 ശ്ലോ) എന്ന സ്ഥാനങ്ങളിൽ ഏതെങ്കിലുമൊന്നാവാം.

പ്രയോജനവശാച്ചൈവ
ശേഷാണ്യപി ഭവന്തി ഹി
നാനാഭാവാഭവാഭിനയനൈഃ
പ്രയോഗൈശ്ച പൃഥഗ്വിധൈഃ. 45

ആവശ്യമനുസരിച്ചു പല ഭാവങ്ങളുടെയും അഭിനയങ്ങളോടും വെവ്വേറെയുള്ള പ്രയോഗവിശേഷങ്ങളോടുംകൂടി മറ്റുള്ള സ്ഥാനങ്ങളും വരുന്നതാണ്.

ധൈര്യലീലാംഗസമ്പന്നം
പുരുഷാണാം വിചേഷ്ടിതം
മൃദുലീലാംഗഹാരൈശ്ച
സ്ത്രീണാം കാര്യം തു ചേഷ്ടിതം. 46

പുരുഷന്മാരുടെ ചേഷ്ട ധൈര്യത്തോടും ഭംഗിയുള്ള ആംഗികത്തോടുംകൂടി കാണിക്കണം. സ്ത്രീകളുടെ ചേഷ്ടയാകട്ടെ, മാർദ്ദവത്തോടും അംഗഹാരങ്ങളോടും കൂടി കാണിക്കണം.

കരപാദാംഗസഞ്ചാരാഃ
സ്ത്രീണാം തു ലളിതാഃ സ്മൃതാഃ
സുധീരാശ്ചോദ്ധതാശ്ചൈവ
പുരുഷാണാം പ്രയോക്തൃഭിഃ. 47

സ്ത്രീകൾ കയ്യും കാലും അംഗങ്ങളും ചലിപ്പിക്കുന്നതു ലളിതമായ രീതിയിലായിരിക്കണം. പുരുഷന്മാരാകട്ടെ അവയെ ഏറ്റവും ധീരമായും ഉദ്ധതമായും ചലിപ്പിക്കണം.

## ഭാവാഭിനയങ്ങൾ

നരാണാം പ്രമദാനാം ച
ഭാവാഭിനയനം പൃഥക്
ഭാവാനുഭാവസംയുക്തം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ. 48

പുരുഷന്മാരുടെയും സ്ത്രീകളുടെയും ഭാവാഭിനയം അതതു ഭാവങ്ങളുടെ അനുഭാവങ്ങളോടുകൂടി ക്രമത്തിൽ വിവരിക്കാം.

ആലിംഗനേന ഗാത്രാണാം
സസ്മിതേന ച ചക്ഷുഷാ

തഥോല്ലസനകാച്ചാപി
ഹർഷം സന്ദർശയേന്നരഃ. 49

ശരീരം ആലിംഗനം ചെയ്തു പുഞ്ചിരിയോടുകൂടി കോൾമയിർക്കൊണ്ടുകൊ ണ്ട് പുരുഷൻ സന്തോഷം കാണിക്കണം.

ക്ഷിപ്രസഞ്ജാതരോമാഞ്ചാ
ബാഷ്പേണാവൃതലോചനാ
കുർവ്വീത നർത്തകീ ഹർഷം
പ്രീതിയുക്താ സ്മിതേന ച. 50

പെട്ടെന്നു രോമാഞ്ചംപൂണ്ട്, കണ്ണുകളിൽ കണ്ണീർ നിറഞ്ഞ്, ഉന്മേഷത്തോടുകൂടി പുഞ്ചിരി തൂകി, നടി സന്തോഷം നടിക്കണം.

ഉദ്വൃത്തരക്തനേത്രശ്ച
സംദഷ്ടാധര ഏവ ച
നിശ്വാസകമ്പിതാംഗശ്ച
ക്രോധം ചാഭിനയേന്നരഃ. 51

തുടുകണ്ണുരുട്ടി മിഴിച്ചും ചുണ്ടുകടിച്ചും നെടുവീർപ്പിട്ട് ഉടലാകെയിളക്കിയും പുരുഷൻ ക്രോധമഭിനയിക്കണം.

നേത്രാഭ്യാം ബാഷ്പപൂർണ്ണാഭ്യാം
ചിബുകൌഷ്ഠപ്രകമ്പനാത്
ശിരസഃ കമ്പനാച്ചൈവ
ഭ്രുകുടീകരണേന ച
മൌനേനാംഗുലിഭംഗേന
മാല്യാഭരണവർജ്ജനാത്
ആയതസ്ഥാനകസ്ഥായാ
ഈർഷ്യാക്രോധോ ഭവേത് സ്ത്രിയാഃ. 52

കണ്ണുകളിൽ കണ്ണീർ നിറഞ്ഞും താടിയും ചുണ്ടും ചലിച്ചും തലയിളകിയും പുരികം വളഞ്ഞും മാലകളും ആഭരണങ്ങളും കളഞ്ഞും മിണ്ടാതെ വിരൽപൊട്ടിച്ച് ആയതമെന്ന (13 അ. 131 ശ്ലോ) നിലയിൽനിന്നു സ്ത്രീ ഈർഷ്യാക്രോധം നടിക്കണം.

നിശ്വാസോച്ഛ്വാസബഹുളൈ-
രധോമുഖവിചിന്തനൈഃ
ആകാശവചനാച്ചാപി
ദുഃഖം പുംസാം തു യോജയേത്. 53

ഇടയ്ക്കിടയ്ക്കു നെടുവീർപ്പിട്ടു തല താഴ്ത്തിച്ചിന്തിച്ചും ഇന്ന ആളോടെന്നില്ലാതെ ആകാശത്തേയ്ക്കു നോക്കി ഓരോന്നു പറഞ്ഞും പുരുഷന്മാർ ദുഃഖം അഭിനയിക്കണം.

രുദിതൈഃ ശ്വസിതൈശ്ചൈവ
ശിരോഭിഹനനേന ച
ഭൂമിപാതാഭിഘാതൈശ്ച
ദുഃഖം സ്ത്രീഷു പ്രയോജയേത്. 54

കരഞ്ഞും നെടുവീർപ്പിട്ടും തലയ്ക്കടിച്ചും നിലത്തുവീണും നെഞ്ചത്തടിച്ചും സ്ത്രീകൾ ദുഃഖം അഭിനയിക്കണം.

ആനന്ദജം വാർത്തിജം വാ
ഈർഷ്യാസംഭൂതമേവ വാ
യത് പൂർവ്വമുക്തം രുദിതം
തത് സ്ത്രീനീചേഷു യോജയേത്. 55

ആനന്ദംകൊണ്ടോ ദുഃഖംകൊണ്ടോ ഈർഷ്യാകോപംകൊണ്ടോ ഉണ്ടാവുന്നതായി മുമ്പുപറഞ്ഞിട്ടുള്ള കരച്ചിൽ സ്ത്രീകൾക്കും അധമപ്രകൃതികൾക്കും വേണ്ടതാണ്.

സംഭ്രമാവേഗചേഷ്ടാഭിഃ
ശസ്ത്രസംപതനേന ച
പുരുഷാണാം ഭയം കാര്യം
രിപോർധൈര്യബലാദിഭിഃ. 56

ശത്രുവിന്റെ ധൈര്യവും ബലവും കണ്ട് പരിഭ്രമിച്ചമ്പരന്നുകൊണ്ടുള്ള ചേഷ്ടകൾകൊണ്ടും ആയുധം താഴെ വീണും പുരുഷന്മാർ ഭയം കാണിക്കണം.

ചലതാരകനേത്രത്വാത്
ഗാത്രൈഃ സ്ഫുരിതകമ്പിതൈഃ
സന്ത്രസ്തഹൃദയത്വാച്ച
പാർശ്വാഭ്യാമവലോകനൈഃ
ഭർത്തുരന്വേഷണാച്ചൈവ-
മുച്ചൈരാക്രന്ദനാദപി
പ്രിയസ്യാലിംഗനാച്ചൈവ
ഭയം കാര്യം ഭവേത് സ്ത്രിയാഃ. 57

കൃഷ്ണമണികൾ ഇളകിയും ശരീരാവയവങ്ങൾ വിറച്ചും ഹൃദയത്തിൽ നടുക്കം പൂണ്ടും ഇടവും വലവും തിരിഞ്ഞുനോക്കിയും ഭർത്താവിനെ അന്വേഷിച്ചും ഉറക്കെ നിലവിളിച്ചും പ്രിയനെച്ചെന്നു കെട്ടിപ്പിടിച്ചും സ്ത്രീ ഭയം നടിക്കണം.

മദാ യേഭിഹിതാഃ പൂർവ്വം
താൻ സ്ത്രീനീചേഷു യോജയേത്
മൃദുഭിഃ സ്ഖലിതൈർന്നിത്യ-
മാകാശസ്യാവലംബനാത്
നേത്രാവഘൂർണ്ണനൈശ്ചൈവ
വിലഗ്നൈഃ കഥിതൈസ്തഥാ
ഗാത്രാണാം കമ്പനൈശ്ചൈവ
മദഃ കാര്യോ ഭവേത് സ്ത്രിയാഃ. 58

മുമ്പു പറഞ്ഞിട്ടുള്ള മദഭേദങ്ങൾ അധമകഥാപാത്രങ്ങളിലും യോജിപ്പിക്കേണ്ടതാണ്. മെല്ലെ മെല്ലെ കാലിടറിയും ആകാശത്തിൽ ചാരിയും കണ്ണുരുട്ടി മിഴിച്ചും കൊഞ്ചിപ്പറഞ്ഞും ദേഹം വിറച്ചും സ്ത്രീ മദമഭിനയിക്കണം.

അനേന വിധിനാ കാര്യാഃ
പ്രയോഗാഃ കാരണോത്ഥിതാഃ
പൌരുഷാഃ സ്ത്രീകൃതാ വാപി
ഭാവാഭിനയനം പ്രതി. 59

ഭാവാഭിനയത്തെസ്സംബന്ധിച്ചേടത്തോളം പുരുഷന്മാരുടെയും സ്ത്രീകളുടെയും പ്രയോഗങ്ങൾ മേൽപ്പറഞ്ഞവിധത്തിൽ കാരണങ്ങൾക്കനുസരിച്ചുവേണ്ടതാണ്.

സർവ്വേ സലളിതാ ഭാവാഃ
സ്ത്രീഭിഃ കാര്യാഃ പ്രയത്നതഃ
ധൈര്യമാധുര്യസമ്പന്നാ
ഭാവാഃ കാര്യാസ്തു പൌരുഷാഃ. 60

സ്ത്രീകൾ എല്ലാ ഭാവങ്ങളെയും ലാളിത്യത്തോടുകൂടി കാണിക്കണം. പുരുഷന്മാർ ഭാവങ്ങളെ ധൈര്യമാധുര്യയുക്തങ്ങളായിട്ടും കാണിക്കണം.

## ശുകശാരികാദ്യഭിനയങ്ങൾ

ത്രിപതാകാംഗുലിഭ്യാം തു
ചലിതാഭ്യാം പ്രയോജയേത്
ശുകാശ്ച ശാരികാശ്ചൈവ
സൂക്ഷ്മാ യേ ചാപി പക്ഷിണഃ. 61

രണ്ടുകൈകൊണ്ടും ത്രിപതാകമുദ്ര പിടിച്ച് വിരലുകളിളക്കി തത്തകളെയും മറ്റു ചെറുതരം പക്ഷികളെയും കാണിക്കണം.

ശിഖിസാരസഹംസാദ്യാഃ
സ്ഥൂലാ യേപി സ്വഭാവതഃ
രേചകൈരംഗഹാരൈശ്ച
തേഷാമഭിനയോ ഭവേത്. 62

മയിൽ, വണ്ടാരൻകോഴി, അരയന്നം മുതലായ വലിയ പക്ഷികളെ രേചകങ്ങളോടും അംഗഹാരങ്ങളോടുംകൂടി കാണിക്കണം.

ഖരോഷ്ട്രാശ്വേഭസിംഹാശ്ച
വ്യാഘ്രഗോമഹിഷാദയഃ
ഗതിപ്രചാരൈരംഗൈശ്ച
തേഭിനയോഃ പ്രയോക്തൃഭിഃ. 63

കഴുത, ഒട്ടകം, കുതിര, ആന, സിംഹം, പുലി, കാള, പോത്ത് മുതലായ മൃഗങ്ങളെ ഗതിവിശേഷങ്ങളെക്കൊണ്ടും അംഗങ്ങളെക്കൊണ്ടും അഭിനയിക്കണം.

ഭൂതാഃ പിശാചാ യക്ഷാശ്ച
ദാനവാഃ സഹ രാക്ഷസൈഃ
അംഗഹാരൈർവിനിർദേശ്യാ
നാമസങ്കീർത്തനാദപി. 64

ഭൂതങ്ങൾ, പിശാചങ്ങൾ, യക്ഷന്മാർ, അസുരന്മാർ, രാക്ഷസന്മാർ ഇവരെയെല്ലാം അംഗഹാരങ്ങളെക്കൊണ്ടും പേർ പറഞ്ഞും പ്രദർശിപ്പിക്കേണ്ടതാണ്.

അംഗഹാരൈർവ്വിനിർദ്ദേശ്യാ
അപ്രത്യക്ഷാ ഭവന്തി യേ
പ്രത്യക്ഷാസ്ത്വഭിനേതവ്യാ
ഭയോദ്വേഗൈഃ സവിസ്മയൈഃ. 65

പ്രത്യക്ഷമായി കാണാത്ത ഭൂതപിശാചാദികളെ അംഗഹാരങ്ങളെക്കൊണ്ടു പ്രദർശിപ്പിക്കണം. പ്രത്യക്ഷമായിട്ടുള്ളവയെയാകട്ടെ ഭയം, പരിഭ്രമം, അത്ഭുതം എന്നിവയെക്കൊണ്ട് പ്രകാശിപ്പിക്കണം.

ദേവാഃ പ്രണാമകരണൈർ-
ഭാവൈശ്ചിഹ്നൈർവിചേഷ്ടിതൈശ്ചാപി
അഭിനേയാ ഹ്യർത്ഥവശാ-
ദപ്രത്യക്ഷാഃ പ്രയോഗജ്ഞൈഃ. 66

അപ്രത്യക്ഷന്മാരായ ദേവന്മാരെ നമസ്കാരങ്ങളെക്കൊണ്ടും ഭാവങ്ങളെക്കൊണ്ടും ചിഹ്നങ്ങളെക്കൊണ്ടും ചേഷ്ടകളെക്കൊണ്ടും പ്രയോജനമനുസരിച്ച് അഭിനയിച്ചു കാണിക്കണം.

പാർശ്വോത്ഥിതേന ഹസ്തേന
ഹ്യരാളേന ശിരഃ സപൃശേത്
നരേഭിവാദനം ഹ്യേത-
ദപ്രത്യക്ഷേ വിധീയതേ. 67

അരാളമുദ്ര പിടിച്ച കൈ പാർശ്വത്തിലൂടെ ഉയർത്തി തല തൊടുക. അപ്രത്യക്ഷ പുരുഷനെ വന്ദിക്കാനുള്ള വിധിയാണിത്.

കടകാവർദ്ധമാനേന
കപോതാഖ്യേന വാ പുനഃ
ദൈവതാനി ഗുരൂംശ്ചൈവ
പ്രമദാശ്ചാഭിവാദയേത്. 68

കടകാവർദ്ധമാനകമുദ്രകൊണ്ടോ കപോതമുദ്രകൊണ്ടോ വേണം ദേവകളെയും ഗുരുക്കളെയും സ്ത്രീകളെയും വന്ദിക്കുവാൻ.

ദിവൌകസശ്ച പൂജ്യാശ്ച
പ്രത്യക്ഷാശ്ച ഭവന്തി യേ
താൻ പ്രണാമൈഃ പ്രഭാവൈശ്ച
ഗംഭീരാർത്ഥൈശ്ച യോജയേത്. 69

പൂജ്യന്മാരും പ്രത്യക്ഷന്മാരുമായ ദേവന്മാരെ നമസ്കാരങ്ങളെക്കൊണ്ടും പ്രഭാവങ്ങളെക്കൊണ്ടും ഗംഭീരഭാവങ്ങളെക്കൊണ്ടും പ്രദർശിപ്പിക്കണം.

മഹാജനം സഖീവർഗ്ഗം
വിടധൂർത്തജനം തഥാ
പരിമണ്ഡലസംസ്ഥേന
ഹസ്തേനാഭിനയേന്നരഃ. 70

മഹാജനം, സഖികൾ, വിടന്മാർ, ധൂർത്തന്മാർ ഇവരെ ഉരോമണ്ഡലമെന്ന (9 അ 176 ശ്ലോ) നൃത്തഹസ്തംകൊണ്ട് അഭിനയിക്കണം.

പർവ്വതാൻ പ്രാംശുയോഗേന
വൃക്ഷാംശ്ചൈവ സമുച്ഛ്റിതാൻ
പ്രസാരിതാഭ്യാം ബാഹുഭ്യാ-
മുത്ക്ഷിപ്താഭ്യാം പ്രദർശയേത്. 71

ഉയർന്ന പർവ്വതങ്ങളേയും വൃക്ഷങ്ങളെയും നീട്ടി ഉയർത്തിപ്പിടിച്ച കൈകൾ കൊണ്ട് അഭിനയിക്കണം.

സമൂഹം സാഗരം സേനാം
ബഹുവിസ്തീർണ്ണമേവ ച

പതാകാഭ്യാം തു ഹസ്താഭ്യാ-
മുത്ക്ഷിപ്താഭ്യാം പ്രദർശയേത്. 72

സമൂഹം, സമുദ്രം, സൈന്യം, വളരെ വിസ്താരമുള്ളത് ഇതെല്ലാം പതാക കൈകൾ ഉയർത്തിപ്പിടിച്ചു കാണിക്കണം.

ശൌര്യം ധൈര്യം ച പൂജാം ച
ദർപ്പമൌദാര്യമുച്ഛ്റയം
ലലാടദേശസ്ഥാനേന
ത്വരാളേനാഭിദർശയേത്. 73

ശൌര്യം, ധൈര്യം, പൂജ്യത, ദർപ്പം, ഔദാര്യം, ഔന്നത്യം ഇവയെ നെറ്റിക്കുനേരെ അരാളമുദ്ര പിടിച്ച് അഭിനയിക്കണം.

വക്ഷോദേശാദപാവിദ്ധൌ
കരൌ തു മൃഗശീർഷകൌ
വിസ്തീർണ്ണപ്രദ്രുതോത്ക്ഷേപൌ
യോജ്യൌ യത് സ്യാദപാവൃതം. 74

മാറിടത്തിൽനിന്ന് മൃഗശീർഷമുദ്ര പിടിച്ച കൈകൾ തള്ളി മലർക്കെ ഉയർത്തി, തുറക്കുക എന്നതഭിനയിക്കണം.

അധോമുഖോത്ഥാനതലൌ
ഹസ്തൌ കിഞ്ചിത് പ്രസാരിതൌ
കൃത്വാ ത്വഭിനയേദ്വേലാം
ബിലദ്വാരം ഗൃഹം ഗുഹാം. 75

ഒരു കയ്യു മലർത്തി മറ്റേ കയ്യു കുറച്ചു നീട്ടി സമുദ്രതീരം, തുരങ്കം, ഗൃഹം, ഗുഹ ഇവയെ അഭിനയിക്കണം.

കാമശാപഗ്രഹഗ്രസ്താ
ജ്വരോപഹതചേതസഃ
തേഷാമഭിനയഃ കാര്യോ
മുഖഗാത്രവിചേഷ്ടിതൈഃ. 76

കാമപരവശന്മാർ, ശാപമേറ്റവർ, ഗ്രഹബാധയുള്ളവർ, പനി പിടിച്ചവർ എന്നിവരെ മുഖചേഷ്ടകൾകൊണ്ടും ശരീരചേഷ്ടകൾകൊണ്ടും അഭിനയിക്കണം.

ദോളാഭിനയനം കുര്യാത്
ദോളായാസ്തു വിലോലനൈഃ
സംക്ഷോഭേണ ച ഗാത്രാണാം
രജ്ജുപ്രഗ്രഹണേന ച. 77

ഊഞ്ഞാലാട്ടിയും ദേഹം ചലിപ്പിച്ചും പിടിവള്ളി പിടിച്ചും ഊഞ്ഞാലാട്ടം അഭിനയിക്കണം.

യദാ ചാംഗവതീ ദോളാ
പ്രത്യക്ഷാ പുസ്തജാ ഭവേത്
തദ്വാ ത്വാരോഹണം കാര്യം
ലോകാനുകരണാശ്രയം. 78

പ്രത്യക്ഷമായി ഊഞ്ഞാലുണ്ടാക്കിയിട്ടുണ്ടെങ്കിൽ ലോകത്തെ അനുകരിച്ച് അതിന്മേൽ കയറിയിരുന്നാടണം.

## ആകാശവചനാദികൾ

ആകാശവചനാനീഹ
വക്ഷ്യാമ്യാത്മഗതാനി ച
അപവാരിതകം ചൈവ
ജനാന്തികമഥാപി ച. 79

(1) ആകാശവചനം (2) ആത്മഗതം (3) അപവാരിതകം (4) ജനാന്തികം ഇവയെ ഇനി വിവരിക്കാം.

1. ആകാശവചനം

ദൂരസ്ഥാഭാഷണം യത് സ്യാ-
ദശരീരനിവേദനം
പരോക്ഷാന്തരിതം വാക്യ-
മാകാശവചനം തു തത്. 80

ദൂരത്തു മറഞ്ഞപ്രത്യക്ഷനായി നില്ക്കുന്ന ആളുമായി അയാളെ രംഗത്തു പ്രവേശിപ്പിക്കാതെ സംഭാഷണം ചെയ്യുന്നത് ആകാശഭാഷിതം.

തത്രോത്തരകൃതൈർവ്വാക്യൈഃ
സംലാപം സംപ്രയോജയേത്
നാനാകാരണസംയുക്തൈഃ
കാവ്യഭാവസമുത്ഥിതൈഃ. 81

ആകാശവചനത്തിൽ ഉത്തരം കേട്ടതായി നടിച്ച് സംഭാഷണം നടത്താം. അതിൽ കാവ്യാർത്ഥജന്യങ്ങളായ പല കാരണങ്ങളും ഉൾപ്പെടുത്താവുന്നതാണ്.

2. ആത്മഗതം

ഹൃദയസ്യ വചോ യത്തു
തദാത്മഗതമിഷ്യതേ
സവിതർക്കം ച തദ്യോജ്യം
പ്രായശോ നാടകാദിഷു. 82

ഹൃദയത്തിന്റെ വാക്കാണ് ആത്മഗതം. അത് വിതർക്കഭാവത്തോടുകൂടി പ്രായേണ നാടകങ്ങളിൽ പ്രയോഗിക്കാവുന്നതാണ്.

3. അപവാരിതകം

നിഗൂഢഭാവസംയുക്ത-
മപവാരിതകം സ്മൃതം. 83

രംഗത്തുള്ളവരിൽ ചിലർ കേൾക്കാതെ ഗോപ്യമായി പറയുന്നത് അപവാരിതകം.

4. ജനാന്തികം

കാര്യവശാദശ്രവണം
പാർശ്വസ്ഥൈര്യജ്ജനാന്തികം തത് സ്യാത്
ഹൃദയസ്ഥം സവികല്പം
ഭാവസ്ഥം ചാത്മഗതമേവ. 84

കാര്യവശാൽ അടുത്തുള്ളവർ കേൾക്കാതെ പറയുന്നത് ജനാന്തികം. സന്ദേശരൂപത്തിൽ ഹൃദയത്തിലുള്ളതും വികാരരൂപത്തിൽ മാത്രമുള്ളതും ആത്മഗതംതന്നെയാണ്.

ഇതി ഗൂഢാർത്ഥയുക്താനി
വചനാനീഹ നാടകേ
ജനാന്തികാനി കർണ്ണേ തു
താനി യോജ്യാനി യോക്തൃഭിഃ. 85

ഗോപ്യസ്വഭാവമുള്ള അപവാരിതവചനങ്ങളും ജനാന്തികവചനങ്ങളും നാടകത്തിൽ ചെവിയിൽ പറയേണ്ടതാണ്

പൂർവ്വവൃത്തം തു യത് കാര്യം
ഭയഃ കത്ഥ്യം തു കാരണാത്
കർണ്ണപ്രദേശേ തദ്വാച്യം
മാ ഗാത്തത് പുനരുക്തതാം. 86

മുമ്പു നടന്ന കാര്യം കാരണവശാൽ വീണ്ടും പറയേണ്ടതായി വന്നാൽ അതു ചെവിയിൽ പറയണം. അതു വീണ്ടും പറഞ്ഞു പുനരുക്തി വരുത്തിക്കൂടാ.

അവ്യഭിചാരേണ പഠേ-
ദാകാശജനാന്തികാത്മഗതപാഠ്യം
പ്രത്യക്ഷപരോക്ഷകൃതാ-
നാത്മസമുത്ഥാൻ പരകൃതാംശ്ച. 87

ആകാശവചനം, ജനാന്തികം, ആത്മഗതം ഇങ്ങനെയുള്ള വാക്യങ്ങളെല്ലാം ശരിക്കു പറയണം. അവ പ്രത്യക്ഷമായാലും അപ്രത്യക്ഷമായാലും താൻ ചെയ്തതായാലും അന്യൻ ചെയ്തതായാലും.

ഹസ്തമന്തരിതം കൃത്വാ
ത്രിപതാകം പ്രയോക്തൃഭിഃ
ജനാന്തികം പ്രയോക്തവ്യ-
മപവാരിതകം തഥാ. 88

ത്രിപതാകമുദ്ര പിടിച്ച കൈകൊണ്ടു മറച്ചിട്ടുവേണം ജനാന്തികവാക്യവും അപവാരിതവാക്യവും പറയുവാൻ.

സ്വപ്നായിതവാക്യാർത്ഥ-
സ്ത്വഭിനേയോ ന ഖലു ഹസ്തസഞ്ചാരൈഃ
സുപ്താഭിഹിതൈരേവ തു
വാക്യാർത്ഥഃ സോഭിനേയഃ സ്യാത്. 89

ഉറക്കപ്പിച്ച് പറയുമ്പോൾ കൈമുദ്ര കാണിക്കേണ്ടതില്ല. ഉറക്കത്തിൽ വാക്യങ്ങൾ ഉച്ചരിച്ചാൽത്തന്നെ അതിന്റെ അഭിനയമായി.

മന്ദസ്വരസഞ്ചാരം
വ്യക്താവ്യക്തദ്വിരുക്തവചനാർത്ഥം
പൂർവ്വാനുസ്മരണകൃതം
കാര്യം സ്വപ്നായിതേ പാഠ്യം. 90

സ്വരം പതുക്കെയാക്കിയും ഒട്ടൊട്ടു തെളിഞ്ഞും ഒട്ടൊട്ടു തെളിയാതെയും പറഞ്ഞതുതന്നെ പറഞ്ഞുംവേണം മുമ്പു നടന്ന കാര്യങ്ങളുടെ ഓർമ്മ ഉളവാക്കിയ ഉറക്കപ്പിച്ചിലെ വാക്കുച്ചിരിക്കുവാൻ.

പ്രശിഥിലഗുരുകരുണാക്ഷര-
ഘണ്ടാനുസ്വരിതവാക്യഗദ്ഗദജൈഃ

ഹിക്കാശ്വാസോപേതാം
കാകും കുര്യാന്മരണകാലേ. 91

അയഞ്ഞും കനത്തും ദൈന്യംപൂണ്ടുമുള്ള അക്ഷരങ്ങളോടുകൂടിയും മണിനാദത്തിനൊത്ത നാദത്തോടുകൂടിയും തൊണ്ടയിടറിയും എക്കിട്ടവും കിതപ്പും ചേർന്നും മരണകാലത്തിൽ ശബ്ദവികാരമുളവാക്കണം.

ഹിക്കാശ്വാസോപേതാം
മൂർച്ഛാപഗമേ തു മരണവത് കഥയേത്
അതിമത്തേഷ്വപി കാര്യം
തദ്വത് സ്വപ്നായിതേ യഥാ പാഠ്യം. 92

മോഹാലസ്യം തീരുമ്പോൾ മരണത്തിലെന്നപോലെ എക്കിട്ടത്തോടും കിതപ്പോടുംകൂടി ധ്വനിവിശേഷം പുറപ്പെടുവിക്കണം. മദ്യലഹരി അധികം മൂത്താൽ ഉറക്കപ്പിച്ചിലെന്നപോലെയാണ് വാക്കുച്ചരിക്കേണ്ടത്.

വൃദ്ധാനാം യോജയേത് പാഠ്യം
ഗദ്ഗദസ്ഖലിതാക്ഷരം
അസമാപ്താക്ഷരം ചൈവ
ബാലാനാം തു കളസ്വനം. 93

വൃദ്ധന്മാരുടെ വാക്കിൽ ഗദ്ഗദസ്വരവും അക്ഷരങ്ങൾക്കിടർച്ചയും വേണം. ബാലന്മാരുടെ വാക്കിലാകട്ടെ അക്ഷരങ്ങൾക്കു മുഴുപ്പുണ്ടാകരുത്.

നാനാഭാവോപഗതോ
മരണാഭിനയോ ബഹുപ്രകാരസ്തു
വിക്ഷിപ്തഹസ്തപാദൈർ
നിഭൃതൈഃ സന്നൈസ്തഥാ ഗാത്രൈഃ. 94

കയ്യും കാലുമെടുത്തെറിഞ്ഞും എല്ലാ അവയവങ്ങളും തളർന്ന് അനങ്ങാതായും മറ്റും പല പ്രകാരത്തിലാവാം, വിവിധ മനോവികാരങ്ങളോടുകൂടിയുള്ള മരണാഭിനയം.

വ്യാധിപ്ലുതേ ച മരണം
നിഷണ്ണഗാത്രൈശ്ച സംപ്രയോക്തവ്യം
ഹിക്കാശ്വാസോപേതം
തഥാ പരാധീനഗാത്രസഞ്ചാരം. 95

രോഗം പിടിച്ചിട്ടുള്ള മരണം,ദേഹം തളർന്നും കയ്യും കാലും മറ്റും തന്നത്താൻ നീക്കിവെയ്ക്കാൻ വയ്യാതായും എക്കിട്ടത്തോടും കിതപ്പോടുംകൂടിയും അഭിനയിക്കണം.

വിഷപീതേപി ച മരണം
കാര്യം വിക്ഷിപ്തഗാത്രകരചരണം
വിഷവേഗസംപ്രയുക്തം
വിസ്ഫുരിതാംഗക്രിയോപേതം. 96

വിഷം കുടിച്ചിട്ടുള്ള മരണം കയ്യിനും കാലിനും ഉടലിനും പിടച്ചിലോടുകൂടി വേണം. അതു വിഷവേഗങ്ങളോടുകൂടിയും വിറയ്ക്കുന്ന അംഗചേഷ്ടകളോടുകൂടിയുമായിരിക്കണം.

## എട്ടുവിധം വിഷവേഗങ്ങൾ

പ്രഥമേ വേഗേ കാർശ്യം
ത്വഭിനേയം വേപഥുർദ്വിതീയേ തു
ദാഹസ്തഥാ തൃതീയേ
ഹിക്കാം കുര്യാത് ചതുർത്ഥേ തു.
ഫേനം തു പഞ്ചമേ കുര്യാത്
ഗ്രീവാ ഷഷ്ഠേ തു ഭജ്യതേ
ജഡതാ സപ്തമേ തു സ്യാ-
ന്മരണം ത്വഷ്ടമേ ഭവേത്. 97

വിഷവേഗത്തിൽ ഒന്നാമതു കാർശ്യം അഭിനയിക്കണം. രണ്ടാമതു വിറ, മൂന്നാമതു ചുട്ടുനീറ്റം, നാലാമത് എക്കിട്ടം, അഞ്ചമാതു നുരയും പതയും വരണം, ആറാമതു കഴുത്തൊടിയണം. ഏഴാമത്തെ വേഗത്തിൽ ജഡതയുണ്ടാകണം. എട്ടാംവേഗത്തിൽ വരണം.

1. കാർശ്യം

പ്രവിഷ്ടതാരകേ നേത്രേ
കപോലേധര ഏവ ച
അംസോദരഭുജാനാം തു
കൃശതാ കാർശ്യരൂപണം. 98

കൃഷ്ണമണികൾ അകത്തേയ്ക്കു വലിയുക, കവിളും ചുണ്ടും തോളും വയറും കയ്യും ചുക്കിച്ചുളിയുക. ഈ വിധത്തിലാണ് ഒന്നാംവേഗമായ കാർശ്യം അഭിനയിക്കേണ്ടത്.

2. വേപഥു

ഹസ്തയോഃ പാദയോർമ്മൂർദ്ധ്നി
യുഗപത് പൃഥഗേവ വാ
കമ്പനേന യഥായോഗം
വേപഥും സമ്പ്രയോജയേത്. 99

കയ്യുകൾക്കും കാലുകൾക്കും തലയ്ക്കും ഒപ്പമോ വെവ്വേറെയോ ചേർച്ചപോലെ വിറയൽ കാണിച്ച് വിറ അഭിനയിക്കണം.

3. ദാഹം

സർവ്വാംഗവേപനോദ്വേ-
ജനേന കണ്ഡൂയനാത്തഥാംഗാനാം
വിക്ഷിപ്തഹസ്തഗാത്രൈർ-
ദ്ദാഹശ്ചൈവാഭിനേതവ്യഃ. 100

സർവ്വാംഗവും വിറച്ചും കോച്ചിയും അങ്ങിങ്ങു ചൊറിഞ്ഞും കയ്യും കാലുമിട്ടെറിഞ്ഞും ചുട്ടുനീറ്റമഭിനയിക്കണം.

4. ഹിക്കാ

ഉദ്വൃത്തനിമേഷത്വാ-
ദുത്ഗാരച്ഛർദ്ദനൈസ്തഥാക്ഷേപൈഃ

അവ്യക്താക്ഷരകഥനൈർ–
ഹിക്കാമേവം ത്വഭിനയേത്തു. 101

കണ്ണുരുട്ടി മിഴിച്ചും തേട്ടിയും ഛർദിച്ചും കയ്യും കാലുമിട്ടെറിഞ്ഞും അക്ഷരം വ്യക്തമാവാതെ പറഞ്ഞും എക്കിട്ടം അഭിനയിക്കണം.

5. ഫേനം

ഉദ്ഗാരവമനയോഗൈഃ
ശിരസശ്ച വിലോളനൈരനേകവിധൈഃ
ഫേനസ്ത്വഭിനേതവ്യോ
നിഃസംജ്ഞതയാ നിമേഷൈശ്ച. 102

തേട്ടിയും നുരയും പതയുമായി ഛർദ്ദിച്ചും തല പലവിധമിട്ടാട്ടിയും ബോധംകെട്ടും കണ്ണിമച്ചുമിഴിച്ചും ഫേനം അഭിനയിക്കണം.

6. ഗ്രീവാഭംഗം 7. ജഡത

അംസകപോലസ്പർശാത്
ഗ്രീവാഭംഗോ വിവർത്തനാച്ഛിരസഃ
സർവ്വേന്ദ്രിയസമ്മോഹാ–
ജ്ജഡതാമേവം പ്രയുഞ്ജീത. 103

തല തിരിഞ്ഞ് തോളും കവിളുമായി തൊടുന്നതു ഗ്രീവാഭംഗം അല്ലെങ്കിൽ കഴുത്തൊടിച്ചൽ. എല്ലാ ഇന്ദ്രിയങ്ങളുടെയും ഗ്രഹണശക്തി നശിച്ചതായി നടിച്ച് ജഡത അഭിനയിക്കണം.

8. മരണം

സമ്മീലിതനേത്രത്വാ–
ദ്വ്യാധിവിവൃദ്ധൌ ഭുജംഗദശനാദ്വാ
ഏവം ഹി നാട്യധർമ്മേ
മരണാനി ബുധൈഃ പ്രയോജ്യാനി. 104

രോഗം വർദ്ധിച്ചോ പാമ്പുകടിച്ചോ ഉള്ളാ മരണം ക ണ്ണടച്ചഭിനയിക്കണം.

## ചില സാമാന്യനിയമങ്ങൾ

സംഭ്രമേഷ്വഥ രോഷേഷു
ശോകാവേശകൃതേഷു ച
യാനി വാക്യാനി യുജ്യന്തേ
പുനരുക്തം ന തേഷ്വിഹ. 105

പരിഭ്രമത്തിലും കോപത്തിലും ദുഃഖത്തിലും പ്രയോഗിക്കുന്ന വാക്കുകൾക്കു പുനരുക്തി (ആവർത്തിച്ചു പറയൽ) ഒരു ദോഷമല്ല.

സാദ്ധ്വഹോ ഭോശ്ച ഹേ ഹേതി
ഗച്ഛ കിം മുഞ്ച മാ വദ
ഏവംവിധാനി വാക്യാനി
ദ്വിത്രിസംഖ്യാനി കാരയേത്. 106

സാധു, അഹോ, ഭോ, ഹേ, ഹാ, ഗച്ഛ, കിം, മുഞ്ച, മാ വദ എന്നിപ്രകാരമുള്ള വാക്യങ്ങൾ സംഭ്രമാദിസന്ദർഭങ്ങളിൽ രണ്ടും മൂന്നും പ്രാവശ്യം പറയാവുന്നതാണ്.

പ്രത്യംഗഹീനം യത് കാവ്യം
വികൃതഞ്ച പ്രയുജ്യതേ
ന ലക്ഷണകൃതസ്തത്ര
കാര്യസ്ത്വഭിനയോ ബുധൈഃ. 107

അംഗോപാംഗസംസ്കാരം കൂടാതെ വികൃതമായി കാവ്യം പ്രയോഗിക്കുമ്പോൾ ശാസ്ത്രനിഷ്കർഷയോടുകൂടി അഭിനയം വേണ്ടതില്ല.

ഭാവോ യത്രോത്തമാനാം തു
ന തം മദ്ധ്യേഷു യോജയേത്
യോ ഭാവശ്ചൈവ മദ്ധ്യാനാം
ന തം നീചേഷു യോജയേത്. 108

ഉത്തമന്മാരുടെ ഭാവം മദ്ധ്യമന്മാരിലോ, മദ്ധ്യമന്മാരുടെ ഭാവം അധമന്മാരിലോ പ്രയോഗിക്കുന്നതു ശരിയല്ല.

പൃഥക് പൃഥഗ്ഭാവരസൈ-
രാത്മചേഷ്ടാസമുത്ഥിതൈഃ
ജ്യേഷ്ഠമദ്ധ്യമനീചേഷു
നാട്യം രാഗം ഹി ഗച്ഛതി. 109

വേറെ വേറെ ഭാവങ്ങളും രസങ്ങളും അതതിന്റെ ചേഷ്ടകളോടുകൂടി ഉത്തമ മദ്ധ്യമാധമന്മാരിൽ പ്രയോഗിച്ചാലേ അഭിനയം നിറം പിടിക്കുകയുള്ളു.

ഏതേƒഭിനയവിശേഷാഃ
കർത്തവ്യാഃ സത്ത്വഭാവസംയുക്താഃ
അന്യേ തു ലൌകികാ യേ
തേ സർവ്വേ ലോകവത് കാര്യാഃ. 110

ഈ അഭിനയവിശേഷങ്ങൾ സാത്ത്വികഭാവങ്ങളോടുകൂടി പ്രയോഗിക്കപ്പെടേണ്ടതാണ്. മറ്റുള്ള ലൌകികാഭിനയങ്ങളെല്ലാം നാട്ടുനടപ്പനുസരിച്ച് കാണിക്കേണ്ടതാണ്.

നാനാവിധൈര്യഥാ പുഷ്പൈർ-
മാലാം ഗ്രഥ്നാതി മാല്യകൃത്
അംഗോപാംഗൈ രസൈർഭാവൈ-
സ്തഥാ നാട്യം പ്രയോജയേത്. 111

പലവിധം പുഷ്പങ്ങളെക്കൊണ്ടു മാലാകാരൻ മാലകെട്ടുന്നതുപോലെ, അംഗോപാംഗങ്ങളെക്കൊണ്ടും ഭാവങ്ങളെക്കൊണ്ടും രസങ്ങളെക്കൊണ്ടും നടൻ നാട്യം പ്രയോഗിക്കണം.

യാ യസ്യ ലീലാ നിയതാ ഗതിശ്ച
രംഗപ്രവിഷ്ടസ്യ വിധാനതസ്തു
താമേവ കുര്യാദവിമുക്തസത്ത്വോ
യാവന്ന രംഗാത് പ്രതിനിഃസൃതഃ സ്യാത്. 112

രംഗത്തിൽ പ്രവേശിച്ച നടന് എന്തു ചേഷ്ടയും ഗതിയുമാണോ വിധിച്ചിട്ടുള്ളത്, അതുതന്നെ സാത്ത്വികഭാവം വിടാതെ രംഗത്തിൽനിന്നും തിരിച്ചുപോകുന്നതുവരെ ചെയ്യേണ്ടതാണ്.

ഏവമേതേ മയാ പ്രോക്താ
നാട്യേ ചാഭിനയാഃ ക്രമാത്
നോക്താ യേ തു മയാ തേപി
ലോകാത് ഗ്രാഹ്യാഃ സദാ ബുധൈഃ. 113

ഇപ്രകാരം നാട്യാഭിനയങ്ങളെല്ലാം ഞാനിവിടെ പറഞ്ഞുകഴിഞ്ഞു. ഞാൻ പറയാത്ത അഭിനയങ്ങൾ ബുദ്ധിമാന്മാർ ലോകത്തിൽനിന്നു ഗ്രഹിക്കേണ്ടതാണ്.

ലോകോ വേദസ്തഥാദ്ധ്യാത്മം
പ്രമാണം ത്രിവിധം സ്മൃതം
വേദാദ്ധ്യാത്മപദാർത്ഥേഷു
പ്രായോ നാട്യം പ്രതിഷ്ഠിതം. 114

ലോകം, വേദം, ശാസ്ത്രം ഇങ്ങനെ മൂന്നുവിധത്തിലാണ് പ്രമാണം. വൈദികവും ശാസ്ത്രീയവുമായ കാര്യങ്ങളിലാണു പ്രായേണ നാട്യം ഉറച്ചുനില്ക്കുന്നത്.

വേദാദ്ധ്യാത്മോപപന്നം തു
ശബ്ദച്ഛന്ദഃസമന്വിതം
ലോകേ സിദ്ധം ഭവേത് സിദ്ധം
നാട്യം ലോകസ്വഭാവജം. 115

വേദശാസ്ത്രങ്ങൾക്കനുസരിച്ചും വ്യാകരണവൃത്തശാസ്ത്രങ്ങൾക്കിണങ്ങിയും ലോകത്തിൽനിന്നു സിദ്ധിക്കുന്നതാണു ശരിയായിട്ടുള്ളത്. നാട്യം ലോകസ്വഭാവ ജന്യമാണല്ലോ.

ദേവതാനാമൃഷീണാം ച
രാജ്ഞാം ജനപദസ്യ ച
പൂർവ്വവൃത്താനുചരിതം
നാട്യമിത്യഭിധീയതേ. 116

ദേവന്മാരുടെയും ഋഷിമാരുടെയും രാജാക്കന്മാരുടെയും രാജ്യത്തിന്റെയും പണ്ടത്തെ ചരിത്രം അനുകരിക്കുന്നതിനെയാണു നാട്യമെന്നു പറയുന്നത്.

ഏവം ലോകസ്യ യാ വാർത്താ
നാനാവസ്ഥാന്തരാത്മികാ
സാ നാട്യേ സംവിധാതവ്യാ
നാട്യവേദവിചക്ഷണൈഃ. 117

പല അവസ്ഥാവിശേഷങ്ങളുമുൾക്കൊള്ളുന്ന ലോകവൃത്താന്തത്തെയാണു നാട്യശാസ്ത്രപണ്ഡിതന്മാർ നാട്യത്തിൽ അവതരിപ്പിക്കേണ്ടത്.

യാനി ശാസ്ത്രാണി യേ ധർമ്മാ
യാനി ശില്പാനി യാഃ ക്രിയാഃ
ലോകധർമ്മപ്രവൃത്താനി
തന്നാട്യമിതി സംജ്ഞിതം. 118

ശാസ്ത്രങ്ങളും ധർമ്മങ്ങളും ശില്പങ്ങളും ചേഷ്ടകളും ലോകധർമ്മമനുസരിച്ച് പ്രയോഗിക്കപ്പെടുമ്പോൾ അത് നാട്യമായിത്തീരുന്നു.

ന ച ശക്യം ഹി ലോകസ്യ
സ്ഥാവരസ്യ ചരസ്യ ച

ശാസ്ത്രേണ നിർണ്ണയം കർത്തും
ഭാവചേഷ്ടാവിധിം പ്രതി. 119

ചരാചരാത്മകമായ ലോകത്തിന്റെ എല്ലാ ഭാവങ്ങളേയും ചേഷ്ടകളെയും ശാസ്ത്രംകൊണ്ട് നിയമിക്കുക സാദ്ധ്യമല്ല.

നാനാശീലാഃ പ്രകൃതയഃ
ശീലേ നാട്യം പ്രതിഷ്ഠിതം
തസ്മാല്ലോകപ്രമാണം ഹി
വിജ്ഞേയം നാട്യയോക്തൃഭിഃ. 120

ജനങ്ങളുടെ സ്വഭാവം പലതാണ്. നാട്യം സ്വഭാവത്തിലുറച്ചുനില്ക്കുന്നു. അതിനാൽ ലോകമാണ് നാട്യത്തിന്റെ പരമപ്രമാണം.

ഏതാൻ വിധീംശ്ചാഭിനയസ്യ സമ്യ-
ഗ്വിജ്ഞായ രംഗേ മനുജഃ പ്രയുങ്ക്തേ
സ നാട്യതത്ത്വാഭിനയപ്രയോക്താ
സമ്മാനമഗ്ര്യം ലഭതേ ഹി ലോകേ. 121

ഈ അഭിനയവിധികളെല്ലാം ശരിയായി മനസ്സിലാക്കി രംഗത്തിൽ പ്രയോഗിക്കുന്ന നാട്യതത്ത്വജ്ഞനായ നടൻ ലോകത്തിൽ ഏറ്റവും മാന്യനായി ഭവിക്കുന്നു.

ഏവമേതേ ഹ്യഭിനയാഃ
വാങ്നേപഥ്യാംഗസംഭവാഃ
പ്രയോഗജ്ഞേന കർത്തവ്യാ
നാടകേ സിദ്ധിമിച്ഛതാ. 122

നാടകത്തിൽ സിദ്ധി ആഗ്രഹിക്കുന്ന പ്രയോഗജ്ഞനായ നടൻ ഇപ്രകാരം വാചികങ്ങളും ആഹാര്യങ്ങളും ആംഗികങ്ങളുമായ ഈ അഭിനയങ്ങൾ പ്രയോഗിക്കേണ്ടതാണ്.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ചിത്രാഭിനയമെന്ന
ഇരുപത്താറാം അദ്ധ്യായം.

# അദ്ധ്യായം 27

# സിദ്ധിവ്യഞ്ജകം

സിദ്ധീനാം തു പ്രവക്ഷ്യാമി
ലക്ഷണം നാടകാശ്രയം
യസ്മാത് പ്രയോഗഃ സർവ്വോയം
സിദ്ധ്യർത്ഥം സമ്പ്രദർശിതഃ. 1

ഇനി ഞാൻ നാടകത്തിൽ സിദ്ധികളുടെ ലക്ഷണം പറയാം. മുമ്പു കാണിച്ച നാട്യപ്രയോഗമെല്ലാം സിദ്ധിക്കുവേണ്ടിയാണല്ലോ.

## രണ്ടുതരം സിദ്ധികൾ

സിദ്ധിസ്തു ദ്വിവിധാ ജ്ഞേയാ
വാക്സത്ത്വാംഗസമുദ്ഭവാ
ദൈവീ ച മാനുഷീ ചൈവ
നാനാഭാവസമുത്ഥിതാ. 2

വാചികം, സാത്ത്വികം, ആംഗികം എന്ന അഭിനയങ്ങളിൽനിന്ന് ഉദ്ഭവിക്കുന്നതും പല ഭാവങ്ങളേയും അവലംബിച്ചുണ്ടാകുന്നതും ആയ സിദ്ധി രണ്ടുവിധമുണ്ട്. 1. ദൈവീ 2. മാനുഷീ.

ദശാംഗാ മാനുഷീ സിദ്ധിർ-
ദൈവീ തു ദ്വിവിധാ സ്മൃതാ
നാനാ സത്ത്വാശ്രയകൃതാ
വാങ്നേപത്ഥ്യശരീരജാ. 3

മാനുഷീസിദ്ധി പത്തുവിധം. ദൈവി രണ്ടുവിധം. എല്ലാ സിദ്ധികളും പലവിധത്തിലുള്ള വാചികാംഗികസാത്ത്വികാഹാര്യരൂപങ്ങളായ അഭിനയങ്ങളിൽനിന്ന് ഉണ്ടാകുന്നതാണ്.

സ്മിതാർദ്ധഹാസാതിഹാസാ
സാധ്വഹോകഷ്ടമേവ ച
പ്രബദ്ധനാദാ ച തഥാ
ജ്ഞേയാ സിദ്ധിസ്തു വാങ്മയീ. 4

1. സ്മിത 2. അർദ്ധഹാസ 3. അതിഹാസ 3. സാധുവാദ 5. അഹോവാദ 6. കഷ്ടവാദ 7. പ്രബദ്ധനാദാ ഇതേഴും വാഗ്രൂപത്തിലുള്ള സിദ്ധികളാണ്.

പുളകൈശ്ച സഹോച്ഛ്വാസൈ-
രഭ്യുത്ഥാനൈസ്തഥൈവ ച
ചേലദാനാംഗുലിക്ഷേപൈഃ
ശാരീരീ സിദ്ധിരിഷ്യതേ. 5

പുളകം, വസ്ത്രദാനത്തോടും അംഗുലിക്ഷേപത്തോടും (വിരലിളക്കത്തോടും) കൂടി ഉള്ള അഭ്യുത്ഥാനം, ഉച്ഛ്വാസം ഇതു മൂന്നും പ്രേക്ഷകന്മാരുടെ ശരീരത്തോടു ബന്ധപ്പെട്ട സിദ്ധികളാണ്.

1. സ്മിത

കിഞ്ചിച്ഛ്ലിഷ്ടോ രസോ ഹാസ്യോ
നൃത്യത്ഭിര്യഃ പ്രയുജ്യതേ
സ്മിതേന സ പ്രതിഗ്രാഹ്യഃ
പ്രേക്ഷകൈർന്നിത്യമേവ ച. 6

നടന്മാർ ഹാസ്യരസം സാമാന്യം ഭംഗിയായി പ്രയോഗിക്കുമ്പോൾ അതിനെ പ്രേക്ഷകന്മാർ സ്മിതത്തോടുകൂടി–പുഞ്ചിരിയോടുകൂടി സ്വീകരിക്കണം.

2. അർദ്ധഹാസ

കിഞ്ചിദസ്പഷ്ടഹാസ്യം യത്
തഥാ വചനമേവ ച
അർദ്ധഹാസ്യേന തദ്ഗ്രാഹ്യം
പ്രേക്ഷകൈർന്നിത്യമേവ ഹി. 7

അസ്പഷ്ടഹാസ്യമായ അഭിനയവും വാക്കും പ്രേക്ഷകർ ചെറുചിരിയോടെ സ്വീകരിക്കണം.

3. അതിഹാസ

വിദൂഷകോത്സേകകൃതം
ഭവേച്ഛില്പകൃതം ച യത്
അതിഹാസേന തദ്ഗ്രാഹ്യം
പ്രേക്ഷകൈർന്നിത്യമേവ തു. 8

വിദൂഷകന്റെ അടക്കമില്ലായ്മകൊണ്ടും വേഷശില്പംകൊണ്ടും മറ്റും പ്രയോഗിക്കുന്ന ഹാസ്യത്തെ പ്രേക്ഷകന്മാർ പൊട്ടിച്ചിരിയോടെ സ്വീകരിക്കണം.

4.സാധുവാദ

യദ്ധർമ്മപദസംയുക്തം
തഥാതിശയസംഭവം
തത്ര സാധ്വിതി വാക്യം തു
പ്രയോക്തവ്യം ഹി സാധകൈഃ. 9

ധർമ്മപ്രാധാന്യമുള്ള വാക്കോടുകൂടി അതിശയം തോന്നത്തക്കവിധത്തിൽ നാട്യം പ്രയോഗിക്കുന്നതുകണ്ടാൽ കാണികൾ സാധു (വളരെ നന്നായി) എന്നു പറയണം.

5. അഹോവാദ

അഹോകാരസ്തഥാ കാര്യോ
നൃണാം പ്രകൃതിസംഭവഃ
വിസ്മയാവിഷ്ടഭാവേഷു
പ്രഹർഷാർത്ഥേഷു ചൈവ ഹി. 10

അത്ഭുതഭാവങ്ങളും സന്തോഷസംഭവങ്ങളും അഭിനയിച്ചുകണ്ടാൽ ജനങ്ങൾ സ്വാഭാ വികമായി അമ്പോ ! (അത്ഭുതം) എന്നു പറയണം.

6. കഷ്ടവാദ 7. പ്രബദ്ധനാദ

കരുണേപി പ്രയോക്തവ്യം
കഷ്ടം സാസ്രകൃതേന തു

പ്രബദ്ധനാദഃ കർത്തവ്യോ
വിസ്മയാർത്ഥേഷു നിത്യശഃ. 11

കരുണരസപ്രയോഗത്തിൽ കണ്ണീരോടുകൂടി കഷ്ടമെന്നു പറയണം. അത്ഭുതങ്ങൾ കാണിച്ചാൽ പ്രേക്ഷകന്മാർ വലിയ ശബ്ദമുണ്ടാക്കണം.

8. സപുളക

സാധിക്ഷേപേഷു വാക്യേഷു
പ്രസ്പന്ദിതതനൂരുഹൈഃ
കുതൂഹലോത്തരാവേദൈർ-
ബഹുമാനേന സാധയേത്. 12

അധിക്ഷേപവചനങ്ങളിലും കൌതുകമധികമായിട്ടുള്ള പ്രയോഗങ്ങളിലും ബഹുമാനത്തിലും രോമാഞ്ചങ്ങളെക്കൊണ്ടു സിദ്ധി വെളിപ്പെടുത്തണം.

9. സാഭ്യുത്ഥാന

ദീപ്തപ്രദ്വേഷകാവ്യം യത്
ഛേദ്യഭേദ്യാഹവാത്മകം
സവിദ്രവമഥോത്ഥാനം
തഥാ യുദ്ധനിയുദ്ധജം. 13

പ്രദ്വേഷം വർദ്ധിച്ച് ഇടിയും കുത്തും പോരിനു വിളിയും സായുധയുദ്ധവും, ബാഹുയുദ്ധവും, ഉൾക്കൊള്ളുന്ന കാവ്യമഭിനയിക്കുമ്പോൾ പ്രേക്ഷകർ എഴുന്നേറ്റോടണം.

10. സോച്ഛ്വാസ

പ്രകമ്പിതാംസശീർഷഞ്ച
സാസ്രം സോച്ഛ്വാസമേവ യത്
തത് പ്രേക്ഷകൈസ്തു കുശലൈഃ
സാദ്ധ്യമേവം വിധാനതഃ. 14

തോളും തലയും ഇളക്കിക്കൊണ്ടും കണ്ണുനീർ വാർത്തുകൊണ്ടും നെടുവീർപ്പിട്ടുകൊണ്ടുമുള്ള നാട്യപ്രയോഗം കുശലന്മാരായ പ്രേക്ഷകന്മാർ കണ്ണീരോടും നെടുവീർപ്പോടുംകൂടിത്തന്നെ ആസ്വദിക്കേണ്ടതാണ്.

ഏവം സാധയിതവ്യേഷാ
തജ്ജ്ഞൈഃ സിദ്ധിസ്തു മാനുഷീ
ദൈവികീം ച പുനസ്സിദ്ധിം
സമ്പ്രവക്ഷ്യാമി തത്ത്വതഃ. 15

ഇപ്രകാരം മാനുഷിയായ സിദ്ധികൾ സാധിക്കേണ്ടതാണ്. ഇനി ദൈവികിയായ സിദ്ധിയെ വിവരിക്കാം.

## രണ്ടുവിധം ദൈവീസിദ്ധികൾ

യാ ഭാവാതിശയോപേതാ
സത്ത്വയുക്താ തഥൈവ ച
സാ പ്രേക്ഷകൈസ്തു കർത്തവ്യാ
ദൈവീ സിദ്ധിഃ പ്രയോഗതഃ. 16

ഭാവവിശേഷങ്ങളോടുകൂടിയും സാത്ത്വികാഭിനയത്തോടുകൂടിയും പ്രേക്ഷകന്മാർ നാട്യപ്രയോഗമാസ്വദിക്കുകയെന്നത് ദൈവിയായ സിദ്ധിയാണ്.

ന ശബ്ദോ യത്ര ന ക്ഷോഭോ
ന ചോത്പാതനിദർശനം
സമ്പൂർണ്ണതാ ച രംഗസ്യ
ദൈവീ സിദ്ധിസ്തു സാ സ്മൃതാ. 17

ശബ്ദമില്ല, ക്ഷോഭമില്ല, ഉൽപാതാദിദുർനിമിത്തങ്ങൾ കണ്ടില്ല, രംഗത്തിൽ പ്രേക്ഷകന്മാർ നിറഞ്ഞിരിക്കുന്നു. ഇങ്ങനെ വരുന്നത് ദൈവിയായ സിദ്ധിയാണ്.

ദൈവീ ച മാനുഷീ ചൈവ
സിദ്ധിരേഷാ മയോദിതാ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഘാതാൻ ദൈവസമുത്ഥിതാൻ. 18

ദൈവിയും മാനുഷിയുമായ സിദ്ധി ഞാൻ വിവരിച്ചുകഴിഞ്ഞു. ഇനി ദൈവവശാൽ ഉണ്ടാവുന്ന ഘാതസ്ഥാനങ്ങളെ വിവരിക്കാം.

## ഘാതസ്ഥാനങ്ങൾ

ദൈവാത്മപരസമുത്ഥാ-
സ്ത്രിവിധാ ഘാതാ ബുധൈസ്തു വിജ്ഞേയാഃ
ഔൽപാദികശ്ചതുർത്ഥഃ
കദാചിദഥ സംഭവത്യേവ. 19

(1) ദൈവഘാതം (2) ആത്മഘാതം (3) പരഘാതം എന്നിങ്ങനെ മൂന്നു ഘാതങ്ങളുണ്ട്. ഔൽപാതികഘാതം എന്ന് നാലാമതൊന്നും ചിലപ്പോൾ സംഭവിക്കുന്നു. ഘാതമെന്ന വാക്കിന് നാട്യവിഘ്നകാരണമെന്നർത്ഥം.

1. ദൈവഘാതം

വാതാഗ്നിവർഷകുഞ്ജര-
ഭുജംഗസംക്ഷോഭമണ്ഡപനിപാതാഃ
കീടവ്യാളപിപീലിക-
പശുപ്രവേശാശ്ച ദൈവകൃതാഃ. 20

കൊടുങ്കാറ്റ്, തീപ്പിടിത്തം, മഴ, ആനയോട്ടം, സർപ്പക്ഷോഭം, മണ്ഡപം വീഴൽ, പുഴുക്കൾ, ഹിംസ്രജന്തുക്കൾ,എറുമ്പ്, പശു മുതലായവ കടന്നുവരൽ ഇവയെല്ലാം ദൈവഘാതങ്ങൾ.

2. ആത്മഘാതം

വൈലക്ഷ്യമന്യചേഷ്ടിത-
വിഭൂമികത്വസ്മൃതിപ്രമോഷാ സ്യുഃ
അന്യവചനഞ്ച കാവ്യേ
തഥാർത്തനാദോ വിഹസ്തത്വം
ഏതേ ത്വാത്മസമുത്ഥാ
ഘാതാ ജ്ഞേയാഃ പ്രയോഗജ്ഞൈഃ. 21

സഭാകമ്പം, ചേഷ്ടകൾ തെറ്റിക്കാണിക്കൽ, വേഷം നന്നാവാതിരിക്കൽ, ഓർമ്മക്കേട്, വാക്കുമാറ്റിപ്പറയൽ, ഒച്ചയടയ്ക്കൽ, തളർച്ച – ഇതെല്ലാം ആത്മസമുത്ഥങ്ങളായ–തന്നിൽനിന്നുണ്ടാകുന്ന–ഘാതങ്ങളാണ്.

മാത്സര്യാത് ദ്വേഷാദ്വാ
തത്പക്ഷത്വാത് തഥാർത്ഥഭേദാദ്വാ
യേ തേ തു പരസമുത്ഥാഃ
ജ്ഞേയാ ഘാതാ ബുധൈർന്നിത്യം. 22

അസൂയകൊണ്ടോ വിരോധംകൊണ്ടോ അന്യപക്ഷപാതംകൊണ്ടോ അർത്ഥഭേദം കൊണ്ടോ ഉണ്ടാവുന്ന ഘാതങ്ങൾ പരസമുത്ഥങ്ങളാണ് – അന്യരിൽ നിന്നുണ്ടാവുന്നവയാണ്.

അതിഹസിതരുദിതവിസ്ഫോ–
ടിതാന്യഥോത്കൃഷ്ടതാളികാപാതാഃ
ഗോമയലോഷ്ഠതൃണോപല–
വിക്ഷേപാശ്ചാരിസംഭൂതാഃ. 23

പൊട്ടിച്ചിരിക്കുക, കരയുക, കൈകൊട്ടുക, പിഴച്ചോ ശരിയായോ താളം പിടിക്കുക, ചാണകം, മണ്ണാങ്കട്ട, പുല്ല്, കല്ല് മുതലായവ എറിയുക – ഇതെല്ലാം ശത്രുക്കളിൽനിന്നുണ്ടാകുന്ന ഘാതങ്ങളാണ്.

ഔല്പാതികാസ്തഥാ സ്യുഃ
ക്ഷിതികമ്പോല്ക്കാതവാതനിർഘാതാഃ. 24

ഭൂകമ്പം, കൊള്ളിമീൻചാട്ടം, കൊടുങ്കാറ്റ്, ഇടിവെട്ട് ഇതൊക്കെ ഔൽപാതികങ്ങളായ ഘാതങ്ങളാണ്.

മുകുടാഭരണനിപാതഃ
പുഷ്കരവാഗ്ഗീതദോഷാശ്ച
കീടപിപിലികപാതാഃ
സിദ്ധിം സർമ്മാത്മനാ ഘ്നന്തി. 25

കിരീടമോ ആഭരണങ്ങളോ വീഴുക, വാദ്യത്തിലും വാക്കിലും ഗീതത്തിലും തെറ്റുപറ്റുക, പാറ്റകളും എറുമ്പുകളും വന്നുവീഴുക ഇതെല്ലാം നാട്യസിദ്ധിയെ സർവ്വാത്മനാ ബാധിക്കുന്നവയാണ്.

വിസ്വരമജാതതാളം
വർണ്ണസ്വരസമ്പദാ ച പരിഹീനം
അജ്ഞാതസ്ഥാനലയം
സ്വരഗതമേവംവിധം ഹന്യാത്. 26

അപസ്വരം പുറപ്പെടുക, താളം കൂടാതിരിക്കുക, വർണ്ണശുദ്ധിയും സ്വരശുദ്ധിയും തികയാതെ വരുക, താളത്തിന്റെ സ്ഥാനവും ലയവും തിരിച്ചറിയാൻ സാധിക്കാതെ വരുക ഇതെല്ലാം സ്വരത്തെ സംബന്ധിക്കുന്ന ഘാതസ്ഥാനമാണ്.

വിഷമം മാർഗ്ഗവിഹീനം
വിമാർജ്ജനം ചാകുലപ്രഹാരം ച
അവിഭക്തഗ്രഹമോക്ഷം
പുഷ്കരഗതമീദൃശം ഹന്തി. 27

നാദസാമ്യം കൂടാതെ, മാർഗ്ഗവ്യവസ്ഥയില്ലാതെ, മാർജ്ജനകൂടാതെ, തളർന്ന കൊട്ടോടുകൂടി, ഗ്രഹമോക്ഷങ്ങളെ വേർതിരിക്കാൻ കഴിയാത്തവിധത്തിൽ വാദ്യം പ്രയോഗിക്കുന്നത് പുഷ്കരവാദ്യത്തെ (മിഴാവിനെ)സ്സംബന്ധിച്ചുള്ള ഘാത സ്ഥാനമാണ്.

മാർഗ്ഗം, മാർജ്ജന, പ്രഹാരം, ഗ്രഹം, മോക്ഷം എന്നിവ താളവാദ്യങ്ങളെ സംബ ന്ധിക്കുന്ന ചില സാങ്കേതികപദങ്ങളാണ്. അവയെ താളവാദ്യാദ്ധ്യായങ്ങളിൽ വിവരി ക്കുന്നതാണ്.

പുനരുക്തം ഹ്യസമാസോ
വിഭക്തിഭേദോ വിസന്ധയോƒപാർത്ഥഃ
ത്രൈലിങ്ഗജാശ്ച ദോഷാഃ
പ്രത്യക്ഷപരോക്ഷസംമോഹഃ
ഛന്ദോവൃത്തത്യാഗോ
ഗുരുലാഘവസങ്കരോ യതേർഭേദഃ
ഏതാനി യഥാസ്ഥൂലം
ഘാതസ്ഥാനാനി കാവ്യസ്യ. 28

പുനരുക്തി, സമാസിക്കായ്ക, വിഭക്തിക്കു മാറ്റം, സന്ധിചെയ്യായ്ക, നിരർ ത്ഥകശബ്ദപ്രയോഗം, ലിംഗഭേദം വരുക, പ്രത്യക്ഷപരോക്ഷങ്ങൾക്കു മാറ്റം വരുക, ഛന്ദസ്സും വൃത്തവുമുപേക്ഷിക്കുക, ഗുരുലഘുക്കൾക്കു സങ്കീർണ്ണത വരുക, യതിഭേദം –ഇവയെല്ലാം സ്ഥൂലരൂപത്തിൽ കാവ്യത്തെ സംബന്ധിക്കുന്ന ഘാതസ്ഥാനങ്ങളാണ്.

ജ്ഞേയൌ തു കാവ്യയുക്തൌ
ദ്വൌ ഘാതാവപ്രതിക്രിയൌ നിത്യം
പ്രകൃതിവ്യസനസമുത്ഥഃ
ശേഷോദകനാളികാത്വം ച. 29

നാട്യത്തിനുള്ള കാവ്യഘടനയിൽ പ്രതിവിധി ഇല്ലാത്ത രണ്ടു ഘാതങ്ങളുണ്ട്. ഒന്ന് പാത്രങ്ങളുടെ സ്വഭാവഭേദംകൊണ്ടുണ്ടാവുന്നത്. മറ്റൊന്ന് നിർദ്ദിഷ്ടമായ നാഴികയ്ക്ക് (സമയത്തേയ്ക്ക്) മതിയാകായ്ക കൊണ്ടുണ്ടാവുന്നത്.

അപ്രവിഭാഗഃ സ്ഖലിതം
വിസ്വരമുച്ചാരണം ച കാവ്യസ്യ
അസ്ഥാനഭൂഷണത്വം
പതനം മുകുടസ്യ വിഭ്രംശഃ
വാജിസ്യന്ദനകുഞ്ജര–
ഖരോഷ്ട്രശിബികാവിമാനയാനാനാം
ആരോഹണാവതരണേ–
ഷ്വനഭിജ്ഞത്വം വിഹസ്തത്വം
പ്രഹരണകവചാനാമ–
പ്യയഥാഗ്രഹണം വിധാരണം ചാപി
അമുകുടഭൂഷണയോഗ–
ശ്ചിരപ്രവേശോƒഥവാ രംഗേ
ഏഭിഃ സ്ഥാനവിശേഷൈർ–
ഘാതാ ലക്ഷ്യാസ്തു സൂരിഭിഃ കുശലൈഃ

യൂപാഗ്നിചയനദർഭ-
സ്രുഗ്ഭാണ്ഡപരിഗ്രഹാൻ മുക്ത്വാ. 30

പദവിഭാഗംകൂടാതെയോ അക്ഷരം തെറ്റിയോ സ്വരം തെറ്റിയോ കാവ്യമുച്ചരിക്കുക, സ്ഥാനം തെറ്റി ഭൂഷണം ധരിക്കുക, മുടി വീഴുക. മുടിയുടെ സ്ഥാനം തെറ്റുക, കുതിര, തേര്, കഴുത, ആന, ഒട്ടകം, പല്ലക്ക്, വിമാനം എന്നീ വാഹനങ്ങളിൽ കയറാനും ഇറങ്ങാനും അറിയാതിരിക്കുക, തളർച്ചയുണ്ടാവുക, ആയുധങ്ങളും കവചവും വേണ്ട വിധത്തിലല്ലാതെ ധരിക്കുക, വേണ്ട ആയുധങ്ങളും കവചവും ധരിക്കാതിരിക്കുക, രംഗപ്രവേശത്തിന് താമസം നേരിടുക ഈവക കാരണങ്ങളെക്കൊണ്ട് ഉണ്ടാകാവുന്ന ഘാതങ്ങൾ ബുദ്ധിമാന്മാരായ പണ്ഡിതന്മാർക്കു കണ്ടുപിടിക്കാവുന്നതാണ്. യാഗത്തിനു യൂപസംസ്കാരം അഗ്നിക്കുള്ള ഇഷ്ടിക പടുക്കൽ, ദർഭപ്പുല്ല്, സ്രുക്ക്, പാത്രം എന്നിവ സ്വീകരിക്കൽ ഇവയിലൊന്നും ഘാതമില്ല. ഇവയൊഴികെ മറ്റു സന്ദർഭങ്ങളിൽ മാത്രമേ ഘാതം കണക്കാക്കേണ്ടതുള്ളൂ.

സിദ്ധ്യാ മിശ്രോ ഘാത-
സ്സർവ്വഗതശ്ചൈകദേശജോ വാപി
നാട്യകുശലേന ലേഖ്യാ
നൈവ ഹി സിദ്ധിർന്ന ഘാതോ വാ. 31

ഘാതം സിദ്ധിയോടു കലർന്നും സാർവ്വത്രികമായും ഒരു ഭാഗത്തു മാത്രമായും വരാവുന്നതാണ്. നാട്യകുശലൻ സിദ്ധി മാത്രമോ ഘാതം മാത്രമോ എഴുതിയാൽ പോര.

സിദ്ധിർവ്വാ ഘാതോ വാ
സർവ്വഗതോ വ്യക്തലക്ഷണോ ബഹുശഃ
യസ്ത്വേകദേശജാതഃ
സ പ്രത്യവരോപി ലേഖ്യഃ സ്യാത്. 32

സിദ്ധി ആയാലും ഘാതമായാലും അതു സർവ്വഗതമായിത്തീരുന്നതു പല പ്രാവശ്യം ലക്ഷണം വ്യക്തമായി കാണുന്നതുകൊണ്ടാണ്. ഒരു ഭാഗത്തു മാത്രമായി വരുന്ന ഘാതം നിസ്സാരമാണെങ്കിലും എഴുതിവെയ്ക്കണം.

ജർജ്ജരമോക്ഷസ്യാന്തേ
നാളികലേഖ്യം ച സിദ്ധിലേഖ്യം ച
കർത്തവ്യം ത്വിഹ സതതം
നാട്യജ്ഞൈഃ പ്രാശ്നികൈർവ്വിധിനാ. 33

ജർജ്ജരദണ്ഡം മാറ്റിവെച്ചതിനുശേഷം നാട്യജ്ഞന്മാരായ പരീക്ഷകന്മാർ നാട്യപ്രയോഗത്തിനു വേണ്ടിവന്നിട്ടുള്ള നാഴികയെക്കുറിച്ചും നാട്യസിദ്ധിയെക്കുറിച്ചും വിധിപ്രകാരം എഴുതേണ്ടതാണ്.

അന്യസ്യ മഹേ മൂഢോ
നാന്ദീശ്ലോകം പഠേദ്ധി ദേവസ്യ
അന്യസ്യ പൂർവ്വരംഗേ
ഘാതസ്തസ്യാപി ലേഖ്യഃ സ്യാത്. 34

മറ്റൊരു ദേവന്റെ ഉത്സവത്തിൽ വേറൊരു ദേവനെക്കുറിച്ചുള്ള നാന്ദീശ്ലോകം പൂർവ്വരംഗത്തിൽ ചൊല്ലുകയാണെങ്കിൽ അതും ഒരു ഘാതമായി എഴുതേണ്ടതാണ്.

യോന്യസ്യ കവേഃ കാവ്യേ
കാവ്യം സമ്മിശ്രയേത്തഥാന്യസ്യ
തസ്യാപി ബലാദ്രംഗേ
തജ്ജ്ഞൈർഘാതോ വിലേഖ്യസ്തു. 35

രംഗത്തിൽവെച്ച് ഒരു കവിയുടെ കാവ്യത്തിൽ മറ്റൊരു കവിയുടെ കാവ്യം ഇട കലർത്തി പ്രയോഗിക്കുന്നതായാൽ അതും ഘാതമായി എഴുതേണ്ടതാണ്.

യോ ദേശവേഷഭാഷാ-
വ്യപേതമപി ച പ്രയോജയേത് കാവ്യം
തസ്യാപി വിലേഖ്യഃ സ്യാത്
ഘാതോ ദേശപ്രയോഗജ്ഞൈഃ. 36

അതതു ദേശത്തു നടപ്പുള്ള വേഷവും ഭാഷയും കൂടാതെ നാട്യപ്രയോഗം നടത്തുകയാണെങ്കിൽ അന്നാട്ടിലെ പ്രയോഗമറിയുന്നവർ അതിലും ഘാതമെഴുതേണ്ടതാണ്.

കഃ ശക്തോ നാട്യവിധൗ
യഥാവദുപപാദനേ പ്രയോഗസ്യ
ദുഷ്ടോ വ്യഗ്രമനാ വാ
യഥാവദുക്തം പരിജ്ഞാതും. 37

അഹങ്കാരിയോ പരിഭ്രമക്കാരനോ ആയ ഏതൊരാൾക്കാണ് നാട്യശാസ്ത്രത്തിലെ വിധിയനുസരിച്ച് വേണ്ടതുപോലെ പ്രയോഗിക്കാനോ വേണ്ടവിധത്തിൽ പറഞ്ഞതു മനസ്സിലാക്കാനോ കഴിയുക ?

തസ്മാത് ഗംഭീരാർത്ഥാഃ
ശബ്ദാ യേ ലോകവേദസംസിദ്ധാഃ
സർവ്വജനേന ഗ്രാഹ്യാ-
സ്തേ യോജ്യാ നാടകേ വിധിവത്. 38

അതിനാൽ ലോകസമ്മതങ്ങളും വേദസമ്മതങ്ങളും അർത്ഥവിചാരത്തിലാഴം കൂടുന്നവയും എല്ലാ ആളുകൾക്കും മനസ്സിലാകുന്നവയും ആയ ശബ്ദങ്ങളെ മാത്രമേ നാടകത്തിൽ പ്രയോഗിക്കാവൂ.

ന ച കിഞ്ചിത് ഗുണഹീനം
ദോഷൈഃ പരിവർജ്ജിതം ന വാ കിഞ്ചിത്
തസ്മാന്നാട്യപ്രകൃതൗ
ദോഷാ നാത്യർത്ഥതോ ഗ്രാഹ്യാഃ. 39

ഗുണങ്ങളില്ലാത്തതൊന്നുമില്ല. ദോഷങ്ങൾ ഇല്ലാത്തതും ഒന്നുമില്ല. അതുകൊണ്ടു ദോഷം അധികമായി കണ്ടുപിടിക്കാൻ ശ്രമിക്കുന്നതു ശരിയല്ല.

നാനാദരസ്തു കാര്യോ
നടനേ വാഗംഗസത്ത്വനേപഥ്യേ
രസഭാവനൃത്തഗീതേ-
ഷ്വാതോദ്യേ ലോകയുക്ത്യാം ച. 40

നടൻ, വാചികം, ആംഗികം, സാത്ത്വികം, വേഷവിധാനം, രസഭാവങ്ങൾ, നൃത്തം, ഗീതം, വാദ്യം, ലോകരീതി ഇതിലൊന്നും അനാദരം കാണിക്കരുത്.

ഏവമേതദ്ധി വിജ്ഞേയം
സിദ്ധിനാം ലക്ഷണം ബുധൈഃ

അത ഊർദ്ധ്വം പ്രവക്ഷ്യാമി
പ്രാശ്നികാനാം തു ലക്ഷണം. 41

സിദ്ധികളുടെ ലക്ഷണമിതൊക്കെയാണെന്നു പണ്ഡിതന്മാർ മനസ്സിലാക്കണം. ഇനി ഞാൻ പരീക്ഷകന്മാരുടെ ലക്ഷണം പറയാം.

## പരീക്ഷകന്മാരുടെ ലക്ഷണങ്ങൾ

ചാരിത്രാഭിജനോപേതാ
ശാന്തവൃത്താഃ ശ്രുതാന്വിതാഃ
യശോധർമ്മരതാശ്ചൈവ
മധ്യസ്ഥാ വയസാന്വിതാഃ
ഷഡംഗനാട്യകുശലാഃ
പ്രബുദ്ധാഃ ശുചയഃ സമാഃ
ചതുരാതോദ്യകുശലാഃ
നേപഥ്യജ്ഞാഃ സുധാർമ്മികാഃ
ദേശഭാഷാവിധാനജ്ഞാഃ
കലാശില്പവിചക്ഷണാഃ
ചതുർത്ഥാഭിനയജ്ഞാശ്ച
സൂക്ഷ്മജ്ഞാ രസഭാവയോഃ
ശബ്ദച്ഛന്ദോവിധാനജ്ഞാ
നാനാശാസ്ത്രവിചക്ഷണാഃ
ഏവംവിധാസ്തു കർത്തവ്യാഃ
പ്രാശ്നികാ നാട്യദർശനേ. 42

ചരിത്രശുദ്ധിയും കുലശുദ്ധിയുമുണ്ടായിരിക്കണം. ശാന്തമായ സ്വഭാവവും ശാസ്ത്രജ്ഞാനവുമുണ്ടായിരിക്കണം. കീർത്തിയിലും ധർമ്മത്തിലും താത്പര്യമുണ്ടായിരിക്കണം. പക്ഷപാതമില്ലാത്തവരും, യുവാക്കന്മാരുമായിരിക്കണം. നാലുവിധത്തിലുള്ള അഭിനയം, ഗീതം, വാദ്യം എന്നീ ആറു നാട്യാംഗങ്ങളിലും നൈപുണ്യമുണ്ടായിരിക്കണം. വിവേകവും ഹൃദയശുദ്ധിയും വേണം. ബുദ്ധിയുടെ സമനില തെറ്റാത്തവനായിരിക്കണം. തതം, ആനദ്ധം, സുഷിരം, ഘനം എന്ന നാലുവിധം വാദ്യങ്ങളിലും വൈദഗ്ദ്ധ്യം വേണം. വേഷവിധാനത്തിന്റെ അറിവു വേണം. ധർമ്മതത്പരന്മാരായിരിക്കണം. ദേശഭാഷാവിധികളറിഞ്ഞിരിക്കണം. കലകളിലും ശില്പങ്ങളിലും ജ്ഞാനം വേണം. വാചികം, സാത്ത്വികം, ആംഗികം, ആഹാര്യം എന്നീ നാലുവിധം അഭിനയങ്ങളും അറിഞ്ഞിരിക്കണം. രസഭാവങ്ങളുടെ സൂക്ഷ്മജ്ഞാനം വേണം. വ്യാകരണവിധികളും വൃത്തശാസ്ത്രവിധികളും അറിഞ്ഞിരിക്കണം. പല ശാസ്ത്രങ്ങളിലും പാണ്ഡിത്യം വേണം. ഇങ്ങനെയുള്ളവരെയാണ്, നാട്യത്തിന്റെ ഗുണദോഷങ്ങൾ തീരുമാനിക്കാൻ പരീക്ഷകന്മാരായി നിശ്ചയിക്കേണ്ടത്.

## പ്രേക്ഷകലക്ഷണം

അവ്യഗ്രൈരിന്ദ്രിയൈഃ ശുദ്ധ
ഊഹാപോഹവിശാരദഃ

തൃക്തദോഷോനുരാഗീ ച
സ നാട്യേ പ്രേക്ഷകഃ സ്മൃതഃ. 43

കണ്ണിനു നല്ല ദർശനശക്തിയും ചെവിക്കു നല്ല ശ്രവണശക്തിയും ബുദ്ധിക്കു നന്മതിന്മകളെ വേർതിരിക്കുവാനുള്ള വിവേകവും ഉള്ളവനും രാഗദ്വേഷാദികൾ ഇല്ലാത്തവനും നാട്യകലാതൽപരനുമായ ആളാണു ശരിയായ പ്രേക്ഷകൻ.

ന ചൈവേതേ ഗുണാഃ സർവ്വേ
സർവ്വസ്മിൻ പ്രേക്ഷകേ സ്മൃതാഃ
കസ്മാത്, ബഹുത്വാത് ജ്ഞാനാനാ–
മല്പത്വാദായുഷസ്തഥാ. 44

ജ്ഞാനങ്ങൾ പലവകയായതുകൊണ്ടും ആയുസ്സ് പരിമിതമായതുകൊണ്ടും മേൽക്കാണിച്ച എല്ലാ ഗുണങ്ങളും എല്ലാ പ്രേക്ഷകനിലുമുണ്ടാവില്ല.

യദ്യസ്യ ശില്പം നേപത്ഥ്യം
കർമ്മചേഷ്ടിതമേവ വാ
തത്തഥാ തേന കാര്യം തു
സ്വകർമ്മ വിഷയം പ്രതി. 45

ശില്പം, വേഷം, കർമ്മം, ചേഷ്ട ഇവ ആർക്കേതു വിധിച്ചിട്ടുണ്ടോ അതുതന്നെ ആ ആൾ തന്റെ അഭിനയത്തിനുപയോഗപ്പെടുത്തേണ്ടതാണ്.

നാനാശീലാഃ പ്രകൃതയഃ
ശീലേ നാട്യം വിനിർമ്മിതം
ഉത്തമാധമമധ്യാനാം
വൃദ്ധബാലിശയോഷിതാം. 46

ഉത്തമന്മാർ, അധമന്മാർ, മധ്യമന്മാർ, വൃദ്ധന്മാർ, ബാലിശന്മാർ, സ്ത്രീകൾ എന്നിവരുടെ സ്വഭാവം പലവിധത്തിലുള്ളതാണ്. സ്വഭാവത്തെ ആശ്രയിച്ചാണ് നാട്യം പ്രയോഗിക്കേണ്ടത്.

തുഷ്യന്തി തരുണാഃ കാമേ
വിദഗ്ദ്ധാഃ സമയാശ്രിതേ
അർത്ഥേഷ്വർത്ഥപരാശ്ചൈവ
മോക്ഷേ ചാഥ വിരാഗിണഃ
ശൂരാശ്ച വീരരൌദ്രേഷു
നിയുദ്ധേഷ്വാഹവേഷു ച
ധർമ്മാഖ്യാനേ പുരാണേഷു
വൃദ്ധാസ്തുഷ്യന്തി നിത്യശഃ
ബാലാ മൂർഖാഃ സ്ത്രിയശ്ചൈവ
ഹാസ്യനൈപത്ഥ്യയോഃ സദാ. 47

യുവാക്കന്മാർ കാമത്തിൽ സന്തോഷിക്കുന്നു. വിദഗ്ദ്ധന്മാർ ശാസ്ത്രസിദ്ധാന്തങ്ങളിൽ സന്തോഷിക്കുന്നു. ധനതൽപരന്മാർ ധനപരങ്ങളായ കാര്യങ്ങളിലും വിഷയവൈരാഗ്യം വന്നവർ മോക്ഷവിഷയത്തിലും സന്തോഷിക്കുന്നു. വീരരൌദ്രഭാവങ്ങളിലും യുദ്ധനിയുദ്ധങ്ങളിലുമാണ് ശൂരന്മാർ സന്തോഷിക്കുന്നതെങ്കിൽ പുരാണങ്ങളിലും ധർമ്മപ്രവചനങ്ങളിലുമാണ് വൃദ്ധന്മാർ എപ്പോഴും സന്തോഷിക്കുന്നത്.

ബാലന്മാരും ബുദ്ധിഹീനന്മാരും സ്ത്രീകളും ഹാസ്യരസത്തിലും വേഷവൈചിത്ര്യത്തിലും സന്തോഷിക്കുന്നു.

ന ശക്യമധമൈർജ്ഞാതു-
മുത്തമാനാം വിചേഷ്ടിതം
തത്ത്വഭാവേഷു സർവ്വേഷു
തുഷ്യന്തി സതതം ബുധാഃ. 48

അധമന്മാർക്ക് ഉത്തമന്മാരുടെ പ്രവൃത്തി മനസ്സിലാക്കാൻ കഴിയുകയില്ല. പണ്ഡിതന്മാരാകട്ടെ ശരിയായ എല്ലാ ഭാവങ്ങളിലും സന്തോഷിക്കുന്നു.

യസ്തുഷ്ടൌ തുഷ്ടിമായാതി
ശോകേ ശോകമുപൈതി ച
ക്രുദ്ധഃ ക്രോധേ ഭയേ ഭീതഃ
സ ശ്രേഷ്ഠഃ പ്രേക്ഷകഃ സ്മൃതഃ. 49

ആരാണോ മറ്റുള്ളവരുടെ സന്തോഷത്തിൽ സന്തോഷിക്കുകയും ദുഃഖത്തിൽ ദുഃഖിക്കുകയും ക്രോധത്തിൽ ക്രോധിക്കുകയും ഭയത്തിൽ ഭയപ്പെടുകയും ചെയ്യുന്നത് ആ ആളാണു ശരിയായ പ്രേക്ഷകൻ.

ഏവം ഭാവാനുകരണേ
യോ യസ്മിൻ പ്രവിശേന്നരഃ
സ തത്ര പ്രേക്ഷകോ ജ്ഞേയോ
ഗുണൈരേഭിരലംകൃതഃ. 50

ഇപ്രകാരം ഭാവാഭിനയത്തിൽ ആർക്കേതു വിഷയത്തിൽ മനസ്സ് പ്രവേശിക്കുമോ ആ ആളെ ആ വിഷയത്തിൽ പ്രേക്ഷകനായി കണക്കാക്കേണ്ടതാണ്. അയാൾക്ക് ആദ്യം കാണിച്ച ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടതുമാണ്.

ഏവം തു പ്രേക്ഷകാ ജ്ഞേയാഃ
പ്രയോഗേ നാടകാശ്രയേ
സങ്ഘർഷേ ച സമുത്പന്നേ
പ്രാശ്നികാൻ സന്നിബോധത. 51

നാടകപ്രയോഗത്തിൽ പ്രേക്ഷകന്മാർ ഇപ്രകാരമുള്ളവരാവണം. രണ്ടു നടന്മാർ തമ്മിൽ സ്പർദ്ധയുണ്ടാകുന്നപക്ഷം പരീക്ഷകന്മാർ എങ്ങനെയുള്ളവരായിരിക്കണം എന്ന കാര്യവും മനസ്സിലാക്കേണ്ടതുണ്ട്.

## പത്തു പരീക്ഷകന്മാർ

യജ്ഞവിന്നർത്തകശ്ചൈവ
ഛന്ദോവിച്ഛബ്ദവിന്നൃപഃ
അസ്ത്രവിച്ചിത്രകൃദ്വേശ്യാ
ഗാന്ധർവ്വോ രാജസേവകഃ. 52

യാഗമറിയുന്നവൻ, നൃത്തം ചെയ്യുന്നവൻ, വൃത്തമറിയുന്നവൻ, ശബ്ദജ്ഞാനമുള്ളവൻ, രാജാവ്, അസ്ത്രജ്ഞാനമുള്ളവൻ, ചിത്രമെഴുതുന്നവൻ, വേശ്യ, ഗായകൻ, രാജസേവകൻ ഇങ്ങനെ പത്തുപേരെ പരീക്ഷകന്മാരായി നിയമിക്കേണ്ടതാണ്.

യജ്ഞവിദ്യജ്ഞയോഗേ തു
നർത്തകോഭിനയേ തഥാ

ഛന്ദോവിദ്‌വൃത്തബന്ധേഷു
ശബ്ദവിത് പാഠ്യവിസ്തരേ
വിഭൂതിഗുണസംയോഗേ
തഥാന്തഃപുരചേഷ്ടിതേ
രാജാത്മചരിതേ ച സ്യാ-
ദസ്ത്രവിത് സൌഷ്ഠവേ തഥാ
പ്രമാണാകൃതിചേഷ്ടാസു
വസ്ത്രാഭരണയോജനേ
നാട്യമൂലേ ച നേപഥ്യേ
ചിത്രകൃത് സമ്പ്രശസ്യതേ
കാമോപചാരേ വേശ്യാ ച
ഗാന്ധർവ്വഃ സ്വരതാളയോഃ
സേവകസ്തൂപചാരേ ച
ദശൈതേ പ്രാശ്നികാഃ സ്മൃതാഃ.
ഏഭിർധർമ്മമഭിപ്രേക്ഷ്യ
ദോഷാ വാച്യാസ്തഥാ ഗുണാഃ. 53

യാഗകാര്യത്തിൽ യാഗമറിയുന്ന ആൾ വേണം. അഭിനയവിഷയത്തിൽ നർത്തകൻ വേണം. വൃത്തബന്ധങ്ങളുടെ കാര്യത്തിൽ വൃത്തമറിയുന്ന ആളും വാചികപ്രയോഗത്തിൽ ശബ്ദജ്ഞാനമുള്ളവനും വേണം. പ്രഭുത്വവിഷയത്തിലും അന്തഃപുരകാര്യങ്ങളിലും രാജാവിന്റെ പ്രവൃത്തികളിലും രാജാവു വേണം. ശരീരസൌഷ്ഠവപരീക്ഷണത്തിന് അസ്ത്രജ്ഞാനമുള്ളവൻ വേണം. വലിപ്പം, ആകൃതി, ചേഷ്ട, വസ്ത്രധാരണം, ആഭരണങ്ങളണിയൽ, മുഖചിത്രണം ഇതിന്റെയെല്ലാം ആവശ്യത്തിന് ചിത്രകാരൻ വേണം. കാമോപചാരത്തിന് വേശ്യയും സ്വരതാളങ്ങൾക്കു ഗായകനും ആവശ്യമാണ്. പരിചരണങ്ങൾക്ക് സേവകനും വേണം. ഇങ്ങനെ പരീക്ഷകന്മാരായി പത്തുപേരുണ്ടാകണം. ഇവർ ധർമ്മമനുസരിച്ച് ദോഷങ്ങളും ഗുണങ്ങളും പറയണം.

അശാസ്ത്രജ്ഞേ വിവാദോ ഹി
യഥാ ഭവതി കർമ്മതഃ
തദൈവ പ്രാശ്നികാ ജ്ഞേയാഃ
കഥിതാ യേ മയാനഘാഃ. 54

ശാസ്ത്രജ്ഞാനമില്ലാത്തവർക്കു പ്രയോഗവിഷയത്തിൽ വിവാദമുണ്ടാകുമ്പോഴാണ് ഞാൻ മുമ്പു പറഞ്ഞ നിർദ്ദോഷന്മാരായ പരീക്ഷകന്മാരുടെ ആവശ്യം വരുന്നത്.

ശാസ്ത്രജ്ഞാനാം യദാ തു സ്യാത്
സംഘർഷഃ ശാസ്ത്രസംശ്രയഃ
ശാസ്ത്രപ്രമാണനിർമ്മാണൈർ-
വ്യവഹാരോ ഭവേത്തദാ. 55

ശാസ്ത്രമറിയുന്നവരുടെ ഇടയിൽ ശാസ്ത്രത്തെ സംബന്ധിച്ചു വിവാദമുണ്ടാകുമ്പോൾ ശാസ്ത്രത്തിലെ പ്രമാണവചനങ്ങളെ ആശ്രയിച്ച് വാദപ്രതിവാദങ്ങൾ നടത്തണം.

ഭർത്തൃനിയോഗാദന്യോ-
ന്യവിഗ്രഹാത് സ്പർദ്ധയാപി ഭരതാനാം

അർത്ഥപതാകാഹേതോഃ
സംഘർഷോ നാമ സംഭവതി. 56

നടന്മാർ തമ്മിൽ കലഹമുണ്ടാകുമ്പോൾ സ്വാമിയുടെ നിയോഗം മൂലവും അല്ലെങ്കിൽ ധനത്തിനോ കൊടിക്കോ വേണ്ടിയും സംഘർഷമുണ്ടാവാം.

തേഷാം വ്യവഹാരഗതാ-
വപക്ഷപാതേന ദർശനം കാര്യം
കൃത്വാ പണം പതാകാം
സ വ്യവഹാരോ ഗമയിതവ്യഃ. 57

അവർക്ക് വാദപ്രതിവാദം വന്നാൽ പക്ഷപാതംകൂടാതെ നോക്കിത്തീരുമാനിക്കേണ്ടതാണ്. ഒരു കൊടി (ട്രോഫി) ജയചിഹ്നമാക്കി വെച്ചിട്ടുവേണം അവിടെ വാദപ്രതിവാദം നടത്താൻ.

സർവ്വൈരനന്യമതിഭിഃ
സുഖോപവിഷ്ടൈശ്ച ശുദ്ധഭാവൈശ്ച
ലേഖകഗണകസഹായൈർ-
ലേഖ്യാഃ സഹ സിദ്ധിഭിർ ഘാതാഃ. 58

എല്ലാവരും മറ്റൊന്നിലും ബുദ്ധി പോവാതെ സുഖമായിരുന്ന് തെളിഞ്ഞ വിചാരത്തോടുകൂടി എഴുതുന്നവരുടെയും എണ്ണുന്നവരുടെയും സഹായത്തോടുകൂടി, സിദ്ധികളും ഘാതങ്ങളും എഴുതണം.

നാത്യാസന്നൈർ ന ച ദൂ-
രസംസ്ഥിതൈഃ പ്രേക്ഷകൈസ്തു ഭവിതവ്യം
തേഷാമാസനയോഗോ
ദ്വാദശഹസ്തസ്ഥിതഃ കാര്യഃ. 59

പരീക്ഷകന്മാർ കാണാനിരിക്കുന്നത് അധികം അടുത്തുമാകരുത്, അധികം അകലെയുമാകരുത്. അവർക്ക് ഇരിപ്പിടം ഇടേണ്ടതു പന്ത്രണ്ടു ഹസ്തം അകലെയാണ് (ഇരുപത്തിനാലംഗുലം നീളം ഒരു ഹസ്തം).

യാനി വിഹിതാനി പൂർവ്വം
സിദ്ധിസ്ഥാനാനി താനി ലക്ഷ്യാണി
ഘാതാശ്ച ലക്ഷണീയാ
യഥോത്ഥിതാ നാട്യയോഗേ തു. 60

നാട്യപ്രയോഗത്തിൽ മുൻപ് പറഞ്ഞിട്ടുള്ള സിദ്ധിസ്ഥാനങ്ങളെല്ലാം നോക്കണം. പറ്റിപ്പോകുന്ന ഘാതസ്ഥാനങ്ങളും നോക്കണം.

ദൈവോത്പാദസമുത്ഥാഃ
പരോത്ഥിതാ വാ ബുധൈർന ലിഖിതവ്യാഃ
ഘാതാ നാട്യസമുത്ഥാ
ഹ്യാത്മസമുത്ഥാസ്തു ലേഖ്യാഃ സ്യുഃ. 61

ദൈവം നിമിത്തമോ ഉൽപാതങ്ങൾ നിമിത്തമോ അന്യൻ നിമിത്തമോ ഉണ്ടായിട്ടുള്ള ഘാതങ്ങൾ എഴുതരുത്. തന്നിൽനിന്നു-നടനിൽനിന്ന്-നാട്യത്തിനുണ്ടായിട്ടുള്ള ഘാതങ്ങൾ മാത്രമേ എഴുതാവൂ.

ഘാതാ യസ്യ ത്വല്പാഃ
സംഖ്യാതാഃ സിദ്ധയശ്ച ബഹുളാഃ സ്യുഃ
വിദിതം കൃത്വാ രാജ്ഞ-
സ്തസ്മൈ ദേയാ പതാകാ തു. 62

ആർക്ക് ഘാതങ്ങളുടെ എണ്ണംകുറവും സിദ്ധികളുടെ എണ്ണം കൂടുതലും ലഭിക്കുന്നുവോ അയാൾക്ക്, രാജാവിനെ വിവരമറിയിച്ചതിനുശേഷം കൊടി നല്കേണ്ടതാണ്.

സിദ്ധ്യതിശയാൽ പതാക
സമസിദ്ധൌ പാർത്ഥിവാജ്ഞയാ ദേയാ
അഥ നരപതിഃ സമഃ സ്യാ-
ദുഭയോരപി സാ തദാ ദേയാ. 63

സിദ്ധികൾ അധികമുള്ളവർക്ക് പതാക നൽകണം. സിദ്ധികൾ സമമായി വന്നാൽ രാജാവിന്റെ കല്പന അനുസരിച്ച് കൊടി നൽകണം. രാജാവും സമത്വം സ്വീകരിക്കുന്നപക്ഷം രണ്ടുപേർക്കും കൊടി നൽകേണ്ടതാണ്.

ഏവം വിധിജ്ഞൈർദ്രഷ്ടവ്യോ
വ്യവഹാരഃ സമഞ്ജസം
സ്വസ്ഥചിത്തൈഃ സുഖാസീനൈഃ
സുവിശിഷ്ടൈർഗുണാർത്ഥിഭിഃ. 64

ഇപ്രകാരം ശാസ്ത്രവിധി അറിയുന്നവരും മനഃസ്വാസ്ഥ്യമുള്ളവരും സുഖമായി ഇരിക്കുന്നവരും ഗുണവിശേഷങ്ങളുള്ളവരും നാട്യഗുണമാഗ്രഹിക്കുന്നവരും ആയ പരീക്ഷകന്മാർ വാദപ്രതിവാദം വേണ്ടവിധത്തിൽ പരീക്ഷിക്കണം.

വിമൃശ്യ പ്രേക്ഷകൈർഗ്രാഹ്യം
സർവ്വരാഗപരാങ്മുഖൈഃ
സാധനം ദൂഷണാഭാസഃ
പ്രയോഗസമയാശ്രിതൈഃ
സമത്വമംഗമാധുര്യം
പാഠ്യം പ്രകൃതയോ രസാഃ
വാദ്യം ഗാനം സനേപത്ഥ്യ-
മേതജ്ജ്ഞേയം പ്രയത്നതഃ. 65

പ്രേക്ഷകന്മാർ പക്ഷപാതംകൂടാതെ ചർച്ചചെയ്ത് ശാസ്ത്രസിദ്ധാന്തമനുസരിച്ച് സാധനം, ദൂഷണാഭാസം, സമത്വം, അംഗമാധുര്യം, പാഠ്യം, പ്രകൃതികൾ, രസങ്ങൾ, വാദ്യം, ഗാനം, വേഷം ഇവയെല്ലാം പ്രയാസപ്പെട്ട് മനസ്സിലാക്കണം. സാധനം, നാട്യസാമഗ്രികൾ, ദൂഷണാഭാസം-വാസ്തവത്തിൽ തെറ്റില്ലാത്തതിനും തെറ്റുണ്ടെന്ന തോന്നൽ സമത്വം-നൃത്തഗീതവാദ്യതാളലയങ്ങളുടെ പൊരുത്തം, അംഗമാധുര്യം-നടന്മാരുടെ ശരീരസൌഷ്ഠവം. പാഠ്യം-വാചികാഭിനയം. പ്രകൃതികൾ പാത്രസ്വഭാവങ്ങൾ, രസങ്ങൾ-ശൃംഗാരാദികൾ.

ഗീതവാദിത്രതാളൈശ്ച
കാലാന്തരകലാസു ച
യദംഗം ക്രിയതേ നാട്യം
സമം തത് സമമുച്യതേ. 66

ഗീതവാദ്യതാളങ്ങളെക്കൊണ്ട് കാലത്തിന്റെ ഇടയിലുള്ള മാത്രകളിൽ നാട്യത്തെ പൊരുത്തമുള്ള അംഗമാക്കിത്തീർക്കുന്നതായാൽ ആ നാട്യം സമമെന്നു പറയപ്പെടുന്നു.

അംഗോപാംഗസമായുക്തം
ഗീതതാളലയാന്വിതം
ഭാണ്ഡവാദ്യസമത്വം യത്
തത് ബുധൈഃ സമമുച്യതേ. 67

അംഗോപാംഗങ്ങളോടുകൂടിയ ഗീതതാളലയങ്ങളോടുചേർന്നു വാദ്യപ്രയോഗത്തിലുളവാകുന്ന ഇണക്കംതന്നെയാണ് സമത്വമെന്നു പറയപ്പെടുന്നത്.

അനിർഭുഗ്നമുരഃ കൃത്വാ
ചതുരശ്രായതൌ ഭുജൌ
ഗ്രീവാഞ്ചിതാ തഥാ കാര്യാ
ത്വംഗമാധുര്യമുച്യതേ. 68

മാറിടം മുന്നോട്ടു തള്ളി, ചന്തത്തിൽ കൈകൾ നീട്ടി, കഴുത്തുനിവർത്തിക്കൊണ്ടുള്ള നിലയ്ക്ക് അംഗമാധുര്യമെന്നു പറയുന്നു.

പൂർവ്വോക്താനീഹ ശേഷാണി
യാനി സാദ്ധ്യാനി സാധകൈഃ
വാദ്യം പ്രകൃതയോ ഗാനം
വക്ഷ്യമാണം നിബോധതഃ. 69

നാട്യസിദ്ധിക്കുവേണ്ടി നടന്മാർ സമ്പാദിക്കേണ്ടുന്ന മറ്റു സാമഗ്രികളെക്കുറിച്ചെല്ലാം മുമ്പ് പറഞ്ഞിട്ടുണ്ട്. വാദ്യം, പ്രകൃതിഭേദം, ഗാനം ഇവയെക്കുറിച്ച് മേലിൽ പറയാം.

യാനി സ്ഥാനാനി സിദ്ധീനാം
തൈഃ സിദ്ധിം തു പ്രകാശയേത്
ഹർഷാദംഗസമുദ്ഭൂതാം
നാനാരസസമുത്ഥിതാം. 70

സിദ്ധിസ്ഥാനങ്ങളായി പറഞ്ഞിട്ടുള്ള ധർമ്മങ്ങളെ ആസ്പദമാക്കി സന്തോഷത്താൽ അംഗങ്ങളിലുളവായതും പല രസങ്ങളിൽനിന്നും ഉദ്ഭവിച്ചതുമായ സിദ്ധിയെ പ്രകാശിപ്പിക്കേണ്ടതാണ്.

വാരകാലസ്തു വിജ്ഞേയോ
ദ്വിവിധോ നാട്യയോക്തൃഭിഃ
ദിവസശ്ചൈവ രാത്രീശ്ച
തയോർവ്വാരാൻ നിബോധത. 71

നാട്യപ്രയോഗത്തിനു നിശ്ചയിച്ചിട്ടുള്ള ക്ലിപ്തസമയത്തിനു വാരമെന്നു പറയുന്നു. വാരങ്ങൾക്കുള്ള കാലം രണ്ടുവിധമാണ്, പകലും രാത്രിയും. വാരങ്ങളെ ഇനി വിവരിക്കാം.

പൂർവ്വാഹ്നസ്ത്വഥ മദ്ധ്യാഹ്ന-
സ്ത്വപരാഹ്നസ്തഥൈവ ച
ദിവാസമുത്ഥാ വിജ്ഞേയാ
നാട്യാവാരാഃ പ്രയോക്തൃഭിഃ. 72

പൂർവ്വാഹ്നം, മദ്ധ്യാഹ്നം, അപരാഹ്നം ഇവ മൂന്നും പകലത്തെ നാട്യവാരങ്ങളാണ്.

പ്രാദോഷികാർദ്ധരാത്രൌ ച
തഥാ പ്രാഭാതികോപരഃ
നാട്യവാരാ ഭവന്ത്യേതേ
രാത്രാവിത്യനുപൂർവ്വശഃ. 73

പ്രാദോഷികം, ആർദ്ധരാത്രം, പ്രാഭാതികം ഇവയാണ് രാത്രിയിൽ ക്രമത്തിൽ വരുന്ന നാട്യവാരങ്ങൾ.

ഏതേഷാം യത്ര യദ്യോജ്യം
നാട്യകാര്യം രസാശ്രയം
തദഹം സമ്പ്രവക്ഷ്യാമി
വാരകാലസമാശ്രയം. 74

ഇവയിൽ രസത്തെ ആശ്രയിച്ചുകൊണ്ടുള്ള നാട്യം ഏത്, എപ്പോൾ പ്രയോഗിക്കണം എന്നുള്ളത്, വാരകാലങ്ങളെ ആസ്പദമാക്കി ഞാൻ വിവരിക്കാം.

യച്ഛ്റോത്രരമണീയം സ്യാ-
ദ്ധർമ്മോത്ഥാനകൃതം ച യത്
പൂർവ്വാഹ്നേ തത് പ്രയോക്തവ്യം
ശുദ്ധം വാ വികൃതം തഥാ. 75

കേൾക്കാൻ നല്ലതും ധർമ്മപ്രാധാന്യമുള്ളതും ശുദ്ധമാണെങ്കിലും വികൃതമാണെങ്കിലും പൂർവ്വാഹ്നത്തിൽ-ഉച്ചയ്ക്കുമുമ്പ്-പ്രയോഗിക്കേണ്ടതാണ്.

സത്ത്വോത്ഥാനഗുണൈർയുക്തം
വാദ്യഭൂയിഷ്ഠമേവ ച
പുഷ്കലം സിദ്ധിബഹുല-
മപരാഹ്നേ പ്രയോജയേത്. 76

സാത്ത്വികഭാവങ്ങൾക്കും സാത്ത്വികാഭിനയത്തിനും പ്രാധാന്യമുള്ളതും വാദ്യപ്രയോഗം വാദ്യപ്രയോഗം ധാരാളമുള്ളതും പലവിധം സിദ്ധികൾകൊണ്ട് പുഷ്ടിപ്പെട്ടതുമായ നാട്യം അപരാഹ്നത്തിൽ-ഉച്ചതിരിഞ്ഞ്-അഭിനയിക്കേണ്ടതാണ്.

കൈശികീവൃത്തിസംയുക്തം
ശൃംഗാരരസസംശ്രയം
ഗീതവാദിത്രനൃത്താഢ്യം
പ്രദോഷേ നാട്യമിഷ്യതേ. 77

കൈശികീവൃത്തിയോടുകൂടിയതും, ശൃംഗാരരസത്തെ അവലംബിച്ചുകൊണ്ടുള്ളതും നൃത്തവാദ്യങ്ങളോടുകൂടിയതും ആയ നാട്യം രാത്രിയിൽ പാതിരയ്ക്കുമുമ്പ് പ്രയോഗിക്കേണ്ടതാണ്.

യന്നർമ്മഹാസ്യസംയുക്തം
കരുണപ്രായമേവ ച
പ്രഭാതകാലേ തത് കാര്യം
നാട്യം നിദ്രാവിനാശനം. 78

നർമ്മവചനങ്ങളും ഹാസ്യരസവും കലർന്നതും കരുണരസപ്രധാനവുമായിട്ടുള്ള, ഉറക്കം കളയുന്ന നാട്യം പുലരാൻകാലത്ത് പാതിരയ്ക്കുശേഷം വേണ്ടതാണ്.

അർദ്ധരാത്രേ ന യുഞ്ജീത
ന മദ്ധ്യാഹ്നേ തഥൈവ ച
സന്ധ്യാഭോജനകാലേ ച
നാട്യം നൈവ പ്രയോജയേത്. 79

പാതിരയ്ക്കും നട്ടുച്ചയ്ക്കും പ്രഭാതസായംസന്ധ്യകളിലും ഭക്ഷണസമയത്തും നാട്യം പ്രയോഗിക്കരുത്.

ഏവം കാലം ച ദേശം ച
സമീക്ഷ്യ ച ബലാബലം
നിത്യം നാട്യം പ്രയുഞ്ജീത
യഥാഭാവം യഥാരസം. 80

ഇപ്രകാരം കാലവും ദേശവും ബലാബലങ്ങളും നോക്കി ഭാവത്തിനും രസത്തിനും അനുസരിച്ച് എന്നും നാട്യം പ്രയോഗിക്കാവുന്നതാണ്.

അഥവാ ദേശകാലൌ ച
ന പരീക്ഷ്യൌ പ്രയോക്തൃഭിഃ
യത്ര ചാജ്ഞാപയേത് ഭർത്താ
തത്ര യോജ്യമസംശയം. 81

അല്ലെങ്കിൽ നടന്മാർ ദേശവും കാലവും ഒന്നും നോക്കേണ്ടതില്ല. പ്രഭു എപ്പോൾ എവിടെ വേണമെന്നാജ്ഞാപിക്കുന്നുവോ അപ്പോൾ അവിടെ പ്രയോഗിക്കേണ്ടതാണ്.

## മൂന്ന് നാട്യഗുണങ്ങൾ

തഥാ സമുദിതാശ്ചൈവ
വിജ്ഞേയാ നാടകാശ്രിതാഃ
പാത്രം പ്രയോഗ ഋദ്ധിശ്ച
വിജ്ഞേയാസ്തു ത്രയോ ഗുണാഃ. 82

പാത്രം, പ്രയോഗം, സമൃദ്ധി ഇവ നാടകങ്ങളിൽ ഒന്നിച്ചു ചേരേണ്ടവയാണ്. നാട്യഗുണങ്ങളാണിതു മൂന്നും.

1. പാത്രം

ബുദ്ധിമത്ത്വം സുരൂപത്വം
ലയതാളജ്ഞതാ തഥാ
രസഭാവജ്ഞതാ ചൈവ
വയസ്ഥത്വം കുതൂഹലം
ഗ്രഹണം ധാരണം ചൈവ
ഗാത്രാവൈകല്യമേവ ച
ജിതസാദ്ധ്വസതോൽസാഹ
ഇതി പാത്രഗതോ വിധിഃ. 83

ബുദ്ധി, ശരീരസൌന്ദര്യം, താളലയജ്ഞാനം, രസഭാവജ്ഞാനം, യൌവനം, കൌതുകം, ഗ്രഹണശക്തി, ധാരണാശക്തി, അവയവങ്ങൾക്കു വൈകല്യമില്ലായ്ക, പരിഭ്രമമില്ലായ്ക, ഉത്സാഹം ഇതെല്ലാം പാത്രങ്ങൾക്കുണ്ടായിരിക്കേണ്ടുന്ന ധർമ്മങ്ങളാണ്.

2. പ്രയോഗം

സുവാദ്യതാ സുഗാനത്വം
സുപാഠ്യത്വം തഥൈവ ച
ശാസ്ത്രകർമ്മസമായോഗഃ
പ്രയോഗഃ സ തു സംജ്ഞിതഃ. 84

വാദ്യം നന്നാവുക, ഗീതം നന്നാവുക, പാഠ്യം വേണ്ടതുപോലെ ഉച്ചരിക്കുക, ശാസ്ത്രമനുസരിച്ച് അഭിനയം നിർവ്വഹിക്കുക ഇതാണു പ്രയോഗം എന്നു പറയുന്നത്.

4. സമൃദ്ധി

സുവിഭൂഷണതാ യാ തു
സുമാല്യാംബരതാ തഥാ
വിചിത്രരചനാ ചൈവ
സമൃദ്ധിരിതി സംജ്ഞിതാ. 85

നല്ല ആഭരണങ്ങൾ, നല്ല പൂമാലകൾ, നല്ല വസ്ത്രങ്ങൾ, നല്ല മുഖചിത്രണം ഇതിന്റെയെല്ലാം തികവാണ് സമൃദ്ധി.

യദാ സർവ്വേ സമുദിതാ
ഏകീഭൂതാ ഭവന്തി ഹി
അലങ്കാരഃ സ തു തദാ
മന്തവ്യോ നാടകാശ്രയഃ. 86

മേൽക്കാണിച്ച എല്ലാ ഗുണങ്ങളും ഒന്നിച്ചു ചേർന്നുവന്നാൽ അതു നാടകത്തിന് അലങ്കാരമാണ്.

ഏതദുക്തം ദ്വിജശ്രേഷ്ഠാഃ
സിദ്ധീനാം ലക്ഷണം മയാ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഹ്യാതോദ്യാനാം വികല്പനം.

ബ്രാഹ്മണശ്രേഷ്ഠരേ, സിദ്ധികളുടെ ലക്ഷണം ഇതാ പറഞ്ഞുകഴിഞ്ഞു. ഇനി വാദ്യങ്ങളുടെ വിധി വിവരിക്കാം.

ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
സിദ്ധിവ്യഞ്ജകമെന്ന
ഇരുപത്തേഴാമദ്ധ്യായം.

## അദ്ധ്യായം 28

# ജാതിവികല്പം

ആതോദ്യവിധിമിദാനീം വക്ഷ്യാമഃ. 1

ഇനി വാദ്യങ്ങളുടെ വിധി വിവരിക്കാം.

തതം ചൈവാവനദ്ധം ച
ഘനം സുഷിരമേവ ച
ചതുർവ്വിധം തു വിജ്ഞേയ-
മാതോദ്യം ലക്ഷണാന്വിതം. 2

തതം, അവനദ്ധം, ഘനം, സുഷിരം ഇങ്ങനെ നാലുവിധം വാദ്യങ്ങളാണു ലക്ഷണയുക്തങ്ങളായുള്ളത്.

തതം തന്ത്രീകൃതം ജ്ഞേയ-
മവനദ്ധം തു പൌഷ്കരം
ഘനം താളസ്തു വിജ്ഞേയഃ
സുഷിരം വംശ ഉച്യതേ. 3

കമ്പി കെട്ടി ഉണ്ടാക്കുന്ന വീണ മുതലായ വാദ്യം തതം. തോലുകൊണ്ടു വായടച്ചുകെട്ടി നിർമ്മിക്കുന്ന മിഴാവ് തുടങ്ങിയ വാദ്യം അവനദ്ധം. ഓടുകൊണ്ടും മറ്റും രചിക്കുന്ന കുഴിതാളവും ചേങ്ങലയും മറ്റും ഘനം. ഊതി വായിക്കുന്ന തുളയുള്ള ഓടക്കുഴൽ തൊട്ടുള്ളതു സുഷിരം.

പ്രയോഗസ്ത്രിവിധോ ഹ്യേഷാം
വിജ്ഞേയോ നാടകാശ്രയഃ
തതശ്ചൈവാവനദ്ധശ്ച
തഥാ നാട്യകൃതോഽപരഃ. 4

ഈ വാദ്യങ്ങളെസ്സംബന്ധിച്ചേടത്തോളം പാത്രവർഗ്ഗമടക്കം മൂന്നുവിധം വർഗ്ഗം തമ്മിലിണങ്ങിച്ചേരേണ്ടതുണ്ട്. (1) തതവർഗ്ഗം (2) അവനദ്ധവർഗ്ഗം (3) പാത്രവർഗ്ഗം.

1. തതവർഗ്ഗം

തതേ കുതപവിന്യാസോ
ഗായനഃ സപരിഗ്രഹഃ
വൈപഞ്ചികോ വൈണികശ്ച
വംശവാദസ്തഥൈവ ച. 5

പാട്ടുകാരൻ, അദ്ദേഹത്തിന്റെ പത്നി, വിപഞ്ചിവായനക്കാരൻ, വീണവായനക്കാരൻ, കുഴലൂത്തുകാരൻ, ഇങ്ങനെയുള്ളവരുടെ സംഘത്തെ യഥാസ്ഥാനം വിന്യസിക്കുന്നതിനു തതവർഗ്ഗവിന്യാസമെന്നു പേർ. കുതപശബ്ദത്തിനു സമൂഹം, അല്ലെങ്കിൽ സംഘം എന്നർത്ഥം. ഒമ്പതു കമ്പി മാത്രമുള്ളതും വായനക്കോൽകൊണ്ടു വായിക്കേണ്ടതുമാണ് വിപഞ്ചി. വീണയ്ക്ക് ഇരുപത്തൊന്നു കമ്പി ഉണ്ടാകും.

2. അവനദ്ധവർഗ്ഗം

മാർദ്ദംഗികഃ പാണവിക-
സ്തഥാ ദാർദ്ദരികോഽപരഃ
അവനദ്ധവിധാവേഷഃ
കുതപഃ സമുദാഹൃതഃ. 6

മൃദംഗവായനക്കാരൻ, പണവവാദ്യക്കാരൻ, ദർദ്ദരവാദ്യക്കാരൻ ഇങ്ങനെയുള്ള അവനദ്ധവാദ്യക്കാരുടെ സംഘത്തെ വിന്യസിക്കുന്നതിന് അവനദ്ധവർഗ്ഗവിന്യാസമെന്നു പറയുന്നു.

3. പാത്രവർഗ്ഗം

ഉത്തമാധമമദ്ധ്യാഭി-
സ്തഥാ പ്രകൃതിഭിര്യുതഃ
കുതപോ നാട്യയോഗേ തു
നാനാദേശസമാശ്രയഃ. 7

ഉത്തമം, മദ്ധ്യമം, അധമം, എന്ന മൂന്നു പ്രകൃതിയോടുകൂടിയ കഥാപാത്രങ്ങളെ യഥാസ്ഥാനം വിന്യസിക്കുന്നതിന് നാട്യപാത്രവർഗ്ഗവിന്യാസമെന്നു പറയുന്നു.

ഏവം ഗാനം ച വാദ്യം ച
നാട്യം ച വിവിധാശ്രയം
അലാതചക്രപ്രതിമം
കർത്തവ്യം നാട്യയോക്തൃഭിഃ. 8

ഇങ്ങനെ പലതിനെയും അവലംബിച്ചുകൊണ്ടുള്ള ഗാനവും വാദ്യവും നാട്യവും നാട്യസംഘക്കാർ അലാതചക്രം പോലെ പ്രയോഗിക്കേണ്ടതാണ്. തീക്കൊള്ളി ചക്രാകാരത്തിൽ വേഗത്തിൽ ചുഴറ്റിയാൽ തീകൊണ്ടൊരു ചക്രമുണ്ടായതായി ത്തോന്നും. അതു വേഗം നിമിത്തം തോന്നുന്നതാണ്. അതുപോലെ ഗാനവാദ്യ നാട്യങ്ങൾ തമ്മിലിണക്കി പ്രയോഗിച്ച് എല്ലാംകൂടി ഒരൊറ്റ പ്രവാഹം എന്ന പ്രതീതി സദസ്യരിലുളവാക്കണമെന്നർത്ഥം.

യത്തു തന്ത്രീഗതം പ്രോക്തം
നാനാതോദ്യസമാശ്രയം
ഗാന്ധർവ്വമിതി തജ്ജ്ഞേയം
സ്വരതാളപദാത്മകം. 9

പല വാദ്യങ്ങളോടു ചേർന്നുള്ള വീണവായനയ്ക്കു ഗാന്ധർവ്വമെന്നുപേർ. സ്വരങ്ങളും താളങ്ങളും പദങ്ങളുമുൾക്കൊള്ളുന്നതാണ് ഗാന്ധർവ്വം.

അത്യർത്ഥമിഷ്ടം ദേവാനാം
തഥാ പ്രീതികരം പുനഃ
ഗന്ധർവ്വാണാമിദം യസ്മാത്
തസ്മാദ്ഗാന്ധർവ്വമുച്യതേ. 10

ദേവന്മാർക്കു പൊതുവിൽ ഏറ്റവും ഇഷ്ടപ്പെട്ടതും ഗന്ധർവ്വന്മാർക്കു പ്രത്യേകിച്ചു പ്രീതി ഉളവാക്കുന്നതും ആകകൊണ്ടാണ് ഗീതപ്രയോഗത്തിന് ഗാന്ധർവ്വമെന്ന പേർ വന്നത്. ഗന്ധർവ്വന്മാർക്കിഷ്ടപ്പെട്ടത് ഗാന്ധർവ്വം. ഗന്ധർവ്വന്മാർ ഗാനപ്രിയന്മാരാണ്.

അസ്യ യോനിർഭവേദ്ഗാനം
വീണാ വംശസ്തഥൈവ ച
ഏതേഷാം ചൈവ വക്ഷ്യാമി
വിധിം സ്വരസമുത്ഥിതം. 11

ഈ ഗാന്ധർവ്വത്തിന്റെ ഉദ്ഭവം ഗാനത്തിൽനിന്നും വീണയിൽനിന്നും കുഴലിൽ നിന്നുമാണ്. സ്വരങ്ങളെ അവലംബിച്ചുകൊണ്ടുള്ള ഇവയുടെ വിധി വിവരിക്കാം.

ഗാന്ധർവ്വം ത്രിവിധം വിദ്യാത്
സ്വരതാളപദാത്മകം
ത്രിവിധസ്യാപി വക്ഷ്യാമി
ലക്ഷണം കർമ്മ ചൈവ ഹി. 12

സ്വരം, താളം, പദം, ഇങ്ങനെ മൂന്നുവിധത്തിലുള്ളതാണ് ഗാന്ധർവ്വം. മൂന്നിന്റെയും ലക്ഷണവും പ്രയോഗവും വിവരിക്കാം.

ദ്വ്യധിഷ്ഠാനാഃ സ്വരാ വൈണാഃ
ശാരീരാശ്ച പ്രകീർത്തിതാഃ
ഏതേഷാം സമ്പ്രവക്ഷ്യാമി
വിധാനം ലക്ഷണാന്വിതം. 13

സ്വരങ്ങളുടെ ഉദ്ഭവസ്ഥാനം രണ്ടാണ്, വീണയും ശരീരവും. ഇവയുടെ വിധി ലക്ഷണത്തോടുകൂടി വിവരിക്കാം.

സ്വരാ ഗ്രാമൌ മൂർച്ഛനാശ്ച
താനാഃ സ്ഥാനാനി വൃത്തയഃ
സ്വരസാധാരണേ വർണ്ണാ
ഹ്യലങ്കാരാശ്ച ധാതവഃ
ശ്രുതയോ യതയശ്ചൈവ
വിധിഃ സ്വരസമാശ്രയഃ
ദാരവ്യാം സമവായസ്തു
വീണായാം സമുദാഹൃതഃ. 14

സ്വരങ്ങൾ, രണ്ടു ഗ്രാമങ്ങൾ, മൂർച്ഛനകൾ, താനങ്ങൾ, സ്ഥാനങ്ങൾ, വൃത്തികൾ, സ്വരസാധാരണങ്ങൾ, വർണ്ണങ്ങൾ, അലങ്കാരങ്ങൾ, ധാതുക്കൾ, ശ്രുതികൾ, യതികൾ, സ്വരാശ്രയവിധി ഇവയെല്ലാം മരംകൊണ്ടുള്ള വീണയിൽ പ്രയോഗിക്കപ്പെടേണ്ടുന്നവയാണ്.

സ്വരാ ഗ്രാമാവലംകാരാ
വർണ്ണാഃ സ്ഥാനാനി ജാതയഃ
സാധാരണേ ച ശാരീര്യാം
വീണായാമേഷ സംഗ്രഹഃ. 15

സ്വരങ്ങൾ, ഗ്രാമങ്ങൾ,അലങ്കാരങ്ങൾ, വർണ്ണങ്ങൾ, സ്ഥാനങ്ങൾ, ജാതികൾ, സ്വരസാധാരണങ്ങൾ ഇവയെല്ലാം ശരീരവീണയിൽ- അതായത് കണ്ഠത്തിൽ- സംഭവിക്കുന്നവയാണ്.

വ്യഞ്ജനാനി സ്വരാ വർണ്ണാഃ
സന്ധയോ$f$ഥ വിഭക്തയഃ

നാമാഖ്യാതോപസർഗ്ഗാശ്ച
നിപാതാസ്തദ്ധിതാഃ കൃതഃ
ഛന്ദോവൃത്താനി ജാത്യശ്ച
ജ്ഞേയഃ പദഗതോ വിധിഃ
നിബദ്ധഞ്ചാനിബദ്ധം ച
ദ്വിവിധം തത്പദം സ്മൃതം. 16

വ്യഞ്ജനങ്ങൾ, സ്വരങ്ങൾ, വർണ്ണങ്ങൾ, സന്ധികൾ, വിഭക്തികൾ, നാമപദങ്ങൾ, ക്രിയാപദങ്ങൾ, ഉപസർഗ്ഗങ്ങൾ, അവ്യയങ്ങൾ, തദ്ധിതാന്തങ്ങൾ, കൃദന്തങ്ങൾ, ഛന്ദോവൃത്തങ്ങൾ, ജാതിവൃത്തങ്ങൾ ഇവയെല്ലാം പദങ്ങളെ ആശ്രയിച്ചുവരുന്നവയാണ്. നിബദ്ധം (സമാസിച്ചത്) എന്നും അനിബദ്ധം (സമാസിക്കാത്തത്) എന്നും പദം രണ്ടുവിധമുണ്ട്.

ധ്രുവസ്ത്വാവാപനിഷ്ക്രാമൌ
വിക്ഷേപോƒഥ പ്രവേശനം
ശമ്യാ താളഃ സന്നിപാതഃ
പരിവർത്തഃ സവസ്തുകഃ
മാത്രാപ്രകരണാംഗാനി
വിദാരീ യതയോ ലയഃ
ഗീതയോƒവയവാ മാർഗ്ഗാഃ
പാദമാർഗ്ഗാഃ സപാണയഃ
ഇത്യേകവിംശതിവിധം
ജ്ഞേയം താളഗതം ബുധൈഃ
ഗാന്ധർവ്വസംഗ്രഹോ ഹ്യേഷ
വിസ്തരം തു നിബോധത. 17

ധ്രുവം, ആവാപം, നിഷ്ക്രാമം, വിക്ഷേപം, പ്രവേശനം, ശമ്യ, താളം, സന്നിപാതം, പരിവർത്തം, വസ്തു, മാത്ര, പ്രകരണം, അംഗം, വിദാരി, യതികൾ, ലയങ്ങൾ, ഗീതികൾ, അവയവങ്ങൾ, മാർഗ്ഗങ്ങൾ, പാദമാർഗ്ഗങ്ങൾ, പാണികൾ ഇവ ഇരുപത്തൊന്നും താളത്തിനുവരുന്ന ധർമ്മങ്ങളാണ്. ഇതൊക്കെയാണ് ഗാന്ധർവ്വത്തിലെ ഗീതപ്രയോഗത്തിലെ വിഷയസംഗ്രഹം. ഇനി വിസ്തരിച്ചു വിവരിക്കുന്നതും നിങ്ങൾ മനസ്സിലാക്കുവിൻ.

## സ്വരങ്ങൾ

തത്ര സ്വരാഃ

ഷഡ്ജശ്ച ഋഷഭശ്ചൈവ
ഗാന്ധാരോ മദ്ധ്യമസ്തഥാ
പഞ്ചമോ ധൈവതശ്ചൈവ
നിഷാദഃ സപ്ത ച സ്വരാഃ. 18

അവയിൽ സ്വരങ്ങൾ ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, നിഷാദം എന്നിങ്ങനെ ഏഴാണ്.

ചതുർവ്വിധത്വമേതേഷാം
വിജ്ഞേയം ഗാനയോക്തൃഭിഃ

വാദീ ചൈവാഥ സംവാദീ
വിവാദീ ചാനുവാദ്യപി. 19

ഈ സ്വരങ്ങൾ നാലുവിധത്തിലുണ്ട്. (1) വാദി (2) സംവാദി (3) വിവാദി (4) അനുവാദി.

1. വാദി

തത്ര യോ യത്രാംശഃ സ തത്ര വാദീ. 20

അവയിൽ ഏതു സ്വരം ഏതു രാഗത്തിൽ അംശമായി (പ്രധാനാംഗ മായി) വരുന്നുവോ ആ സ്വരം ആ രാഗത്തിൽ വാദിയാണ്.

2. സംവാദി

യയോശ്ച നവകത്രയോദശകശ്രുത്യന്തരം താവന്യോന്യം സംവാദിനൌ. യഥാ ഷഡ്ജമദ്ധ്യമൌ, ഷഡ്ജപഞ്ചമൌ. ഋഷഭധൈവതൌ, ഗാന്ധാരനിഷാദവന്തൌ. ഇതി ഷഡ്ജഗ്രാമേ. മദ്ധ്യമഗ്രാമേപ്യേവമേവ ഷഡ്ജപഞ്ചമവർജ്ജം. പഞ്ചമർഷഭയോശ്ചാത്ര സംവാദഃ. 21

ഏതു സ്വരങ്ങൾ തമ്മിൽ ഒമ്പതോ പതിമൂന്നോ ശ്രുതികളുടെ അകലമുണ്ടോ, ആ സ്വരങ്ങൾ തമ്മിൽ സംവാദികളാണ്. ഉദാഹരണം:- ഷഡ്ജമദ്ധ്യമങ്ങൾ, ഷഡ്ജ പഞ്ചമങ്ങൾ, ഋഷഭധൈവതങ്ങൾ, ഗാന്ധാരനിഷാദങ്ങൾ. ഇത് ഷഡ്ജഗ്രാമത്തിലെ വ്യവസ്ഥയാണ്. മദ്ധ്യമഗ്രാമത്തിലും ഇതുപോലെത്തന്നെയാണ്, അതിൽ ഷഡ്ജപഞ്ചമങ്ങൾ തമ്മിൽ സംവാദികളല്ല. പഞ്ചമഋഷഭങ്ങൾക്ക് ഈ ഗ്രാമത്തിൽ സംവാദമുണ്ടുതാനും.

ഏഴു സ്വരങ്ങൾക്കുംകൂടി ഇരുപത്തിരണ്ടു ശ്രുതികളാണെന്നും, നാല്, മൂന്ന്, രണ്ട്, നാല്, നാല്, മൂന്ന് രണ്ട് എന്നിപ്രകാരമാണ് സ്വരങ്ങളുടെ ശ്രുതിവ്യവസ്ഥയെന്നും, ഷഡ്ജഗ്രാമം, മദ്ധ്യമഗ്രാമം, എന്ന് രണ്ടു ഗ്രാമമുണ്ടെന്നും മേലിൽ പറയും.

തത്ര ശ്ലോകഃ-

സംവാദോ മദ്ധ്യമഗ്രാമേ
പഞ്ചമസ്യർഷഭസ്യ ച
ഷഡ്ജഗ്രാമേ തു ഷഡ്ജസ്യ
സംവാദഃ പഞ്ചമസ്യ ച. 22

ഇവിടെ ഒരു ശ്ലോകം-

മദ്ധ്യമഗ്രാമസംവാദം
പഞ്ചമർഷഭസംശ്രയം
ഷഡ്ജഗ്രാമസ്ഥസംവാദം
ഷഡ്ജപഞ്ചമസംശ്രയം.

3. വിവാദി

വിവാദിനസ്തു തേ യേഷാം ദ്വിശ്രുതികമന്തരം. തദ്യഥാ-ഋഷഭ ഗാന്ധാരൌ, ധൈവതനിഷാദൌ. 23

രണ്ടു ശ്രുതികൊണ്ടുമാത്രം അന്തരമുള്ള സ്വരങ്ങൾ തമ്മിൽ വിവാദികളാണ്. ഉദാ:-ഋഷഭഗാന്ധാരങ്ങൾ, ധൈവതനിഷാദങ്ങൾ.

**4. അനുവാദി**

ഏവം വാദിസംവാദിവിവാദിഷു സ്ഥാപിതേഷു ശേഷാസ്ത്വ നുവാദിനഃ. 24

ഇപ്രകാരം വാദി, സംവാദി, വിവാദി എന്നിവ തീർച്ചപ്പെട്ടുകഴിഞ്ഞ സ്ഥിതിക്ക് ബാക്കിയുള്ള സ്വരങ്ങൾ അനുവാദികൾ. ഏതു വാദിസ്വരത്തിനും സംവാദിയോ വിവാദിയോ അല്ലാത്ത സ്വരങ്ങളെല്ലാം അനുവാദികളെന്നർത്ഥം.

(ഉദാഹരണം:-ഷഡ്ജത്തിനു മധ്യമവും പഞ്ചമവും സംവാദി, വിവാദിയില്ല. അതിനാൽ ഋഷഭഗാന്ധാരധൈവതനിഷാദങ്ങൾ അനുവാദികൾ, ഋഷഭത്തിനു ഗാന്ധാരം വിവാദി, ധൈവതം സംവാദി. അതിനാൽ ഷഡ്ജം, മധ്യമം, പഞ്ചമം, നിഷാദം ഇവ അനുവാദികൾ. ഇതുപോലെ മറ്റു സ്വരങ്ങൾക്കും കണ്ടുകൊൾക.)

തത്ര, വദനാദ് വാദീ സംവദനാത് സംവാദീ, വിവദനാദ് വിവാദീ, അനുവദനാദനുവാദീ ഇതി. 25

അവയിൽ വദിക്കുന്നതുകൊണ്ട്-രാഗവിശേഷത്തിന്റെ തിരിച്ചറിവുണ്ടായിരിക്കുന്നതുകൊണ്ട്-വാദി എന്നും, സംവദിക്കുന്നതുകൊണ്ട്-പൂർത്തി വരുന്നതുകൊണ്ട്-സംവാദി എന്നും, വിവദിക്കുന്നതുകൊണ്ട്-വിരുദ്ധമായി നിന്നു പ്രകാശിപ്പിക്കുന്നതുകൊണ്ട്-വിവാദി എന്നും, അനുവദിക്കുന്നതുകൊണ്ട്-അനുസരിച്ചുനിന്ന് പ്രകാശിപ്പിക്കുന്നതുകൊണ്ട്-അനുവാദി എന്നും പേരുകളുണ്ടായി.

ഏതേഷാം ച സ്വരാണാം ന്യൂനത്വമധികത്വം വാ തന്ത്ര്യുപപാദനദണ്ഡേന്ദ്രിയവൈഗുണ്യാദുപജായതേ. 26

ഈ സ്വരങ്ങൾക്ക് കുറവോ ആധിക്യമോ, കമ്പിയുടെയും കമ്പികെട്ടുന്ന തണ്ടിന്റെയും വാഗിന്ദ്രിയത്തിന്റെയും വൈകല്യം നിമിത്തം സംഭവിക്കുന്നതാണ്.

സ്വരവിധാനമേതത് ചതുർവ്വിധം. 27

സ്വരവിധി വാദി, സംവാദി, വിവാദി, അനുവാദി എന്നിങ്ങനെ നാലുവിധത്തിലാണ്.

**ഗ്രാമങ്ങൾ**

അഥ ദ്വൌ ഗ്രാമൌ ഷഡ്ജഗ്രാമോ മദ്ധ്യമഗ്രാമശ്ചേതി. 28

ഗ്രാമങ്ങൾ രണ്ടാണ്. (1) ഷഡ്ജഗ്രാമം (2) മദ്ധ്യമഗ്രാമം

തത്രാശ്രിതാ ദ്വാവിംശതിഃ ശ്രുതയഃ സ്വരമണ്ഡലസാധികാഃ യഥാ-

തിസ്രോ ദ്വേ ച ചതസ്രശ്ച
ചതസ്രസ്തിസ്ര ഏവ ച
ദ്വേ ചതസ്രശ്ച ഷഡ്ജാഖ്യേ
ഗ്രാമേ ശ്രുതിനിദർശനം. 29

ഈ ഗ്രാമങ്ങളിൽ ഇരുപത്തിരണ്ടു ശ്രുതികളെ അവലംബിച്ചാണ് സ്വരമണ്ഡലങ്ങളെ സാധിക്കുന്നത്. എങ്ങനെയെന്നാൽ മൂന്ന്, രണ്ട്, നാല്, നാല്, മൂന്ന്, രണ്ട്, നാല് എന്നിപ്രകാരമാണ് ഷഡ്ജഗ്രാമത്തിൽ ഋഷഭം മുതൽ ഷഡ്ജമടക്കമുള്ള സ്വരങ്ങളുടെ ശ്രുതിവ്യവസ്ഥ.

ചതുഃശ്രുതിർഭവേൽ ഷഡ്ജ
ഋഷഭസ്ത്രിശ്രുതിർഭവേത്

ദ്വിശ്രുതിശ്ചൈവ ഗാന്ധാരോ
മദ്ധ്യമശ്ച ചതുഃശ്രുതിഃ
പഞ്ചമസ്തദ്വദേവ സ്യാത്
ത്രിശ്രുതിർധൈവതോ മതഃ
ദ്വിശ്രുതിശ്ച നിഷാദഃ സ്യാത്
ഷഡ്ജഗ്രാമേ വിധിർഭവേത്. 30

ഷഡ്ജത്തിനു നാലു ശ്രുതി, ഋഷഭത്തിനു മൂന്നു ശ്രുതി, ഗാന്ധാരത്തിനു രണ്ടു ശ്രുതി, മദ്ധ്യമത്തിനു നാലു ശ്രുതി, പഞ്ചമത്തിനും നാലു ശ്രുതിതന്നെ. ധൈവതത്തിനു മൂന്നു ശ്രുതി, നിഷാദത്തിന് രണ്ടു ശ്രുതി, ഇതാണ് ഷഡ്ജഗ്രാമത്തിലെ ശ്രുതി വ്യവസ്ഥ.

മദ്ധ്യമഗ്രാമേ തു പഞ്ചമഃ ശ്രുത്യപകൃഷ്ടഃ കാര്യഃ. 31

മദ്ധ്യമഗ്രാമത്തിലാവട്ടെ പഞ്ചമത്തിന് ശ്രുതി കുറയ്ക്കണം.

ചതുഃശ്രുതിസ്തു വിജ്ഞേയോ
മദ്ധ്യമഃ പഞ്ചമഃ പുനഃ
ത്രിശ്രുതിർധൈവതസ്തു സ്യാ-
ച്ചതുഃശ്രുതിക ഏവ ച
നിഷാദഷഡ്ജൌ വിജ്ഞേയൌ
ദ്വിചതുഃശ്രുതിസംഭവൌ
ഋഷഭസ്ത്രിശ്രുതിശ്ച സ്യാദ്-
ഗാന്ധാരോ ദ്വിശ്രുതിസ്തഥാ. 32

മദ്ധ്യമത്തിന് നാലു ശ്രുതി, പഞ്ചമത്തിന് മൂന്നു ശ്രുതി, ധൈവതത്തിന് നാലു ശ്രുതി, നിഷാദത്തിന് രണ്ടു ശ്രുതി, ഷഡ്ജത്തിന് നാലു ശ്രുതി ഋഷഭത്തിനു മൂന്നു ശ്രുതി, ഗാന്ധാരത്തിന് രണ്ടു ശ്രുതി, ഇതാണ് മദ്ധ്യമഗ്രാമത്തിലെ സ്വരങ്ങൾക്കുള്ള ശ്രുതിവ്യവസ്ഥ.

ഏവം ശ്രുത്യപകർഷാദുത്കർഷാദ്വാ യദന്തരം മാർദ്ദവാദായതത്വാദ്വാ തത്പ്രമാണാ ശ്രുതിഃ. 33

ഇപ്രകാരം ധ്വനി കുറയ്ക്കുകയോ അധികമാക്കുകയോ ചെയ്താൽ, അല്ലെങ്കിൽ കമ്പി അയയ്ക്കുകയോ മുറുക്കുകയോ ചെയ്താൽ ധ്വനിഭേദം വ്യക്തമാകുവാൻ എത്ര മാത്രം അന്തരം (അകലം) വേണമോ അതാണ് ഒരു ശ്രുതിയുടെ അളവ്.

നിദർശനം ത്വാസാം അഭിവ്യാഖ്യാസ്യാമഃ യഥാ-ദ്വേ വീണേ തുല്യപ്രമാണതന്ത്ര്യുപപാദനദണ്ഡമൂർച്ഛനേ കൃത്വാ ഷഡ്ജഗ്രാമമാശ്രിതേ കാര്യേ. തയോരന്യതരസ്യാം പഞ്ചമസ്യാപകർഷാത് ശ്രുതിം മദ്ധ്യമഗ്രാമികീം കുര്യാത്. താമേവ ച പഞ്ചമസ്യ ശ്രുത്യുത്കർഷവശാത് ഷഡ്ജഗ്രാമികീം കുര്യാത്. ഏകശ്രുതിരപകൃഷ്ടാ ഭവതി. പുനരപി തദ്വദേവാപകർഷണേ ഗാന്ധാരനിഷാദവന്താവിതരസ്യാമൃഷഭധൈവതൌ പ്രവേക്ഷ്യതഃ.ദ്വിശ്രുത്യധികത്വാത്. പുനരപി തദ്വദേവാപകൃഷ്ടായാം ധൈവതർഷഭാവിതരസ്യാം പഞ്ചമഷഡ്ജൌ പ്രവേക്ഷ്യതഃ ത്രിശ്രുത്യധികത്വാത്. തദ്വത് പുനരപകൃഷ്ടായാം പഞ്ചമമദ്ധ്യമഷഡ്ജാഃ ഇതരസ്യാം മദ്ധ്യമഗാന്ധാരനിഷാദവതഃ പ്രവേക്ഷ്യന്തി

ചതുഃശ്രുത്യധികത്വാത്. ഏവമേതേന ശ്രുതിനിദർശനേന ദ്വൈഗ്രാമിക്യോ ദ്വാവിംശതിശ്രുതയഃ പ്രത്യവഗന്തവ്യാഃ. 34

ശ്രുതികൾ കണ്ടുപിടിക്കാനുള്ള വഴി വിവരിക്കാം. രണ്ടു വീണകൾ ഒരേ വലിപ്പത്തിൽ ഒരേ വിധം കമ്പികൾ കെട്ടി ഒരേതരം മൂർച്ഛനയോടുകൂടിയതായി ഉണ്ടാക്കി ഷഡ്ജഗ്രാമത്തിനു യോജിച്ചവിധം തയ്യാറാക്കുക. ആ രണ്ടു വീണയിലൊന്നിൽ പഞ്ചമത്തിന്റെ ഒരു ശ്രുതി കുറച്ച്, മദ്ധ്യമഗ്രാമത്തിന്റെ പഞ്ചമത്തിനുള്ള മൂന്നു ശ്രുതിയിൽ നിറുത്തുക. അതിനെത്തന്നെ ഒരു ശ്രുതി കൂട്ടുന്നപക്ഷം ഷഡ്ജഗ്രാമത്തിന്റെ പഞ്ചമത്തിന്റെ ശ്രുതിയിലെത്തുകയും ചെയ്യും. ഒരു ശ്രുതിയുടെ കുറവ് ഇങ്ങനെ വ്യക്തമാകുന്നു. വീണ്ടും ഒരു ശ്രുതി കുറച്ചാൽ രണ്ടാമത്തെ വീണയിലെ ഗാന്ധാരവും നിഷാദവും ഒന്നാം വീണയിലെ ഋഷഭവും ധൈവതവുമായി മാറും. ഋഷഭഗാന്ധാരങ്ങൾക്കും ധൈവതനിഷാദങ്ങൾക്കും രണ്ടു ശ്രുതിയുടെ ആധിക്യമാണല്ലോ ഉള്ളത്. വീണ്ടും അതുപോലെ ശ്രുതി കുറച്ചാൽ രണ്ടാംവീണയിലെ ധൈവതവും ഋഷഭവും ഒന്നാം വീണയിലെ പഞ്ചമവും ഷഡ്ജവും ആയി മാറും. പഞ്ചമത്തേക്കാൾ ധൈവതത്തിനും ഷഡ്ജത്തേക്കാൾ ഋഷഭത്തിനും മുമ്മൂന്ന് ശ്രുതിയാണല്ലോ അധികമുള്ളത്. അതുപോലെ വീണ്ടും ശ്രുതി കുറച്ചാൽ രണ്ടാം വീണയിലെ പഞ്ചമം, മദ്ധ്യമം, ഷഡ്ജം എന്നീ സ്വരങ്ങൾ ഒന്നാം വീണയിലെ മദ്ധ്യമവും ഗാന്ധാരവും നിഷാദവുമായി മാറും. മദ്ധ്യമഗാന്ധാരനിഷാദങ്ങളിൽനിന്ന് നന്നാലു ശ്രുതികളാണല്ലോ പഞ്ചമമദ്ധ്യമഷഡ്ജങ്ങൾക്ക് അധികമുള്ളത്. ഇങ്ങനെ ഈ ശ്രുതിപരീക്ഷണം നടത്തി ഷഡ്ജമദ്ധ്യമഗ്രാമങ്ങളിലെ ഇരുപത്തിരണ്ടു ശ്രുതികളും കണ്ടുപിടിക്കേണ്ടതാണ്. (വിശദവിവരണം ആറ്റൂരിന്റെ സംഗീതചന്ദ്രിക ശ്രുതിപ്രകാശത്താലെ 24-ാം സൂത്രത്തിന്റെ വ്യാഖ്യാനത്തിൽ നോക്കുക)

## മൂർച്ഛനകൾ

അഥ മൂർച്ഛനാഃ ദ്വൈഗ്രാമിക്യശ്ചതുർദ്ദശ. യഥാ:-

ആദാവുത്തരമന്ദ്രാ സ്യാ-
ദ്രജനീ ചോത്തരായതാ
ചതുർത്ഥീ ശുദ്ധഷഡ്ജാ തു
പഞ്ചമീ മത്സരീകൃതാ
അശ്വക്രാന്താ തഥാ ഷഷ്ഠീ
സപ്തമീ ചാഭിരുഗതാ
ഷഡ്ജഗ്രാമാശ്രിതാ ഹ്യേതാ
വിജ്ഞേയാഃ സപ്ത മൂർച്ഛനാഃ. 35

ഇനി മൂർച്ഛനകൾ. അവ രണ്ടു ഗ്രാമത്തിലുംകൂടി പതിന്നാല് എണ്ണമാണ്. (1) ഉത്തരമന്ദ്ര (2) രജനി (3) ഉത്തരായത (4) ശുദ്ധഷഡ്ജ (5) മത്സരീകൃത (6) അശ്വക്രാന്ത (7) അഭിരുദ്ഗതാ ഇവയാണ് ഷഡ്ജഗ്രാമത്തിലെ ഏഴു മൂർച്ഛനകൾ.

ആസാം ഷഡ്ജനിഷാദധൈവതപഞ്ചമമദ്ധ്യമഗാന്ധാരർഷഭാഃ ആനുപൂർവ്യാ ആദ്യാഃ സ്വരാഃ. 36

ഇവയുടെ ആദ്യസ്വരങ്ങൾ ക്രമത്തിൽ ഷഡ്ജം, നിഷാദം, ധൈവതം, പഞ്ചമം, മദ്ധ്യമം, ഗാന്ധാരം, ഋഷഭം എന്നിവയാണ്. മദ്ധ്യസ്ഥായിയിലെ ഷഡ്ജം മുതൽ മേല്പോട്ട് നിഷാദം വരെയും നിഷാദം മുതൽ കീഴ്പോട്ട് ഷഡ്ജം വരെയുമുള്ള മൂർച്ഛന

ഉത്തംമന്ദ്ര, മദ്ധ്യസ്ഥായിയിലെ നിഷാദം മുതൽ മേല്പോട്ട് മദ്ധ്യസ്ഥായിയിലെ ധൈവതം വരെയും അതുമുതൽ കീഴ്പോട്ടു നിഷാദം വരെയുമുള്ള മൂർച്ഛന രജനി, എന്നീ ക്രമത്തിൽ മന്ദ്രസ്ഥായിയിൽനിന്ന് കീഴ്പോട്ടു കീഴ്പോട്ടു ഓരോ സ്വരം ചേർത്തും മദ്ധ്യസ്ഥാ യിയിലെ മുകളിൽനിന്ന് ഓരോ സ്വരം വിട്ടും ആണ് മൂർച്ഛന ക്രമപ്പെടുത്തിയിട്ടുള്ള തെന്നർത്ഥം. ക്രമത്തിലുള്ള ആരോഹണത്തിനും അവരോഹണത്തിനുമുള്ള പേരാണ് മൂർച്ഛനയെന്നത്.

ഷഡ്ജേ ചോത്താമന്ദ്രാ സ്യാ-
ദൃഷഭേ ചാഭിരുദ്ഗതാ
അശ്വക്രാന്താ തു ഗാന്ധാരേ
മദ്ധ്യമേ മത്സരീകൃതാ
പഞ്ചമേ ശുദ്ധഷഡ്ജാ സ്യാ-
ധൈവതേ ചോത്തരായതാ
നിഷാദേ രജനീ ച സ്യാ-
ദിത്യേതാഃ ഷഡ്ജമൂർച്ഛനാഃ. 37

ഷഡ്ജത്തിൽ തുടങ്ങുന്ന മൂർച്ഛന ഉത്തംമന്ദ്ര, ഋഷഭത്തിൽ തുടങ്ങുന്നത് അഭിരുദ്ഗത, ഗാന്ധാരത്തിൽ തുടങ്ങുന്നത് അശ്വക്രാന്ത, മദ്ധ്യമത്തിൽ തുടങ്ങുന്നത് മത്സരീകൃത. പഞ്ചമത്തിൽ ശുദ്ധഷഡ്ജയും, ധൈവതത്തിൽ ഉത്തരായതയും, നിഷാദത്തിൽ രജനിയും തുടങ്ങുന്നു. ഇവയാണ് ഷഡ്ജഗ്രാമമൂർച്ഛനകളുടെ പേരും വ്യവസ്ഥകളും.

ഇവിടെ മദ്ധ്യസ്ഥായിയിലെ സ, രി, ഗ, മ, പ, ധ, നി താരസ്ഥായിയിലേയ്ക്ക് കടന്നുകൊണ്ടുള്ള രിഗമപധനിസ, ഗമപധനിസരി, എന്നിങ്ങനെ മേല്പോട്ടു കയറിക്കയറിപ്പോകുന്ന മൂർച്ഛനകളേയും പേരുകളുമാണ് ക്രമത്തിൽ നിർദ്ദേശിച്ചിട്ടുള്ളത്.

അഥ മദ്ധ്യമഗ്രാമേ-

സൌവീരി ഹരിണാശ്വാ ച
സ്യാത് കലോപനതാ തഥാ
ശുദ്ധമദ്ധ്യാ തഥാ മാർഗ്ഗീ
പൌരവീ ഹൃഷ്യകാ തഥാ
മദ്ധ്യമഗ്രാമജാ ഹ്യേതാ
വിജ്ഞേയാഃ സപ്ത മൂർച്ഛനാഃ. 38

ഇനി മദ്ധ്യമഗ്രാമത്തിലെ മൂർച്ഛനകൾ- (1) സൌവീരി, (2) ഹരിണാശ്വ (3)കലോപനത, (4) ശുദ്ധമദ്ധ്യ, (5) മാർഗ്ഗി, (6) പൌരവി (7) ഹൃഷ്യക ഇവയാണ് മദ്ധ്യമഗ്രാമങ്ങളിലെ ഏഴു മൂർച്ഛനകൾ.

ആസാം മദ്ധ്യമഗാന്ധാരർഷഭഷഡ്ജനിഷാദധൈവതപഞ്ചമാഃ ആനുപൂർവ്യാ ആദ്യാഃ സ്വരാഃ. 39

ഇവയുടെ ആദ്യസ്വരങ്ങൾ ക്രമത്തിൽ മദ്ധ്യമം, ഗാന്ധാരം, ഋഷഭം, ഷഡ്ജം, നിഷാദം, ധൈവതം, പഞ്ചമം ഇവയാണ്.

മദ്ധ്യമേന സൌവീരീ, ഗാന്ധാരേണ ഹരിണാശ്വാ, ആർഷഭേണ കലോപനതാ, ഷഡ്ജേന ശുദ്ധമദ്ധ്യമാ, നിഷാദേന മാർഗ്ഗീ, ധൈവതേന പൌരവീ, പഞ്ചമേന ഹൃഷ്യകേതി. 40

മദ്ധ്യമംകൊണ്ടു സൌവീരിയും, ഗാന്ധാരംകൊണ്ടു ഹരിണാശ്വയും, ഋഷഭം കൊണ്ടു കലോപനതയും, ഷഡ്ജംകൊണ്ടു ശുദ്ധമദ്ധ്യമയും, നിഷാദംകൊണ്ടു മാർഗ്ഗിയും, ധൈവതംകൊണ്ടു പൌരവിയും, പഞ്ചമംകൊണ്ടു ഹൃഷ്യകയും തുടങ്ങുന്നു. മദ്ധ്യമഗ്രാമമൂർച്ഛനകളുടെ ആരംഭവ്യവസ്ഥ ഇപ്രകാരമാണെന്നർത്ഥം. ഇവിടെയും മദ്ധ്യസ്ഥായിയിൽനിന്നു മന്ദ്രസ്ഥായിയിലേയ്ക്ക് ഇറങ്ങിയിറങ്ങിപ്പോകുന്ന ക്രമത്തിലാണു മൂർച്ഛനകളുടെ പേരുകൾ നിർദ്ദേശിച്ചിട്ടുള്ളത്.

ഏവമേതാഃ സ്വരക്രമയുക്താഃ സമ്പൂർണ്ണാഃ ഷാഡവൌഡവീകൃതാഃ സ്വരസാധാരണകൃതാശ്ചേതി മൂർച്ഛനാശ്ചതുർദ്ദശ ഭവന്തി. 41

ഇപ്രകാരം പതിന്നാലു മൂർച്ഛനകളും ഏഴു സ്വരങ്ങളും ക്രമത്തിൽ ചേർന്നു സമ്പൂർണ്ണ മൂർച്ഛനകളായിട്ടും ആറു സ്വരങ്ങൾ മാത്രം ചേർന്നു ഷാഡവമൂർച്ഛനകളായിട്ടും അഞ്ചു സ്വരങ്ങൾ മാത്രം ചേർന്നു ഔഡവമൂർച്ഛനകളായിട്ടും സ്വരസാധാരണങ്ങളായ കാകളിനിഷാദവും അന്തരഗാന്ധാ രവും ചേർന്നു സാധാരണമൂർച്ഛനകളായിട്ടും വരുന്നതാണ്.

ക്രമയുക്താഃ സ്വരാഃ സപ്ത
മൂർച്ഛനേത്യഭിസംജ്ഞിതാഃ
ഷട്പഞ്ചസ്വരകാസ്താനാഃ
ഷാഡവൌഡവിതാശ്രയാഃ
സാധാരണകൃതാശ്ചൈവ
കാകളീ സമലംകൃതാ
അന്തരസ്വരസംയുക്താ
മൂർച്ഛനാ ഗ്രാമയോർദ്വയോഃ. 42

ഏഴു സ്വരങ്ങളും മേൽപോട്ടോ കീഴ്പോട്ടോ ക്രമത്തിൽ ചേർത്തു പ്രയോഗിക്കുന്നതിനാണ് മൂർച്ഛനയെന്നു പറയുന്നത്. ആറു സ്വരം മാത്രമുള്ള താനമൂർച്ഛനകൾക്കു ഷാഡവിതമൂർച്ഛനകൾ എന്നും, അഞ്ചു സ്വരം മാത്രമുള്ള താനമൂർച്ഛനകൾക്കു ഔഡവിതമൂർച്ഛനകൾ എന്നും പേർ. കാകളിനിഷാദമെന്നും അന്തരഗാന്ധാരമെന്നും പറയുന്ന സ്വരങ്ങളോടുകൂടിയ മൂർച്ഛനകൾ സാധാരണ കൃതമൂർച്ഛനകൾ. ഷഡ്ജഗ്രാമത്തിലും മദ്ധ്യമഗ്രാമത്തിലും മേൽക്കാണിച്ചവിധം ഏഴേഴു മൂർച്ഛനകൾ വരുന്നതാണ്.

ദ്വിവിധൈകമൂർച്ഛനാസിദ്ധിഃ. തത്ര ഷഡ്ജഗ്രാമേ ദ്വിശ്രുത്യുത്ക്കർഷാത് ധൈവതീകൃതേ ഗാന്ധാരേ മൂർച്ഛനാഗ്രാമയോരന്യത്വം. തദ്വശാന്മദ്ധ്യ മാദയോ യഥാസംഖ്യം നിഷാദാദിത്വം പ്രതിപദ്യന്തേ. തദ്വന്മദ്ധ്യമഗ്രാമേ ധൈവതമാർദ്ദവാത് ദ്വൈവിധ്യം. തുല്യശ്രുത്യന്തരത്വാച്ച സംജ്ഞാന്യത്വം. മദ്ധ്യമഗ്രാമേ ഹി ചതുഃശ്രുതികമന്തരം പഞ്ചമധൈവതയോഃ. തദ് ഗാന്ധാരോൽക്കർഷാത് ചതുഃശ്രുതികമേവ ഭവതി. ശേഷാശ്ചാപി മദ്ധ്യമപഞ്ചമധൈവതനിഷാദഷഡ്ജർഷഭാ നിഷാദഷഡ്ജർഷഭ ഗാന്ധാരമദ്ധ്യമപഞ്ചമത്വം പ്രാപ്നുവന്തി. തുല്യശ്രുത്യന്തരത്വാത് അന്തരനിദർശനമപി ശ്രുതിനിദർശനേ പ്രോക്തം. 43

രണ്ടുവിധത്തിൽ രണ്ടു ഗ്രാമങ്ങളിൽനിന്നും ഓരോ മൂർച്ഛന സിദ്ധിക്കും. അവയിൽ ഷഡ്ജഗ്രാമത്തിൽ രണ്ടു ശ്രുതി മാത്രമുള്ള ഗാന്ധാരത്തെ രണ്ടു ശ്രുതി കൂട്ടി നാലു

ശ്രുതിയുള്ള ധൈവതമാക്കിയാൽ മൂർച്ഛനയും ഗ്രാമവും മാറും. ഷഡ്ജഗ്രാമമൂർച്ഛന മദ്ധ്യമഗ്രാമമൂർച്ഛനയായിട്ടും ഷഡ്ജഗ്രാമം മദ്ധ്യമഗ്രാമമായിട്ടും മാറുമെന്നർത്ഥം. അപ്പോൾ മദ്ധ്യമാദികൾ യഥാക്രമം മദ്ധ്യമഗ്രാമത്തിലെ നിഷാദാദികളായിട്ടും മാറും. അതുപോലെ മദ്ധ്യമഗ്രാമത്തിലെ നാലു ശ്രുതിയുള്ള ധൈവതത്തെ, രണ്ടു ശ്രുതി കുറച്ചു ഗാന്ധാരമാക്കിയാൽ മൂർച്ഛനയുടെയും ഗ്രാമത്തിന്റെയും വിധം മാറും. അവ ഷഡ്ജഗ്രാമമൂർച്ഛനയും ഷഡ്ജഗ്രാമവുമായി മാറുമെന്നർത്ഥം. ശ്രുതികളെക്കൊണ്ടുള്ള അകലം ഷഡ്ജഗ്രാമമൂർച്ഛനകൾക്ക് തുല്യമായതുകൊണ്ട് പേരുമാറുമെന്ന് ഭാവം.

മദ്ധ്യമഗ്രാമത്തിൽ പഞ്ചമത്തിൽനിന്നു ധൈവതത്തിലേയ്ക്കു നാലു ശ്രുതികളുടെ അകലമാണല്ലോ ഉള്ളത്. ഷഡ്ജഗ്രാമഗാന്ധാരത്തിൽ രണ്ടു ശ്രുതി കൂട്ടിയാൽ അതും നാലു ശ്രുതിയുള്ളതാവുമല്ലോ. ബാക്കിയുള്ള മദ്ധ്യമപഞ്ചമധൈവതനിഷാദ ഷഡ്ജഋഷഭങ്ങളും നിഷാദഷഡ്ജഋഷഭഗാന്ധാരമദ്ധ്യമപഞ്ചമങ്ങളായിത്തീരും. ശ്രുതികളെക്കൊണ്ടുള്ള അകലം തുല്യമാണല്ലോ. ഇടയിലുള്ള ശ്രുതികൾ കണ്ടുപിടിക്കാനുള്ള വഴി ശ്രുതിപരീക്ഷണത്തിൽ വിവരിച്ചുകഴിഞ്ഞു.

തത്ര മൂർച്ഛനാശ്രിതാസ്താനാശ്ചതുരശീതിഃ തത്രൈകോനപഞ്ചാശത് ഷട്സ്വരാഃ പഞ്ചത്രിംശത് പഞ്ചസ്വരാഃ. 44

മൂർച്ഛനയെ അവലംബിച്ചുവരുന്ന താനങ്ങൾ എൺപത്തിനാലാണ്. അവയിൽ ആറു സ്വരങ്ങളുള്ളവ നാല്പത്തൊമ്പത്, അഞ്ചു സ്വരങ്ങളുള്ളവ മുപ്പത്തഞ്ച്.

ലക്ഷണം തു ഷട്സ്വരാണാം സപ്തവിധം. ഷഡ്ജർഷഭനിഷാദപഞ്ചമ ഹീനാശ്ചത്വാരഃ ഷഡ്ജഗ്രാമേ. മധ്യമഗ്രാമേ തു ഷഡ്ജർഷഭഗാന്ധാര ഹീനാഃ ത്രയഃ. ഏവമേതേ ഷട്സ്വരാഃ സർവ്വാസു മൂർച്ഛനാസു ക്രിയമാണാ ഭവന്ത്യേകോനപഞ്ചാശത്. 45

ആറു സ്വരങ്ങളുള്ള താനം ഏഴുവിധം വരും, ഷഡ്ജമില്ലാതെയും ഋഷഭമില്ലാതെയും നിഷാദമില്ലാതെയും പഞ്ചമമില്ലാതെയുമായി നാലുവിധം ഷഡ്ജഗ്രാമത്തിൽ. മധ്യമഗ്രാമത്തിലാവട്ടെ ഷഡ്ജമോ ഋഷഭമോ ഗാന്ധാരമോ കൂടാതെയുള്ള മൂന്നു താനം. ഈ ഏഴുവിധം ഷഡ്സ്വരതാനവും ഏഴു മൂർച്ഛനകളിലും ചെയ്യുമ്പോൾ നാല്പത്തൊമ്പതുവിധം താനങ്ങളുണ്ടാകും.

പഞ്ചസ്വരാണാം തു പഞ്ചവിധമേവ ലക്ഷണം. ഷഡ്ജഗ്രാമേ, ഷഡ്ജ പഞ്ചമഹീനഃ ആർഷഭപഞ്ചമഹീനഃ നിഷാദവദ്ഗാന്ധാരഹീന ഇതി ത്രയഃ. മധ്യമഗ്രാമേ തു ഗാന്ധാരനിഷാദവദ്ഹീനഃ ഋഷഭധൈവതഹീന ഇതി ദ്വൌ. ഏവമേതേ പഞ്ചസ്വരാഃ സർവ്വാസു മൂർച്ഛനാസു ക്രിയമാണാ സ്താനാഃ പഞ്ചത്രിംശദ്ഭവന്തി. 46

അഞ്ചുസ്വരം മാത്രമുള്ള താനം അഞ്ചുവിധത്തിലേ വരൂ. ഷഡ്ജഗ്രാമത്തിൽ, ഷഡ്ജപഞ്ചമങ്ങളില്ലാതെയും ഋഷഭപഞ്ചമങ്ങളില്ലാതെയും നിഷാദഗാന്ധാരങ്ങളില്ലാതെയുമായി മൂന്നു താനം. മധ്യമഗ്രാമത്തിലാവട്ടെ ഗാന്ധാരനിഷാദങ്ങളും, ഋഷഭധൈവതങ്ങളും കൂടാതെയുള്ള രണ്ടു താനം. ഇങ്ങനെ ഈ അഞ്ചുതരം പഞ്ചസ്വരതാനങ്ങളും ഏഴു മൂർച്ഛനകളിലും പ്രയോഗിക്കുമ്പോൾ മുപ്പത്തഞ്ചു താനങ്ങളായിത്തീരുന്നു.

ദ്വിവിധാ ച താനക്രിയാ, തന്ത്ര്യാം പ്രവേശാന്നിഗ്രഹാച്ച. തത്ര പ്രവേശോ നാമാധരസ്വരവിപ്രകർഷാദുത്തരമാർദ്ദവാദ്വാ. നിഗ്രഹ

സ്ത്വസംസ്പർശഃ- മധ്യമസ്വരാസംസ്പർശഃ. മധ്യമസ്വരേണ തു വൈണേന മൂർച്ഛനാനിർദ്ദേശഃ കാര്യോ ഭവതി. അനാശിത്വാത് മധ്യമസ്യ നിഗ്രഹഃ പ്രവേശോ വാ. ഇദം ച പ്രയോക്തൃശ്രോതൃസുഖാർത്ഥം മുർച്ഛനാതാനനാനാത്വം. മുർച്ഛനാതാനപ്രയോജനമപിസ്ഥാനപ്രാപ്ത്യ ർത്ഥം. സ്ഥാനം ച ത്രിവിധം പൂർവോക്തലക്ഷണം കാകുവിധാവിതി. 47

വീണക്കമ്പിയിൽ താനക്രിയ രണ്ടുവിധമാണ്, പ്രവേശംകൊണ്ടും നിഗ്രഹം കൊണ്ടും. അവയിൽ പ്രവേശം താഴെയുള്ള സ്വരമുയർത്തിയിട്ടും മേൽവരുന്ന സ്വരം താഴ്ത്തിയിട്ടുമാവാം. നിഗ്രഹമെന്നതു തൊടാതിരിക്കലാണ്- അതായത് നടുവിലുള്ള സ്വരം തൊടാതിരിക്കൽ. വീണയിലെ നടുവിലുള്ള സ്വരംകൊണ്ടാണല്ലോ മൂർച്ഛന പ്രയോഗിക്കുക പതിവ്. നടുവിലെ സ്വരം നശിക്കാത്തതാകയാൽ നിഗ്രഹപ്രവേശ ങ്ങൾക്കു സൌകര്യമുണ്ട്. ഇങ്ങനെ മൂർച്ഛനകളും താനങ്ങളും പലവിധത്തിൽ പ്രയോഗിക്കുന്നത് പ്രയോക്താവിന്റെയും ശ്രോതാവിന്റെയും സുഖത്തിനുവേണ്ടി യാണ്. സ്വരങ്ങളുടെ സ്ഥാനം ശരിക്കു കിട്ടുക എന്നതും മൂർച്ഛനാതാനങ്ങളുടെ പ്രയോജനമാണ്. ഉരസ്സ്, കണ്ഠം, ശിരസ്സ് എന്ന മൂന്നുവിധം സ്ഥാനം മുമ്പ് 19-ാം അദ്ധ്യായത്തിൽ കാകുവിധിയിൽ വിവരിച്ചിട്ടുണ്ട്.

## സാധാരണങ്ങൾ

സാധാരണമിദാനീം വ്യാഖ്യാസ്യാമഃ. തത്ര സാധാരണം നാമാന്തര- സ്വരതാ. കസ്മാത് ദ്വയോരന്തരേ ഭവതി യത്, തത് സാധാരണം, യഥാ ഋത്വന്തരേ-

ഛായാസു ഭവതി ശീതം
പ്രസ്വേദോ ഭവതി ചാതപസ്ഥസ്യ
ന ച നാഗതോ വസന്തോ
ന ച നിശ്ശേഷഃ ശിശിരകാലഃ.

ഇതി കാലസാധാരണതാ. 48

ഇനി സാധാരണത്തെ വ്യാഖ്യാനിക്കാം. സാധാരണമെന്നത് ഇടയിൽ വരുന്ന സ്വരമാണ്. കാരണമെന്തെന്നോ? രണ്ടു സ്വരങ്ങളുടെ ഇടയിൽ വരുന്നതേതോ അതാണു സാധാരണസ്വരം. രണ്ടു ഋതുക്കളുടെ മധ്യത്തിൽ സാധാരണകാലം വരുന്ന തുപോലെ. നിഴലുകളിലിരുന്നാൽ തണുപ്പുണ്ട്. വെയിലത്തിരുന്നാൽ വിയർപ്പുമുണ്ട്. വസന്തം വരായ്കയില്ല. ശിശിരഋതു മുഴുവൻ പോയിട്ടുമില്ല. ഇങ്ങനെയുള്ള കാലം വസന്തഋതുവുമല്ല ശിശിരഋതുവുമല്ല. രണ്ടും ചേർന്ന ഒരു സാധാരണകാലമാണ് (ഇടക്കാലമാണ്). ഇതുപോലെയാണ് സാധാരണസ്വരത്തിന്റെയും സ്ഥിതി.

തത്ര ദ്വേ സാധാരണേ, ജാതിസാധാരണം സ്വരസാധാരണം ച. 49

രണ്ടുതരം സാധാരണമുണ്ട്. ജാതിസാധാരണവും സ്വരസാധാരണവും. രണ്ടു ജാതികളുടെ ഇടയിലുള്ള ജാതിക്ക് ജാതിസാധാരണമെന്നും രണ്ടു സ്വരങ്ങളുടെ ഇടയിലുള്ള സ്വരത്തിനു സ്വരസാധാരണമെന്നും പറയുമെന്നർത്ഥം.

സ്വരസാധാരണം കാകല്യന്തരസ്വരൌ. 50

കാകളീസ്വരവും അന്തരസ്വരവുമാണ് സ്വരസാധാരണം.

തത്രദ്വിശ്രുത്യുത്കൃഷ്ടോ നിഷാദഃ കാകളീസംജ്ഞോ ഭവതി.
തദ്വദ്ഗാന്ധാരോ അന്തരസ്വരസംജ്ഞോ ഭവതി. 51

അവയിൽ രണ്ടു ശ്രുതി കൂട്ടിയ നിഷാദത്തിന് കാകളി എന്നു (കാകളീനിഷാദ മെന്നു)പേർ. അതുപോലെ രണ്ടു ശ്രുതികൂട്ടിയ ഗാന്ധാരത്തിനു അന്തരസ്വരം (അന്തരഗാന്ധാരം) എന്നും പേർ.

ജാതിസാധാരണമേകാംശാനാമവിശേഷാത് ജാതീനാം സമവായാത് പ്രത്യംശം ലക്ഷണസംജ്ഞാനമിതി. 52

ജാതിസാധാരണമെന്നത് ഒരേ അംശസ്വരമുള്ള ജാതികൾക്ക് വിശേഷംകൂടാതെ കലർപ്പുവരുന്നതുകൊണ്ടുണ്ടാവുന്ന ജാതിയാണ്. ഓരോ അംശസ്വരത്തിലും വിഭിന്ന ജാതികളുടെ ലക്ഷണം കാണാം. ജാതികളുടെ സ്വരൂപം അടുത്തുമേലിൽ പറയും.

സ്വരസാധാരണം ദ്വിവിധം ദ്വൈഗ്രാമികൃം. കസ്മാൽ ? സാധാരണമത്ര സ്വരവിശേഷ ഇതികൃത്വാഷഡ്ജത്വാത് സാധാരണമുച്യതേ. ഏവം മധ്യമഗ്രാമേപി സാധാരണത്വം. അസ്യ തു പ്രയോഗസൌക്ഷ്മ്യാത് കൈശികം ഇതി ദ്വിതീയം നാമ നിഷ്പദ്യതേ. കളത്വാച്ച കാകളീ സംജ്ഞോ ഭവതി. വികൃതത്വാച്ച അനംശഃ. ആപ്തോപദേശാച്ച സപ്തഭ്യോ നാന്യോ നിഷാദവാനേവ. യഥാ ഹി ഷണ്ണാം രസാനാമന്യതമോ ലവണഃ ക്ഷാരസംജ്ഞിതഃ. തഥാ നിഷാദഃ കാകളീസംജ്ഞോ ഗാന്ധാര-ശ്ചാന്തരസ്വരസംജ്ഞോ ഭവതി. 53

രണ്ടു ഗ്രാമത്തിലുമായി രണ്ടുവിധം സാധാരണസ്വരമുണ്ട്. എന്തുകൊണ്ടെന്നോ? ഇവിടെ സാധാരണം ഒരു പ്രത്യേകസ്വരമാണെന്നുവെച്ച് ഷഡ്ജമല്ലാത്തതുകൊണ്ട് സാധാരണമെന്നു പറയുകയാണ്. ഇതുപോലെ മധ്യമഗ്രാമത്തിലും സാധാരണ സ്വരം വരും. ഈ സാധാരണ സ്വരത്തിന്റെ പ്രയോഗം കേശംപോലെ (തലനാരുപോലെ) സൂക്ഷ്മമായതുകൊണ്ട് അതിന്നു കൈശികമെന്ന് മറ്റൊരു പേരുംകൂടി ഉണ്ടാകുന്നു. കളമായതുകൊണ്ട് (മധുരമായതുകൊണ്ട്) കാകളി എന്നും പേരുവന്നു. ഇതു വികൃതസ്വരമാകയാൽ അംശസ്വരമാകയില്ല. ഇത് ഏഴുസ്വരങ്ങളിൽനിന്നു ഭിന്നമായ മറ്റൊന്നല്ല. നിഷാദം തന്നെയാണ് എന്നാണ് വിദഗ്ധപണ്ഡിതന്മാരുടെ ഉപദേശം. ആറുരസങ്ങളിലുൾപ്പെട്ട ലവണത്തിന് (ഉപ്പിന്) ക്ഷാരം (കാരം) എന്ന് പുതിയ പേര് വന്നതുപോലെ നിഷാദത്തിന് കാകളി എന്നു പേർ വന്നു. ഗാന്ധാരത്തിന് അന്തരസ്വരമെന്നും പേർ ലഭിച്ചു.

ഭവതശ്ചാത്ര ശ്ലോകൌ

അന്തരസ്വരസംയോഗോ
നിത്യമാരോഹിസംശ്രയഃ
കാര്യസ്ത്വല്പോ വിശേഷേണ
നാവരോഹീ കദാചന.

ക്രിയമാണോവരോഹീ സ്യാ-
ദല്പോ വാ യദി വാ ബഹുഃ
ജാതിരാഗം ശ്രുതിശ്ചൈവ
നിഹന്യാദന്തരസ്വരഃ. 54

ഇവിടെ രണ്ടു ശ്ലോകങ്ങളുണ്ട്.

അന്തരസ്വരസംയോഗ-
മാരോഹത്തിങ്കൽ മാത്രമായ്
അല്പം കാണിച്ചിടാം, പാടി-
ല്ലവരോഹത്തിലേതുമേ.
അവരോഹത്തിലല്പം താ-
നേറെത്താനന്തരസ്വരം
ചേർന്നാൽക്കെടുത്തിടും ജാതി-
രാഗശ്രുതികളൊക്കെയും.

## ജാതിസാധാരണം

ജാതിസാധാരണമിദാനീം വക്ഷ്യാമഃ.

സ്വരസാധാരണഗതാ-
സ്തിസ്രോ ജ്ഞേയാസ്തു ജാതയഃ
മധ്യമാ പഞ്ചമീ ചൈവ
ഷഡ്ജമധ്യാ തഥൈവ ച. 55

സാധാരണസ്വരങ്ങളായ അന്തരഗാന്ധാരത്തെയും കാകളീനിഷാദത്തെയും അവലംബിച്ചു മൂന്നു ജാതികളുണ്ട്. അവ മധ്യമവും പഞ്ചമിയും ഷഡ്ജമധ്യയുമാണ്. ഇവയെയാണ് ജാതിസാധാരണങ്ങളെന്നു പറയുന്നത്.

ആസാമംശാസ്തു വിജ്ഞേയാഃ
ഷഡ്ജപഞ്ചമധ്യമാഃ
യഥാസ്വം ദുർബ്ബലതരം
വ്യത്യാസാത് പഞ്ചമേ തഥാ. 56

ഈ ജാതികളുടെ അംശസ്വരങ്ങൾ ചേർച്ചപോലെ ഷഡ്ജവും പഞ്ചമവും മധ്യമവുമാണ്. ഷഡ്ജമധ്യമയ്ക്ക് ഷഡ്ജവും മധ്യമയ്ക്ക് മധ്യമവും പഞ്ചമിക്ക് പഞ്ചമവുമാണ് അംശസ്വരങ്ങളെന്നർത്ഥം. യഥോചിതം അതിദുർബ്ബലങ്ങളാവണം ഷഡ്ജമധ്യമങ്ങൾ. നേരെ മറിച്ചാണ് പഞ്ചമത്തിന്റെ സ്ഥിതി. അത് പഞ്ചമീജാതിയിൽ പ്രബലമാവണം.

## പതിനെട്ടു ജാതികൾ

ജാതയോऽഷ്ടാദശേത്യേവം
ബ്രഹ്മണാഭിഹിതം പുരാ
താസ്ത്വഹം വർണ്ണയിഷ്യാമി
ഗ്രഹാംശാദിവിഭാഗതഃ. 57

ജാതികൾ പതിനെട്ടാണ് എന്ന് ബ്രഹ്മാവ് പണ്ട് പറഞ്ഞിട്ടുണ്ട്. അവയെ ഞാൻ ഗ്രഹസ്വരം, അംശസ്വരം മുതലായവയെ വേർതിരിച്ചു കാണിച്ചു വിവരിക്കാം.

ഷാഡ്ജീ ചൈവാർഷഭീ ചൈവ
ധൈവത്യഥ നിഷാദിനീ
ഷഡ്ജോദീച്യവതീ ചൈവ
തഥാ വൈ ഷഡ്ജകൈശികീ.

ഷഡ്ജമധ്യാ തഥാ ചൈവ
ഷഡ്ജഗ്രാമസമാശ്രയാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
മധ്യമഗ്രാമസംശ്രിതാഃ.
ഗാന്ധാരീ മധ്യമാ ചൈവ
ഗാന്ധാരോദീച്യവാ തഥാ
പഞ്ചമീ രക്തഗാന്ധാരീ
തഥാ ഗാന്ധാരപഞ്ചമീ
മധ്യമോദീച്യവാ ചൈവ
നന്ദയന്തീ തഥൈവ ച
കാർമ്മാരവീ ച വിജ്ഞേയാ
തഥാന്ധ്രീ കൈശികീ തഥാ. 58

(1) ഷാഡ്ജി (2) ആർഷഭി (3) ധൈവതി (4) നിഷാദിനി (5) ഷഡ്ജോദ്യോച്യവതി (6) ഷഡ്ജകൈശികി (7) ഷഡ്ജമധ്യ ഇവ ഷഡ്ജഗ്രാമത്തിലെ ജാതികളാണ്. ഇനി മധ്യമഗ്രാമത്തിലെ ജാതികളെ നിർദ്ദേശിക്കാം. (1) ഗാന്ധാരി (2) മധ്യമ (3) ഗാന്ധാരോദീച്യവ (4) പഞ്ചമി (5) രക്തഗാന്ധാരി (6) ഗാന്ധാരപഞ്ചമി (7) മധ്യമോദീച്യവ (8) നന്ദയന്തി (9) കാർമ്മാരവി (10) ആന്ധ്രി (11) കൈശികി ഇവയാണ് മധ്യമഗ്രാമത്തിലെ ജാതികൾ. ഇങ്ങനെ രണ്ടു ഗ്രാമത്തിലും കൂടി പതിനെട്ടു ജാതികൾ.

സ്വരജാതയഃ ശുദ്ധാ വികൃതാശ്ച. തത്ര ശുദ്ധാഃ ഷാഡ്ജീ, ആർഷഭീ, ധൈവതീ, നിഷാദിനീ ച ഷഡ്ജഗ്രാമേ. ഗാന്ധാരീ, മധ്യമാ, പഞ്ചമീതി മധ്യമഗ്രാമേ. ഏതാശ്ചാന്യൂനസ്വരാഃ സ്വസ്വരാംശഗ്രഹന്യാസാപന്യാസാശ്ച. 59

സ്വരജാതികൾ ശുദ്ധം, വികൃതം എന്നു രണ്ടുവിധം. അവയിൽ ഷഡ്ജഗ്രാമത്തിലെ ശുദ്ധജാതികൾ ഷാഡ്ജി, ആർഷഭി, ധൈവതി, നിഷാദിനി എന്നിവയാണ്. മധ്യമഗ്രാമത്തിലെ ശുദ്ധജാതികൾ ഗാന്ധാരി, മധ്യമ, പഞ്ചമി എന്നിവയാണ്. ഓരോ ജാതിക്കും പ്രത്യേകം സ്വരങ്ങളും അംശസ്വരങ്ങളും ഗ്രഹസ്വരങ്ങളും ന്യാസസ്വരങ്ങളും അപന്യാസസ്വരങ്ങളുമുണ്ട്.

വികൃതാഃ ലക്ഷ്യന്തേ:- തേഭ്യോന്യതമേന ദ്വാഭ്യാം ബഹുർഭിർവ്വാ ലക്ഷണൈർവ്വിക്രിയാമുപഗതാ ന്യാസവർജ്ജം വികൃതസംജ്ഞാ ഭവന്തി. ന്യാസവിധാവപ്യാസാം മന്ദ്രോ നിയമാത് ഭവതി ശുദ്ധാസു. വികൃതാസ്വനിയമഃ. 60

ഇനി വികൃതജാതികളുടെ ലക്ഷണം പറയാം. ജാതിലക്ഷണങ്ങളിൽ ഒന്നോ രണ്ടോ അധികമോ ലക്ഷണങ്ങളെക്കൊണ്ട് വികാരം പ്രാപിച്ച ജാതികളാണ് വികൃതജാതികൾ. എന്നാൽ ന്യാസസ്വരത്തിന് വികാരമില്ല. ന്യാസത്തെ സംബന്ധിച്ചേടത്തോളം ശുദ്ധജാതികളിൽ മന്ദ്രസ്ഥായിസ്വരം വേണമെന്ന് നിയമുണ്ട്. വികൃതജാതികളിൽ ആ നിയമമില്ല.

തത്രൈകാദശസംസർഗ്ഗജാ വികൃതാഃ പരസ്പരം സംയോഗാദേകാദശ നിർവ്വർത്തയന്തി. 61

സംസർഗ്ഗംകൊണ്ട് പതിനൊന്ന് വികൃതജാതികൾ ഉണ്ടാവുന്നു. ശുദ്ധജാതികള ന്യോന്യം ചേർന്നിട്ടാണ് പതിനൊന്നു വികൃതജാതികൾ ഉണ്ടാകുന്നത്.

ശുദ്ധാ വികൃതാശ്ചൈവ ഹി
സമവായാജ്ജാതയസ്തു ജായന്തേ
താ ഏവ ശുദ്ധവികൃതാ
ഭവന്ത്യഥൈകാദശാന്യാസ്തു. 62

ശുദ്ധകളായിട്ടും സംസർഗ്ഗംകൊണ്ടു വികൃതകളായിട്ടും ജാതികളുണ്ടാകും. ശുദ്ധ ജാതികൾ ചേർന്നു വികൃതകളായിട്ടുള്ള ജാതികൾ പതിനൊന്നാണ്.

താസാം യന്നിർവൃത്താ
സ്വരേഷ്വഥാംശേഷു ജാതിഷു ച ജാതിഃ
തദ്വക്ഷ്യാമി യഥാവത്
സംക്ഷേപേണ ക്രമേണേഹ. 63

അവയിൽ ഏതേതു സ്വരങ്ങളും അംശങ്ങളും ചേർന്നിട്ടാണ് ഓരോ വികൃത ജാതിയും നിഷ്പാദിക്കപ്പെടുന്നതെന്നു ചുരുക്കി ക്രമത്തിൽ ഞാൻ വിവരിക്കാം.

സ്യാത് ഷഡ്ജമധ്യമാഭ്യാം
നിർവൃത്താ ഷഡ്ജമധ്യമാ ജാതിഃ
ഷാഡ്ജീഗാന്ധാരീഭ്യാം
സംയോഗാത് ഷഡ്ജകൈശികീ ചാപി. 64

ഷാഡ്ജി, മധ്യമ, എന്ന രണ്ടു ജാതികൾ ചേർന്നിട്ടാണ് ഷാഡ്ജമധ്യമ എന്ന ജാതി ഉണ്ടാകുന്നത്. ഷാഡ്ജിയും ഗാന്ധാരിയും ചേർന്ന് ഷഡ്ജകൈശികിയുമു ണ്ടാവുന്നു.

ഷാഡ്ജീഗാന്ധാരീഭ്യാം
ധൈവത്യാ ചാപി യാ വിനിഷ്പന്നാ
സംസർഗ്ഗാദ്വിജ്ഞേയാ
സാ ഷഡ്ജോദീച്യവാ ജാതിഃ. 65

ഷാഡ്ജി, ഗാന്ധാരി, ധൈവതി എന്ന മൂന്നു ജാതികൾ ചേർന്നുണ്ടാവുന്ന ജാതിക്ക് ഷഡ്ജോദീച്യവ എന്നു പേർ.

ഷാഡ്ജീ ഗാന്ധാരീ മ-
ധ്യമാ തഥാ ധൈവതീ ച ഖലു ജാതിഃ
ഗാന്ധാരോദീച്യവതീം
ജാതിം നിർവ്വർത്തയന്ത്യേതാഃ. 66

ഷാഡ്ജി, ഗാന്ധാരി, മധ്യമ, ധൈവതി എന്ന നാലു ജാതികൾ ചേർന്ന് ഗാന്ധാരോ ദീച്യവ എന്ന ജാതിയെ സൃഷ്ടിക്കുന്നു.

ഗാന്ധാരപഞ്ചമീഭ്യാം
മധ്യമയാ വിരചിതാ ച ധൈവത്യാ
ജാതിസ്തു മധ്യമോദീ-
ച്യവേതി സദ്ഭിഃ സദാ ജ്ഞേയാ. 67

ഗാന്ധാരി, പഞ്ചമി, മധ്യമ, ധൈവതി എന്നീ നാലു ജാതികൾ ചേർന്നുണ്ടാകുന്ന ജാതി മധ്യമോദീച്യവയാണ്.

ഗാന്ധാരീപഞ്ചമ്യോഃ
സപ്തമ്യാശ്ചൈവ രക്തഗാന്ധാരീ
ഗാന്ധാര്യാർഷഭികാഭ്യാ-
മാന്ധ്രീ സംജായതേ ജാതിഃ. 68

ഗാന്ധാരി, പഞ്ചമി, നൈഷാദി ഇവയുടെ യോഗത്തിൽ മധ്യമാജാതി രക്തഗാന്ധാരിയെ ജനിപ്പിക്കുന്നു. ഇവയുടെ മുൻപത്തെ മധ്യമോദീച്യവാലക്ഷണത്തിൽ നിന്നു 'മധ്യമയാ വിരചിതാ' എന്നംശം കൂട്ടിച്ചേർത്താണ് ലക്ഷണം പറഞ്ഞിട്ടുള്ളത്. ഗാന്ധാരി ആർഷഭി എന്ന രണ്ടു ജാതികൾ ചേർന്ന് ആന്ധ്രി ഉണ്ടാവുന്നു.

യോനിസ്തു നന്ദയന്ത്യാ
ആർഷഭികാ പഞ്ചമീ സഗാന്ധാരീ
ഗാന്ധാരപഞ്ചമീഭ്യാം
ജാതാ ഗാന്ധാരപഞ്ചമീ ജാതിഃ. 69

നന്ദയന്തീജാതിയുടെ ഉദ്ഭവം ആർഷഭി, പഞ്ചമി, ഗാന്ധാരി എന്ന മൂന്നു ജാതികളിൽനിന്നാണ്. ഗാന്ധാരി, പഞ്ചമി എന്ന രണ്ടു ജാതികളിൽനിന്നുണ്ടായ ജാതിയാണ് ഗാന്ധാരപഞ്ചമി.

കാർമ്മാരവീം നിഷാദീ
സാർഷഭികാ പഞ്ചമീ കുര്യുഃ
ധൈവത്യാർഷഭികാഭ്യാം
ഹീനാം ഖലു കൈശികീം കുര്യുഃ. 70

നൈഷാദി, ആർഷഭി, പഞ്ചമി എന്ന മൂന്നു ജാതികൾ ചേർന്നു കാർമ്മാരവിയെ നിർമ്മിക്കുന്നു. ധൈവതിയും ആർഷഭിയും ഒഴികെയുള്ള അഞ്ചു ശുഭജാതികൾ ചേർന്നു കൈശികിയെയുളവാക്കുന്നു.

പരസ്പരവിനിഷ്പന്നാഃ
ജ്ഞേയാ ഹ്യേതാസ്തു ജാതയഃ
പൃഥഗ്ലക്ഷണസംയുക്താ
ദ്വൈഗ്രാമിക്യഃ സ്വരാശ്രയാഃ. 71

ഇപ്രകാരം ശുദ്ധജാതികളന്യോന്യം ചേർന്ന് ഉണ്ടായവയാണ് വികൃതജാതികളെല്ലാം. അവ രണ്ടു ഗ്രാമങ്ങളിലും ഉൾപ്പെട്ടവയും സ്വരങ്ങളെ ആശ്രയിച്ചിട്ടുള്ളവയും വെവ്വേറെ ലക്ഷണത്തോടുകൂടിയവയുമാണ്.

ചതസ്രോ ജാതയോ നിത്യം
ജ്ഞേയാഃ സപ്തസ്വരാഃ ബുധൈഃ
ചതസ്രഃ ഷട്സ്വരാഃ ജ്ഞേയാ
സ്മൃതാ പഞ്ചസ്വരാ ദശ. 72

മേൽക്കാണിച്ച പതിനെട്ടു ജാതികളിൽ നാലു ജാതികൾക്ക് ഏഴ് സ്വരങ്ങളുമുണ്ട്. നാലു ജാതികളിൽ ആറു സ്വരങ്ങളേ ഉള്ളൂ. അഞ്ചു സ്വരങ്ങൾ മാത്രമുള്ളവയാണ് പത്തെണ്ണം.

മധ്യമോദീച്യവാ ചൈവ
തഥാ വൈ ഷഡ്ജകൈശികീ
കാർമ്മാരവീ ച സമ്പൂർണ്ണാ
തഥാ ഗാന്ധാരപഞ്ചമീ. 73

മധ്യമോദീച്യവ, ഷഡ്ജകൈശികി, കാർമ്മാരവി, ഗാന്ധാരപഞ്ചമി ഈ നാലു ജാതികളാണ് ഏഴു സ്വരമുള്ള സമ്പൂർണ്ണജാതികൾ.

ഷാഡ്ജ്യാന്ധ്രീ നന്ദയന്തീ ച
ഗാന്ധാരോദീച്യവാ തഥാ
ചതസ്രഃ ഷട്സ്വരാ ഹ്യേതാ
ജ്ഞേയാഃ പഞ്ചസ്വരാ ദശ. 74

ഷാഡ്ജി, ആന്ധ്രി, നന്ദയന്തി, ഗാന്ധാരോദീച്യവ ഈ നാലു ജാതികളാണ് ആറു സ്വരം മാത്രമുള്ളവ. ബാക്കി പത്തു ജാതികളിലും അഞ്ചു സ്വരമേയുള്ളൂ.

നൈഷാദീ ചാർഷഭീ ചൈവ
ധൈവതീ ഷഡ്ജമധ്യമാ
ഷഡ്ജോദീച്യവതീ ചൈവ
പഞ്ചഷഡ്ജാശ്രിതാഃ സ്മൃതാഃ. 75

നൈഷാദി, ആർഷഭി, ധൈവതി, ഷഡ്ജമധ്യമ, ഷഡ്ജോദീച്യവ ഇവയഞ്ചും ഷഡ്ജഗ്രാമത്തിലെ പഞ്ചസ്വരജാതികളാണ്.

ഗാന്ധാരീ രക്തഗാന്ധാരീ
മധ്യമാ പഞ്ചമീ തഥാ
കൈശികീ ചൈവ പഞ്ചൈതാ
മധ്യമഗ്രാമസംശ്രയാഃ. 76

ഗാന്ധാരി, രക്തഗാന്ധാരി, മധ്യമ, പഞ്ചമി, കൈശികി ഇവയഞ്ചും മധ്യമഗ്രാമത്തിലെ പഞ്ചസ്വരജാതികളാണ്.

യാസ്താഃ സപ്തസ്വരാ ജ്ഞേയാ
യാശ്ചൈതാഃ ഷട്സ്വരാഃ സ്മൃതാഃ
കദാചിത് ഷാഡവീഭൂതാഃ
കദാചിച്ചൌഡവേ സ്മൃതാഃ. 77

ഏഴു സ്വരങ്ങളുള്ള ജാതികൾ ചിലപ്പോൾ ആറു സ്വരം മാത്രമായിട്ടും, ആറു സ്വരം മാത്രമുള്ള ജാതികൾ ചിലപ്പോൾ അഞ്ചുസ്വരം മാത്രമായിട്ടും പ്രയോഗിക്കപ്പെടുന്നു.

ഷഡ്ജഗ്രാമേ തു സമ്പൂർണ്ണാ
വിജ്ഞേയാ ഷഡ്ജകൈശികീ
ഷട്സ്വരാ ചൈവ വിജ്ഞേയാ
ഷാഡ്ജീ ഗാന്ധാരയോഗതഃ. 78

ഷഡ്ജഗ്രാമത്തിൽ ഷഡ്ജകൈശികി ഏഴു സ്വരങ്ങളുമുള്ള സമ്പൂർണ്ണ ജാതിയാണ്. ഗാന്ധാരസ്വരയോഗത്താൽ സമ്പൂർണ്ണയായിട്ടുള്ള ഷാഡ്ജി ആറു സ്വരം മാത്രമായിട്ടും പ്രയോഗിക്കുന്നു.

സമ്പൂർണ്ണാ മധ്യമഗ്രാമേ
ജ്ഞേയാ കാർമ്മാരവീ തഥാ
ഗാന്ധാരപഞ്ചമീ ചൈവ
മധ്യമോദീച്യവാ തഥാ. 79

മധ്യമഗ്രാമത്തിൽ കാർമ്മാരവിയും ഗാന്ധാരപഞ്ചമിയും മധ്യമോദീച്യവയും സമ്പൂർണ്ണജാതികളാണ്.

പുനശ്ച ഷട്സ്വരാ ജ്ഞേയാ
ഗാന്ധാരോദീച്യവാ ബുധൈഃ
ആന്ധ്രീ ച നന്ദയന്തീ ച
മധ്യമഗ്രാമസംശ്രയാഃ. 80

ഗാന്ധാരോദീച്യവ, ആന്ധ്രി, നന്ദയന്തി എന്നീ മധ്യമഗ്രാമജാതികൾ ആറു സ്വരം മാത്രമുള്ളവയുമാണ്.

ഏവമേതാ ബുധൈർജ്ഞേയാ
ദ്വൈഗ്രാമിക്യോപി ജാതയഃ. 81

ഇങ്ങനെ രണ്ടു ഗ്രാമങ്ങളിലെയും ജാതികൾ പണ്ഡിതന്മാർ ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടവയാണ്.

അത ഊർദ്ധ്വം പ്രവക്ഷ്യാമി
താസാമംശവികല്പനം.
ഷട്സ്വരാ സപ്തമേ ഹ്യംശേ
നേഷ്യതേ ഷഡ്ജമധ്യമാ
സംവാദ്യലോപാത് ഗാന്ധാരേ
തദ്വദേവ ഹ നേഷ്യതേ.
ഗാന്ധിരീരക്തഗാന്ധാരീ
കൈശികീനാം തു പഞ്ചമേ. 82

ഇനി അംശസ്വരങ്ങളെ അവലംബിച്ചുവരുന്ന വിശേഷം വിവരിക്കാം. ഏഴാമത്തേതായ നിഷാദം അംശമാകുമ്പോൾ ഷഡ്ജമധ്യമാജാതി ആറു സ്വരമായി വരികയില്ല, ഏഴു സ്വരമായിട്ടേ വരൂ. വാദിസ്വരമായ നിഷാദത്തിന്റെ സംവാദിസ്വരമായ ഗാന്ധാരം ലോപിച്ചുകൂടാ എന്നുള്ളതാണിതിനു കാരണം. ഗാന്ധാരം അംശസ്വരമായിരുന്നാലും അതുപോലെത്തന്നെ സംവാദിസ്വരമായ നിഷാദം ലോപിപ്പിക്കാൻ പാടില്ലാത്തതു കൊണ്ട് ആറു സ്വരമായ ഷഡ്ജമധ്യമ വരുന്നതല്ല. ഗാന്ധാരി, രക്തഗാന്ധാരി, കൈശികി, എന്ന ജാതികൾക്ക് പഞ്ചമം അംശസ്വരമാണെങ്കിൽ അവയും ആറു സ്വരമുള്ളതായി വരികയില്ല. ഏഴു സ്വരമുള്ളതായിട്ടേ വരൂ.

ഷഡ്ജായാം ചൈവ ഗാന്ധാര-
മനംശം വിദ്ധി ഷാഡവേ
ഷാഡവം ധൈവതേ നാസ്തി
ഷഡ്ജോദീച്യാമഥാംശകേ
സംവാദ്യലോപാത് സപ്തൈതേ
ഷാട്സ്വര്യേണ വിവർജ്ജിതാഃ. 83

ഷാഡ്ജീജാതിയിൽ ആറു സ്വരമായിട്ടു വേണമെങ്കിൽ ഗാന്ധാരം അംശമായിക്കൂടാ. ഗാന്ധാരം അംശമായാൽ ഏഴു സ്വരവും വേണമെന്നർത്ഥം. ഷഡ്ജോദീച്യവാജാതിയിൽ ധൈവതം അംശമായാൽ ആറു സ്വരമായിട്ടു വരില്ല, ഏഴുസ്വരം തന്നെവേണം. മേൽക്കാണിച്ച ഏഴു സ്വരങ്ങൾ, അതായത്, നി, ഗ, പ, പ, പ ഗ, ധ എന്നീ സ്വരങ്ങൾ അംശമാവുമ്പോൾ, അവ സംവാദിസ്വരങ്ങളെ ലോപിപ്പിക്കാൻ പാടില്ലാത്തതിനാൽ മേൽക്കാണിച്ച ജാതികളെ–അതായത് ഷഡ്ജമധ്യമ, ഗാന്ധാരി, രക്തഗാന്ധാരി, കൈശികി, ഷാഡ്ജി, ഷഡ്ജോദീച്യവ എന്നിവയെ–ആറു സ്വരമുള്ളവയാക്കിത്തീർക്കുന്നതിനു വിരോധികളാണ്.

ഗാന്ധാരീരക്തഗാന്ധാര്യോഃ
ഷഡ്ജമധ്യമപഞ്ചമാഃ.
സപ്തമശ്ചൈവ വിജ്ഞേയോ
യേഷു നൌഡവിതം ഭവേത്. 84

ഗാന്ധാരി, രക്തഗാന്ധാരി, എന്നീ ജാതികളിൽ ഷഡ്ജം, മധ്യമം, പഞ്ചമം, നിഷാദം എന്നീ സ്വരങ്ങൾ അംശങ്ങളായാൽ ആ രണ്ടു ജാതിയും പഞ്ചസ്വരമായിട്ടു വരികയില്ല.

ദ്വൌ ഷഡ്ജമധ്യമാംശൌ തു
ഗാന്ധാരോƒഥ നിഷാദവാൻ
ഋഷഭശ്ചൈവ പഞ്ചമ്യാം
കൈശിക്യാഞ്ചൈവ ധൈവതഃ
ഏവം തു ദ്വാദശൈവേഹ
വർജ്ജ്യാഃ പഞ്ചസ്വരാഃ സദാ
താസ്വനൌഡവിതാ നിത്യം
കർത്തവ്യാ ഹി സ്വരാശ്രയാഃ. 85

ഷഡ്ജമധ്യമജാതിയിൽ ഗാന്ധാരവും നിഷാദവും അംശങ്ങളായാലും, പഞ്ചമീ ജാതിയിൽ ഋഷഭം അംശമായാലും, കൈശികീജാതിയിൽ ധൈവതം അംശമായാലും ആ മൂന്നു ജാതിയും അഞ്ചു സ്വരമുള്ളവയായി വരില്ല. മേൽക്കാണിച്ച ഗാന്ധാരിയിലെ സ, മ, പ, നി രക്തഗാന്ധാരിയിലെ സ, മ, പ, നി, ഷഡ്ജമധ്യമയിലെ ഗ, നി പഞ്ചമിയിലെ രി കൈശികിയിലെ ധ ഈ പന്ത്രണ്ടു സ്വരങ്ങൾ അതാതു ജാതികളെ അഞ്ചു സ്വരം മാത്രമുള്ളവയാക്കി മാറ്റുന്നതിന് വിരോധികളാണ്. ആ ജാതികളെ പഞ്ചസ്വരജാതികളാക്കാൻ പാടുള്ളതല്ല.

സർവ്വസ്വരാണാം വിഹിതോ
വിനാശസ്ത്വഥ ജാതിഷു
ന മധ്യമസ്യ നാശസ്തു
കർത്തവ്യോ ഹി കദാചന. 86

ജാതികളിൽ എല്ലാ സ്വരങ്ങളുടെയും നാശം വിവരിച്ചിട്ടുണ്ട്. എന്നാൽ മധ്യമത്തിനു മാത്രം ഒരിക്കലും നാശം ചെയ്യാവുന്നതല്ല.

സർവ്വസ്വരാണാം പ്രവരോ
ഹ്യനാശീ മധ്യമഃ സ്മൃതഃ
ഗാന്ധർവ്വകല്പേƒഭിമതഃ
സാമഗൈരപി മധ്യമഃ. 87

സംഗീതശാസ്ത്രത്തിൽ എല്ലാ സ്വരങ്ങളിലും വെച്ചു ശ്രേഷ്ഠമായ മധ്യമസ്വരം നാശമില്ലാത്തതാണ്. സാമഗാനം ചെയ്യുന്നവർക്കും മധ്യസ്വരം ഇഷ്ടപ്പെട്ടതാണ്.

## ജാതിലക്ഷണങ്ങൾ

ദശകം ജാതിലക്ഷണം :

ഗ്രഹാംശൌ താരമന്ദ്രൌ ച
ന്യാസോപന്യാസ ഏവ ച

അല്പത്വം ച ബഹുത്വം ച
ഷാഡവൌഡവിതേ തഥാ. 88

ജാതിലക്ഷണങ്ങൾ പത്താണ്. (1) ഗ്രഹം (2) അംശം (3) താരം (4) മന്ദ്രം (5) ന്യാസം (6) അപന്യാസം (7) അല്പത്വം (8) ബഹുത്വം (9) ഷാഡവിതത്വം (10) ഔഡവിതത്വം.

1. ഗ്രഹം

അഥ ഗ്രഹഃ:-

ഗ്രഹസ്തു സർവ്വജാതീനാ-
മംശവത് പരികീർത്തിതഃ
യത് പ്രവൃത്തം ഭവേത് ഗേയം
സോംശോ ഗ്രഹവികല്പിതഃ. 89

എല്ലാ ജാതികൾക്കും അംശസ്വരംപോലെ ഉള്ളതുതന്നെയാണ് ഗ്രഹസ്വരവും. ഏതു സ്വരത്തിൽനിന്നു ഗാനം തുടങ്ങുന്നുവോ ആ സ്വരം അംശമാണ്. അതുതന്നെയാണു ഗ്രഹവും.

2. അംശം

തത്രാംശോ നാമ:-

യസ്മിൻ വസതി രാഗശ്ച
യസ്മാച്ചൈവ പ്രവർത്തതേ
മന്ദ്രാഖ്യതാരവിഷയാ
പഞ്ചസ്വരപരാ ഗതിഃ
അനേകസ്വരസംയോഗേ
യോത്യർത്ഥമുപലഭ്യതേ
അന്യശ്ച ബലിനോ യസ്യ
സംവാദീ ചാനുവാദ്യപി
ഗ്രഹാപന്യാസവിന്യാസ-
സന്ന്യാസന്യാസഗോചരഃ
പരിവാര്യസ്ഥിതോ യശ്ച
സോംശഃ സ്യാദ്ദശലക്ഷണഃ. 90

ഏതു സ്വരത്തിൽ രാഗം വസിക്കുന്നു, ഏതുസ്വരത്തിൽനിന്നും മന്ദ്രത്തിലേയ്ക്കും താരത്തിലേയ്ക്കും അഞ്ചുസ്വരം വരെ ഗതി പ്രവർത്തിക്കുന്നു, അനേകം സ്വരങ്ങൾ ചേർന്നാലും ഏതു സ്വരത്തിനു വളരെയധികം പ്രയോഗം വരുന്നു, ബലമുള്ള ഏതു സ്വരത്തിനു വേറെ സംവാദിസ്വരവും അനുവാദിസ്വരവുമുണ്ടാവുന്നു, ഏതു സ്വരം ഗ്രഹം, അപന്യാസം, വിന്യാസം, സന്ന്യാസം, ന്യാസം എന്നിവയ്ക്കു വിഷയമായി ത്തീരുന്നു, ഏതു സ്വരം മറ്റു സ്വരങ്ങളെ ചൂഴ്ന്നുനില്ക്കുന്നു, അതാണംശസ്വരം. ഇതിനു മേൽക്കാണിച്ചവിധം പത്തുലക്ഷണങ്ങളാണുള്ളത്.

3. താരം

പഞ്ചസ്വരപരാ താരഗതിര്യഥാ:-

അംശാത്താരഗതിം വിദ്യാ-
ദാചതുർത്ഥസ്വരാദിഹ

ആപഞ്ചമാത് സപ്തമാദ്വാ
നാതഃ പരമിഹേഷ്യതേ. 91

അംശസ്വരത്തിൽനിന്നും താരസ്ഥായിയിലേയ്ക്കുള്ള ഗതി ആ സ്ഥായിയിലെ നാലാമത്തെ സ്വരം വരെയാണ്. അഞ്ചാമത്തേതുവരെയുമാവാം. പരമാവധി ഏഴാമത്തേതുവരെ. അതിന്നുമീതെ താരതരസ്ഥായിയിലേയ്ക്കുള്ള ഗതി തീരെ നിഷിദ്ധമാണ്.

4. മന്ദ്രം

ത്രിധാ മന്ദ്രഗതിഃ അംശപരാ ന്യാസപരാ അപന്യാസപരാചേതി.

മന്ദ്രസ്ത്വംശാത് പരോ നാസ്തി
ന്യാസൌ തു ദ്വൌ വ്യവസ്ഥിതൌ
ഗാന്ധാരേ ന്യാസലിംഗേന
ദൃഷ്ടമാർഷഭധൈവതം. 92

മന്ദ്രഗതി മൂന്നുവിധമുണ്ട്. അംശപരയായിട്ടും ന്യാസപരയായിട്ടും അപന്യാസപരയായിട്ടും. മധ്യസ്ഥായിയിലെ ഏതു സ്വരമാണോ അംശസ്വരം, മന്ദ്രസ്ഥായിയിലെ ആ സ്വരം വരെയുള്ള ഗതിക്ക് അംശപരയായ ഗതിയെന്നു പറയുന്നു. ന്യാസപരമെന്നതിന് ഷഡ്ജമധ്യമഗ്രാമങ്ങളിലെ അവസാനസ്വരങ്ങളായ നിഷാദഗാന്ധാരങ്ങൾ വരെ എന്നാണർത്ഥം. ഷഡ്ജഗ്രാമത്തിലെ മന്ദ്രസ്ഥായിയിൽ മന്ദ്രസ്ഥായിഷഡ്ജത്തിൽനിന്ന് നിധപമഗ എന്നു കീഴോട്ടിറങ്ങിവരുമ്പോൾ ഗാന്ധാരം അഞ്ചാമത്തെ സ്വരമാകും. മധ്യമഗ്രാമത്തിൽ മധ്യസ്ഥായി മധ്യമത്തിൽനിന്ന് ഗ രി സ നി എന്നു കീഴോട്ടിറങ്ങുമ്പോൾ നിഷാദം നാലാമത്തെ സ്വരമാകും. ആ ഗാന്ധാരം വരെയും നിഷാദംവരെയും മന്ദ്രഗതി ആവാമെന്ന് ന്യാസപരശബ്ദം കാണിക്കുന്നു. അപന്യാസസ്വരമെന്നതിന് ന്യാസസ്വരത്തിന്റെ അപ്പുറത്തുള്ള സ്വരംവരെ എന്നർത്ഥം സ്വീകരിച്ചു ഷഡ്ജഗ്രാമത്തിൽ ഋഷഭംവരെയും മധ്യമഗ്രാമത്തിൽ ധൈവതംവരെയും മന്ദ്രഗതിയാവാമെന്നർത്ഥം പറയണം. ഇക്കാര്യം വിശദീകരിക്കുന്നു-മന്ദ്രസ്ഥായിയിലെ അംശസ്വരത്തിന്നപ്പുറത്തേയ്ക്ക് മന്ദ്രഗതി പാടില്ല. ഗാന്ധാരം ന്യാസസ്വരമായി വന്നിട്ടുള്ളതുകൊണ്ട്, ഗാന്ധാരം, നിഷാദം എന്ന രണ്ടു ന്യാസസ്വരങ്ങൾവരെയും മന്ദ്രഗതി ആകാമെന്നു വരുന്നു. ദുർല്ലഭമായി ഋഷഭധൈവതങ്ങൾവരെയും മന്ദ്രഗതി കണ്ടിട്ടുമുണ്ട്,

5. ന്യാസം

അഥ ന്യാസഃ ഏകവിംശതിസംഖ്യഃ അംഗസമാപ്തൌ ന്യാസഃ.

6. അപന്യാസം

തദ്വദപന്യാസോऽംഗമധ്യേ ഷട്പഞ്ചാശത്സംഖ്യഃ. യഥാ–

ന്യാസോ ഹ്യംഗസമാപ്തൌ
സ ചൈകവിംശതിവിധോ വിധാതവ്യഃ
ഷട്പഞ്ചാശത്സംഖ്യോऽ-
പന്യാസഃ സോऽംഗമധ്യേ സ്യാത്. 93

ഇനി ന്യാസസ്വരം. അതിരുപത്തൊന്നാണ്. ഗീതത്തിന്റെ അംഗങ്ങൾ-പല്ലവി, അനുപല്ലവി, ചരണങ്ങൾ എന്നിവ-അവസാനിക്കുന്ന സ്വരമാണ് ന്യാസസ്വരം. അതുപോലെ ഗീതാംഗങ്ങളുടെ മധ്യത്തിൽ വരുന്ന ആദ്യഖണ്ഡാവസാനസ്വരം

അപന്യാസസ്വരം. അത് അമ്പത്തിയാറാണ്. ഇക്കാര്യം ശ്ലോകത്തിൽ വിശദീകരിക്കുന്നു.

ന്യാസമതംഗസമാപ്തിയി-
ലിരുപത്തൊന്നാണതിന്റെ വകഭേദം
പിന്നെയകന്യാസവുമു-
ണ്ടമ്പത്താറംഗമധ്യത്തിൽ.

സന്ന്യാസവിന്യാസാവപ്യംഗമദ്ധ്യ ഏവ. അനിയതത്വാച്ച ബഹുത്വ-
മിതി. 94

സന്ന്യാസവിന്യാസങ്ങളും അംഗമധ്യത്തിൽത്തന്നെ വരുന്നവയാണ്. സ്ഥാനനിയമമില്ലാത്തതുകൊണ്ട് അവ വളരെ ഉണ്ട്.

I സന്ന്യാസം

തത്ര പ്രഥമവിദാരീ-
മധ്യേ ന്യാസസ്വരപ്രയുക്തസ്തു
വിവദനശീലം മുക്ത്വാ
സന്യാസഃ സോഽഭിധാതവ്യഃ. 95

ഗീതത്തിന്റെ പല്ലവം, അനുപല്ലവം, ചരണം തുടങ്ങിയ അംഗങ്ങളുടെ പേരാണ് വിദാരി എന്നത്. ഒന്നാമത്തെ വിദാരിയുടെ മധ്യത്തിൽ പ്രയോഗിക്കുന്ന ന്യാസ സ്വരത്തിന് അതായത് ഖണ്ഡാന്തസ്വരത്തിനു സന്യാസം എന്നു പേർ. എന്നാലതു പ്രധാനപ്പെട്ട വാദിസ്വരത്തിന്റെ വിവാദിയാകരുത്. സംവാദിയോ അനുവാദിയോ ആകണം എന്നുള്ളതു നിർബന്ധമാണ്.

II വിന്യാസം

കൃത്വാ പദാവസാനേ
വിന്യാസാത് ക്വാപി വിന്യാസഃ. 96

ഏതെങ്കിലും പദത്തിന്റെ അവസാനത്തിൽ വിന്യസിക്കുന്ന (വയ്ക്കുന്ന) സ്വരം വിന്യാസം.

7. അല്പത്വം

ദ്വിവിധമല്പത്വം ലംഘനാദനഭ്യാസാദ്വാ. തച്ച ഷാഡവൌഡ-വിതകരണം. അനംശാനാം ഗീതാന്തരമാർഗ്ഗമുപഗതാനാം സ്വരാണാം ലംഘനം. അനഭ്യാസശ്ച സകൃദുച്ചാരണം. 97

അല്പത്വം രണ്ടുവിധം വരുന്നു, ലംഘനംകൊണ്ടും അനഭ്യാസംകൊണ്ടും. അതു ജാതിയെ ഷട്സ്വരവും പഞ്ചസ്വരവുമാക്കിത്തീർക്കുമ്പോഴാണ് വരുന്നത്. അംശസ്വരങ്ങളല്ലാത്തവയും ഗീതത്തിന്റെ ഇടയിൽ വൈചിത്ര്യത്തിനുവേണ്ടി ചേർക്കുന്നവയുമായ സ്വരങ്ങളെ തെല്ലൊന്നു സ്പർശിച്ചു ചാടിക്കടന്നുപോവലാണ് ലംഘനം. ഒരിക്കൽ മാത്രം പ്രയോഗിച്ച് പിന്നെ ആവർത്തിക്കാതിരിക്കലാണ് അനഭ്യാസം.

8. ബഹുത്വം

തദ്വദ്ബഹുത്വമല്പത്വവിപര്യയാദ്ദ്വിവിധമേവ. അന്യേഷാമപി ബലിനാം സഞ്ചാരഃ– 98

അതുപോലെ ബഹുത്വം അല്പത്വത്തിനു വിപരീതമാകകൊണ്ടു രണ്ടുവിധം തന്നെയാണ്. അലംഘനവും അഭ്യാസവുമാണ് ബഹുത്വമെന്നർത്ഥം. ബലമുള്ള മറ്റു സ്വരങ്ങളെയും സഞ്ചരിപ്പിക്കലാണിതിന്റെ സ്വഭാവം.

അല്പത്വമഥ ബഹുത്വം
ബലവദബലതാവിനിശ്ചയാദേവ
ജാതിസ്വരൈസ്തു നിത്യം
ജാത്യല്പത്വം ദ്വിവിധമേതത്. 99

ബലമുള്ള സ്വരമോ ബലമില്ലാത്ത സ്വരമോ എന്നു നിർണ്ണയിച്ചിട്ടുവേണം അല്പത്വവും ബഹുത്വവും വരുത്തുവാൻ. ബലമുള്ള സ്വരങ്ങൾക്ക് ബഹുത്വം. ഇല്ലാത്തവയ്ക്കല്പത്വം. അതതു ജാതിക്ക് നിശ്ചയിച്ചിട്ടുള്ള അംശസ്വരങ്ങൾകൊണ്ടാണ് ബഹുത്വം വരുത്തുന്നത്. അംശമല്ലാത്ത സ്വരങ്ങൾകൊണ്ട് അല്പത്വവും. അതിൽ ജാതിലക്ഷണമായ അല്പത്വത്തിന് അനഭ്യാസം, ലംഘനം എന്ന രണ്ടു സ്വഭാവമുണ്ട്.

സഞ്ചാരോ$f$ംശബലസ്ഥാനാ-
മല്പത്വം ദുർബ്ബലേഷു ച
വിവിധോ$f$ന്തരമാർഗ്ഗസ്തു
ജാതീനാം വ്യക്തികാരകഃ. 100

അംശബലമുള്ള സ്വരങ്ങൾക്ക് ബഹുത്വം വഴിക്ക് സഞ്ചാരവിശേഷങ്ങൾ-ഗതിവിശേഷങ്ങൾ-ആവാം. ദുർബ്ബലങ്ങളായ സ്വരങ്ങൾക്കാണ് അല്പത്വം. ജാതികളെ വ്യക്തമാക്കിത്തീർക്കുന്ന അന്തരമാർഗ്ഗം-ദുർബ്ബലസ്വരങ്ങളുടെ പ്രയോഗവൈചിത്ര്യം -പലവിധത്തിലുണ്ട്.

9. ഷാഡവിതം

ഷട്സ്വരം ഷാഡവിതം ചതുർദ്ദശവിധം. സപ്തചത്വാരിംശത് പ്രകാരം. പൂർവ്വോക്തവിധാനം യഥാ ജാത്യംശപ്രകാരമിതി. 101

ആറുസ്വരമുള്ളത് ഷാഡവിതം. അതു പതിന്നാലു ജാതിയിൽ മാത്രമേ വരുകയുള്ളൂ. അതുകൊണ്ട് ഷാഡവിതം പതിനാലുവിധമാണ്. അതിൽ ഓരോ ജാതിയിലും പലതരം ഷാഡവിതത്വം വരാവുന്നതുകൊണ്ട് അവയെല്ലാം കൂടുമ്പോൾ നാല്പത്തേഴു പ്രകാരത്തിലാവും. ജാതികളുടെ നിയമം മുമ്പ് വിവരിച്ചിട്ടുണ്ട്. അതതു ജാതിയിലെ അംശസ്വരങ്ങളുടെ അടിസ്ഥാനത്തിലാണ് ഷാഡിവിതത്വം വരുത്തുന്നത്.

10. ഔഡവിതം

പഞ്ചസ്വരമൌഡവിതം
വിജ്ഞേയം ദശവിധം പ്രയോഗജ്ഞൈഃ
ത്രിംശത്പ്രകാരവിഹിതം
പൂർവ്വോക്തം ലക്ഷണം ചാസ്യ. 102

അഞ്ചു സ്വരം മാത്രമുള്ളത് ഔഡവിതം. ഔഡവിതജാതികൾ പത്തായതുകൊണ്ട് ഔഡവിതം പത്തുവിധമാണ്. അവയിലും ഓരോ ജാതിയിലുള്ള വകഭേദങ്ങൾ എല്ലാം കൂടുമ്പോൾ അതു മുപ്പതുപ്രകാരത്തിലാകും. ഔഡവജാതികളേതെല്ലാമെന്നു മുമ്പ് പറഞ്ഞിട്ടുണ്ട്.

ഷട്സ്വരസ്യ പ്രയോഗോ$f$സ്തി
തഥാ പഞ്ചസ്വരസ്യ ച

ചതുസ്സ്വരപ്രയോഗോഽപി
ഹ്യവകൃഷ്ടധ്രുവാസ്വിഹ. 103

ആറു സ്വരമായിട്ടും അതുപോലെ അഞ്ചു സ്വരമായിട്ടും പ്രയോഗമുണ്ട്. അവകൃഷ്ടകളെന്നു പറയുന്ന ധ്രുവാഗീതികളിൽ നാലു സ്വരമുള്ള പ്രയോഗവുമുണ്ട്,

## അംശഗ്രഹവിവരണം

ദ്വൈഗ്രാമികീനാം ജാതീനാം
സർവ്വാസാമപി നിത്യശഃ
അംശാസ്ത്രിഷഷ്ഠിർവിജ്ഞേയാ-
സ്തേഷാഞ്ചൈവാംശവത് ഗ്രഹഃ. 104

രണ്ടു ഗ്രാമങ്ങളിലുമുള്ള പതിനെട്ടു ജാതികളിലുംകൂടി അറുപത്തിമൂന്നംശസ്വരങ്ങളാണുള്ളത്. ആ അംശസ്വരങ്ങൾതന്നെയാണ് ഗ്രഹസ്വരങ്ങളായിത്തീരുന്നതും.

അംശഗ്രഹവിധിമിദാനീം വക്ഷ്യാമഃ. 105

ഇനി അംശങ്ങളുടെയും ഗ്രഹങ്ങളുടെയും വിധി വിവരിക്കാം :

മധ്യമോദീച്യവായാസ്തു
നന്ദയന്ത്യാസ്തഥൈവ ച
തഥാ ഗാന്ധാരപഞ്ചമ്യാഃ
പഞ്ചമോഽംശോ ഗ്രഹസ്തഥാ. 106

മധ്യമോദീച്യവ, നന്ദയന്തി, ഗാന്ധാരപഞ്ചമി ഈ മൂന്നു ജാതികൾക്കും പഞ്ചമമാണ് അംശസ്വരവും ഗ്രഹസ്വരവും.

ധൈവത്യാശ്ച തഥാ ഹ്യംശൌ
വിജ്ഞേയൌ ധൈവതർഷഭൌ
പഞ്ചമ്യാശ്ച തഥാ ജ്ഞേയൌ
ഗ്രഹാംശൌ പഞ്ചമർഷഭൌ. 107

ധൈവതീജാതിക്കു ധൈവതവും ഋഷഭവുമാണ് അംശഗ്രഹസ്വരങ്ങൾ. പഞ്ചമീജാതിക്കു പഞ്ചമവും ഋഷഭവും ഗ്രഹാംശസ്വരങ്ങൾ.

ഗാന്ധാരോദീച്യവായാസ്തു
ഗ്രഹാംശൌ ഷഡ്ജമധ്യമൌ
ആർഷഭ്യാശ്ച ഗ്രഹാ അംശാ
ധൈവതർഷഭസപ്തമാഃ. 108

ഗാന്ധാരോദീച്യവക്കു ഷഡ്ജമധ്യമസ്വരങ്ങൾ, ഗ്രഹാംശസ്വരങ്ങൾ. ആർഷഭിക്കു ഗ്രഹങ്ങളും അംശങ്ങളും ധൈവതം, ഋഷഭം, നിഷാദം എന്നിവയാണ്.

ഗാന്ധാരശ്ച നിഷാദശ്ച
ഹ്യാർഷഭശ്ച തഥാ പരഃ
നിഷാദിന്യാസ്ത്രയോ ഹ്യേതേ
ഗ്രഹാ അംശാശ്ച കീർത്തിതാഃ. 109

നിഷാദിനിക്കു ഗാന്ധാരം, നിഷാദം, ഋഷഭം എന്നിവയാണു ഗ്രഹസ്വരങ്ങളും അംശസ്വരങ്ങളും.

ഷഡ്ജപഞ്ചമഗാന്ധാരൈ-
സ്ത്രിഭിരേവ പ്രകീർത്തിതാ

അംശൈർഗ്രഹൈസ്തഥാ ചൈവ
വിജ്ഞേയാ ഷഡ്ജകൈശികീ. 110

ഷഡ്ജം, പഞ്ചമം, ഗാന്ധാരം എന്നീ മൂന്നു സ്വരങ്ങളാണ് ഷഡ്ജകൈശികിയുടെ അംശസ്വരങ്ങളും ഗ്രഹസ്വരങ്ങളും.

ഷഡ്ജശ്ച മധ്യമശ്ചൈവ
നിഷാദോ ധൈവതസ്തഥാ
ഷഡ്ജോദീച്യവതീ ജാതേർ-
ഗ്രഹാ അംശാശ്ച കീർത്തിതാഃ. 111

ഷഡ്ജം, മധ്യമം, നിഷാദം, ധൈവതം, എന്നീ നാലു സ്വരങ്ങൾ ഷഡ്ജോദീച്യവാ ജാതിക്ക് അംശസ്വരങ്ങളും ഗ്രഹസ്വരങ്ങളുമാണ്.

പഞ്ചമശ്ചാർഷഭശ്ചൈവ
നിഷാദോ ധൈവതസ്തഥാ
കാർമ്മാരവ്യാ ബുധൈരംശാ
ഗ്രഹാശ്ച പരികീർത്തിതാഃ. 112

പഞ്ചമം, ഋഷഭം, നിഷാദം, ധൈവതം, എന്നീ നാലു സ്വരങ്ങളാണ് കാർമ്മാരവിയുടെ അംശസ്വരങ്ങളും ഗ്രഹസ്വരങ്ങളും.

ഗാന്ധാരശ്ചാർഷഭശ്ചൈവ
പഞ്ചമോഥ നിഷാദവാൻ
ചത്വാരോംശാ ഭവന്ത്യാന്ധ്ര്യാ
ഗ്രഹാശ്ചൈവ തഥൈവ ഹി. 113

ഗാന്ധാരം, ഋഷഭം, പഞ്ചമം, നിഷാദം, ഇങ്ങനെ നാല് അംശസ്വരങ്ങൾ ആന്ധ്രിക്കുണ്ട്. ഗ്രഹസ്വരങ്ങളും അവതന്നെ.

ഷഡ്ജശ്ചാഥർഷഭശ്ചൈവ
മധ്യമഃ പഞ്ചമസ്തഥാ
മധ്യമായാ ഗ്രസാ ജ്ഞേയാ
അംശാജ്ഞൈവ സധൈവതാഃ. 114

ഷൾജം, ഋഷഭം, മധ്യമം, പഞ്ചമം, ധൈവതം ഇവയഞ്ചും മധ്യമയുടെ ഗ്രഹസ്വരങ്ങളും അംശസ്വരങ്ങളുമാണ്.

നിഷാദഷഡ്ജഗാന്ധാര-
മധ്യമാഃ പഞ്ചമസ്തഥാ
ഗാന്ധാരീരക്തഗാന്ധാര്യോർ-
ഗ്രഹാ അംശാഃ പ്രകീർത്തിതാഃ. 115

നിഷാദം, ഷഡ്ജം, ഗാന്ധാരം, മധ്യമം, പഞ്ചമം എന്നീ അഞ്ചു സ്വരങ്ങളാണ് ഗാന്ധാരീജാതിക്കും രക്തഗാന്ധാരീജാതിക്കും ഗ്രഹസ്വരങ്ങളും അംശസ്വരങ്ങളും.

ഷാഡ്ജീ ധൈവതഗാന്ധാര-
ഷഡ്ജമധ്യമപഞ്ചമൈഃ
ഗ്രഹൈരംശൈശ്ച വിജ്ഞേയാ
വികൃതാ സ്വരയോഗതഃ. 116

ഷാഡ്ജീജാതിക്ക് ധൈവതം, ഗാന്ധാരം, ഷഡ്ജം, മധ്യമം, പഞ്ചമം ഇവയാണ് ഗ്രഹസ്വരങ്ങളും അംശസ്വരങ്ങളും. വേറെ ജാതിയിലെ സ്വരം ചേർന്ന് ഇത് വികൃത ജാതിയായിത്തീരുന്നു.

കൈശിക്യാശ്ചാർഷഭം ഹിത്വാ
ഗ്രഹാംശാഃ ഷട് സ്വരാഃ സ്മൃതാഃ
സപ്തസ്വരഗ്രഹാംശാ തു
വിജ്ഞേയാ ഷഡ്ജമധ്യമാ. 117

കൈശികീജാതിക്ക് ഋഷഭമൊഴികെയുള്ള ആറു സ്വരങ്ങളും ഗ്രഹങ്ങളും അംശങ്ങളുമാകും. ഏഴുസ്വരങ്ങളും ഗ്രഹങ്ങളായിട്ടും അംശങ്ങളായിട്ടും വരുന്ന ജാതിയാണ് ഷഡ്ജമധ്യമ.

ഏതേ ത്രിഷഷ്ഠിർവിജ്ഞേയാഃ
സർവ്വാസ്ത്വംശാസ്തു ജാതിഷു
അംശവച്ച ഗ്രഹാസ്താസാം
സർവ്വാസാമേവ നിത്യശഃ. 118

ഇങ്ങനെ അറുപത്തിമൂന്നാണ് എല്ലാ ജാതികളിലുംകൂടി അംശസ്വരങ്ങൾ. ആ അംശസ്വരങ്ങളെല്ലാം അവയുടെ ഗ്രഹസ്വരങ്ങളായി വരുകയും ചെയ്യും.

സർവ്വാസാമേവ ജാതീനാം
ത്രിജാതിസ്തു ഗണഃ സ്മൃതഃ
തേ ച സപ്തഗണാ ജ്ഞേയാ
വർദ്ധമാനസ്വരാ ബുധൈഃ. 119

ജാതികൾക്കു പൊതുവിൽ മുമ്മൂന്നു ജാതി ചേർന്നാൽ ഒരു ഗണം എന്ന വ്യവസ്ഥയുണ്ട്. ഏഴു ഗണങ്ങളാണുള്ളത്. അവ ഒരു സ്വരമുള്ളത്, മൂന്ന് സ്വരമുള്ളത് എന്ന മട്ടിൽ കൂടിക്കൂടി വരുന്നു.

ഏകസ്വരോ ദ്വിസ്വരശ്ച
ത്രിസ്വരോ$f$ഥ ചതുസ്സ്വരഃ
പഞ്ചസ്വരഃ ചതുർദ്ധാ സ്യാ-
ദേകധാ സപ്തഷട്സ്വരൌ. 120

ഒരു സ്വരം അംശമായുള്ളത്, രണ്ടു സ്വരം അംശമായുള്ളത്, മൂന്നു സ്വരം അംശമായുള്ളത്, നാലു സ്വരം അംശമായുള്ളത്, ഇങ്ങനെ നാലുഗണം മുമ്മൂന്ന് ജാതികളോടുകൂടിയവയാണ്. അഞ്ച് അംശസ്വരമുള്ള ഗണത്തിൽ നാലു ജാതിയുണ്ട്. ആറ് അംശസ്വരമുള്ള ഗണത്തിലും ഏഴ് അംശസ്വരമുള്ള ഗണത്തിലും ഓരോ ജാതിയേ ഉള്ളൂ.

ഏകാംശഗണജാതികൾ (1) നന്ദയന്തി (2) മധ്യമോദീച്യവ (3) ഗാന്ധാരപഞ്ചമി.
ദ്വ്യംശഗണജാതികൾ (1) ധൈവതി (2) ഗാന്ധാരോദീച്യവ (3) പഞ്ചമി.
ത്ര്യംശഗണജാതികൾ (1) നൈഷാദി (2) ആർഷഭി (3) ഷഡ്ജകൈശികി.
ചതുരംശഗണജാതികൾ (1) ആന്ധ്രീ (2) കാർമ്മാരവി (8) ഷഡ്ജോദീച്യവ.
പഞ്ചാംശഗണജാതികൾ (1) ഗാന്ധാരീ (2) രക്തഗാന്ധാരി (3) മധ്യമ (4) ഷാഡ്ജി.
ഷഡംശഗണജാതി (1) കൈശികി.
സപ്താംശഗണജാതി (1) ഷഡ്ജമധ്യമ (സംഗീതരത്നാകരം)

ഏതദുക്തം മയാ ത്വാസാം
ഗ്രഹാംശപരികൽപനം
പുനശ്ചൈവ പ്രവക്ഷ്യാമി
ന്യാസാപന്യാസയോഗതഃ. 121

ഇങ്ങനെ ജാതികളുടെ ഗ്രഹാംശവ്യവസ്ഥകൾ വിവരിച്ചു കഴിഞ്ഞു. ഇനി ന്യാസപന്യാസങ്ങളോടുകൂടി വിവരിക്കാം.

1. ഷാഡ്ജി

പഞ്ചാംശാ തു ഭവേത് ഷാഡ്ജി
നിഷാദർഷഭവർജ്ജിതാ
അപന്യാസോ ഭവേദത്ര
ഗാന്ധാരഃ പഞ്ചമസ്തഥാ
ന്യാസശ്ചാത്ര ഭവേൽ ഷഡ്ജോ
ലോപ്യഃ സപ്തമ ഏവ ച
ഷഡ്ജഗാന്ധാരസഞ്ചാരഃ
ഷഡ്ജധൈവതയോസ്തഥാ
ഷാഡവം സപ്തമാപേത-
മല്പൌ വൈ സപ്തമർഷഭൌ
ഗാന്ധാരസ്യ ച ബാഹുല്യം
ത്വത്ര കാര്യം പ്രയോക്തൃഭിഃ. 122

ഷാഡ്ജീജാതിക്ക് അഞ്ച് അംശസ്വരങ്ങൾ ഉണ്ട്. നിഷാദവും ഋഷഭവും ഒഴികെയുള്ള സ ഗ മ പ ധ എന്നിവയാണംശങ്ങൾ. ഗാന്ധാരവും പഞ്ചമവുമാണ് അപന്യാസസ്വരങ്ങൾ. ഷഡ്ജം ന്യാസസ്വരം. ഏഴാമത്തേതായ നിഷാദം ഒഴിവാക്കുന്നതാണ്. ഷാഡ്ജഗാന്ധാരങ്ങളിൽ സ ഗ എന്നും ഗ സ എന്നും ഷഡ്ജധൈവതങ്ങളിൽ സ ധ എന്നും ധ സ എന്നും സഞ്ചാരം. നിഷാദമൊഴിവാക്കിയാൽ ഇത് ഷാഡവജാതിയാകും. നിഷാദവും ഋഷഭവും ഇതിൽ അല്പസ്വരങ്ങളാണ്. ഗാന്ധാരത്തിനാണ് അധികമായ പ്രയോഗം.

2. ആർഷഭി

ആർഷഭ്യാമൃഷഭസ്ത്വംശോ
നിഷാദോ ധൈവതസ്തഥാ
ഏത ഏവ ഹ്യപന്യാസാ
ന്യാസശ്ചാപ്യൃഷഭഃ സ്മൃതഃ
ഷട്പഞ്ചസ്വരതാ ചാത്ര
ഷഡ്ജപഞ്ചമയോർവിനാ. 123

ആർഷഭിജാതിയിൽ ഋഷഭം, നിഷാദം, ധൈവതം ഇവയാണംശസ്വരങ്ങൾ. അപന്യാസസ്വരങ്ങളും ഇവതന്നെ. ഋഷഭം ന്യാസസ്വരം. ഈ ആർഷഭിയെ ഷഡ്ജമൊഴിവാക്കി ആറു സ്വരം മാത്രമുള്ള ഷാഡവജാതിയും ഷഡ്ജപഞ്ചമങ്ങളൊഴിവാക്കി അഞ്ചുസ്വരങ്ങൾ മാത്രമുള്ള ഔഡവജാതിയുമാക്കാം.

3. ധൈവതി

ധൈവത്യാം ധൈവതോ ന്യാസ-
സ്ത്വംശാവൃഷഭധൈവതൌ
അപന്യാസാ ഭവന്ത്യത്ര
ധൈവതർഷഭമധ്യമാഃ
ഷഡ്ജപഞ്ചമഹീനം തു
പാഞ്ചസ്വര്യം വിധീയതേ
പഞ്ചമേന വിനാ ചൈവ
ഷാഡവം പരികീർത്തിതം
ആരോഹിണൌ ച തൌ കാര്യൌ
ലംഘനീയൌ തഥൈവ ച
നിഷാദശ്ചർഷഭശ്ചൈവ
ഗാന്ധാരോ ബലവാംസ്തഥാ. 124

ധൈവതീജാതിയിൽ ധൈവതമാണ് ന്യാസസ്വരം. ഋഷഭവും ധൈവതവും അംശസ്വരങ്ങൾ. ധൈവതം, ഋഷഭം, മധ്യമം എന്നിവ അപന്യാസസ്വരങ്ങൾ. ഇതിനെ ഷഡ്ജപഞ്ചമങ്ങളൊഴിവാക്കി പഞ്ചസ്വരമായ ഔഡവമാക്കാം. പഞ്ചമം മാത്രമായൊഴിവാക്കി ഷഡ്ജസ്വരമായ ഷാഡവവുമാക്കാം. ആരോഹണത്തിലാണ് ഷഡ്ജപഞ്ചമങ്ങളെ പ്രയോഗിക്കേണ്ടതും, ആരോഹണത്തിൽത്തന്നെയാണ് അവയെ ഒഴിവാക്കേണ്ടതും. നിഷാദം, ഋഷഭം, ഗാന്ധാരം ഈ മൂന്നു സ്വരവും ധൈവതിയിൽ ബലമുള്ള സ്വരങ്ങളാണ്.

4. നിഷാദിനി

നിഷാദിന്യാം നിഷാദോ*f*ംശോ
സഗാന്ധാരർഷഭസ്തഥാ
ഏത ഏവ ഹ്യപന്യാസാ
ന്യാസശ്ചൈവാത്ര സപ്തമഃ
ധൈവത്യാ ഇവ കർത്തവ്യേ
ഷാഡവൌഡവിതേ തഥാ
തദ്വച്ച ലംഘനീയൌ തു
ബലവന്തസ്തഥൈവ ച. 125

നിഷാദിനീജാതിയിൽ നിഷാദം, ഗാന്ധാരം, ഋഷഭം ഇവയാണ് അംശസ്വരങ്ങൾ. അപന്യാസസ്വരങ്ങളും ഇവതന്നെ. നിഷാദം ന്യാസസ്വരം. ധൈവതിക്കെന്നപോലെ ഇതിനും പഞ്ചമമൊഴിവാക്കി ഷട്സ്വരതയും, ഷഡ്ജപഞ്ചമങ്ങളൊഴിവാക്കി പഞ്ചസ്വരതയും വരുത്താം. അതുപോലെ ഷഡ്ജപഞ്ചമങ്ങൾ ആരോഹണത്തിൽത്തന്നെയാണ് ഒഴിവാക്കേണ്ടത്. നിഷാദർഷഭഗാന്ധാരങ്ങൾതന്നെയാണ് പ്രബലസ്വരങ്ങൾ.

5. ഷഡ്ജകൈശികി

അംശാസ്തു ഷഡ്ജകൈശിക്യാഃ
ഷഡ്ജഗാന്ധാരപഞ്ചമാഃ

അപന്യാസാ ഭവന്ത്യത്ര
ഷഡ്ജപഞ്ചമസപ്തമാഃ
ഗാന്ധാരശ്ച ഭവേന്ന്യാസോ
ഹൈനസ്വര്യം ന ചാത്ര തു
ദൗർബ്ബല്യം ചാത്ര കർത്തവ്യം
മധ്യമസ്യർഷഭസ്യ ച. 126

ഷഡ്ജകൈശികീജാതിക്കു ഷഡ്ജഗാന്ധാരപഞ്ചമങ്ങൾ അംശസ്വരങ്ങൾ. ഷഡ്ജപഞ്ചമനിഷാദങ്ങൾ അപന്യാസസ്വരങ്ങൾ. ഗാന്ധാരം ന്യാസസ്വരം. ഇതു പൂർണ്ണജാതിയാണ്. ഒരു സ്വരവും ഒഴിവാക്കാൻ പാടില്ല. ധൈവതവും ഋഷഭവും ഇതിൽ ദുർബ്ബല സ്വരങ്ങളാണ്.

6. ഷഡ്ജോദീച്യവ

ഷഡ്ജശ്ച മധ്യമശ്ചൈവ
നിഷാദോ ധൈവതസ്തഥാ
സ്യുഃ ഷഡ്ജോദീച്യവാംശാസ്തു
ന്യാസശ്ചൈവ തു മധ്യമഃ
അപന്യാസോ ഭവത്യസ്യ
ധൈവതഃ ഷഡ്ജ ഏവ ച
പരസ്പരാംശഗമന-
മിഷ്ടതശ്ച വിധീയതേ
ഷാട്സ്വര്യമൃഷഭാപേതം
കാര്യം ഗാന്ധർവ്വവേദിഭിഃ
പഞ്ചമർഷഭഹീനം തു
പാഞ്ചസ്വര്യം തു തത്ര വൈ
ഷഡ്ജശ്ചാപ്യൃഷഭശ്ചൈവ
ഗാന്ധാരശ്ച ബലീ ഭവേത്
ഗാന്ധാരസ്യ ച ബാഹുല്യം
മന്ദ്രസ്ഥാനേ വിധീയതേ. 127

ഷഡ്ജം, മധ്യമം, നിഷാദം, ധൈവതം ഇവയാണ് ഷഡ്ജോദീച്യവയിലെ അംശസ്വരങ്ങൾ. മധ്യമം ന്യാസസ്വരം. ധൈവതവും ഷഡ്ജവും അപന്യാസസ്വരങ്ങൾ. അംശസ്വരങ്ങൾക്ക് ഇഷ്ടംപോലെ അന്യോന്യഗതി വിധിച്ചിട്ടുണ്ട്. ഋഷഭമൊഴിവാക്കിയാൽ ഇതു ഷഡ്ജസ്വരജാതിയും ഋഷഭപഞ്ചമങ്ങളൊഴിവാക്കിയാൽ പഞ്ചസ്വരജാതിയു മാകും. ഷഡ്ജം, ഋഷഭം, ഗാന്ധാരം ഈ മൂന്നു സ്വരവും ഇതിൽ പ്രബലങ്ങളാണ്. മന്ദ്രസ്ഥായിയിലാണ് ഗാന്ധാരം അധികമായി പ്രയോഗിക്കേണ്ടത്.

7. ഷഡ്ജമധ്യ

സർവ്വേംശാഃ ഷഡ്ജമധ്യായാ-
മപന്യാസാസ്തഥൈവ ച
ഷഡ്ജശ്ച മധ്യമശ്ചാപി
ന്യാസൌ കാര്യൌ പ്രയോക്തൃഭിഃ

ഗാന്ധാരസപ്തമാപേതം
പാഞ്ചസ്വര്യം വിധീയതേ
ഷാഡവം സപ്തമാപേതം
കാര്യം ചാത്ര പ്രയോഗതഃ
സർവ്വസ്വരാണാം സഞ്ചാര
ഇഷ്ടതസ്തു വിധീയതേ
ഷഡ്ജഗ്രാമാശ്രിതാ ഹ്യേതാ
വിജ്ഞേയാഃ സപ്ത ജാതയഃ. 128

ഷഡ്ജമധ്യാജാതിക്ക് എല്ലാ സ്വരങ്ങളും അംശസ്വരങ്ങളാണ്, അപന്യാസ സ്വരങ്ങളുമാണ്. ഷഡ്ജം മധ്യമവും രണ്ടും ന്യാസസ്വരമാകാം. ഗാന്ധാരവും നിഷാദവും ഒഴിവാക്കി ഇതിന് പഞ്ചസ്വരത വരുത്തുന്നു. നിഷാദം മാത്രം ഒഴിവാക്കി ഷഡ്ജസ്വരതയും വരുത്തുന്നു. എല്ലാ സ്വരങ്ങളെയും ഇതിൽ യഥേഷ്ടം സഞ്ചരിപ്പിക്കാം. ഷഡ്ജഗ്രാമത്തിലുൾപ്പെട്ടവയാണ് മുൻപറഞ്ഞ ഏഴു ജാതികളും.

8. ഗാന്ധാരി

അതഃ പരം പ്രവക്ഷ്യാമി
മധ്യമഗ്രാമസംശ്രയാഃ
ഗാന്ധാര്യാഃ പഞ്ച ഏവാംശാ
ധൈവതർഷഭവർജ്ജിതാഃ.
ഷഡ്ജശ്ച പഞ്ചമശ്ചൈവ
ഹ്യപന്യാസൌ പ്രകീർത്തിതൌ
ഗാന്ധാരശ്ച ഭവേന്ന്യാസഃ
ഷാഡവം ചർഷഭം വിനാ
ധൈവതർഷഭയോർഹീനം
തഥാ ചൌഡവിതം ഭവേത്
ലംഘനീയൌ ച തൌ നിത്യ-
മാർഷഭാദ്ധൈവതം വ്രജേത്
വിഹിതസ്ത്വിതി ഗാന്ധാര്യാഃ
സ്വരന്യാസാംശഗോചരഃ. 129

ഇനി മധ്യമഗ്രാമത്തിലെ ജാതികളെ വിവരിക്കാം. ഗാന്ധാരീജാതിക്ക് അഞ്ചു സ്വരങ്ങളേ അംശങ്ങളാവൂ. ധൈവതവും ഋഷഭവും അംശങ്ങളാവില്ല. ഷഡ്ജവും പഞ്ചമവും അപന്യാസസ്വരങ്ങൾ. ഗാന്ധാരം ന്യാസസ്വരം. ഋഷഭമൊഴിവാക്കിയാൽ ഇത് ഷാഡവ ജാതിയാകും. ഋഷഭധൈവതങ്ങളൊഴിവാക്കിയാൽ ഔഡവജാതിയുമാകും. ഋഷഭ ധൈവതങ്ങളെ സ്പർശിക്കാതെ ചാടിക്കടന്നുപോകാം. ഋഷഭത്തിൽനിന്നും ധൈവതത്തിലേയ്ക്ക് സഞ്ചരിക്കയുമാകാം. ഇതൊക്കെയാണ് ഗാന്ധാരീജാതിയുടെ അംശ ന്യാസാപന്യാസാദിസ്വരവ്യവസ്ഥ.

9. രക്തഗാന്ധാരി

ലക്ഷണം രക്തഗാന്ധാര്യാ
ഗാന്ധാര്യാ ഏവ യത് സ്മൃതം

ധൈവതോ ബലവാനത്ര
ദൌർബല്യം തസ്യ ലോപതഃ
ഗാന്ധാരഷഡ്ജയോശ്ചാത്ര
സഞ്ചാരശ്ചാർഷഭാദിനാ
അപന്യാസസ്തഥാ ചൈവ
മധ്യമസ്തു വിധീയതേ. 130

ഗാന്ധാരീജാതിയുടെ ലക്ഷണംതന്നെയാണ് മിക്കവാറും രക്തഗാന്ധാരിക്കും. ഋഷഭധൈവതങ്ങളൊഴികെ മറ്റ് അഞ്ചു സ്വരങ്ങളാണ് അംശസ്വരങ്ങളെന്നും ഋഷഭം ലോപിപ്പിച്ച് ഷാഡവവും ഋഷഭധൈവതങ്ങൾ ലോപിപ്പിച്ച് ഔഡവവും ഉണ്ടാക്കാമെന്നും താത്പര്യം. ധൈവതം ഇതിൽ പ്രബലസ്വരമാണ്. ലോപിപ്പിക്കുമ്പോൾ അതിനു ദൌർബ്ബല്യം കൈവരും.

ഋഷഭം വിട്ടു ഗാന്ധാരഷഡ്ജങ്ങൾക്കു തമ്മിൽ സ ഗ-ഗ സ എന്നു ഗതി. മധ്യമമാണ് അപന്യാസസ്വരം. ഇതൊക്കെ രക്തഗാന്ധാരിക്കുള്ള വിശേഷമാണ്.

10. ഗാന്ധാരോദീച്യവ

ഗാന്ധാരോദീച്യവാംശൌ തു
വിജ്ഞേയൌ ഷഡ്ജമധ്യമൌ
പാഞ്ചസ്വര്യം ഭവേന്നാത്ര
ഷാട്സ്വര്യമൃഷഭം വിനാ
കാര്യശ്ചാന്തരമാർഗ്ഗശ്ച
ന്യാസോപന്യാസ ഏവ ച
ഷഡ്ജോദീച്യവതീവത്തു
സ തു സർവ്വവിധിഃ സ്മൃതഃ. 131

ഗാന്ധാരോദീച്യവയിൽ ഷഡ്ജവും മധ്യമവും അംശസ്വരങ്ങൾ. പഞ്ചസ്വരമായിട്ടു പ്രയോഗമില്ല. ഋഷഭമൊഴിവാക്കി ഷട്സ്വരമായിട്ടുള്ള പ്രയോഗമാവാം. ഇതിൽ ആന്തരമാർഗ്ഗമായ പ്രയോഗവും വേണം. ബാക്കി വിധികളെല്ലാം ഷഡ്ജോദീച്യവയിലെപ്പോലെ. അതായത്, മധ്യമം ന്യാസസ്വരം. ധൈവതവും, ഷഡ്ജവും അപന്യാസസ്വരങ്ങൾ. സ്വരങ്ങൾക്ക് ഇഷ്ടംപോലെ അന്യോന്യഗതി. ഷഡ്ജം, ഋഷഭം, ഗാന്ധാരം ഇവ മൂന്നും പ്രബലസ്വരങ്ങൾ. മന്ദ്രസ്ഥായിയിലാണ് ഗാന്ധാരം അധികമായി പ്രയോഗിക്കേണ്ടത് എന്നർത്ഥം.

11. മധ്യമ

മധ്യമായാ ഭവന്ത്യംശാ
വിനാ ഗാന്ധാരസപ്തമൌ
ഏത ഏവ ഹ്യപന്യാസാ
ന്യാസശ്ചൈവ തു മധ്യമഃ
ഗാന്ധാരസപ്തമാപേതം
പാഞ്ചസ്വര്യം വിധീയതേ
ഷാഡവം ചാപ്യഗാന്ധാരം
കർത്തവ്യം തു പ്രയോഗതഃ

ഷഡ്ജമധ്യമയോശ്ചാത്ര
കാര്യം ബാഹുല്യമേവ ഹി
ഗാന്ധാരലംഘനം ചാത്ര
കാര്യം നിത്യം പ്രയോക്തൃഭിഃ. 132

മധ്യമാജാതിയുടെ അംശങ്ങളാണു ഗാന്ധാരനിഷാദങ്ങളൊഴികെയുള്ള അഞ്ചു സ്വരങ്ങളും. അവയെല്ലാം അപന്യാസസ്വരങ്ങളുമാണ്. മധ്യമം ന്യാസസ്വരം. ഗാന്ധാരവും നിഷാദവുമൊഴിവാക്കി പഞ്ചസ്വരമായും ഗാന്ധാരമൊഴിവാക്കി ഷട്സ്വരമായും പ്രയോഗിക്കാം. ഷഡ്ജമധ്യമങ്ങൾക്ക് ബഹുത്വം വേണം. ഗാന്ധാരത്തെ ലംഘിച്ച് ഋഷഭമധ്യമങ്ങൾക്ക് സഞ്ചാരം.

12. മധ്യമോദീച്യവ

മധ്യമോദീച്യവാ പൂർണ്ണാ
ഹ്യംശ ഏകസ്തു പഞ്ചമഃ
ശേഷോ വിധിസ്തു കർത്തവ്യോ
ഗാന്ധാരോദീച്യവാംഗതഃ. 133

മധ്യമോദീച്യവ പൂർണ്ണജാതിയാണ്. ഇതിന് ഷട്സ്വരമായിട്ടോ പഞ്ചസ്വരമായിട്ടോ പ്രയോഗമില്ല. ഇതിൽ പഞ്ചമം മാത്രമേ അംശസ്വരമായിട്ടുള്ളൂ. മറ്റു വിധികളെല്ലാം ഗാന്ധാരോദീച്യവയുടേതുതന്നെയാണ്.

13. പഞ്ചമി

ദ്വാവംശാവഥ പഞ്ചമ്യാം
ഋഷഭഃ പഞ്ചമസ്തഥാ
സനിഷാദാവപന്യാസൌ
ന്യാസശ്ചൈവ തു പഞ്ചമഃ
മധ്യമാവത്തു കർത്തവ്യേ
ഷാഡവൌഡവിതേ തഥാ
ദൌർബ്ബല്യം ചാത്ര കർത്തവ്യം
ഷഡ്ജഗാന്ധാരമധ്യമൈഃ.
കുര്യാദപ്യത്ര സഞ്ചാരം
പഞ്ചമസ്യർഷഭസ്യ ച
ഗാന്ധാരഗമനം ചാല്പം
സപ്തമാത് സമ്പ്രയോജയേത്. 134

പഞ്ചമീജാതിക്ക് ഋഷഭവും പഞ്ചമവും അംശസ്വരങ്ങൾ. ഋഷഭപഞ്ചനിഷാദങ്ങൾ അപന്യാസസ്വരങ്ങൾ. പഞ്ചമം ന്യാസസ്വരം. മധ്യമാജാതിയിലെപ്പോലെ ഇതിലും ഷട്സ്വരവും പഞ്ചസ്വരവുമായ പ്രയോഗമാകാം. ഷഡ്ജഗാന്ധാരമധ്യമങ്ങൾ ഇതിൽ ദുർബ്ബലസ്വരങ്ങളാണ്. പഞ്ചമഋഷഭങ്ങൾക്കു തമ്മിൽ സഞ്ചാരം. നിഷാദത്തിൽനിന്നു ഗാന്ധാരത്തിലേയ്ക്കുള്ള ഗതി അല്പമായിട്ടാകാം.

14.ഗാന്ധാരപഞ്ചമി

അഥ ഗാന്ധാരപഞ്ചമ്യാഃ
പഞ്ചമോ$f$ംശഃ പ്രകീർത്തിതഃ

ഋഷഭഃ പഞ്ചമശ്ചൈവ
ഹ്യപന്യാസൌ പ്രകീർത്തിതൌ
ന്യാസശ്ചൈവ തു ഗാന്ധാരഃ
സാ ച പൂർണ്ണസ്വരാ സദാ
പഞ്ചമ്യാ യശ്ച ഗാന്ധാര്യാഃ
സഞ്ചാരഃ സ വിധീയതേ. 135

ഗാന്ധാരപഞ്ചമീജാതിക്ക് പഞ്ചമം അംശസ്വരം. ഋഷഭവും പഞ്ചമവും അപന്യാസ സ്വരങ്ങൾ. ഗാന്ധാരം ന്യാസസ്വരം. ഈ ജാതിയിൽ ഏഴു സ്വരം വേണം. പഞ്ചമീജാതി യുടെയും ഗാന്ധാരീജാതിയുടെയും ഗതി ഇതിനു വിധിച്ചിട്ടുണ്ട്.

15. ആന്ധ്രി

പഞ്ചമശ്ചർഷഭശ്ചൈവ
ഗാന്ധാരോഽഥ നിഷാദവാൻ
ചത്വാരോഽംശാ ഭവന്ത്യാന്ധ്ര്യാ-
മപന്യാസാസ്ത ഏവ ഹി
ഗാന്ധാരർഷഭയോശ്ചാപി
സഞ്ചാരസ്തു പരസ്പരം
സപ്തമസ്യ ച ഷഷ്ഠസ്യ
ന്യാസോ ഗത്യനുപൂർവ്വശഃ
ഷഡ്ജസ്യ ലംഘനം ചാത്ര
നാസ്തി ചൌഡവിതം സദാ. 136

പഞ്ചമം, ഋഷഭം, ഗാന്ധാരം, നിഷാദം എന്നീ നാലു സ്വരങ്ങൾ ആന്ധ്രീജാതിയിൽ അംശസ്വരങ്ങളാണ്. അവതന്നെയാണ് അപന്യാസസ്വരങ്ങളും. ഗാന്ധാരം, ന്യാസ സ്വരം. ഷഡ്ജമൊഴിവാക്കി ഇതിനെ ഷാഡവമാക്കാം. ഗാന്ധാരഋഷഭങ്ങൾക്കും നിഷാദ ധൈവതങ്ങൾക്കും തമ്മിൽ ഗതി. അംശസ്വരങ്ങളുടെ ഗതിക്രമമനുസരിച്ച് ന്യാസസ്വര പ്രയോഗം. ഈ ജാതിയിൽ ഷഡ്ജസ്വരത്തിന്റെ ലംഘനം വരും. ഒരിക്കലും ഈ ജാതിക്ക് അഞ്ചു സ്വരമായിട്ടു പ്രയോഗമില്ല.

16. നന്ദയന്തി

നന്ദയന്ത്യാം ക്രമാന്ന്യാസാ-
പന്യാസാംശാഃ പ്രകീർത്തിതാഃ
ഗാന്ധാരോ മധ്യമശ്ചൈവ
പഞ്ചമശ്ചൈവ നിത്യശഃ
ഷഡ്ജോ ലോപ്യശ്ച ലംഘ്യശ്ച
നാന്ധ്രീസഞ്ചരണം ഭവേത്
ലംഘനം ഹ്യൃഷഭസ്യാപി
തച്ച മന്ദ്രഗതം സ്മൃതം
താരഗത്യാ തു ഷഡ്ജസ്തു
കദാചിന്നാതിവർത്തതേ
ഗാന്ധാരോ വാ ഗ്രഹഃ കാര്യ-
സ്തഥാ ന്യാസശ്ച നിത്യശഃ. 137

നന്ദയന്തീജാതിയിൽ ഗാന്ധാരം, ന്യാസസ്വരം. മധ്യമം അപന്യാസസ്വരം. പഞ്ചമം അംശസ്വരം. ഷഡ്ജത്തെ ലോപിക്കുകയും ചെയ്യാം, ലംഘിക്കുകയും ചെയ്യാം. ആന്ധ്രീ ജാതിയിലെപ്പോലെ ഋഷഭഗാന്ധാരങ്ങൾക്ക് പരസ്പരഗതി പാടില്ല. ഋഷഭത്തെയും ലംഘനം ചെയ്യാം. അതു മന്ദ്രസ്ഥായിയിൽ മാത്രം. താരസ്ഥായിയിലെ ഗതി ഷഡ്ജം വരെയേ പാടുള്ളൂ. അതിന്റെ മേലെപ്പോകരുത്. ഗാന്ധാരത്തെത്തന്നെ ഗ്രഹസ്വരവും ന്യാസസ്വരവുമാക്കുന്നതിനും വിരോധമില്ല.

17. കാർമ്മാരവി

കാർമ്മാരവ്യാ സ്മൃതാ ഹ്യംശാ
ഋഷഭഃ പഞ്ചമസ്തഥാ
ധൈവതശ്ച നിഷാദശ്ചാ-
പ്യപന്യാസാസ്ത ഏവ തു
പഞ്ചമശ്ച ഭവേന്ന്യാസോ
ഹൈനസ്വര്യം ന ചാത്ര തു
ഗാന്ധാരസ്യ വിശേഷേണ
സർവ്വതോ ഗമനം ഭവേത്. 138

കാർമ്മാരവീജാതിക്ക് ഋഷഭം, പഞ്ചമം, ധൈവതം, നിഷാദം ഇവയാണ് അംശസ്വരങ്ങൾ. അപന്യാസസ്വരങ്ങളും അവതന്നെ. പഞ്ചമം ന്യാസസ്വരം. ഇതിൽ ഒരു സ്വരവും ഒഴിവാക്കാൻ പാടില്ല. ഇതു പൂർണ്ണജാതിയാണ്. ഗാന്ധാരത്തിനു പ്രത്യേകിച്ചും എല്ലാ അംശസ്വരങ്ങളിലേയ്ക്കും സഞ്ചാരമാവാം.

18. കൈശികി

കൈശിക്യാസ്തു തഥാ ഹ്യംശാഃ
സർവ്വേ ചൈവർഷഭം വിനാ
ഏത ഏവ ഹ്യപന്യാസാ
ന്യാസൌ ഗാന്ധാര സപ്തമൌ
ധൈവതേƒംശ നിഷാദേ ച
ന്യാസഃ പഞ്ചമ ഇഷ്യതേ
അപന്യാസഃ കദാചിത്തു
ഋഷഭോƒപി വിധീയതേ
ആർഷഭേ ഷാഡവം ചാത്ര
ധൈവതർഷഭവർജ്ജിതം
തഥാ ചൌഡവിതം കുര്യാദ്-
ബലിനൌ ചാന്ത്യപഞ്ചമൌ
ദൌർബല്യമൃഷഭസ്യാത്ര
ലംഘനം ച വിശേഷതഃ
അംശവത് കല്പിതശ്ചാന്യൈഃ
ഷാഡവേ തു വിധീയതേ
ഷഡ്ജമധ്യാവദത്രാപി
സഞ്ചാരസ്തു ഭവേദിഹ. 139

കൈശികീജാതിക്ക് ഋഷഭമൊഴികെയുള്ള എല്ലാ സ്വരങ്ങളും അംശസ്വരങ്ങളാണ്. അവതന്നെയാണ് അപന്യാസസ്വരങ്ങളും. ഗാന്ധാരനിഷാദങ്ങൾ ന്യാസസ്വരങ്ങൾ. ധൈവതവും നിഷാദവും അംശസ്വരങ്ങളാണെങ്കിൽ പഞ്ചമം ന്യാസസ്വരം. അപന്യാസം ചിലപ്പോൾ ഋഷഭവുമാവാം. ഋഷഭമൊഴിവാക്കിയാൽ ഇതു ഷാഡവജാതിയാകും. ധൈവതഋഷഭങ്ങളൊഴിവാക്കിയാൽ ഔഡവജാതിയുമാകും. നിഷാദപഞ്ചമങ്ങൾ ഇതിൽ പ്രബല സ്വരങ്ങളാണ്. ഋഷഭം ദുർബലം. അതിനെ ലംഘിക്കുകയുമാവാം. മറ്റു ചിലരുടെ പക്ഷത്തിൽ നിഷാദധൈവതങ്ങൾ അംശങ്ങളാണെങ്കിൽ ഷട്സ്വരമാണ് ജാതിയെങ്കിൽ അംശസ്വരങ്ങളെത്തന്നെ ന്യാസസ്വരങ്ങളാക്കി കല്പിക്കുന്നു. ഷഡ്ജജാതിയിലെന്ന പോലെയാണ് ഇതിലെ സ്വരഗതി.

ഏവമേതാ ബുധൈർജ്ഞേയാ
ജാതയോ ദശലക്ഷണാഃ
യഥാ യസ്മിൻ രസേ യാശ്ച
ഗദതോ മേ നിബോധത. 140

ഇപ്പറഞ്ഞ പതിനെട്ടെണ്ണമാണ് പത്തു ലക്ഷണങ്ങളോടുകൂടിയ ജാതികൾ. ഏതു രസത്തിൽ ഏതു ജാതികൾ എങ്ങനെ പ്രയോഗിക്കണമെന്നു വിവരിക്കാം. ശ്രദ്ധിച്ചു മനസ്സിലാക്കുക.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ജാതിവികല്പം എന്ന
ഇരുപത്തെട്ടാമദ്ധ്യായം.

## അദ്ധ്യായം 29

# തതാതോദ്യവിധി

### ജാതികളുടെ രസവ്യവസ്ഥ

ഷഡ്ജോദീച്യവതീ ചൈവ
ഷഡ്ജമധ്യാ തഥൈവ ച
ഷഡ്ജമധ്യമബാഹുല്യാത്
കാര്യാഃ ശൃംഗാരഹാസ്യയോഃ. 1

ഷഡ്ജോദീച്യവതി, ഷഡ്ജമധ്യ എന്ന രണ്ടു ജാതിയും ഷഡ്ജമധ്യമസ്വരങ്ങൾ അധികമായിട്ടുള്ളതുകൊണ്ട് ശൃംഗാരഹാസ്യരസങ്ങൾക്കാണ് ഉപയോഗിക്കേണ്ടത്.

ഷാഡ്ജീ ത്വഥാർഷഭീ ചൈവ
സ്വസ്വരാംശപരിഗ്രഹാത്
വീരരൌദ്രാദ്ഭൂതേഷ്വേതേ
പ്രയോജ്യേ ഗാനയോക്തൃഭിഃ, 2

ഷാഡ്ജി, ആർഷഭി എന്ന രണ്ടു ജാതിയിലും തങ്ങളുടേതായ ഷഡ്ജത്തെയും ഋഷഭത്തെയും അംശസ്വരമായി സ്വീകരിക്കുന്നതിനാൽ വീരം, രൌദ്രം, അദ്ഭുതം എന്ന മൂന്നു രസങ്ങളിലും പ്രയോഗിക്കാവുന്നതാണ്.

നിഷാദേഽംശേ തു നൈഷാദീ
ഗാന്ധാരേ ഷഡ്ജകൈശികീ
കരുണേ തു രസേ കാര്യാ
ജാതിർഗാനവിശാരദൈഃ. 3

നിഷാദം അംശസ്വരമായിട്ടുള്ള നൈഷാദീജാതിയും ഗാന്ധാരം അംശസ്വരമായിട്ടുള്ള ഷഡ്ജകൈശികീജാതിയും കരുണരസത്തിലാണ് പ്രയോഗിക്കേണ്ടത്.

ധൈവതീ ധൈവതേഽംശേ ച
ബീഭത്സേ സഭയാനകേ
ധ്രുവാവിധാനേ കർത്തവ്യാ
ജാതിർഗ്ഗാനേ പ്രയത്നതഃ. 4

ധൈവതം അംശസ്വരമായിട്ടുള്ള ധൈവതീജാതി ബീഭത്സഭയാനകരസങ്ങളിൽ ധ്രുവാഗാനത്തിന് ഉപയോഗിക്കേണ്ടതാണ്.

ഷഡ്ജഗ്രാമാശ്രതാ ഹ്യേതാഃ
പ്രയോജ്യാ ജാതയോ ബുധൈഃ
അതഃ പരം പ്രവക്ഷ്യാമി
മധ്യമഗ്രാമസംശ്രയാഃ. 5

ഷഡ്ജഗ്രാമസംബന്ധികളായ ഈ ജാതികൾ നാട്യത്തിൽ പ്രയോഗിക്കേണ്ടതാണ്. ഇനി മധ്യമഗ്രാമസംബന്ധികളായ ജാതികളുടെ രസോപയോഗം പറയാം.

ഗാന്ധാരീരക്തഗാന്ധാര്യൌ
ഗാന്ധാരാംശോപപത്തിതഃ

കരുണേ തു രസേ കാര്യേ
നിഷാദേഽംശേ തഥൈവ ച. 6

ഗാന്ധാരം അംശസ്വരമായിട്ടും, നിഷാദം അംശസ്വരമായിട്ടുമുള്ള ഗാന്ധാരീ, രക്തഗാന്ധാരി എന്ന രണ്ടു ജാതികൾ കരുണരസത്തിൽ പ്രയോഗിക്കേണ്ടതാണ്.

മധ്യമാ പഞ്ചമീ ചൈവ
നന്ദയന്തീ തഥൈവ ച
മധ്യപഞ്ചമബാഹുല്യാത്
കാര്യാഃ ശൃംഗാരഹാസ്യയോഃ. 7

മധ്യമ, പഞ്ചമി, നന്ദയന്തി ഈ മൂന്നു ജാതിയും മധ്യമപഞ്ചമസ്വരങ്ങൾ അധികമായിട്ടുള്ളതുകൊണ്ട്, ശൃംഗാരഹാസ്യരസങ്ങളിൽ പ്രയോഗിക്കാവുന്നതാണ്.

മധ്യമോദീച്യവാ ചൈവ
ഗാന്ധാരോദീച്യവാ തഥാ
ഷഡ്ജർഷഭാംശനിഷ്പത്ത്യാ
കർത്തവ്യാ വീരരൗദ്രയോഃ. 8

മധ്യമോദീച്യവ, ഗാന്ധാരോദീച്യവ എന്നു രണ്ടു ജാതികൾ, ഷഡ്ജം, ഋഷഭം ഇവ അധികമായിട്ടുള്ളതുകൊണ്ട് വീരരൗദ്രരസങ്ങളിൽ പ്രയോഗിക്കേണ്ടതാണ്.

കാർമ്മാരവീ തഥാ ചാന്ധ്രീ
നിഷാദാംശോപപത്തിതഃ
അദ്ഭുതേ തു രസേ കാര്യേ
ജാതിർഗാനേ പ്രയോക്തൃഭിഃ. 9

കർമ്മാരവി, ആന്ധ്രി എന്ന രണ്ടു ജാതികൾ നിഷാദസ്വരം അധികമായിട്ടുള്ളതുകൊണ്ട് അദ്ഭുതരസത്തിൽ പ്രയോഗിക്കേണ്ടതാണ്.

കൈശികീ ധൈവതാംശാ സ്യാത്
തഥാ ഗാന്ധാരപഞ്ചമീ
പ്രയോക്തവ്യാ ബുധൈഃ സമ്യക്
ബീഭത്സേ സഭയാനകേ. 10

കൈശികീ, ഗാന്ധാരപഞ്ചമി എന്ന രണ്ടു ജാതികൾ ധൈവതം അംശസ്വരമായതുകൊണ്ട് ബീഭത്സഭയാനകരസങ്ങളിൽ ഉപയോഗിക്കേണ്ടതാണ്.

യോ യദാ ബലവാൻ യസ്മിൻ
സ്വരോ ജാതിസമാശ്രയാത്
തത്പ്രയുക്തേ രസേ കാര്യം
ഗാനം ഗേയപ്രയോക്തൃഭിഃ. 11

ഏതു ഗാനത്തിൽ ജാതിയിലെ ഏതു സ്വരമാണോ ബലവാനായിട്ടുള്ളത് ആ സ്വരമുളവാക്കുന്ന രസത്തിനാണ് ആ ഗാനം പ്രയോഗിക്കേണ്ടത്.

മധ്യപഞ്ചമഭൂയിഷ്ഠം
ഗാനം ശൃംഗാരഹാസ്യയോഃ
ഷഡ്ജർഷഭപ്രായകൃതം
വീരരൗദ്രാദ്ഭുതേഷു ച. 12

ശൃംഗാരഹാസ്യരസങ്ങളിലെ ഗാനം മധ്യമവും പഞ്ചമവും അധികമുള്ളതായിരിക്കണം. വീരം, രൌദ്രം, അദ്ഭുതം എന്നീ രസങ്ങളിൽ ഷഡ്ജത്തിനും, ഋഷഭത്തിനും ആധിക്യമുണ്ടാകണം.

ഗാന്ധാരസപ്തമപ്രായം
കരുണേ ഗാനമിഷ്യതേ
തഥാ ധൈവതഭൂയിഷ്ഠം
ബീഭത്സേ സഭയാനകേ. 13

കരുണരസത്തിലെ ഗാനത്തിന് ഗാന്ധാരവും നിഷാദവും അധികമായി വേണം; ബീഭത്സത്തിനും ഭയാനകത്തിനും ധൈവതമാണധികം വേണ്ടത്.

ഏകൈവ ഷഡ്ജമധ്യാ
വിജ്ഞേയാഖിലരസാശ്രയാ ജാതിഃ
തസ്യാസ്ത്വംശാഃ സർവ്വേ
സ്വരാശ്ച വിഹിതാഃ പ്രയോഗവിധൌ. 14

ഷഡ്ജമധ്യയെന്ന ഒരു ജാതി മാത്രം എല്ലാ രസത്തിനും പ്രയോഗിക്കാം. അതിന് എല്ലാ രസങ്ങളും അംശസ്വരങ്ങളായി വിധിച്ചിട്ടുണ്ടല്ലോ.

സർവ്വേഷ്വംശേഷു രസാ
നിയമവിധാനേന സമ്പ്രയോക്തവ്യാഃ
കാകല്യന്തരവിഹിതാ
വിശേഷയുക്താസു ബലവന്തഃ. 15

ഷഡ്ജമധ്യാജാതിക്ക് എല്ലാ സ്വരങ്ങളും അംശസ്വരങ്ങളാണല്ലോ. എല്ലാ രസങ്ങൾക്കും ഈ ജാതി പ്രയോഗിക്കാമെന്നും പറഞ്ഞു. എന്നാൽ അതാതു രസത്തിനു പ്രത്യേകം വിധിച്ചിട്ടുള്ള അംശസ്വരങ്ങളെ അവലംബിച്ചാലേ അതാതുരസങ്ങൾ പ്രകാശിക്കുകയുള്ളൂ. കാകളിനിഷാദവും അന്തരഗാന്ധാരവും അംശകങ്ങളാകുമ്പോൾ അവ പ്രകാശിപ്പിക്കുന്ന രസങ്ങൾക്കു ബലം കൂടുമെന്നു വിശേഷമുണ്ട്.

ഏവമേതേ ബുധൈർജ്ഞേയോ
ജാതയോ നാട്യസംശ്രയാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
വർണ്ണാലങ്കാരലക്ഷണം. 16

നാട്യത്തിൽ പ്രയോഗിക്കപ്പെടുന്ന ജാതികൾ ഇവയാണ്. ഇനി വർണ്ണാലങ്കാരങ്ങളുടെ ലക്ഷണം പറയാം.

## വർണ്ണങ്ങൾ

ആരോഹീ ചാവരോഹീ ച
സ്ഥായിസഞ്ചാരിണൌ തഥാ
വർണ്ണാശ്ചത്വാര ഏവൈതേ
ഹ്യലങ്കാരാസ്തദാശ്രയാഃ. 17

ആരോഹി, അവരോഹി, സ്ഥായി, സഞ്ചാരി ഇങ്ങനെ വർണ്ണങ്ങൾ നാലാണ്. വർണ്ണങ്ങളെ ആശ്രയിച്ചാണ് അലങ്കാരങ്ങൾ ഉണ്ടാകുന്നത്.

ആരോഹന്തി സ്വരാ യത്ര
സ ആരോഹീതി സംജ്ഞിതഃ

യത്ര ചൈവാവരോഹന്തി
സോവരോഹീ പ്രകീർത്തിതഃ. 18

സ്വരങ്ങൾ കീഴിൽനിന്ന് മേല്പോട്ട് സ രി ഗ മ പ ധ നി എന്നു കയറുന്ന വർണ്ണം ആരോഹിവർണ്ണം. അവ മുകളിൽനിന്ന് കീഴോട്ട് നി ധ പ മ ഗ രി സ എന്നിറങ്ങുന്ന വർണ്ണം അവരോഹിവർണ്ണം.

സ്ഥിരാഃ സ്വരാഃ സമാ യത്ര
സ്ഥായീ വർണ്ണഃ സ ഉച്യതേ
സഞ്ചരന്തി സ്വരാ യത്ര
സ സഞ്ചാരീതി കീർത്തിതഃ. 19

ഒരേ സ്വരംതന്നെ സ സ സ സ രി രി രി രി എന്നിങ്ങനെ സ്ഥിരമായി നില്ക്കുന്ന വർണ്ണം സ്ഥായിവർണ്ണം. കയറിയും ഇറങ്ങിയും നിന്നും സ രി ഗ ഗ രി സ സ സ എന്നിങ്ങനെ സഞ്ചരിക്കുന്ന വർണ്ണം സഞ്ചാരിവർ ണ്ണം.

ശാരീരസ്വരസംഭൂതാഃ
ത്രിസ്ഥാനഗുണഗോചരാഃ
ചത്വാരോ ലക്ഷണോപേതാ
വർണ്ണാ ഹ്യേതേ പ്രകീർണ്ണിതാഃ. 20

ലക്ഷണയുക്തങ്ങളായ ഈ നാലു വർണ്ണങ്ങൾ. കണ്ഠജന്യങ്ങളായ സ്വരങ്ങളിൽ നിന്നുണ്ടാകുന്നവയും, ഉരസ്സ്, കണ്ഠം, ശിരസ്സ് എന്ന മൂന്നു സ്ഥാനങ്ങളുടെ ഗുണങ്ങളെ ആശ്രയിച്ചിരിക്കുന്നവയുമാണ്.

പദം ലക്ഷണസംയുക്തം
യദാ വർണ്ണേ തു കർഷതി
തദാ വർണ്ണസ്യ നിഷ്പത്തിർ-
ജ്ഞേയാ സ്വരസമുദ്ഭവാ. 21

ലക്ഷണയുക്തമായ ഒരു പദം (വാക്ക്) എപ്പോൾ വർണ്ണങ്ങളെ (അക്ഷരങ്ങളെ) വലിച്ചുനീട്ടുന്നുവോ അപ്പോൾ സ്വരങ്ങളിൽനിന്ന് വർണ്ണമുളവാകുന്നു.

ഏതേ വർണ്ണാസ്തു വിജ്ഞേയാ-
ശ്ചത്വാരോ ഗാനയോഗതഃ
ഏതാൻ സമാശ്രിതാൻ സമ്യ-
ഗലങ്കാരാന്നിബോധത. 22

ഇവയാണ് ഗാനത്തിലുപയോഗിക്കുന്ന നാലു വർണ്ണങ്ങൾ. ഇവയെ ആശ്രയിച്ചു ഉളവാകുന്ന അലങ്കാരങ്ങളെയാണിനി മനസ്സിലാക്കേണ്ടത്.

## അലങ്കാരങ്ങൾ

പ്രസന്നാദിഃ പ്രസന്നാന്തഃ
പ്രസന്നാദ്യന്ത ഏവ ച
പ്രസന്നമധ്യശ്ച തഥാ
ക്രമരേചിത ഏവ ച
പ്രസ്താരശ്ച പ്രസാദശ്ച
സപ്തൈതേ സ്ഥായിവർണ്ണഗാഃ. 23

പ്രസന്നാദി, പ്രസന്നാന്തം, പ്രസന്നാദ്യന്തം, പ്രസന്നമധ്യം, ക്രമരേചിതം, പ്രസ്താരം, പ്രസാദം ഇങ്ങനെ സ്ഥായിവർണ്ണങ്ങളെ ആശ്രയിച്ച് ഏഴലങ്കാരങ്ങൾ.

അഥ സഞ്ചാരിജാൻ ഭൂയഃ
കീർത്ത്യമാനാന്നിബോധത
മന്ദ്രതാരപ്രസന്നശ്ച
പ്രേംഘിതോ ബിന്ദുരേവ ച
സന്നിവൃത്തഃ പ്രവൃത്തശ്ച
രേചിതഃ കമ്പിതഃ സമഃ
കുഹരശ്ചൈവ വേണുശ്ച
രഞ്ജിതോ ഹ്യവലോകിതഃ
ആവർത്തകഃ പരാവൃത്തഃ
സഞ്ചാരിണി ചതുർദ്ദശ. 24

മന്ദ്രതാരപ്രസന്നം, പ്രേംഘിതം, ബിന്ദു, സന്നിവൃത്തം, പ്രവൃത്തം, രേചിതം, കമ്പിതം, സമം, കുഹരം, വേണു, രഞ്ജിതം, അവലോകിതം, ആവൃത്തം, പരാവൃത്തം ഇങ്ങനെ സഞ്ചാരിവർണ്ണങ്ങളെ ആശ്രയിച്ചു പതിന്നാലലങ്കാരങ്ങൾ.

നിഷ്കർഷോ$f$ഭ്യുച്ചയശ്ചൈവ
ഹസിതേബിന്ദുരേചിതഃ
പ്രേംഘോലിതസ്തഥാക്ഷിപ്തോ
വിസ്തീർണ്ണോദ്ഘട്ടിതൌ തഥാ
ഹ്ളാദമാനഃ സമ്പ്രദാനഃ
സന്ധിഃ പ്രച്ഛാദനസ്തഥാ
പ്രസന്നാദിപ്രസന്നാന്ത
ഇത്യാരോഹേ ത്രയോദശ. 25

നിഷ്കർഷം, അഭ്യുച്ചയം, ഹസിതം, ബിന്ദുരേചിതം, പ്രേംഘോലിതം, ആക്ഷിപ്തം, വിസ്തീർണ്ണം, ഉദ്ഘട്ടിതം, ഹ്ളാദമാനം, സമ്പ്രദാനം, സന്ധി, പ്രച്ഛാദനം, പ്രസന്നാദിപ്രസന്നാന്തം ഇങ്ങനെ ആരോഹിവർണ്ണങ്ങളെ ആശ്രയിച്ചുള്ള അലങ്കാരങ്ങൾ പതിമ്മൂന്ന്.

വിധൂതശ്ച ത്രിവർണ്ണശ്ച
തഥോദ്വാഹിത ഏവ ച
ഉദ്ഗീതശ്ച തഥാ വേണിഃ
പഞ്ചൈതേ ഹ്യവരോഹിണഃ. 26

വിധൂതം, ത്രിവർണ്ണം, ഉദ്വാഹിതം, ഉദ്ഗീതം, വേണി ഇങ്ങനെ അവരോഹിവർണ്ണഗതങ്ങളായ അലങ്കാരങ്ങൾ അഞ്ച്.

സപ്തരൂപഗതാ ജ്ഞേയാ-
സ്ത്വലങ്കാരാ ബുധൈസ്ത്വിമേ
നൈതേ സർവ്വേ ധ്രുവാസ്വിഷ്ടാ
ഹ്യതിവർണ്ണപ്രകർഷണാത് 27

മദ്രകം, ഉല്ലോപ്യകം, അപരാന്തകം, പ്രകരി, ഔവേണകം, രോവിന്ദകം, ഉത്തരം എന്നിങ്ങനെ ഏഴു രൂപത്തിലുള്ള ഗീതങ്ങളിലാണ് ഈ അലങ്കാരങ്ങളുടെ ഉപയോഗം.

ഇവയെല്ലാം ധ്രുവാഗീതികളിൽ പ്രയോഗാർഹങ്ങളല്ല. കാരണം, അക്ഷരങ്ങൾ വളരെ അകന്നുപോകും.

നാതിവർണ്ണപ്രകർഷസ്തു
ധ്രുവാണാം സമ്പ്രകീർത്തിതഃ
ബിന്ദുർവ്വാപി ഹി വേണുർവ്വാ
യേ ചാന്യേƒതിപ്രകർഷിണഃ
തേ ധ്രുവാണാം പ്രയോഗേഷു
ന കാര്യാഃ സ്വപ്രമാണതഃ. 28

അക്ഷരങ്ങളെ അധികം അകറ്റി പ്രയോഗിക്കുന്നതു ധ്രുവാഗീതികൾക്ക ചേർന്നതല്ല. ബിന്ദുവോ വേണുവോ അതുപോലെ അധികം നീട്ടി പ്രയോഗിക്കേണ്ടുന്ന അലങ്കാരങ്ങളോ ധ്രുവാഗീതികളിൽ സ്വന്തം അളവിൽ പ്രയോഗിക്കാവുന്നതല്ല.

തദ് ധ്രുവാണാം പ്രയോഗേ തു
കാര്യാ ഹ്യാരോഹിണഃ സ്വരാഃ
യസ്മാദർത്ഥാനുരൂപാ ഹി
ധ്രുവാഃ കാര്യാർത്ഥദർശികാഃ
വർണ്ണാനാം തു പുനഃ കാര്യം
കൃശത്വം പദസംശ്രയം. 29

എന്നാൽ ധ്രുവാപ്രയോഗത്തിൽ ആരോഹിവർണ്ണങ്ങളിലുള്ള അലങ്കാരങ്ങൾ പ്രയോഗിക്കാവുന്നതാണ്. കാരണം അർത്ഥത്തിന്നനുസരിച്ച വിധത്തിൽ വേണം ധ്രുവ പ്രയോഗിക്കാൻ. അതർത്ഥം പ്രകാശിപ്പിക്കുന്നതായിരിക്കണം. അവയിൽ പ്രയോഗിക്കുന്ന വർണ്ണാലങ്കാരങ്ങൾ പദങ്ങൾക്കൊത്തവണ്ണം ചെറുതാക്കണം.

യേƒത്ര പ്രയോഗേ ഗച്ഛന്തി
താംശ്ച വർണ്ണാന്നിബോധത.
പ്രസന്നാദിഃ പ്രസന്നാന്തഃ
പ്രസന്നാദ്യന്ത ഏവ ച
പ്രസന്നമധ്യശ്ച തഥാ
ബിന്ദുഃ കമ്പിതരേചിതൌ
താരശ്ചൈവ ഹി മന്ദ്രശ്ച
തഥാ താരതരഃ പുനഃ
പ്രേംഘോലിതസ്താരമന്ദ്രോ
മന്ദ്രതാരഃ സമസ്തഥാ
സന്നിവൃത്തഃ പ്രവൃത്തശ്ച
പ്രസാദോƒപാംഗ ഏവ ച
ഊർമ്മിഃ പ്രേംഘോƒവലോകശ്ച
ഇത്യേതേ സർവ്വവർണ്ണഗാഃ. 30

ഇവിടെ പ്രയോഗത്തിൽ വരുന്ന വർണ്ണങ്ങളെയാണ് ഇനി മനസ്സിലാക്കേണ്ടത്. പ്രസന്നാദി, പ്രസന്നാന്തം, പ്രസന്നാദ്യന്തം, പ്രസന്നമധ്യം, ബിന്ദു, കമ്പിതം, രേചിതം, താരം, മന്ദ്രം, താരതരം, പ്രേംഘോലിതം, താരമന്ദ്രം, മന്ദ്രതാരം, സമം, സന്നിവൃത്തം, പ്രവൃത്തം, പ്രസാദം, അപാംഗം, ഊർമ്മി, പ്രേംഘം, അവലോകം എന്നീ അലങ്കാര ങ്ങൾ എല്ലാ വർണ്ണങ്ങളിലും ചേരുന്നവയാണ്.

സ്ഥായിവർണ്ണാദൃതേ ത്വന്യേ
സർവ്വേ വർണ്ണാഃ പ്രയോഗിനഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
വർണ്ണാലങ്കാരലക്ഷണം. 31

സ്ഥായിവർണ്ണത്തിലുള്ള അലങ്കാരങ്ങളൊഴികെ മറ്റു മൂന്നു വർണ്ണങ്ങളിലുമുള്ള അലങ്കാരങ്ങൾ പ്രയോഗത്തിലുണ്ട്. ഇനി വർണ്ണാലങ്കാരങ്ങളുടെ ലക്ഷണം പറയാം.

പ്രസന്നാദി—

ക്രമശോ ദീപ്യതേ യസ്തു
പ്രസന്നാദിഃ സ കഥ്യതേ. 32

കീഴിലുള്ള സ്വരത്തിൽനിന്നു ക്രമത്തിൽ മേല്പോട്ടു കയറ്റിക്കൊണ്ടുപോകുന്ന അലങ്കാരത്തിനു പ്രസന്നാദി എന്നു പേർ. സ രി ഗ.

പ്രസന്നാന്തം—

വ്യസ്തോച്ചാരിത ഏവൈഷ
പ്രസന്നാന്തഃ സ ഉച്യതേ. 33

നേരെ വിപരീതം വരുന്ന സ്വരത്തിൽനിന്നു ക്രമത്തിൽ മേല്പോട്ടു കയറ്റിക്കൊണ്ടു പോകുന്ന അലങ്കാരത്തിനു പ്രസന്നാന്താ എന്നു പേർ. ഗ രി സ.

പ്രസന്നാദ്യന്തം

ആദ്യന്തയോഃ പ്രസന്നത്വാത്
പ്രസന്നാദ്യന്ത ഇഷ്യതേ. 34

ആദ്യത്തിലും അവസാനത്തിലും കീഴിലുള്ള സ്വരം, നടുക്കുമീതെയുള്ള സ്വരം. ഇങ്ങനെ വരുന്ന അലങ്കാരത്തിനു പ്രസന്നാദ്യന്തമെന്നു പേർ. സ രി സ.

പ്രസന്നമധ്യം

പ്രസന്നമധ്യോ മധ്യേ തു
പ്രസന്നത്വാദുദാഹൃതഃ. 35

ആദ്യത്തിലും അവസാനത്തിലും മീതെയുള്ള സ്വരം. മധ്യത്തിൽ താഴെയുള്ള സ്വരം. ഇങ്ങനെ വരുന്ന അലങ്കാരം പ്രസന്നമധ്യം. രി സ രി.

സമം

സർവ്വസാമ്യാത് സമോ ജ്ഞേയഃ
സ്ഥിതസ്തോകസ്വരേ/പി യഃ. 36

എല്ലാ സ്വരങ്ങൾക്കും സമത്വം കൊടുത്തുകൊണ്ടുള്ള അലങ്കാരവും ഒരേ സ്വരം മാത്രമായി നില്ക്കുന്ന അലങ്കാരവും സമം. സ രി ഗ, രി ഗ മ എന്നു മേല്പോട്ടോ, മ ഗ രി, ഗ രി സ എന്നു കീഴ്പ്പോട്ടോ, സ സ സ രി രി രി എന്ന് ഏകസ്വരമോ ആയിട്ടുള്ള അലങ്കാരം സമം എന്നർത്ഥം.

ബിന്ദു; കമ്പിതം

ബിന്ദുരേകകലോ ജ്ഞേയഃ
കമ്പിതശ്ച കലാദ്വയം. 37

ഒരു സ്വരത്തിൽ ഒരു മാത്ര മാത്രം നില്ക്കുന്ന അലങ്കാരം ബിന്ദു. ഒരു സ്വരത്തിൽ രണ്ടു മാത്രയോളം നില്ക്കുന്ന അലങ്കാരം കമ്പിതം.

പ്രേംഘോലിതം

ഗതാഗതപ്രവൃത്തോ യഃ
സ പ്രേംഘോലിത ഇഷ്യതേ. 38

ബിന്ദുവിൽനിന്നും കമ്പിതത്തിലേയ്ക്കും കമ്പിതത്തിൽനിന്നും ബിന്ദുവിലേയ്ക്കും പോയും വന്നും പ്രയോഗിക്കുന്ന അലങ്കാരം പ്രേംഘോലിതം.

താരം

യസ്തു കണ്ഠേ സ്വരോഽധഃ സ്യാത്
സ തു താരഃ പ്രകീർത്തിതഃ. 39

സ്വരം കണ്ഠത്തിൽ താഴെ നില്ക്കുന്നത് താരമെന്ന അലങ്കാരം.

മന്ദ്രം; താരതരം

ഉരോഗതസ്തഥാ മന്ദ്രോ
മൂർദ്ധ്നി താരതരസ്തഥാ. 40

സ്വരം ഉരസ്സിൽ നില്ക്കുന്നത് മന്ദ്രം എന്ന അലങ്കാരം. ശിരസ്സിൽ നില്ക്കുന്നത് താരതരം.

താരമന്ദ്രപ്രസന്നം

ക്രമാഗതസ്തു യസ്താര-
ശ്ചതുർത്ഥഃ പഞ്ചമോഽപി വാ
താരമന്ദ്രപ്രസന്നസ്തു
ജ്ഞേയോ മന്ദ്രഗതസ്തു യഃ. 41

ക്രമത്തിൽ നാലോ അഞ്ചോ സ്വരം മേല്പോട്ടു കയറി ഉടനെ കീഴെയുള്ള ആദ്യത്തെ സ്വരത്തിലേയ്ക്ക് എത്തുന്നത് താരമന്ദ്രപ്രസന്നം. സ രി ഗ മ പ സ, രി ഗ മ പ ധ രി ഇത്യാദികൾ ഉദാഹരണങ്ങൾ. മന്ദ്രമെന്ന അലങ്കാരത്തിൽ ഉൾപ്പെട്ടതുതന്നെയാണ് ഈ താരമന്ദ്രപ്രസന്നവും.

മന്ദ്രതാരപ്രസന്നം

ലംഘയിത്വാപരാൻ മന്ദ്രാത്
ക്രമാത് താരഗതിം ഗതഃ
മന്ദ്രതാരപ്രസന്നസ്തു
വിജ്ഞേയോ ഹ്യവരോഹണാത്. 42

കീഴിലുള്ള സ്വരത്തിൽനിന്ന് അടുത്തുള്ള സ്വരങ്ങളെ ചാടിക്കടന്ന് മുകളിൽ നാലാമത്തെയോ അഞ്ചാമത്തെയോ സ്വരത്തിലെത്തി ക്രമത്തിൽ കീഴ്പോട്ട് പുറപ്പെട്ട സ്വരത്തിൽത്തന്നെ എത്തിച്ചേരുന്ന അലങ്കാരം മന്ദ്രതാരപ്രസന്നം. സ പ മ ഗ രി സ, രി ധ പ മ ഗ രി ഇത്യാദികൾ ഉദാഹരണങ്ങൾ.

പ്രസാദം

പ്രസന്നാന്തഃ സ്വരോ യത്ര
പ്രസാദഃ സ തു സംജ്ഞിതഃ. 43

കീഴിൽനിന്ന് ഒരു സ്വരം കയറി കീഴ്പോട്ടുതന്നെ തിരിച്ചുവരുന്നത് പ്രസാദമെന്ന അലങ്കാരം.

അപാംഗം

അപാംഗകസ്തു വിജ്ഞേയഃ
സ്വരാണാമഥ സഞ്ചരാത്. 44

സ്വരങ്ങളെ പലവിധത്തിൽ സഞ്ചരിപ്പിക്കുന്നത് അപാംഗമെന്ന അലങ്കാരം.

രേചിതം : കമ്പിതം

രേചിതഃ ശിരസി ജ്ഞേയഃ
കമ്പിതശ്ച കലാത്രയം. 45

ശിരസ്സിൽ തട്ടി ഉച്ചരിക്കുന്നത് രേചിതം എന്ന അലങ്കാരം. ഉരസ്സുകൊണ്ട് മൂന്നു മാത്ര നീട്ടി സ്വരമുച്ചരിക്കുന്നത് കമ്പിതം.

കുഹരം

കണ്ഠേ നിരുദ്ധപവനഃ
കുഹരോ നാമ ജായതേ. 46

കണ്ഠത്തിൽ വായു അടക്കിപ്പിടിച്ച് സ്വരമുച്ചരിക്കുന്നത് കുഹരമെന്ന അലങ്കാരം. (എല്ലാ അലങ്കാരങ്ങൾക്കും ലക്ഷണം കൊടുത്തിട്ടില്ല. ഉള്ളവയ്ക്കുതന്നെ ആദ്യം നിർദ്ദേശിച്ച ക്രമത്തിൽനിന്നു മാറ്റവും കാണുന്നുണ്ട്.)

ശശിനാ രഹിതേവ നിശാ
വിജലേവ നദീ ലതാ വിപുഷ്പേവ
അവിഭൂഷിതേവ ച സ്ത്രീ
ഗീതിരലങ്കാരഹീനാ സ്യാത്. 47

ചന്ദ്രനില്ലാത്ത രാത്രിയെപ്പോലെയും, ജലമില്ലാത്ത നദിയെപ്പോലെയും, പുഷ്പങ്ങളില്ലാത്ത ലതയെപ്പോലെയും, ആഭരണങ്ങളണിയാത്ത സ്ത്രീയെപ്പോലെയും ആയിത്തീരും അലങ്കാരങ്ങളില്ലാത്ത ഗീതി.

ഏവമേതേ ത്വലങ്കാരാ
വിജ്ഞേയാ വർണ്ണസംശ്രയാഃ
അഥ ഗീതീഃ പ്രവക്ഷ്യാമി
ഛന്ദോƒക്ഷരസമന്വിതാഃ. 48

ഇതൊക്കെയാണ് വർണ്ണങ്ങളെ ആശ്രയിച്ച് ഉളവാകുന്ന അലങ്കാരങ്ങൾ. ഇനി ഛന്ദോവ്യവസ്ഥയും അക്ഷരനിയമങ്ങളുമുള്ള ഗീതികളെ വിവരിക്കാം.

ഇവിടെ വർണ്ണാലങ്കാരങ്ങളെ സംബന്ധിച്ച് ഒരു കാര്യം പ്രത്യേകം എടുത്തു പറയേണ്ടതുണ്ട്. സ്വർണ്ണംകൊണ്ടും മറ്റുമുണ്ടാക്കുന്ന അലങ്കാരങ്ങൾ ഇത്രവിധത്തിലേ വരൂ എന്ന് പറയാൻ സാദ്ധ്യമല്ലല്ലോ. സ്വരങ്ങളെക്കൊണ്ട് നിർമ്മിക്കുന്ന വർണ്ണാലങ്കാരങ്ങളും ഇത്രവിധത്തിലേ വരൂ എന്ന് തീർച്ചപ്പെടുത്താൻ സാദ്ധ്യമല്ല. അലങ്കാരങ്ങൾ നിർമ്മിക്കുന്ന രീതി മനസ്സിലാക്കാൻ വേണ്ടി ഏതാനും അലങ്കാരങ്ങൾക്ക് പേരിട്ട് ലക്ഷണങ്ങൾ നിർദ്ദേശിക്കുകയാണ് സംഗീതശാസ്ത്രകാരന്മാരും ചെയ്തിട്ടുള്ളത്. നാട്യശാസ്ത്രത്തിലും, സംഗീതരത്നാകരത്തിലും അതുപോലെ മറ്റു സംഗീതശാസ്ത്രഗ്രന്ഥങ്ങളിലും അലങ്കാരങ്ങളുടെ സംഖ്യയ്ക്കും ലക്ഷണങ്ങൾക്കുമെല്ലാം വ്യത്യാസം കാണുന്നുണ്ട്. നാട്യശാസ്ത്രത്തിൽത്തന്നെ പാഠഭേദങ്ങളും വളരെയുണ്ട്. അവയിൽ വലിയ വൈഷമ്യമില്ലാത്ത ഒരു പാഠം ഇവിടെ സ്വീകരിച്ചിരിക്കുന്നു. യഥാശ്രുതമായ ഒരർത്ഥവും നൽകിയിരിക്കുന്നു. കിട്ടിയേടത്തോളം ഉദാഹരണവും കൊടുത്തിട്ടുണ്ട്.

## ഗീതികൾ

പ്രഥമാ മാഗധീ ജ്ഞേയാ
ദ്വിതീയാ ചാർദ്ധമാഗധീ
സംഭാവിതാ തൃതീയാ ച
ചതുർത്ഥീ പൃഥുലാ സ്മൃതാ. 49

(1) മാഗധി (2) അർദ്ധമാഗധി (3) സംഭാവിത (4) പൃഥുല ഇങ്ങനെ ഗീതി നാലുവിധമാണ്.

(1) മാഗധി (2) അർദ്ധമാഗധി

ത്രിനിവൃത്തിപ്രഗീതാ യാ
ഗീതിഃ സാ മാഗധീ സ്മൃതാ
അർദ്ധതഃ സന്നിവൃത്താ ച
വിജ്ഞേയാ ഹ്യർദ്ധമാഗധീ. 50

ഒരേ പദം മൂന്നാവൃത്തിയോടുകൂടി പാടുന്നതിനു മാഗധി എന്നു പേർ. പദത്തിന്റെ പകുതിയേ ആവർത്തിക്കുന്നുള്ളൂവെങ്കിൽ അതിന്ന് അർദ്ധമാഗധി എന്നു പേർ.

'ദേ-വം-' എന്ന് വിളംബിതലയത്തിലും, 'ദേവം രുദ്രം' എന്നു മധ്യലയത്തിലും, ദേവം രുദ്രം വന്ദേ ശർവ്വം എന്നു ദ്രുതലയത്തിലും, ആവർത്തിച്ചു പാടുന്നതു മാഗധി എന്നർത്ഥം. അതുപോലെ.

ദേ - - വം - -
വം രുദ്രം - - -
ദ്രം വന്ദേ - - - എന്നിങ്ങനെ ആവർത്തിക്കുന്നത് അർദ്ധമാഗധിയും.

(3) സംഭാവിത (4) പൃഥുല

സംഭാവിതാ ച വിജ്ഞേയാ
ഗുർവ്വക്ഷരസമന്വിതാ
പൃഥുലാ സാ ച വിജ്ഞേയാ
നിത്യം ലഘ്വക്ഷരാശ്രിതാ. 51

ഗുരുക്കളായ അക്ഷരങ്ങൾ ഉള്ള ഗീതി സംഭാവിത. ലഘുക്കളായ അക്ഷരങ്ങളുള്ള ഗീതി പൃഥുല.

'ഭക്ത്യാ ദേവം രുദ്രം വന്ദേ' എന്നതു സംഭാവിതയ്ക്കും
'സുരനതഹരപദയുഗളം പ്രണമത' എന്നതു പൃഥുലയ്ക്കും ഉദാഹരണം പറയാം.

ഏതാസ്തു ഗീതയോ ജ്ഞേയാ
ധ്രുവായോഗം വിനൈവ ഹി
ഗാന്ധർവ്വ ഏവ യോജ്യാസ്തു
നിത്യം ഗാനപ്രയോക്തൃഭിഃ. 52

ഈ ഗീതികൾ ധ്രുവാഗീതികളോടു ബന്ധം കൂടാതെ സംഗീതസദസ്സുകളിൽ പ്രയോഗിക്കാവുന്നതാണ്.

## ധാതുക്കൾ

ഗീതയോ ഗദിതാഃ സമ്യഗ്-
ധാതൂംശ്ചൈവ നിബോധത. 53

ഗീതികളെ വേണ്ടവിധത്തിൽ പറഞ്ഞുകഴിഞ്ഞു. ധാതുക്കളെയാണ് ഇനി നിങ്ങൾ മനസ്സിലാക്കേണ്ടത്.

## നാലു ധാതുക്കൾ

വിസ്താരഃ കരണശ്ച സ്യാ-
ദാവിദ്ധോ വ്യഞ്ജനസ്തഥാ
ചത്വാരോ ധാതവോ ജ്ഞേയാ
വാദിത്രകരണാശ്രയാഃ. 54

(1) വിസ്താരം (2) കരണം (3) ആവിദ്ധം (4) വ്യഞ്ജനം ഇങ്ങനെ ധാതുക്കൾ നാല്. ഇവ വാദ്യപ്രയോഗത്തിൽ ഉള്ള കരണങ്ങളെ അവലംബിച്ചുവരുന്നവയാണ്.

സംഘാതജശ്ച സമവാ-
യജശ്ച വിസ്താരജോഽനുബന്ധകൃതഃ
ജ്ഞേയശ്ചതുഷ്പ്രകാരോ
ധാതുർവ്വിസ്താരസംജ്ഞസ്തു. 55

വിസ്താരധാതു നാലുതരം. (1) സംഘാതജം (2) സമവായജം (3) വിസ്താരജം (4) അനുബന്ധകൃതം.

വിധയശ്ച സ്മൃതാസ്തസ്യ
പൂർവ്വം വിസ്താര ഏവ ച
സംഘാതസമവായൌ തു
വിജ്ഞേയൌ തൌ ദ്വികത്രികൌ. 56

അതിനു വിധികളും ഉണ്ട്. ആദ്യം വിസ്താരം, പിന്നെ രണ്ടെണ്ണം ചേർന്നതു സംഘാതം. മൂന്നെണ്ണം ചേർന്നതു സമവായം.

പൂർവ്വശ്ചതുർവ്വിധസ്തത്ര
പശ്ചിമോഽഷ്ടവിധഃ സ്മൃതഃ
കരണാനാം വിശേഷേണ
വിജ്ഞേയൌ തൌ പൃഥക് പൃഥക്. 57

അവയിൽ ആദ്യത്തേതായ സംഘാതം നാലുവിധം. ഒടുവിലത്തെ സമവായം എട്ടുവിധം. കരണങ്ങൾക്കു വരുന്ന വ്യത്യാസങ്ങൾകൊണ്ട് സംഘാതവും സമവായവും വിഭിന്നങ്ങളാണ്.

അധശ്ചോർദ്ധ്വശ്ച വിജ്ഞേയാ-
വധരോത്തരജൌ സ്വരൌ
സംഘാതജോ വിധിസ്ത്വേഷ
വിജ്ഞേയോ വാദനം പ്രതി. 58

അധരസ്വരം താഴെയാണെന്നും ഉത്തരസ്വരം മീതെയാണെന്നും മനസ്സിലാക്കണം. വീണവായനയിൽ സംഘാതജത്തിനുള്ള വ്യവസ്ഥ അതാണ്.

ദ്വിരുത്തരോ ദ്വിരധര-
സ്ത്വധരാദിശ്ചോത്തരാവസാനശ്ച
ജ്ഞേയസ്തഥോത്തരാദിഃ
പുനരപ്യധരാവസാനശ്ച. 59

മീതെയുള്ള സ്വരം രണ്ടുപ്രാവശ്യം പ്രയോഗിക്കുന്നത് ഒന്ന്, താഴെയുള്ള സ്വരം രണ്ടു പ്രാവശ്യം പ്രയോഗിക്കുന്നത് മറ്റൊന്ന്. ആദ്യം താഴേയുള്ള സ്വരം, പിന്നെ മീതേയുള്ള സ്വരം ഇത് മറ്റൊന്ന്. ആദ്യം മീതേയുള്ള സ്വരം, പിന്നെ താഴെയുള്ള സ്വരം ഇതു മറ്റൊന്ന്, ഇങ്ങനെ സംഘാതജം നാലെണ്ണം.

സമവായജസ്തഥാ സ്യാത്
ത്രിരുത്തരസ്ത്രിരധരശ്ച വിജ്ഞേയഃ
ദ്വ്യധരോത്തരാവസാനോ
ദ്വിരുത്തരശ്ചാധരാവസാനശ്ച
ഉത്തരമുഖോ ദ്വിരധരോ
പ്രാഗധരോ ദ്വ്യുത്തരാവസാനശ്ച
മധ്യോത്തരോ ദ്വിരധരോ
ദ്വിരുത്തരോപ്യധരമധ്യശ്ച. 60

അതുപോലെ സമവായജം എട്ടുവിധം. (1) മീതെ മൂന്നു സ്വരം. (2) താഴെ മൂന്നു സ്വരം (3) താഴെ രണ്ട് മീതെ ഒന്ന്. (4) മീതെ രണ്ട് താഴെ ഒന്ന്. (2) മീതെ ഒന്ന് താഴെ രണ്ട്. (6) താഴെ ഒന്ന് മീതെ രണ്ട് (7) താഴെ ഒന്നും മൂന്നും മീതെ നടു (8) മീതെ ഒന്നും മൂന്നും താഴെ നടു.

അനുബന്ധസ്തു ജ്ഞേയോ
വ്യാസസമാസാച്ച നിയതമേഷാം ഹി
ഏവം ചതുർദ്ദശവിധോ
വിസ്താരോ ധാതുരാഖ്യാതഃ. 61

മേൽക്കാണിച്ച വിസ്താരധാതുഭേദങ്ങളുടെ സമ്മിശ്രണംകൊണ്ട് അനുബന്ധജം ഉണ്ടാവുന്നു. ഇങ്ങനെ പതിന്നാലുവിധത്തിലാണ് വിസ്താരമെന്ന ധാതു. വിസ്താരജം ഒന്ന്, സംഘാതജം നാല്, സമവായം എട്ട്, അനുബന്ധകൃതം ഒന്ന് ഇങ്ങനെ പതിന്നാലുവിധത്തിലാണെന്നർത്ഥം.

## കരണധാതുക്കൾ

രിഭിതോച്ചയനീരിഭിതാ
ഹ്രാദ്യസ്തു തഥാനുബന്ധഃ സ്യാത്
പഞ്ചവിധോ വിജ്ഞേയോ
വീണാവാദ്യേ കരണധാതുഃ. 62

(1) രിഭിതം (2) ഉച്ചയം (3) നീരിഭിതം (4) ഹ്രാദ്യം (5) അനുബന്ധം ഇങ്ങനെ വീണാവാദ്യത്തിൽ കരണമെന്ന ധാതു അഞ്ചുവിധമാണ്.

ത്രികപഞ്ചസപ്തനവകൈ-
രൃഥാക്രമം സംയുതോ ഭവേദ്വാദ്യേ
സർവ്വൈരനു ബന്ധകൃതൈർ-
ഗുർവ്വന്തഃ സ്യാത് കരണധാതുഃ. 63

രിഭിതത്തിനു മൂന്ന്, ഉച്ചയത്തിന് അഞ്ച്, നീരിഭിതത്തിന് ഏഴ്, ഹ്രാദ്യത്തിന് ഒമ്പത്, അനുബന്ധത്തിന് മേൽക്കാണിച്ച നാലുവകഭേദങ്ങളുടെ മിശ്രണം. എല്ലാത്തിന്റെയും അവസാനം ഗുരുവായിരിക്കും. ഇതാണ് അഞ്ചുവിധത്തിലുള്ള കരണധാതുവിന്റെ സ്വഭാവം. രണ്ടു ലഘുവും ഒരു ഗുരുവും ചേർന്നത് രിഭിതം. നാലു ലഘുവിനു മീതെ

ഒരു ഗുരു ചേർന്നത് ഉച്ചയം. ആറു ലഘുവനു മീതെ ഒരു ഗുരു ചേർന്നത് നീരിഭിതം. എട്ടു ലഘുവിനു മീതെ ഒരു ഗുരു ചേർന്നത് ഹ്രാദ്യം. ഇവ നാലും പലവിധത്തിൽ മിശ്രീകരിച്ച് അവസാനം ഒരു ഗുരു ചേർത്തത് അനുബന്ധം. ഇതാണിവയുടെ ക്രമമെന്നു താൽപര്യം. (തകിതോം, തതികിണതോം, തതിതതികിണതോം, തതികിണ, തതികിണതോം.)

## ആവിദ്ധധാതു

ക്ഷേപഃ പ്ലുതോഽതിപാതോഽ-
പ്യതികീർണ്ണശ്ചാനുബന്ധസംജ്ഞശ്ച
ആവിദ്ധോ വിജ്ഞേയോ
ധാതുർവൈ പഞ്ചവിധ ഏവ. 64

(1) ക്ഷേപം (2) പ്ലുതം (3) അതിപാതം (4) അതികീർണ്ണം (5) അനുബന്ധം ഇങ്ങനെ ആവിദ്ധധാതുവും അഞ്ചുവിധമാണ്.

ദ്വിസ്ത്രിശ്ചതുഷ്കനവകൈഃ
പ്രഹാരൈഃക്രമശഃ കൃതൈഃ
ആവിദ്ധധാതുർവ്വിജ്ഞേയഃ
സാനുബന്ധവിഭൂഷിതഃ. 65

രണ്ടുപ്രാവശ്യം മീട്ടുന്നത് ക്ഷേപം. മൂന്നു പ്രാവശ്യം മീട്ടുന്നതു പ്ലുതം, നാലുപ്രാവശ്യം മീട്ടുന്നത് അതിപാതം, ഒമ്പതു പ്രാവശ്യം മീട്ടുന്നത് അതികീർണ്ണം, ഇവയിടകലർന്നുവരുന്നത് അനുബന്ധം. ഇതാണ് ആവിദ്ധധാതുവിലെ ക്ഷേപാദികളായ അഞ്ചു വിഭാഗങ്ങളുടെ സ്വഭാവം.

## വ്യഞ്ജനധാതു

വ്യഞ്ജനധാതുർജ്ഞേയഃ
കളതലനിഷ്കോടിതം തഥോന്മൃഷ്ടം
രേഫാവമൃഷ്ടപുഷ്പാ-
നുസ്വനിതം ബിന്ദുരനുബന്ധഃ. 66

(1) കളം (2) തലം (34) നിഷ്കോടിതം (4) ഉന്മൃഷ്ടം (5) രേഫം (6) അവമൃഷ്ടം (7) പുഷ്പം (8) അനുസ്വനിതം (9) ബിന്ദു (10) അനുബന്ധം ഇങ്ങനെ പത്തുവിധമാണ് വ്യഞ്ജനധാതു.

അംഗുഷ്ഠാഭ്യാം സമം തന്ത്ര്യോഃ
സ്പർശനം യത് കളം തു തത്
വാമേന പീഡനം കൃത്വാ
ദക്ഷിണേനാഹതിസ്തലം. 67

രണ്ടു പെരുവിരലുകൾകൊണ്ട് ഒപ്പം കമ്പികളെ സ്പർശിക്കുന്നത് കളം. ഇടത്തെ കയ്യിന്റെ പെരുവിരൽകൊണ്ട് അമർത്തിപ്പിടിച്ച് വലത്തേതു മീട്ടുന്നത് തലം.

സവ്യാംഗുഷ്ഠപ്രഹാരസ്തു
നിഷ്കോടിതമിഹോച്യതേ
പ്രഹാരോ വാമതർജ്ജന്യാ
ഉന്മൃഷ്ടമിതി സംജ്ഞിതം. 68

വലത്തെ പെരുവിരൽകൊണ്ടു മീട്ടുന്നത് നിഷ്കോടിതം. ഇടത്തെ ചൂണ്ടുവിരലുകൊണ്ടു മീട്ടുന്നത് ഉന്മൃഷ്ടം.

സർവ്വാംഗുലിസമാക്ഷേപോ
രേഫ ഇത്യഭിസംജ്ഞിതഃ
തന്ത്രീഷു ത്രിപ്രഹാരം ചാ-
പ്യവമൃഷ്ടമിതി സ്മൃതം. 69

എല്ലാ വിരലുകൾകൊണ്ടും കമ്പി വലിക്കുന്നത് രേഫം. കമ്പികളിൽ മൂന്നു തവണ മീട്ടുന്നത് അവമൃഷ്ടം.

കനിഷ്ഠാംഗുഷ്ഠസംയുക്തം
പുഷ്പമിത്യഭിധീയതേ
തലസ്ഥാനേƒഥ തന്ത്രീണാ-
മനുസ്വനിതമുച്യതേ. 70

ചെറുവിരൽകൊണ്ടും പെരുവിരൽകൊണ്ടും ഒപ്പം സ്പർശിക്കുന്നത് പുഷ്പം. ഉള്ളങ്കയ്യിലേയ്ക്കു കമ്പികൾ വലിക്കുന്നത് അനുസ്വനിതം.

ഗുർവ്വക്ഷരൈരേകതന്ത്ര്യാം
ബിന്ദുരിത്യഭിസംജ്ഞിതഃ. 71

ഒരു കമ്പിയിൽ അനേകം ഗുർവ്വക്ഷരങ്ങൾ ഉണ്ടാക്കുന്നതു ബിന്ദു.

വ്യാസസമാനാദേഷാ-
മനുബന്ധഃ സർവ്വധാതുകോ ജ്ഞേയഃ
ഇതി ദശവിധാഃ പ്രയോജ്യോ
വീണായാം വ്യഞ്ജനോ ധാതുഃ. 72

മേൽക്കാണിച്ച എല്ലാ ധാതുക്കളും ഇടകലർത്തി പ്രയോഗിക്കുന്നത് അനുബന്ധം. ഇപ്രകാരം വ്യഞ്ജനധാതു വീണയിൽ പത്തുവിധത്തിൽ പ്രയോഗിക്കാവുന്നതാണ്.

ഇത്യേതേ ധാതവഃ പ്രോക്താ-
ശ്ചത്വാരോ ലക്ഷണാന്വിതാഃ
തിസൃണാമപി വൃത്തീനാ-
മേഷു വാദ്യം പ്രതിഷ്ഠിതം. 73

ഇങ്ങനെ നാലു ധാതുക്കളും ലക്ഷണങ്ങളോടുകൂടി പറഞ്ഞുകഴിഞ്ഞു. മൂന്നു വൃത്തികൾക്കും വേണ്ടുന്ന വീണാവാദ്യം ഈ ധാതുക്കളെ ആശ്രയിച്ചാണിരിക്കുന്നത്.

## മൂന്നു വൃത്തികൾ

തിസ്രസ്തു വൃത്ത്യശ്ചിത്രാ-
ദക്ഷിണാവൃത്തിസംജ്ഞിതാഃ
വാദ്യഗീതോഭയഗുണാ
നിർദ്ദിഷ്ടാസ്താ യഥാക്രമം. 74

വൃത്തി മൂന്നുവിധമാണ്. (1) ചിത്രാവൃത്തി (2) ദക്ഷിണാവൃത്തി (3) വൃത്തിവൃത്തി. വാദ്യം പ്രധാനവും ഗീതം അപ്രധാനവുമായിട്ടുള്ള വൃത്തി ചിത്രാവൃത്തി. ഗീതം പ്രധാനവും വാദ്യം അപ്രധാനവുമായുള്ള വൃത്തി ദക്ഷിണാവൃത്തി. വാദ്യഗീതങ്ങൾക്കു രണ്ടിനും സമപ്രാധാന്യം കൊടുത്തുകൊണ്ടുള്ള വൃത്തി വൃത്തിവൃത്തി.

തിസ്രോ ഗീതിവൃത്തയഃ പ്രാധാന്യേന ഗ്രാഹ്യാഃ, ചിത്രാവൃത്തി-ർദക്ഷിണാ ചേതി. താസാം വാദ്യതാളലയഗീതിയതിമാർഗ്ഗപ്രാധാന്യാനി യഥാസ്വം വ്യഞ്ജകാനി ഭവന്തി. തത്ര ചിത്രായാം സംക്ഷിപ്തം വാദ്യം, മാഗധീ ഗീതിഃ, ഏകകലസ്താളോ, ദ്രുതോ ലയഃ, സമാ യതിഃ. അനാഗതഗ്രഹാണാം പ്രാധാന്യം. തഥാ വൃത്തൌ സംഭാവിതാ ഗീതിഃ, വാദിത്രം ദ്വികലസ്താളഃ. മധ്യോ ലയഃ, സ്രോതോഗതാ യതിഃ, സമഗ്രഹ മാർഗ്ഗാണാം പ്രാധാന്യം. ദക്ഷിണായാം പൃഥുലാ ഗീതിഃ, ചതുഷ് കലസ്താളഃ, വിളംബിതോ ലയഃ, ഗോപുച്ഛാ യതിഃ, അതീതഗ്രഹ മാർഗ്ഗാണാം പ്രാധാന്യം.

പ്രാധാന്യേന ഗീതിവൃത്തികൾ മൂന്നാണ്. ചിത്രാ, വൃത്തി, ദക്ഷിണ. അവയ്ക്ക് വാദ്യം, താളം, ലയം, ഗീതി, യതി, മാർഗ്ഗം എന്നിവയുടെ പ്രധാന്യം യഥോചിതം വ്യഞ്ജകമായിത്തീരുന്നു. അതിൽ ചിത്രാവൃത്തിയിൽ ചുരുങ്ങിയ വാദ്യം, മാഗധി എന്ന ഗീതി, ഏകമാത്രകമായ താളം, ദ്രുതമായ ലയം, സമയായ യതി, അനാഗത മാർഗ്ഗഗ്രഹങ്ങൾക്കു പ്രാധാന്യം. അതുപോലെ വൃത്തിവൃത്തിയിൽ സംഭാവിതഗീതി, വാദ്യം, രണ്ടുമാത്രയിലുള്ള താളം, മധ്യലയം, സ്രോതോഗതയെന്ന യതി, സമമാർഗ്ഗ ഗ്രഹങ്ങൾക്കു പ്രാധാന്യം. ദക്ഷിണാവൃത്തിയിൽ പൃഥുലയെന്ന ഗീതി, നാലുമാത്ര യുള്ള താളം, വിളംബിതം എന്ന ലയം, ഗോപുച്ഛയെന്ന യതി, അതീതമാർഗ്ഗഗ്രഹ ങ്ങൾക്കു പ്രാധാന്യം.

സർവ്വാസാമേവ വൃത്തീനാം
ലളിതാദ്യാസ്തു ജായതഃ
ധാതുഭിഃ സഹ സംയുക്താ
ഭവന്തി ഗുണവത്തരാഃ. 75

എല്ലാ വൃത്തികൾക്കും ലളിത മുതലായ ജാതികൾ ധാതുക്കളോടുകൂടി ചേരു മ്പോൾ അധികം ഗുണമുള്ളവായിത്തീരുന്നു.

ഏതേഷാം ധാതൂനാം
സമവായാജ്ജാതയശ്ച ജായന്തേ
സ്വാത് സ്വാദുദാത്തലളിതരി-
ഭിതഘനസംജ്ഞാശ്ചതസ്രസ്തു. 76

മുൻപറഞ്ഞ ധാതുക്കൾക്ക് അതാതു ധാതുക്കളുടെ സംയോഗത്താൽ ജാതികളു ണ്ടാവുന്നു. അവ നാലാണ്. (1) ഉദാത്ത (2) ലളിത (3) രിഭിത (4) ഘനം.

തത്രോദാത്താ വിസ്താ-
രധാതുവിഷയാ ഹ്യുദാത്തത്വാത്
ലളിതാ വ്യഞ്ജനധാതോർ-
ല്ലളിതത്വാദേവ സമ്പ്രയോക്തവ്യാ. 77

വിസ്താരധാതുവിഭാഗങ്ങളുടെ സംയോഗത്താൽ ഉദാത്തജാതി ഉളവാകുന്നു. ജാതിയുടെ ഉൽകൃഷ്ടതയാണ് ഉദാത്തസംജ്ഞയ്ക്കു കാരണം. വ്യഞ്ജനധാതു വിഭാഗങ്ങളുടെ സംയോഗത്താൽ ലളിതയെന്ന ജാതി ഉണ്ടാവുന്നു. അതിന്റെ ലാളിത്യംതന്നെയാണ് ആ സംജ്ഞയ്ക്കു കാരണം.

ആവിദ്ധധാതുവിഷയാ
രിഭിതാ ലഘുസഞ്ചയാദ്വിനിർദ്ദിഷ്ടാ
കരണവിഷയാ ച ഘനസം-
ജ്ഞാ ഗുരുലഘുസഞ്ചയാത്തു സ്യാത്. 78

ആവിദ്ധധാതുഭേദങ്ങളുടെ സംയോഗത്താൽ രിഭിതജാതി ഉണ്ടാവുന്നു. ലഘുക്കളുടെ സമൂഹമാണ് ആ സംജ്ഞയ്ക്കടിസ്ഥാനം. കരണധാതുഭേദങ്ങളുടെ സംയോഗത്താൽ ഘനജാതി സംജാതമാകുന്നു. ഗുരുക്കളും ലഘുക്കളും ഉൾക്കൊള്ളുന്നു എന്നതാണതിന്റെ കാരണം.

## മൂന്നുവിധം വാദ്യം

ത്രിവിധം ഗീതേ കാര്യം
വാദ്യം വീണാസമുദ്ഭവം തജ്ജ്ഞൈഃ
തത്ത്വം തഥാനുഗതമ-
പ്യോഘലഘാനേകകരണസംയുക്തം. 79

ഗീതത്തിൽ മൂന്നുതരം വീണാവാദ്യപ്രയോഗമുണ്ട്. (1) തത്ത്വം (2) അനുഗതം (3) ഓഘം. ഈ പ്രയോഗങ്ങൾ പലതരം കരണങ്ങളോടുകൂടിയവയാണ്.

ലയതാളവർണ്ണപദയതി-
ഗീത്യക്ഷരഭാവകം ഭവേത്തത്ത്വം
ഗീതം തു യദനുഗച്ഛ-
ത്യനുഗതമിതി തത് ഭവേദ്വാദ്യം. 80

ലയം, താളം, വർണ്ണം, പദം, യതി, ഗീതി, അക്ഷരങ്ങൾ ഇവയെ വേർതിരിച്ചു കാണിച്ചുകൊണ്ടുള്ള വീണവായനയാണ് തത്ത്വം. പാട്ടിനെ പിന്തുടർന്നുകൊണ്ടുള്ള വീണവായന അനുഗതം.

ആവിദ്ധകരണബഹുളം
ഹ്യുപര്യുപരി പാണകം ദ്രുതലയം ച
അനപേക്ഷിതഗീതാർത്ഥം
വാദ്യം ത്വോഘേ വിധാതവ്യം. 81

ഒട്ടേറെ വീണക്കയ്യുകൾ പ്രയോഗിച്ചുകൊണ്ടും നിരന്തരം മീട്ടലുകളോടുകൂടിയും ദ്രുതലയത്തിലും ഗീതഘടകങ്ങളിൽ ശ്രദ്ധിക്കാതെയുമുള്ള വീണവായന ഓഘം.

സ്ഥിതേ തത്ത്വം പ്രയോക്തവ്യം
മധ്യേ ചാനുഗതം ഭവേത്
ദ്രുതേ ചൌഘം പ്രയുഞ്ജീയാ-
ദേഷ വാദ്യഗതോ വിധിഃ. 82

വിളംബിതലയത്തിൽ തത്ത്വം പ്രയോഗിക്കണം. മധ്യലയത്തിൽ അനുഗതം വേണം. ദ്രുതലയത്തിൽ ഓഘം പ്രയോഗിക്കുക. ഇതാണ് വാദ്യപ്രയോഗത്തെസ്സംബന്ധിച്ചുള്ള നിയമം.

തത്ത്വം തു പ്രഥമേ ഗാനേ
ദ്വിതീയേഽനുഗതഃ സ്മൃതഃ
ഓഘസ്തൃതീയേ കർത്തവ്യോ
ലയതാള വിചക്ഷണൈഃ. 83

ലയത്തിലും താളത്തിലും വൈദഗ്ദ്ധ്യമുള്ളവർ ഒന്നാമത്തെ ഗാനത്തിൽ തത്ത്വവും രണ്ടാമത്തെ ഗാനത്തിൽ അനുഗതവും മൂന്നാമത്തെ ഗാനത്തിൽ ഓഘവും പ്രയോഗിക്കേണ്ടതാണ്.

ഏവം ജ്ഞേയാ വൈണേ
വാദ്യവിധാനേ തു ധാതവസ്തജ്ജ്ഞൈഃ
വക്ഷ്യാമ്യതഃ പരമഹം
നിർഗ്ഗീതവിധാനസമവായം. 84

വീണവായനയിലെ ധാതുപ്രയോഗങ്ങൾ ഇങ്ങനെയൊക്കെയാണ്. ഇനി നിർഗ്ഗീത വിധികളെ വിവരിക്കാം.

## നിർഗ്ഗീതവിധികൾ

ആശ്രാവണാ തഥാരംഭോ
വക്ത്രപാണിസ്തഥൈവ ച
സംഘോടനാ തഥാ ജ്ഞേയാ
പുനശ്ച പരിഘട്ടനാ
മാർഗ്ഗാസാരിതമേതത് സ്യാത്
ലീലാകൃതമഥാപി ച
ആസാരിതാനി ച തഥാ
ത്രിപ്രകാരകൃതാനി തു
ഏതാനി തു ബഹിർഗ്ഗീതാ-
ന്യാഹുർവാദ്യവിദോ ജനാഃ
സതാളാനി ഹ്യതാളാനി
ചിത്രവൃത്തൌ കൃതാനി തു. 85

(1) ആശ്രാവണ (2) ആരംഭം (3) വക്ത്രപാണി (4) സംഘോടന (5) പരിഘട്ടന (6) വിനോദത്തിനുവേണ്ടി പ്രയോഗിക്കുന്ന മാർഗ്ഗാസാരിതം (7) ജ്യേഷ്ഠം, മധ്യം, കനിഷ്ഠം എന്നീ മൂന്നു ആസാരിതങ്ങൾ, ഇവ ബഹിർഗ്ഗീതങ്ങളാണ്-ഗീതംകൂടാതെയുള്ള വാദ്യപ്രയോഗങ്ങളാണ്. ഇവ ചിത്രവൃത്തിയിൽ താളത്തോടുകൂടിയും താളമില്ലാതെയും പ്രയോഗിക്കപ്പെടുന്നു.

പ്രയോജനം ച പൂർവ്വോക്തം
പൂർവ്വരംഗവിധൌ മയാ
ഏതേഷാം സമ്പ്രവക്ഷ്യാമി
ലക്ഷണം സനിദർശനം. 86

ഈ ബഹിർഗീതങ്ങളുടെ പ്രയോജനം പൂർവ്വരംഗവിധിയിൽ അഞ്ചാമധ്യായത്തിൽ മുൻപു ഞാൻ പറഞ്ഞിട്ടുണ്ട്. ഇവയുടെ ലക്ഷണം വിശദമായി വിവരിക്കാം.

ആശ്രാവണാ നാമ
വിസ്താരധാതുവിഹിതൈഃ
കരണൈഃ പ്രവിഭാഗശോദ്വിരഭ്യസ്തൈഃ
ദ്വിശ്ചാപി സന്നിവൃത്തൈഃ
കരണോപചയൈഃ ക്രമേണ സ്യാത് 87

മുൻപു വിസ്താരധാതുവിൽ വിധിച്ചിട്ടുള്ള പതിന്നാലു ഭേദങ്ങളും വേർതിരിച്ച് രണ്ടു തവണ പ്രയോഗിക്കുക. പിന്നെ ക്രമത്തിൽ കൂടിക്കൂടി വരുന്ന കരണധാതുവിന്റെ അഞ്ച് വകഭേദങ്ങളും രണ്ടുതവണ പ്രയോഗിക്കുക. ഈ വിധത്തിലുള്ള വീണാപ്രയോഗത്തിന് ആശ്രാവണ എന്നു പേർ.

ഗുരുണി ദ്വാദാവേകാ-
ദശകം ചതുർദ്ദശം സ പഞ്ചദശം
സ ചതുർവ്വിംശകമേവം
ദ്വിഗുണീകൃതമേതദേവ സ്യാത്
ലഘുനീ ഗുരു ചൈവ സ്യാ-
യഥാഷ്ടമം ഗുരു ഭവേത്തഥാ ച പുനഃ
ഷട് ച ലഘൂനി തതോന്ത്യം
ഗുർവ്വാദ്യാശ്രാവണായാം തു. 88

ആദ്യം രണ്ടു ഗുരുക്കൾ പിന്നെ പതിനൊന്നാമത്തെയും പതിനഞ്ചാമത്തെയും ഇരുപത്തിനാലാമത്തെയും അക്ഷരങ്ങൾ ഗുരുക്കൾ ഇതാണ് ആശ്രാവണയിൽ പ്രയോഗിക്കേണ്ടുന്ന ശുഷ്കാക്ഷരങ്ങളുടെ സ്വഭാവം. ഇതുതന്നെ രണ്ടുപ്രാവശ്യം പ്രയോഗിക്കണം. ആദ്യം രണ്ടു ലഘുക്കൾ. പിന്നെ ഒരു ഗുരു. തുടർന്നു നാലു ലഘുക്കൾ. എട്ടമക്ഷരം ഗുരു. അതിനുശേഷം ആറു ലഘുക്കൾ. ഒടുവിൽ ഒരു ഗുരു. ഇവ ആദ്യം കാണിച്ച അശ്രാവണയിൽ പ്രയോഗിക്കണം.

ഉദാ- ഝണ്ടും, ജഗതിപ വലിതക ജംബുക
ഝണ്ടും, തിതിചല ഘുചതിതിചാ – – –
ദിഗ്ലേ ഗണപതി പശുപതി ജംബുക
ദിഗ്ലേ വരഭുജ ദിഗിനിഗിചാ – – –

തിതിചാ ദിഗിനിഗി ചാ പശുപതി തിതിചാ.
ത്രിശ്ശമ്യോപരിപാണൌ
താളാ അപ്യേവമേവ നിർദ്ദിഷ്ടാഃ
സമപാണൌ ദ്വേ ശമ്യേ
താളാവപ്യേവമേവാഥ
ഭൂയഃ ശമ്യാതാളാ-
വവപാണാ വൃത്തരസ്തഥാ ചൈവ
ചഞ്ചത്പുടസ്തഥാ സ്യാ-
ദേവം ഹ്യാശ്രാവണാതാളഃ.
89

ഉപരിപാണിയിൽ മൂന്നു ശമ്യ മൂന്നു താളം, സമപാണിയിൽ രണ്ടു ശമ്യ രണ്ടു താളം, അവപാണിയിൽ ഒരു ശമ്യ ഒരു താളം. മേലിലും ഇതുതന്നെയാണു ക്രമം. ഈവിധമുള്ള ചഞ്ചത്പുടതാളമാണ് ആശ്രാവണയിൽ പ്രയോഗിക്കേണ്ടത്.

ഉപരിപാണി, സമപാണി, അവപാണി എന്നിവയുടെയും ശമ്യാതാളങ്ങളുടെയും ചഞ്ചത്പുടത്തിൻെറയും സ്വരൂപം മേലിൽ മുപ്പത്തൊന്നാമധ്യായത്തിൽ വിവരിക്കും.

അഥാരംഭഃ-

ദീർഘാണ്യാദാവഷെടൗ
ദ്വാദശ ച ലഘൂനി നൈധനം ചൈവ
ചത്വാരി ഗുരൂണി തഥാ
ഹ്രസ്വാന്യഷ്ടൌ ച ദീർഘം ച
ലഘുസംജ്ഞാനി ചതുർദ്ധാ
നിധനം ദിഗുണീകൃതേ ച ദീർഘേ ദ്വേ
അഷെടൗ ലഘൂനി നൈധന-
മിത്യാരംഭേƒക്ഷരവിധാനം. 90

ഇനി ആരംഭം. ആദ്യത്തിൽ എട്ടു ഗുരു, പിന്നെ പന്ത്രണ്ടു ലഘു, അവസാനം ഒരു ഗുരു, ഇങ്ങനെ ഒന്നാം ഖണ്ഡം. ആദ്യത്തിൽ നാലു ഗുരു, പിന്നെ എട്ടു ലഘു, പിന്നെ ഒരു ഗുരു, തുടർന്ന് നാലു ലഘു, ഒടുവിൽ ഒരു ഗുരു, ഇത് രണ്ടാം ഖണ്ഡം. ആദ്യം നാലു ഗുരു, പിന്നെ എട്ടു ലഘു, അവസാനം ഒരു ഗുരു ഇങ്ങനെ മൂന്നാം ഖണ്ഡം. ഇതാണ് ആരംഭത്തിലെ ശുഷ്കാക്ഷരവ്യവസ്ഥ.

ഉദാ:-

1) ഝണ്ടും, ഝണ്ടും, ഝണ്ടും
ജഗതിപ വലിതക ദിഗിനിഗി ചാ

2) ദിഗ്ലേ ദിഗ്ലേ തിതിഝല കുചത്സല
ജംബുക തിതി ചാ

3) ഝണ്ടും ഝണ്ടും സുരപതി
പശുപതി ചാ - - -.

അസ്യ തു വാദ്യം
കാര്യം ത്രിപർവ്വവിഹിതൈ-
രുദ്വഹനൈരപ്യധഃ സമവരോഹൈഃ
തലരിഭിതഹ്രാദയുതൈഃ
കരണൈർവ്വിസ്താരഭൂയിഷ്ഠൈഃ
അപചയയുക്തൈർദ്വിസ്ത്രി -
സ്തഥാ നിവൃത്തൈർദ്വിരഭ്യസ്തൈഃ
ആരംഭേ വാദ്യവിധിഃ
കാര്യസ്ത്വേവം പ്രയോഗജ്ഞൈഃ. 91

ഇതിൻെറ വാദ്യം.

ആരംഭത്തിനുള്ള വാദ്യം മൂന്നു ഖണ്ഡമായിട്ടാണു വിധിച്ചിട്ടുള്ളത്. അതിൽ മേലോട്ടു കയറലും കീഴ്പോട്ടിറങ്ങലും വേണം. തല, രിഭിതം, ഹ്രാദം എന്നീ കരണങ്ങളും കൂടുതലായി വിസ്താരകരണവും പ്രയോഗിക്കണം. രണ്ടും, മൂന്നും പ്രാവശ്യം ഏററിച്ചുരുക്കലുകളും ആവൃത്തിയും വേണം. ആരംഭത്തിൽ വാദ്യം ഇപ്രകാരം നിർവ്വഹിക്കേണ്ടതാണ്.

താലസ്ത്രികലസ്ത്വാദൌ
ശമ്യൈകകലാ കലാദ്വയേ താലഃ
ദികലാ ച പുന ശമ്യാ
താലഃ കലയാ ച കർത്തവ്യഃ
ത്രികലശ്ച സന്നിപാതഃ
പുനഃ പിതാപുത്രകശ്ച ഷട്പൂർവ്വഃ
ചഞ്ചത്പുടസ്തഥാ സ്യാ-
ദാരംഭേ താളയോഗസ്തു. 92

ആദ്യം മൂന്നാമത്തെ മാത്രയിൽ വലതു കൈകൊണ്ടു താലം, പിന്നെ ഒന്നാമത്തെ മാത്രയിൽ ഇടതു കൈകൊണ്ടു ശമ്യ, പിന്നെ രണ്ടാമത്തെ മാത്രയിൽ വലതുകൈ കൊണ്ടു താലം, പിന്നെ രണ്ടാമത്തെ മാത്രയിൽ ഇടതുകൈകൊണ്ടു ശമ്യ, പിന്നെ ഒന്നാമത്തെ മാത്രയിൽ വലതുകൈകൊണ്ടു താലം, പിന്നെ മൂന്നാമത്തെ മാത്രയിൽ രണ്ടു കൈകൊണ്ടും സന്നിപാതം. ഈ വിധത്തിലുള്ള ഷട്പിതാപുത്രകതാളവും അതുപോലെ ചഞ്ചത്പുടതാളവുമാണ് ആരംഭത്തിലുള്ള താളം.

അഥ വക്ത്രപാണിഃ

ഗുരൂണി പഞ്ച, ഹ്രസ്വാനി
ഷഡ്,ഗുരുശ്ച ചതുർഗ്ഗുണഃ,
ഗുരുണീ ദ്വേ ച ലഘുനീ
ചത്വാര്യഥ ഗുരൂണി ഹി
ചത്വാര്യഥ ലഘൂനി സ്യു-
സ്ത്രീണി ദീർഘാണി ചൈവ ഹി
ലഘൂന്യഷ്ടൌ ച ദീർഘം ച
വക്രപാണൌ ഭവേദ്വിധിഃ. 93

ഇനി വക്രപാണി. ആദ്യം അഞ്ചു ഗുരു പിന്നെ ആറു ലഘു, തുടർന്നു നാലു ഗുരു, പിന്നെ രണ്ടു ഗുരു രണ്ടു ലഘു, നാലു ഗുരു, നാലു ലഘു, മൂന്നു ഗുരു, എട്ടു ലഘു, ഒരു ഗുരു. ഇതാണ് വക്ത്രപാണിയിലെ അക്ഷരവ്യവസ്ഥ

ഉദാ-

ദിഗ്ലേത്ധണ്ടും ജംബുകജഗതിപ

ത്ധണ്ടും ദിഗ്ലേ

ഖേന്ദും കുച ഖേടോ ഖാടോ

മനകിടി

ദീനം ദും ഖദുഗദു

കിടമടനം.

അസ്യ വാദ്യം -

ആവിദ്ധകരണയുക്തോ
ദ്വ്യംഗഃ സ്യാദേകകപ്രവൃത്തോ വാ
അല്പവ്യഞ്ജനധാതുർ-
വാദ്യവിധിർവക്രത്പാണൌ തു. 94

ഇതിൻെറ വാദ്യം-

അവിദ്ധം, കരണം എന്നീ ധാതുക്കളോടു കൂടിയിരിക്കണം, രണ്ട് അംഗങ്ങൾ വേണം. ഒരംഗം മാത്രമായിട്ടും ആകാം, വ്യഞ്ജനധാതു കുറഞ്ഞിരിക്കണം. ഇതാണ് വക്ത്രപാണിയിലെ വാദ്യവിധി.

ദ്വികലേ മദ്രകേ യത്തു
ശമ്യാതാലാദിപാതനം
തത് സർവ്വം വക്രത്പാണൌ തു
കാര്യമഷ്ടകലാന്വിതം. 95

രണ്ടു മാത്രയുള്ള മദ്രകഗീതത്തിലെ ശമ്യതാലാദിഹസ്തക്രിയകളെല്ലാം വക്ത്രപാണിയിൽ എട്ടു കലകളോടു കൂടിയതാക്കി പ്രയോഗിക്കണം.

ശമ്യാതാലൌ താലശമ്യേ
തേഷു കുര്യാത് ക്രമേണ തു
താലഃ ശമ്യാ ച താലശ്ച
സന്നിപാതസ്തഥൈവ ച. 96

വക്ത്രപാണിയിലെ എട്ടു കലകൾക്കുള്ള ഹസ്തക്രിയകളെ വിവരിക്കുന്നു. ശമ്യ, താലം, താലം, ശമ്യ, താലം, ശമ്യ, താലം, സന്നിപാതം ഇതാണെട്ടു മാത്രകളുടെ ഹസ്തക്രിയാക്രമം.

തസ്യാധസ്താത് പുനഃ കാര്യം
പഞ്ചപാണിചതുഷ്ടയം
വക്ത്രപാണേരയും താളോ
മുഖപ്രതിമുഖാശ്രയഃ. 97

മേൽക്കാണിച്ച എട്ടു കലകളുടെ ശമ്യാതാലാദിഹസ്തക്രിയകൾക്കുശേഷം നാലുതവണ പഞ്ചപാണി - അതായത് ഷഷ്ടപിതാപുത്രകതാളം - പ്രയോഗിക്കണം. ഇതാണ് എട്ടു മാത്രയുള്ള ആരംഭഭാഗത്തിൻെറയും അതിനു ശേഷം വരുന്ന പ്രതിമുഖഭാഗത്തിൻെറയും വക്ത്രപാണിസംബന്ധിയായ താളവ്യവസ്ഥ.

അഥ സംഖോടനാ

ഗുരുണീ ലഘൂന്യഥാഷ്ടൗ
ദീർഘം ദ്വിഗുണം തഥാ ച കർത്തവ്യം
ലഘുദീർഘേ ച പുന-
ശ്ചതുർഗ്ഗുണം സമ്പ്രകർത്തവ്യം
പുനരഷ്ടൗ ഹ്രസ്വാനി
സ്യുരിഹ തഥാ നൈധനം ച കർത്തവ്യം
സംഖോടനാവിധൌ തു
ഹ്രസ്വഗുരുവിധിഃ സമുദ്ദിഷ്ടഃ 98

ഇനി സംഖോടന-

രണ്ടു ഗുരു, എട്ടു ലഘു, രണ്ടു ഗുരു, ഒരു ലഘു, ഒരു ഗുരു, നാലും എട്ടുമായി പന്ത്രണ്ടു ലഘു, ഒടുവിൽ ഗുരു. ഇതാണു സംഘോടനയ്ക്കുള്ള ഗുരുലഘു നിയമം.

ഉദാ:

ദിഗ്ലേ ജഗതിപവലിതക

തേ ചാതി ചാതി തിഝലഘുചഝല

പശുപതി ചാ.

അസ്യാ വാദ്യവിധിഃ.

അധിദണ്ഡം ഹസ്താഭ്യം
വീണാം വിനിഗൃഹ്യ ദക്ഷിണാംഗുല്യാ
അംഗുഷ്ഠാഭ്യാം ച തഥാ
കാര്യം സംഘോടനാവാദ്യം. 99

ഇതിൻെറ വാദ്യവിധി.

കൈകളെക്കൊണ്ടു തണ്ടിന്മേൽ വീണപിടിച്ചു വലഞ്ഞ കയ്യിൻെറ ചൂണ്ടുവിരൽ കൊണ്ടും രണ്ടു കയ്യിൻെറയും പെരുവിരൽകൊണ്ടും സംഘോടനാവാദ്യം പ്രയോഗി ക്കേണ്ടതാണ്.

സംഘോടയേത് സ്വരം വാ-
ദിനാ തു സംവാദിനാ തഥാധിബലം
സമവായിഭിശ്ച ശേഷൈ-
രനുവാദിഭിരല്പകൈശ്ചാംശൈഃ. 100

വാദിസ്വരത്തോടും സംവാദിസ്വരത്തോടും കൂടി പ്രബലമായ അംശസ്വരത്തെ പുറപ്പെടുവിക്കണം. കൂട്ടത്തിൽ വരുന്ന അനുവാദി സ്വരങ്ങളും ചുരുക്കമായി പ്രയോഗിക്കണം.

വിസ്താരചിത്രകരണൈർ-
ദ്വിസ്ത്രിർവിനിവർത്തിതൈർദ്വിരഭ്യസ്തൈഃ
ഉപചയയുക്തൈഃ ക്രമശോ
വദന്തി സംഘോടനാവാദ്യം. 101

വിസ്താരധാതുവിൻെറ വിചിത്രങ്ങളായ കരണങ്ങൾ രണ്ടോ മൂന്നോ പ്രാവശ്യം തിരിഞ്ഞു പോന്നോ, രണ്ടു പ്രാവശ്യം ആവർത്തിച്ചു ക്രമത്തിൽ കേററികേററിയോ സംഘോടനാവാദ്യം പ്രയോഗിക്കണം.

താളോ$f$സ്യാ ഗദിതസ്തജ്ജ്ഞൈഃ
ശീർഷവത് പഞ്ചപാണിനാ. 102

മുൻപത്തെ വക്ത്രപാണിക്കെന്നപോലെ ഇതിലും താളം പിടിക്കേണ്ടത് പഞ്ചപാണികൊണ്ടാണ് - ഷട്പിതാപുത്രകം കൊണ്ടാണ്.

അഥ പരിഘട്ടനാ

ദീർഘാണ്യാദാവഷ്ടൗ
ലഘൂനി കുര്യാത് പുനർദ്വിഗുണിതാനി

ഹ്രസ്വാന്യപി ചത്വാരി
ദ്വിഗുണാനി സ്യുഃ സദീർഘാണി
ഷോഡശ ലഘൂനി ച സ്യുഃ
സഹ നിധനേനൈവ കാര്യാണി
ഏഷ പരിഘട്ടനായായാം
ഗുരുലഘുവസ്തുക്രമഃ പ്രോക്തഃ. 103

ഇനി പരിഘട്ടനാ.

ആദ്യം എട്ടു ഗുരുക്കൾ, പിന്നെ എട്ടും എട്ടും നാലും നാലുമായി ഇരുപത്തിനാലു ലഘുക്കൾ, പിന്നെ ഒരു ഗുരു, തുടർന്ന് പതിനാറു ലഘു, ഒടുവിൽ ഒരു ഗുരു ഇതാണു പരിഘട്ടനയിലെ ഗുരുലഘുക്രമം.

ഉദാ:

– – – – – – – –
ദിഗ്ലേ ദിഗ്ലേ ദിഗ്ലേ ദിഗ്ലേ

˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘
ജഗതിപ വലിതക തിതിചല കുചത്ധല

˘ ˘ ˘ ˘ ˘ ˘ ˘ ˘ –
ദിഗിനിഗി ഗണപതി ചാ

˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ ˘ –
ചലദിഗ ഗണപതി പശുപതി സുരപതി ചാ.
വാദ്യം ചാസ്യാം തജ്ജ്ഞൈഃ
സോദ്വഹനം ഹസ്തലാഘവാത് കാര്യം
വ്യഞ്ജനധാതുസമുത്ഥം
നാനാകരണാശ്രയോപേതം. 104

പരിഘട്ടനയിൽ വാദ്യം ആരോഹപ്രധാനമായും ഹസ്തലാഘവത്തോടു കൂടിയും വ്യഞ്ജനധാതുവിൽനിന്നു തുടങ്ങി കരണധാതുവിന്റെ പല വക ഭേദങ്ങളിൽ അവസാനിക്കുന്ന സ്വഭാവത്തോടുകൂടിയും ഉപയോഗിക്കണം.

സമ്പക്വേഷ്ടാകഃ സ്യാത്
താളഃ കരണൈസ്തു ധാതുസംയുക്തൈഃ
ഗുരുലഘുയോഗാദേവം
വിഹിതഃ കാര്യോ ബുധൈർന്നിത്യം.

105

ധാതുക്കളോടു കൂടിയ കരണങ്ങളെക്കൊണ്ടു ഗുരുലഘുക്കൾ ചേർത്തു സമ്പക്വേഷ്ടാകം എന്ന പന്ത്രണ്ടു മാത്രയിൽ വിധിച്ചിട്ടുള്ള താളമാണു പരിഘട്ടനയ്ക്കു വേണ്ടത്.

## മാർഗ്ഗാസാരിതം

മാർഗ്ഗാസാരിതവാദ്യം
വിസ്താരാവിദ്ധകരണസംയുക്തം
സകളൈഃ സതലൈഃ കരണൈ-
രഥ ലഘുഗുരുസഞ്ചയൈഃ കാര്യം. 106

മാർഗ്ഗാസാരിതത്തിൽ വിസ്താരം, ആവിദ്ധം, കരണം എന്ന മൂന്നു ധാതുക്കളും പ്രയോഗിക്കണം. വ്യഞ്ജനധാതുവിലെ കളം, തലം എന്ന വകഭേദങ്ങളും വേണം. ഗുരുലഘുസമൂഹങ്ങളെക്കൊണ്ടു നിർവ്വഹിക്കേണ്ടതാണ് അത്.

ചത്വാരി ഗുരൂണി സ്യുർ–
ലഘൂനി ചത്വാരി ച ദ്വിഗുണിതാനി
ഗുരുണീ ലഘൂന്യഥാഷ്ടൗ
ഗുരീണീ ചൈതത് ത്രിധാ യോജ്യം. 107

ആദ്യം നാലു ഗുരു, പിന്നെ നാലും നാലുമായി എട്ടു ലഘു, പിന്നെ രണ്ടു ഗുരു പിന്നെ എട്ടു ലഘു, ഒടുവിൽ രണ്ടു ഗുരു. മൂന്നു ഖണ്ഡമായിട്ടാണിത് പ്രയോഗിക്കേണ്ടത്.

ഉദാ: ദിഗ്ലേ ഝണ്ടും
ജഗതിപ വലിതക ഝണ്ടും
തിതിചലകുചചല ഝണ്ടും.

കനിഷ്ഠാസാരിതവിധൗ
ചാസ്യ താളഃ പ്രകീർത്തിതഃ. 108

ജ്യേഷ്ഠം, മധ്യം, കനിഷ്ഠം എന്നു മൂന്നുവിധം ആസാരിതമുള്ളതിൽ കനിഷ്ഠാസാരിതത്തിന് വിധിച്ചിട്ടുള്ള താളമാണ് ഈ മാർഗാസാരിതത്തിനും. കനിഷ്ഠാസാരിതത്തിൻെറ താളമാകട്ടെ മുപ്പത്തൊന്നാമദ്ധ്യായത്തിൽ പറയും.

ശ്രവണമധുരാണി ലീലാ–
കൃതാനി നാനാരസാന്തരകൃതാനി
താന്യപ്യർത്ഥവശാദിഹ
കർത്തവ്യാനി പ്രയോഗജ്ഞൈഃ. 109

ശ്രവണമധുരങ്ങളും പല രസവിശേഷങ്ങളിലും പ്രയോഗിക്കപ്പെടുന്നവയുമായ ചില ആസാരിതളുണ്ട്. സൗകുമാര്യവും മാധുര്യവുമുള്ളതുകൊണ്ട് അവയ്ക്ക് ലീലാകൃതങ്ങളെന്നും പേർ പറയുന്നു. ആ ലീലാകൃതങ്ങളെയും ഈ മാർഗാസാരിതത്തിൻെറ സ്ഥാനത്ത് ഔചിത്യം നോക്കി പ്രയോഗിക്കാവുന്നതാണ്.

അഥാസരിതാനി ജ്യേഷ്ഠമധ്യകനിഷ്ഠാനി താളപ്രമാണ–
നിർദ്ദിഷ്ടാനി. താനി താനവിധാനേ വക്ഷ്യാമഃ. 110

ജേഷ്ഠം, മധ്യം, കനിഷ്ഠം എന്ന് മൂന്നുവക ആസാരിതങ്ങൾ, താളത്തിൻെറ കാലഭേദമനുസരിച്ചു നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. അവയുടെ സ്വഭാവം മേലിൽ താളവിധിയിൽ വിവരിക്കും.

ഏവമേതത് സ്വരഗതം
ജ്ഞേയം വീണാശരീരജം
വിപഞ്ചീവാദ്യയുക്താനി
കരണാനി നിബോധത. 111

വീണയെ ആശ്രയിച്ചു സ്വരങ്ങളിൽ വരുന്ന കരണവിശേഷങ്ങളാണ് ഇതുവരെ പറഞ്ഞത്. വിപഞ്ചീവാദ്യത്തിൽ പ്രയോഗിക്കേണ്ടുന്ന കരണങ്ങളുടെ സ്വഭാവം ഇനി വിവരിക്കാം.

## വിപഞ്ചീവാദ്യത്തിലെ കരണങ്ങൾ

രൂപം കൃതപ്രതികൃതം
പ്രതിഭേദോ രൂപശേഷമോഘശ്ച
ഷഷ്ഠീ വൈ പ്രതിശുഷ്കാ
ത്വേവം ജ്ഞേയം കരണജാതം. 112

(1) രൂപം 92) കൃതപ്രതികൃതം (3) പ്രതിഭേദം (4) രൂപശേഷം (5) ഓഘം (6) പ്രതിശുഷ്ക ഇങ്ങനെ വിപഞ്ചിയിൽ ആറു കരണങ്ങളാണുള്ളത്.

(1) രൂപം (2) കൃതപ്രതികൃതം

വീണാവാദ്യദ്വിഗുണം
ഗുരുലാഘവവാദനം ഭവേദ്രൂപം
രൂപം പ്രതിഭേദകൃതം
പ്രതികൃതമിത്യുച്യതേ വാദ്യം. 113

വീണാവാദ്യത്തിൻെറ ഇരട്ടി ഗുരുലഘുക്കളെ പ്രയോഗിക്കുന്നതു രൂപം. വീണയിൽ വായിച്ചതുതന്നെ വിപഞ്ചിയിലും വായിക്കുന്നത് കൃതപ്രതികൃതം.

(3) പ്രതിഭേദം (4) രൂപശേഷം

യുഗപത്കൃതേ$f$ന്യകരണം
പ്രതിഭേദോ ദീർഘലാഘവകൃതേ സ്യാത്
വീണാവാദ്യവിരാമേ$f$-
പ്യവിരതകരണം തു രൂപശേഷം സ്യാത്. 114

ഒരേ സമയത്തു ഗുരുലഘുക്കളെ ആശ്രയിച്ചു വീണയിലൊന്നു പ്രയോഗിക്കുമ്പോൾ വിപഞ്ചിയിൽ മററൊന്ന് പ്രയോഗിക്കുന്നത് പ്രതിഭേദം. വീണവായന നിർത്തിയിട്ടും വിപഞ്ചിവായന തുടരുന്നതു രൂപശേഷം.

(5) ഓഘം (6) പ്രതിശുഷ്ക

ആവിദ്ധകരണയുക്തോ
ഹ്യുപര്യുപരിപാണികസ്ത്വോഘഃ
കൃതമേകസ്യാം തന്ത്ര്യാം
പ്രതിശുഷ്കാ നാമ വിജ്ഞേയാ. 115

ആവിദ്ധം, കരണം, എന്ന ധാതുക്കളോടു ഉപരിപാണിയായി വിപഞ്ചി വായിക്കുന്നത് ഓഘം. ഒരു കമ്പിയിൽമാത്രം വിപഞ്ചി വായിക്കുന്നത് പ്രതിശുഷ്ക.

കാര്യം ധ്രുവാവിധാനേ
പ്രായേണ ഹി കോണവാദനം തജ്ജ്ഞൈഃ
സ്ഥാനപ്രാപ്ത്യർത്ഥം യ-
ദ്യത്തത്ര ഭവേദയം നിയമഃ. 116

ധ്രുവാഗീതി പ്രയോഗിക്കുമ്പോൾ പ്രായേണ വായനക്കോൽകൊണ്ടു വിപഞ്ചി വായിക്കണം. അതതു സ്വരങ്ങളുടെ സ്ഥാനം കിട്ടുവാൻ വേണ്ടിയാണ് ഈ വ്യവസ്ഥ ചെയ്തിട്ടുള്ളത്.

സപ്തതന്ത്രി ഭവേത് ചിത്രാ
വിപഞ്ചീ തു ഭവേന്നവ
കോണവാദ്യാ വിപഞ്ചീ സ്യാ-
ച്ചിത്രാ ചാംഗുലിവാദനാ. 117

ഏഴു കമ്പിയുള്ള വീണയാണ് ചിത്ര. ഒമ്പതു കമ്പിയുള്ളത് വിപഞ്ചി. വായനക്കോൽ കൊണ്ടു വിപഞ്ചി വായിക്കുന്നു. വിരലുകൾകൊണ്ട് ചിത്രവീണ വായിക്കുന്നു.

തതവാദ്യവിധാനമിദം
സർവ്വം പ്രോക്തം സമാസയോഗേന
വക്ഷ്യാമ്യതശ്ച ഭൂയഃ
സുഷിരാതോദ്യപ്രയോഗം തു. 118

കമ്പി മീട്ടി വായിക്കുന്ന വീണ മുതലായ തതവാദ്യങ്ങളുടെ പ്രയോഗം ചുരുക്കത്തിൽ പറഞ്ഞു കഴിഞ്ഞു. ഇനി ഊതി വായിക്കേണ്ടുന്ന കുഴൽവാദ്യത്തിന്റെ പ്രയോഗം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
തതാതോദ്യവിധി എന്ന
ഇരുപത്തൊമ്പതാമദ്ധ്യായം.

## അദ്ധ്യായം 30

# സുഷിരാതോദ്യവിധി

ആതോദ്യം സുഷിര നാമ
ജ്ഞേയം വംശകൃതം ബുധൈഃ
വൈണ ഏവ വിധിസ്തത്ര
സ്വരഗ്രാമസമാശ്രയഃ. 1

കുഴലൂത്തിനെയാണു സുഷിരവാദ്യമെന്നു പറയുന്നത്. അതിൽ സ്വരങ്ങളുടെയും ഗ്രാമങ്ങളുടെയും നിയമം വീണയ്ക്ക് പറഞ്ഞതൊക്കെത്തന്നെയാണ്.

ദികത്രികചതുഷ്കാസ്തു
ജ്ഞേയാ വംശഗതാഃ സ്വരാഃ
കമ്പ്യമാനാർദ്ധമുക്താശ്ച
വ്യക്തമുക്താസ്തഥൈവ ച. 2

രണ്ടു ശ്രുതിയുള്ളതും, മൂന്നു ശ്രുതിയുള്ളതും, നാലു ശ്രുതിയുള്ളതുമായ കുഴലിലെ സ്വരങ്ങൾ വിരൽ ചലിപ്പിച്ചുകൊണ്ടും പകുതി വിട്ടുകൊണ്ടും മുഴുവൻ വിട്ടുകൊണ്ടും പ്രയോഗിക്കേണ്ടവയാണ്.

തത്രോപരി യഥാ ഹ്യേകഃ
സ്വരോ വൈണഃ സ്വരാന്തരേ
പ്രാപ്നോത്യന്യത്വമേവേഹ
തഥാ വംശഗതോഽപി ഹി. 3

സ്വരത്തിൻെറ മീതെ എങ്ങനെ ഒരേ വീണാസ്വരം ഭിന്നമായി അനുഭവപ്പെടുന്നുവോ അതുപോലെത്തന്നെയാണു കുഴലിലെ സ്വരവും. ഒരേ ഷഡ്ജസ്വരംതന്നെ കണ്ഠജന്യ മായാലും വീണാജന്യമായാലും വേണുജന്യമായാലും അവ വേറെവേറെ അനുഭവപ്പെ ടുമെന്നു താത്പര്യം.

ദികസ്ത്രികശ്ചതുഷ്കോ വാ
സ്വരഃ സ്യാത് ശ്രുതിസംഖ്യയാ
അന്വീരണാത്തു ശേഷാണാം
സ്വരാണാമപി സംഭവഃ. 4

ശ്രുതിസംഖ്യയുടെ അടിസ്ഥാനത്തിൽ രണ്ടായിട്ടും, മൂന്നായിട്ടും നാലായിട്ടും സ്വരമുണ്ട്. ശേഷം സ്വരങ്ങളും ഇവയുടെ തുടർന്നുള്ള പ്രയോഗം കൊണ്ടുണ്ടാവുന്നതാണ്. സ്വരം ഏഴാണെങ്കിലും അതെല്ലാം ദ്വിശ്രുതിയോ ത്രിശ്രുതിയോ ചതുഃശ്രുതിയോ ആയിരിക്കുമെന്നു താത്പര്യം.

സ്വരാണാം ച ശ്രുതികൃതം
ചതുസ്ത്രിർദ്വിത്വലക്ഷണം
അംഗുലീവാദനകൃതം
തച്ഛ മേ സന്നിബോധത. 5

സ്വരങ്ങൾക്കു ശ്രുതികൾ നാലോ മൂന്നോ രണ്ടോ എന്നു തിരിച്ചറിയുവാനുള്ള ലക്ഷണം വിരൽകൊണ്ടു വായിക്കുന്നതിലെ വ്യത്യാസംകൊണ്ട സ്പഷ്ടമാക്കേണ്ട താണ്. ഇതിന്റെ സ്വഭാവവും വിവരിക്കാം.

വ്യക്തമുക്താംഗുലിസ്തത്ര
സ്വരോ ജ്ഞേയശ്ചതുഃശ്രുതിഃ
കമ്പ്യാമാനാംഗുലിശ്ചൈവ
ത്രിഃശ്രുതിഃ പരികീർത്തിതഃ
ദ്വികോഽർദ്ധാം ഗുലിമുക്തഃ സ്യാ-
ദിതി ശ്രുത്യാശ്രിതാഃ സ്വരാഃ. 6

വിരൽ തികച്ചും വിട്ടു പ്രയോഗിക്കുന്ന സ്വരം നാലു ശ്രുതിയുള്ളതാണ്. വിരൽ ചലിപ്പിച്ചുകൊണ്ട് പ്രയോഗിക്കുന്ന സ്വരം മൂന്നു ശ്രുതിയുള്ളതും വിരൽ പകുതി വിട്ടു കൊണ്ട് പ്രയോഗിക്കുന്ന സ്വരം രണ്ടു ശ്രുതിയുള്ളതുമാണ്. ഇതാണ് ശ്രുതിഭേദത്തെ അവലംബിച്ചു സ്വരങ്ങൾ ആവിഷ്ക്കരിക്കുന്നതിന്റെ സ്വഭാവം.

ഏതേ സ്യുർമധ്യമഗ്രാമേ
ഭൂയഃ ഷഡ്ജാശ്രിതാഃ സ്വരാഃ
വ്യക്തമുക്താംഗുലികൃതാഃ
ഷഡ്ജമധ്യമപഞ്ചമാഃ
ഋഷഭോ ധൈവതശ്ചാപി
കമ്പ്യമാനാംഗുലീകൃതൌ
അർദ്ധമുക്താംഗുലിശ്ചൈവ
ഗാന്ധാരോഽഥ നിഷാദവാൻ. 7

ഇതേവരെപ്പറഞ്ഞത് മധ്യമഗ്രാമത്തിലെ കാര്യമാണ്. ഇനി ഷഡ്ജഗ്രാമസ്വരങ്ങളെ വിവരിക്കാം. വിരലുകൾ തികച്ചും വിട്ടു പ്രയോഗിക്കേണ്ട സ്വരമാണ് ഷഡ്ജവും, മധ്യമവും, പഞ്ചമവും. ഷഡ്ജഗ്രാമത്തിൽ ആ മൂന്നു സ്വരങ്ങളും നന്നാലു ശ്രുതിയുള്ള വയാണല്ലോ. ചലിക്കുന്ന വിരൽകൊണ്ടു പ്രയോഗിക്കേണ്ടവയാണ് ഋഷഭവും ധൈവ തവും. അവയ്ക്കു ശ്രുതി മുമ്മൂന്നാണല്ലോ. പകുതി വിട്ട വിരൽകൊണ്ട് ഈരണ്ടു ശ്രുതി മാത്രമുള്ള ഗാന്ധാരവും നിഷാദവും പ്രയോഗിക്കണം.

സ്വരസാധാരണേ ചാപി
കാകള്യന്തരസംജ്ഞകേ
നിഷാദഗാന്ധാരയോശ്ച
ഷഡ്ജമധ്യമയോരപി. 8

നിഷാദഗാന്ധാരങ്ങൾക്കും ഷഡ്ജമധ്യമങ്ങൾക്കും സാധാരണങ്ങളായ കാകളീ സ്വരവും, അന്തരസ്വരവും കുഴലിലും സംഭവിക്കുന്നതാണ്. അന്തരഗാന്ധാരവും കാകളിനിഷാദവും സുഷിരവാദ്യത്തിലും സംഭവിക്കുന്നതാണ്.

വിപര്യയേഃ സന്നികർഷേ
ശ്രുതിലക്ഷണസിദ്ധിതഃ
വൈണകണ്ഠപ്രവേശേന
സിദ്ധാ ഏകാശ്രിതാഃ സ്വരാഃ. 9

കുഴലിന്റെ തുളകളോ ഊതുന്ന മുഖമോ കൂടുതൽ അടുത്താൽ ശ്രുതി സംഖ്യ യ്ക്കു മാററം വരും. വീണയിലെ സ്വരത്തിലും കണ്ഠസ്വരത്തിലും വേണുസ്വരം

പ്രവേശിക്കുന്നുണ്ടെങ്കിൽ (ഇണങ്ങിച്ചേരുന്നുണ്ടെങ്കിൽ) മൂന്നിലെയും സ്വരം ഒന്നാണെന്നു തുർച്ചപ്പെടുത്താം.

യം യം ഗാതാ സ്വരം ഗച്ഛേത്
തം തം വംശേന വാദയേത്
ശാരീരവൈണവംശ്യാനാ-
മേകീഭാവഃ പ്രശസ്യതേ. 10

പാട്ടുകാരൻ ഏതേതു സ്വരം പ്രയോഗിക്കുന്നുവോ അതിനെയതിനെ കുഴലിൽ വായി ക്കണം. കണ്ഠസ്വരവും വീണാസ്വരവും വേണുസ്വരവും ഒന്നായിച്ചേരണം. എന്നാലേ വേണുഗാനം നന്നാവുകയുള്ളൂ.

അവിചലിതമവിച്ഛിന്നം
വർണ്ണാലങ്കാരസംയുതം വിധിവത്
ലളിതം മധുരം സ്നിഗ്ദ്ധം
വേണോരേവം സ്മൃതം വാദ്യം. 11

സ്ഥാനം തെററാതെ ഇടമുറിയാതെ വർണ്ണാലങ്കരങ്ങളോടുകൂടി വിധിപ്രകാരം ലളിതവും മധുരവും സ്നിഗ്ധവുമായി വേണുഗാനം പ്രയോഗിക്കേണ്ടതാണ്.

ഏവമേതത് സ്വരഗതം
വിജ്ഞേയം വംശയോക്തൃഭിഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഘനാതോദ്യവികല്പനം. 12

സുഷിരാതോദ്യം പ്രയോഗിക്കുന്നവർ മനസ്സിലാക്കേണ്ടുന്ന സ്വരധർമ്മങ്ങൾ ഇതൊക്കെയാണ്. ഇനി ഘനവാദ്യത്തിൻെറ നിയമങ്ങൾ പറയാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
സുഷിരാതോദ്യവിധി എന്ന
മുപ്പതാമധ്യായം.

## അദ്ധ്യായം 31

# താളവാദ്യവിധി

വാദ്യം തു യദ് ഘനം പ്രോക്തം
കലാപാതലയാന്വിതം
കാലസ്തസ്യ പ്രമാണം ഹി
വിജ്ഞേയം താളയോഗതഃ 1

കല, പാതം, ലയം എന്നിവയോടുകൂടിയ യാതൊരു ഘനവാദ്യമുണ്ടോ അതിനു താളത്തോടു ചേർന്ന കാലമാണ് പ്രമാണമായിട്ടുള്ളത്. കല, പാതം, താളം എന്നിവയുടെ ലക്ഷണം വഴിയേ പറയും. അവയെല്ലാം കാലത്തിനെ അളക്കുവാനുള്ള ഉപാധികളാണ്.

യാ ലൌകികീ കലാ കാഷ്ഠാ
നിമേഷാശ്ചാ സ്മൃതാ ബുധൈഃ
ന സാ താളകലാ ജ്ഞേയാ
ഹ്യന്യൈഷാ താളഗാ കലാ. 2

കാഷ്ഠകളും നിമേഷങ്ങളുമായിട്ടുള്ള യാതൊരു ലൌകികകലയുണ്ടോ അതല്ല താളകല. താളത്തിൻെറ കല ഒന്നു വേറെയാണ്. 18 നിമേഷം ഒരു കാഷ്ഠ; 30 കാഷ്ഠ ഒരു കല എന്നാണ് ലൌകികകലയുടെ വ്യവസ്ഥ.

അഷ്ടാദശ നിമേഷാസ്തു
കാഷ്ഠാ ത്രിംശത്തു താഃ കലാ.

എന്നമരകോശം

നിമേഷാഃ പഞ്ച മാത്രാ സ്യാ-
ന്മാത്രായോഗാത് കലാ സ്മൃതാ
നിമേഷാഃ പഞ്ച വിജ്ഞേയാ
ഗീതകാലേ കലാന്തരം. 3

അഞ്ചു നിമേഷങ്ങൾ ഒരു മാത്ര. മാത്രകൾ ചേർന്നു കലയുണ്ടാവുന്നു. പാടുന്ന സമയത്ത് അഞ്ചു നിമേഷങ്ങളെ പ്രത്യേകമൊരുതരം കലയായിട്ടു കണക്കാക്കേണ്ടതുമാണ്. ഒരു മാത്രയെത്തന്നെയും കലയായിട്ടു കണക്കാക്കുമെന്നർത്ഥം.

തതഃ കലാകാലകൃതോ
ലയ ഇത്യഭിസംജ്ഞിതഃ
ത്രയോ ലയാസ്തു വിജ്ഞേയാ
ദ്രുതമധ്യവിളംബിതാഃ. 4

കലയുടെ കാലത്തിനു ലയമെന്നു പേർ. ലയം മൂന്നു വിധമുണ്ട്. ഒന്ന് ദ്രുതലയം, രണ്ട് മധ്യലയം, മൂന്ന് വിളംബിതലയം.

യസ്ത്രത്ര തു ലയോ മധ്യ-
സ്തത് പ്രമാണകലാ ഭവേത്

കലാകാലപ്രമാണേന
താള ഇത്യഭിസംജ്ഞിതഃ . 5

മൂന്നു തരം ലയങ്ങളിൽ മധ്യലയമാണു കലയുടെ അടിസ്ഥാനപ്രമാണം. കലയുടെ കാലത്തിൻെറ അടിസ്ഥാനത്തിൽ താളമുണ്ടാവുന്നു.

ത്രിവിധാ സാ ച വിജ്ഞേയാ
ത്രിമാർഗ്ഗനിയതാ ബുധൈഃ
ചിത്രേ ദ്വിമാത്രാ കർത്തവ്യാ
വൃത്തൌ സാ ദ്വിഗുണാ സ്മൃതാ
ചതുർഗുണോ ദക്ഷിണേ സ്യാ-
ദിത്യേവം ത്രിവിധാ കലാ. 6

കല മൂന്നു വിധമുണ്ട്. അവ മൂന്നു മാർഗ്ഗത്തിൽ വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നു. ചിത്രമാർഗ്ഗത്തിൽ രണ്ടു മാത്രയാണ് ഒരു കല. വൃത്തിമാർഗ്ഗത്തിൽ അതിൻെറ രണ്ടിരട്ടി നാലു മാത്രയാണ് ഒരു കല. ദക്ഷിണമാർഗത്തിൽ ആദ്യത്തേതിൻെറ നാലിരട്ടി എട്ടു മാത്രയാണ് ഒരു കല. ഇങ്ങനെയാണു കല മൂന്നായിത്തിരിയുന്നത്.

ചതുരശ്രസ്തഥാ ത്ര്യശ്ര-
സ്താളോ ദ്വിവിധ ഏവ ഹി
ദ്വിവിധസ്യാപി താളസ്യ
ത്വേകാ പ്രകൃതിരിഷ്യതേ. 7

ചതുരശ്രം, ത്ര്യശ്രം ഇങ്ങനെ താളം രണ്ടുവിധം. രണ്ടുവക താളത്തിൻെറയും മൂലം ഒന്നുതന്നെ. ലഘുഗുരുപ്ലുതങ്ങളാണു രണ്ടുവക താളത്തിൻെറയും മൂലപ്രമാണമെന്നർത്ഥം.

തഥാ യോനിദ്വിയം ചാത്ര
കീർത്ത്യമാനം നിബോധത
ചഞ്ചത്പുടശ്ച വിജ്ഞേയ-
സ്തഥാ ചാചപുടോ ബുധൈഃ. 8

താളത്തിന് രണ്ടു യോനിയുമുണ്ട്. (1) ചഞ്ചത്പുടം (2) ചാചപുടം. ഈ ചഞ്ചൽപുടത്തിൽനിന്നും ചാചപുടത്തിൽ നിന്നുമാണ് മററു താളങ്ങളുടെയെല്ലാം ഉദ്ഭവമെന്നു താൽപര്യം.

ചതുരശ്രസ്തു വിജ്ഞേയ-
സ്താളശ്ചഞ്ചത്പുടോ ബുധൈഃ
ത്ര്യശ്രശ്ചാപുപുടഃ പ്രോക്തോ
ഗുരുലഘ്വാക്ഷരാന്വിതഃ. 9

ചഞ്ചത്പുടമെന്ന താളം ചതുരശ്രമാണ്. നാലു കോണുള്ളതാണ്. ചാചപുടം ത്ര്യശ്രമാണ്. അതിനു മൂന്നു കോണുകളേ ഉള്ളു. രണ്ടിനും ഗുരുവും ലഘുവുമായ അക്ഷരങ്ങളുണ്ട്.

അദൌ ഗുർവ്വക്ഷരം ജ്ഞേയം
ലഘുനീ ഗുരു ചൈവ ഹി
ത്ര്യശ്രഃ സ ഖലു വിജ്ഞേയ-
സ്താളശ്ചാചപുടോ ബുധൈഃ. 10

ആദ്യത്തിലൊരു ഗുരു, പിന്നെ രണ്ടു ലഘുക്കൾ, ഒടുവിലൊരു ഗുരു ഇങ്ങനെ ത്ര്യശ്രമായ–മൂന്നു കോണുള്ള–താളത്തിന് ചാചപുടമെന്നു പേർ. ചാചപുടം എന്ന ശബ്ദത്തിലെ ഗുരുലഘുക്രമം തന്നെയാണ് ഈ താളത്തിന്റെ ഗുരുലഘുക്രമമെന്നു താത്പര്യം. ചാ ഗുരു, ചപു രണ്ടു ലഘു, ടം ഗുരു. ചാ ചപു ടം എന്നു മൂന്നു കോണുകൾ.

ആദൌ ദ്വേ ഗുരുണീ യത്ര
ലഘു ച പ്ലുതമേവ ച
സ വിജ്ഞേയഃ പ്രയോഗജ്ഞൈ–
സ്താളശ്ചഞ്ചത്പുടാശ്രയഃ. 11

ആദ്യം രണ്ടു ഗുരു, പിന്നെ ഒരു ലഘു, ഒടുവിൽ ഒരു പ്ലുതം ഇങ്ങനെയുള്ള താളത്തിനു ചഞ്ചത്പുടമെന്നു പേർ. ചഞ്ചത്പുടം എന്ന ശബ്ദത്തിലെ ഗുരുലഘുക്രമം തന്നെയാണ് ഈ താളവും അനുസരിക്കുന്നത്. എന്നാൽ 'ടം' എന്ന അവസാനത്തെ അക്ഷരത്തെ പ്ലുതമായി, മൂന്നു മാത്രയായി കണക്കാക്കണമെന്നു മാത്രം.

ഗുരു, ഗുരു, ലഘു, പ്ലുതം എന്ന് നാല് കോണുള്ളതുകൊണ്ട് ഇത് ചതുരശ്ര താളമാണ്.

സന്നിപാതസ്തഃ ശമ്യാ
താലഃ ശമ്യാ തഥൈവ ച
ഏവമേകകലഃ ശുദ്ധോ
യോജ്യശ്ചഞ്ചത്പുടോ ബുധൈഃ. 12

നാലു കലയുള്ള ഈ ചഞ്ചത്പുടതാളത്തിന് നാലു ഹസ്തക്രിയകൾ വേണ്ടതുണ്ട്. സന്നിപാതം, ശമ്യ, താലം, ശമ്യ ഇതാണു ഹസ്തക്രിയകളുടെ ക്രമം. ഒരു കലയ്ക്ക് ഒരു ഹസ്തക്രിയ എന്നാണ് നിയമം. ചഞ്ചത്പുടത്തിൽ നാലു കലയുള്ളതുകൊണ്ട് നാലു ഹസ്തക്രിയയുമുണ്ട്. അവയുടെ ക്രമമാണ് ഇവിടെ വിവരിച്ചത്. സന്നിപാതം, ശമ്യ, താലം എന്നിവയുടെ ലക്ഷണം മേലിൽ പറയും.

ഇവിടെ താലമെന്നു പറഞ്ഞതു പ്രസിദ്ധമായ ചഞ്ചത്പുടാദിതാളമെന്നർത്ഥത്തിലല്ല. ആ താളത്തിലെ പ്രത്യേകതരത്തിലുള്ള ഹസ്തക്രിയ എന്ന സാങ്കേതികാർത്ഥത്തിലാണ്. താളം, വേറെ, താലം വേറെ.

ശമ്യാതാലൌ ദ്വിരഭ്യസ്തൌ
താലഃ ശമ്യാ തഥാപി വാ. 13

ശമ്യാതാലങ്ങളെ ആവർത്തിച്ചിട്ടും താലശമ്യങ്ങളെ ആവർത്തിച്ചിട്ടും ചഞ്ചത്പുടതാളത്തിനു രണ്ടുവിധത്തിൽ കൂടി ഹസ്തക്രിയകൾ വരാവുന്നതാണ്. ശമ്യ–താലം, ശമ്യ–താലം എന്നൊരുവിധം, താലം–ശമ്യ, താലം–ശമ്യ എന്നു മറെറാരു വിധം.

സന്നിപാതാദികോ ജ്ഞേയഃ
ശമ്യാദിശ്ച തഥാപരഃ
താലാദിശ്ച ത്രിധാ ഭേദൈ–
ര്യുതശ്ചത്ഞ്ചപുടോ ഭവേത്. 14

മുകളിൽപ്പറഞ്ഞ വിധത്തിൽ സന്നിപാതം കൊണ്ടു തുടങ്ങുന്നതായി ശമ്യ കൊണ്ടു തുടങ്ങുന്നതായിട്ടും താലംകൊണ്ടു തുടങ്ങുന്നതായിട്ടും ചഞ്ചത്പുടം മൂന്നു വിധത്തിലുണ്ട്.

ശമ്യാദികസ്തു വിജ്ഞേയ-
സ്തജ്ജ്ഞൈരാസാരിതാദിഷു
താലാദികസ്തഥാ പ്രോക്തോ
വിദ്വദ്ഭിഃ പാണികാദിഷു. 15

ശമ്യകൊണ്ടു തുടങ്ങുന്ന ഹസ്തക്രിയാക്രമത്തിന് ആസാരിതാദികളായ പൂർവ്വ രംഗപ്രയോഗങ്ങളിലും താലംകൊണ്ടു തുടങ്ങുന്ന ഹസ്തക്രിയാക്രമത്തിന് പാണി കാദിവാദ്യപ്രയോഗങ്ങളിലുമാണ് ഉപയോഗം.

ചഞ്ചത്പുടസ്യ യേ ഭാവാഃ
സന്നിപാതാദയശ്ച യേ
ത ഏവ ഭേദാ വിജ്ഞേയാ
ബുധൈശ്ചാചപുടേ പൃഥക്. 16

ചഞ്ചത്പുടത്തിനുള്ള അവസ്ഥാവിശേഷങ്ങളും സന്നിപാതാദിഹസ്തക്രിയ കളും തന്നെയാണു ചാചപുടത്തിനും ഉള്ളത്.

സന്നിപാതാദികസ്ത്വസ്യ
ബാലവാൻ നേതരൌ തഥാ
ഷട്കലോഽഷ്ടകലശ്ചൈവ
താളോ ഹ്യസ്മാത് പ്രവർത്തതേ. 17

സന്നിപാതംകൊണ്ടു തുടങ്ങുന്ന ഹസ്തക്രിയാക്രമത്തിനു ബലംകൂടും. ശമ്യ കൊണ്ടും താലംകൊണ്ടും തുടങ്ങുന്ന മററു രണ്ടു ഹസ്തക്രിയാക്രമങ്ങൾക്ക് അത്ര ബലമില്ല. ആറു കലയുള്ളതും എട്ടു കലയുള്ളതുമായ താളം ഈ സന്നിപാതാദിക്രമ ത്തിൽനിന്നാണല്ലോ ഉദ്ഭവിക്കുന്നത്.

ദ്വിപ്രകാരഃ പുനശ്ചായം
നിശ്ശബ്ദഃ ശബ്ദവാംസ്തഥാ
അനയോർമിശ്രഭാവാത്തു
മിശ്രസ്താളഃ പ്രകീർത്തിതഃ. 18

ആറും എട്ടും കലകൾ ഉള്ള താളത്തിൽ ശബ്ദമില്ലാത്തതും ശബ്ദമുള്ളതുമായി രണ്ടുതരത്തിലുള്ള ഹസ്തക്രിയകൾ ഉണ്ട്. അതു രണ്ടും കലർന്നുവരുന്നതുകൊണ്ട് അത്തരം താളത്തെ മിശ്രതാളമെന്നു പറയുന്നു.

ശമ്യതാലപ്രവേശേന
ത്ര്യശ്രോഽന്യോഽപി വിധീയതേ
ഷട്പിതാപുത്രകകൃതഃ
പഞ്ചപാണിരുദാഹൃതഃ. 19

മുമ്പ് ചഞ്ചത്പുടതാളത്തിനു സന്നിപാതം, ശമ്യ, താലം, ശമ്യ എന്നിങ്ങനെ നാലു ഹസ്തക്രിയകളാണല്ലോ സന്നിപാതാദിക്രമത്തിൽ പറഞ്ഞിട്ടുള്ളത്. അവയിൽ ശമ്യ, താലം, എന്നു രണ്ടു ഹസ്തക്രിയകൂടി ചേർത്ത് ത്ര്യശ്രമായ-മൂന്നു കോണുള്ള മറെറാരു താളവും കൂടി ഉണ്ട്. അതിന് ഷട്പിതാപുത്രകം എന്നു പേർ. പഞ്ചപാണി എന്നു പറയുന്നതും ഈ താളത്തെത്തന്നെയാണ്.

ആദ്യം പ്ലുതം ദ്വിതീയം ച
ലഘു യത്രാക്ഷരം ഭവേത്
തൃതീയം ച ചതുർത്ഥം ച
ഗുരുണീ പഞ്ചമം ലഘു

പ്ലുതാന്തഃ ഷട്പിതാപുത്രോ
ഗുരുലാഘവസംയുതഃ
പഞ്ചപാണിഃ സ വിജ്ഞേയഃ
ഷട്പാതസ്തു ഷഡക്ഷരഃ. 20

ആദ്യം പ്ലുതം രണ്ടാമത് ലഘു മൂന്നും നാലും ഗുരു അഞ്ചാമത് ലഘു ഒടുവിൽ പ്ലുതം ഇങ്ങനെയുള്ള ഗുരുലഘുക്രമത്തോടുകൂടിയ താളം ഷട്പിതാപുത്രകം. പഞ്ചപാണി എന്നു പേരുള്ള ഈ താളത്തിന് ആറു പാതമാണുള്ളത്. പാതം ശബ്ദത്തോടുകൂടിയ ഹസ്തക്രിയ. ഇതിനു അക്ഷരവും ആറാണ്. ഷട്പിതാപുത്രകം എന്ന ശബ്ദത്തിന് ഒന്ന്, മൂന്ന്, നാല്, ആറ് എന്ന അക്ഷരങ്ങൾ ഗുരുക്കളും രണ്ടും അഞ്ചും അക്ഷരങ്ങൾ ലഘുക്കളുമാണല്ലോ. ഇവയിൽ ആദ്യത്തേയും അവസാനത്തെയും ഗുരുക്കളെ പ്ലുതങ്ങളാക്കിയാൽ ആ ആറക്ഷരം തന്നെ ഷട്പിതാപുത്രകം എന്ന താളത്തിന്റെ ഉദാഹരണമായി ഭവിക്കുന്നു.

സന്നിപാതസ്തതഃ താലഃ
ശമ്യാ താലസ്തഥൈവ ച
ശമ്യാ ചൈവ ഹി താലഞ്ച
ഷട് പാതാസ്തസ്യ കീർത്തിതാഃ. 21

സന്നിപാതം, താലം, ശമ്യ, താലം, ശമ്യ, താലം, ഇങ്ങനെ ക്രമത്തിൽ ആറു സശബ്ദക്രിയയാണ് ഈ ഷട്പിതാപുത്രതാളത്തിലുള്ളത്.

താലാദിസ്ത്ര്യശ്രഭേദോഽന്യഃ
സമ്പക്വേഷ്ടാകസംജ്ഞിതഃ
ഗുരുപഞ്ചാക്ഷരാദ്യന്ത-
പ്ലുതമാത്രാസമന്വിതഃ. 22

താലംകൊണ്ടു തുടങ്ങുന്നതും ത്ര്യശ്യവും (മൂന്നു കോണുള്ളതും) ആയ സമ്പക്വേഷ്ടാകം എന്ന മറ്റൊരു താളവുമുണ്ട്. സമ്പക്വേഷ്ടാകം എന്ന ശബ്ദത്തിലെപ്പോലെത്തന്നെ ഇതിൽ ഗുരുക്കളായ അഞ്ചക്ഷരങ്ങളാണുള്ളത്. അവയിൽ ആദ്യത്തെയും അവസാനത്തെയും ഗുരുക്കളെ പ്ലുതങ്ങളാക്കിയാൽ സമ്പക്വേഷ്ടാകമായി. മൂന്നു ഗുരുവിനും രണ്ടു പ്ലുതത്തിനുംകൂടി ഉണ്ടാകുന്ന പന്ത്രണ്ടു മാത്രയാണ് ഈ താളത്തിനുള്ളത്.

ത്ര്യശ്രം സർവ്വഗുരും കൃത്വാ
നിഷ്ക്രാമം ത്വത്ര യോജയേത്
ശമ്യാദ്വയം തതസ്ത്വേഷ
ഉദ്ഘട്ടഃ കഥിതോ ബുധൈഃ. 23

ത്ര്യശ്രമായ ചാചപുട താളത്തിന്റെ നടുവിലുള്ള രണ്ടു ലഘുവിനെ കൂട്ടിച്ചേർത്ത് ഒരു ഗുരുവാക്കി എല്ലാം ഗുരുവായിട്ടുള്ള ഒരു താളമുണ്ട്. ഇതിന് ഉദ്ഘട്ടം എന്നു പേർ. മൂന്നക്ഷരവും ഗുരുവായ ഉദ്ഘട്ടം എന്ന ഈ ശബ്ദം തന്നെ ഈ താളത്തിനുദാഹരണമാണ്. ഇതിൽ നിഷ്ക്രാമം, രണ്ടുശമ്യ ഇവയാണ് ക്രമത്തിൽ ഹസ്തക്രിയകൾ. ഇവയിൽ നിഷ്ക്രാമമെന്ന ഹസ്തക്രിയയുടെ സ്വരൂപം അടുത്തു വിവരിക്കും.

വ്യുദസ്യയുഗ്മമോജഞ്ച
പഞ്ച താളാ ഭവന്തി ഹി

മിശ്രാ ഗീതാംഗസംയുക്താ
ജ്ഞേയാ ഹ്യുദ്ഘട്ടകാദയഃ. 24

ചതുരശ്രത്തിനും ത്ര്യശ്രത്തിനും പുറമെ അഞ്ചു മിശ്രതാളങ്ങളുണ്ട്. ഗീതാംഗങ്ങളോടുകൂടിയ ഉദ്ഘട്ടകാദികളാണവ.

കലാഃ പഞ്ച തഥാ സപ്ത
പുനർനവ ച കീർത്തിതാഃ
ദശൈകാദശ ചൈവേതേ
സങ്കീർണ്ണാഃ സമുദാഹൃതാഃ. 25

അഞ്ചു കല, ഏഴു കല, ഒമ്പതു കല പത്തു കല, പതിനൊന്നു കല ഈ വിധം കലാവ്യവസ്ഥയുള്ള താളങ്ങൾ സങ്കീർണ്ണതാളങ്ങളാണ്.

ന ഹ്യേഷാമുപയോഗോ$f$സ്തി
സപ്തരൂപേ ധ്രുവാസു വാ
പ്രവൃത്താദിഷു കർത്തവ്യാ
ഏതേ ഭൂയഃ പ്രയോക്തൃഭിഃ. 26

മേൽക്കാണിച്ച മിശ്രതാളങ്ങൾക്കും സങ്കീർണ്ണതാളങ്ങൾക്കും ഏഴു വിധത്തിൽ പറയാൻ പോകുന്ന ഗീതങ്ങളിലോ ധ്രുവാഗീതികളിലോ ഉപയോഗമില്ല. പ്രവൃത്താദികളിൽ ഈ താളങ്ങൾ ഉപയോഗയോഗ്യങ്ങളാണ്.

യഥാക്ഷരോഽ്യഥ ദ്വികല-
സ്തഥാ ചൈവ ചതുഷ്കലഃ
ത്രയോ ഭേദാ ഹി താളസ്യ
ദ്വിഗുണാ ദ്വിഗുണാഃ സ്മൃതാഃ. 27

എത്ര അക്ഷരമുണ്ടോ അത്ര കലയായിട്ടും, അക്ഷരങ്ങളേക്കാൾ രണ്ടിരട്ടി കലകളായിട്ടും, നാലിരട്ടി കലകളായിട്ടും താളങ്ങളുണ്ട്. കലകളെ രണ്ടു കൊണ്ടിരട്ടിച്ചിരട്ടിച്ച് ഉണ്ടാവുന്ന ഭേദങ്ങളാണ് ഇവ മൂന്നും.

ചതുരശ്രസ്ത്രിഭിർഭേദൈ-
സ്താളസ്തു പരികീർത്തിതഃ
ചതുഷ്കലോ ഹ്യഷ്ടകലഃ
കലാഷോഡശകഃ പുനഃ. 28

ചതുരശ്രതാളത്തിനു മൂന്നു വകഭേദം (1) നാലു കലയുള്ളത് (2) എട്ടു കലയുള്ളത് (3) പതിനാറു കലയുള്ളത്.

ത്ര്യശ്രസ്താളസ്തു ഷഡ്ഭേദ-
സ്ത്രികലഃ ഷട്കലസ്തഥാ
കലാദ്വാദശ ചൈവ സ്യാത്
ചതുർവിംശതിരേവ ച
ചത്വാരിംശത്തഥാഷ്ടൌ ച
തഥാ ഷണ്ണവതിഃ കലാഃ
താളോ നവവിധശ്ചായം
സമാസാത് പരികീർത്തിതഃ. 29

ത്ര്യശ്രതാളത്തിന് ആറു വകഭേദം. (1) മൂന്നു കലയുള്ളത് (2) ആറു കലയുള്ളത് (3) പന്ത്രണ്ടു കലയുള്ളത് (4) ഇരുപത്തിനാലു കലയുള്ളത് (5) നാൽപത്തെട്ടു

കലയുള്ളത്. (6) തൊണ്ണൂറ്റിയാറു കലയുള്ളത്. ചതുരശ്രത്തിന്റെ മൂന്നു വകഭേദവും ത്ര്യശ്രത്തിന്റെ ആറു വകഭേദവും കൂടി താളങ്ങൾ ആകെ ഒമ്പതു വിധമാണ്.

തത്രാവാപോഽഥ നിഷ്ക്രാമോ
വിക്ഷേപോഽഥ പ്രവേശകഃ
ചതുർവികല്പ ഇത്യേവം
നിശ്ശബ്ദഃ പരികീർത്തിതഃ. 30

ആവാപം, നിഷ്ക്രാമം, വിക്ഷേപം, പ്രവേശം എന്നിങ്ങനെ നിശ്ശബ്ദഹസ്തക്രിയ നാലുവിധം.

ശമ്യാ താലോ ധ്രുവശ്ചൈവ
സന്നിപാതസ്തഥാ പരഃ
ഇതി ശബ്ദേന സംയുക്തോ
വിജ്ഞേയോഽപി ചതുർവ്വിധഃ. 31

ശമ്യ, താലം, ധ്രുവം, സന്നിപാതം എന്നീ സശബ്ദഹസ്തക്രിയയും നാലു വിധം.

ഏതേഷാമേഷ വക്ഷ്യാമി
ഹസ്താംഗുലിവികല്പനം
ഉത്താനാംഗുലിസങ്കോച
ആവാപ ഇതി സംജ്ഞിതഃ.
നിഷ്ക്രാമോഽധോഗതസ്യ സ്യാ-
ദംഗുലീനാം പ്രസാരണം
തസ്യ ദക്ഷിണതഃ ക്ഷേപോ
വിക്ഷേപ ഇതി സംജ്ഞിതഃ.
നിവർത്തനം ച ഹസ്തസ്യ
പ്രവേശോഽധോമുഖസ്യ തു. 32

മേൽപ്പറഞ്ഞ ആവാപാദിഹസ്തക്രിയകൾക്കു കൈയും വിരലുകളും ഉപയോഗിക്കുന്നതിൻെറ വകഭേദങ്ങൾ വിവരിക്കാം. കൈമലർത്തി വിരലുകൾ മടക്കുന്നത് ആവാപം. കൈ കമഴ്ത്തി വിരലുകൾ നിവർത്തുന്നത് നിഷ്ക്രാമം. കൈ വലത്തോട്ടു വീശുന്നതു വിക്ഷേപം. കൈ കമഴ്ത്തി ഇടത്തോട്ടുതന്നെ തിരിക്കുന്നതു പ്രവേശം.

യദാ ചതുഷ്കലോ യോഗ-
സ്തദാ ത്വേഷ വിധിഃ സ്മൃതഃ
നിഷ്ക്രാമശ്ച പ്രവേശശ്ച
ദ്വികലേ പരികീർത്തിതൌ. 33

ആവാപം, വിക്ഷേപം, നിഷ്ക്രാമം, പ്രവേശം എന്നിങ്ങനെ നാലുവിധത്തിൽ പറഞ്ഞ നിശ്ശബ്ദഹസ്തക്രിയകൾ നാലു കല ചേരുമ്പോൾ വേണ്ടതാണ്. രണ്ടു കലയേ ഉള്ളൂവെങ്കിൽ നിഷ്ക്രാമം പ്രവേശം എന്ന രണ്ടു ഹസ്തക്രിയകൾ മതിയാവുന്നതാണ്.

ഏഷാമന്തരപാതാസ്തു
പാതസംജ്ഞാഃ പ്രകീർത്തിതാഃ
ശമ്യാ താലസ്തു വിജ്ഞേയഃ
സന്നിപാതസ്തഥൈവ ച. 34

ഈ നിശ്ശബ്ദഹസ്തക്രിയകളുടെ ഇടയിൽ കൈകൊട്ടുന്നതിന് പാതം എന്നു പേർ. ശമ്യ, താലം, സന്നിപാതം എന്ന മൂന്നു വിധത്തിലാണ് പാതം.

സവ്യഹസ്തനിപാതഃ സ്യാ-
ച്ഛമ്യാ, താലസ്തു വാമതഃ
ഹസ്തയോസ്തു സമഃ പാതഃ
സന്നിപാത ഇതി സ്മൃതഃ. 35

വലതുകൈകൊണ്ട് ഇടത്തുകയ്യിലേക്കു കൊട്ടുന്നതു ശമ്യ. ഇടത്തുകൈ കൊണ്ടു വലത്തു കയ്യിലേക്കു കൊട്ടുന്നതു താലം. രണ്ടുകൈകൊണ്ടും തമ്മിൽ ഒപ്പം കൊട്ടുന്നതു സന്നിപാതം.

കലായാ ത്രിവിധം പ്രോക്താ
തസ്യാഃ പാതോ ധ്രുവഃ സ്മൃതഃ
യഥാക്ഷരസ്യ താളസ്യ
സ ച ഗുർവ്വക്ഷരഃ സ്മൃതഃ. 36

രണ്ടു മാത്രയുള്ളതും, നാലു മാത്രയുള്ളതും, എട്ടു മാത്രയുള്ളതുമായി മൂന്നു വിധം കല മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അങ്ങനെയുള്ള ഓരോ കലയിലും സശബ്ദതാളം പിടിക്കുന്നതിനു ധ്രുവമെന്നു പേർ. വിരലുകൾകൊണ്ട് ഞൊടിച്ചിട്ടാണു ധ്രുവാതാളം പിടിക്കാറുള്ളത്. യഥാക്ഷരം, ദ്വികലം, ചതുഷ്കലം എന്നു മൂന്നുവിധം താളം പറഞ്ഞതിൽ യഥാക്ഷരത്തിൽ ഓരോ അക്ഷരത്തിലും ധ്രുവാതാളം പിടിക്കുന്നതിന് ഗുർവ്വക്ഷരമെന്നും പേരുണ്ട്. ഗുരു ഒരു കല എന്നതാണതിലെ വ്യവസ്ഥ. അതാണ് ഓരോ ഗുരുവിലും പിടിക്കുന്ന ധ്രുവാതാളത്തിനു ഗുർവ്വക്ഷരമെന്ന പേർ വരാൻ കാരണം.

യഥാക്ഷരകൃതൈഃ പാതൈ-
സ്താളോ ജ്ഞേയോ യഥാക്ഷരഃ
ഗുർവ്വക്ഷരൈശ്ച വിശ്ളിഷ്ടൈഃ
സ ഏവ ദ്വികലോ ഭവേത്
ദ്വിഭാവാദ്വികലസ്യാപി
വിജ്ഞേയോഽഥ ചതുഷ്കലഃ
ത്ര്യശ്ച ചതുരശ്രശ്ച
ഷ്ട്കലോഽഷ്ടകലഃ സ്മൃതഃ. 37

ഓരോ ഗുർവ്വക്ഷരത്തിലും പാതം (കൊട്ട്) ഉള്ള താളത്തിനു യഥാക്ഷരതാളം എന്നു പേർ. ഓരോ ഗുർവ്വക്ഷരം വിട്ടിട്ടേ പാതം ഉള്ളൂ എങ്കിൽ അത് ദ്വികലതാളം. ദ്വികലതാളത്തെയിരട്ടിച്ചാൽ, അതായത് നാലു ഗുർവ്വക്ഷരം കൂടുമ്പോൾ മാത്രം പാതംവന്നാൽ, അതു ചതുഷ്കലതാളം. ത്ര്യശ്രതാളവും ചതുരശ്രതാളവും ക്രമത്തിൽ ആറു കല ഉള്ളതും എട്ടു കല ഉള്ളതും ആണ്.

ധ്രുവാണാം ച ഭവേത്താള-
സ്തം ച വക്ഷ്യാമി തത്ത്വതഃ
കനിഷ്ഠാംഗുലിനിനിഷ്ക്രാമഃ
ശമ്യാ ചൈവ തതോ ഭവേത്
കനിഷ്ഠാനാമികാഭ്യാം തു
നിഷ്ക്രാമോഽതോ വിധീയതേ

തതശ്ച താലഃ കർത്തവ്യഃ
ശമ്യാ ചൈവ തു പഞ്ചമീ
പ്രവേശോ മധ്യമാഷഷ്ഠഃ
കർത്തവ്യസ്തനീകൃതഃ
നിഷ്ക്രാമഃ സന്നിപാതോ/ന്തേ
നിത്യമഷ്ടകലോ ഭവേത്
ഏഷ യുഗ്മേ കലാപാത-
വികല്പോ/ംഗുലിഭിഃ കൃതഃ. 38

ധ്രുവാഗീതികൾക്കും താളമുണ്ട്. അതും വിവരിക്കാം. ആദ്യം ചെറുവിരൽ നിവർത്തുക. പിന്നെ ശമ്യയെന്ന സശബ്ദതാളം. അതിനുശേഷം ചെറുവിരലും മോതിരവിരലും നിവർത്തുക. പിന്നെ താലമെന്ന സശബ്ദതാളം. അഞ്ചാമതു ശമ്യയെന്ന സശ്ദതാളം. ആറാമതു നടുവിരൽ മടക്കുക. ഏഴാമത് ചൂണ്ടുവിരൽ നിവർത്തുക. ഒടുവിൽ സന്നിപാതമെന്ന സശബ്ദതാളം. എട്ടു കലയുള്ള താളത്തിൻെറ വ്യവസ്ഥയിതാണ്. ചതുരശ്രതാളത്തിൽ വിരലുകൾകൊണ്ട് കലകളെയും പാതത്തെയും (കൊട്ടിനെയും) കാണിക്കുവാനുള്ള വ്യവസ്ഥയിതാണ്.

കനിഷ്ഠാംഗുലിനിഷ്ക്രാമഃ
പ്രഥമാ തു കലാ ഭവേത്
ശമ്യാപാതോ ദ്വിതീയാ ച
തൃതീയാ താല ഏവ ച
ശമ്യാ താതശ്ചതുർത്ഥീ തു
പഞ്ചമീ തർജ്ജനീ ക്രമാത്
ഷഷ്ഠശ്ച സന്നിപാതഃ സ്യാ-
ദേഷ വൈ ഷട്കലോ വിധിഃ
ഏഷ ത്ര്യശ്രേ കലാപാത-
വികല്പോ/ംഗുലിഭിഃ കൃതഃ. 39

ഒന്നാമത്തെ കലയ്ക്ക് ചെറുവിരൽ നിവർത്തുക. രണ്ടാമത്തെ കലയ്ക്ക് ശമ്യയെന്ന സശബ്ദതാളം. മൂന്നാമത്തെ കലയ്ക്ക് താലമെന്ന സശബ്ദതാളം. നാലാം കല യ്ക്കും അഞ്ചാം കലയ്ക്കും ചൂണ്ടുവിരൽ നിവർത്തുക. ആറാം കലയ്ക്ക് സന്നിപാതം. ഇതാണ് ആറു കലയുള്ള താളത്തിലെ നിയമം. ത്ര്യശ്രതാളത്തിൽ വിരലുകൾകൊണ്ട് കലകളെയും പാതങ്ങളെയും കാണിക്കാനുള്ള വ്യവസ്ഥ ഇതാണ്.

കനിഷ്ഠാംഗുലിനിഷ്ക്രാമഃ
പ്രവേശശ്ച തതോ ഭവേത്
കനിഷ്ഠാനാമികാസ്ഥാനേ
തതസ്താലസ്തൃതീയകഃ
ശമ്യാപാതശ്ചതുർത്ഥീ തു
നിഷ്ക്രാമോ മധ്യമാകൃതഃ
ഷഷ്ഠസ്താലസ്തതോ ജ്ഞേയോ
നിഷ്ക്രാമസ്തർജ്ജനീകൃതഃ
ശമ്യാഷ്ടമീ തതസ്താലോ
നവമീ തു കലാ സ്മൃതാ

കനിഷ്ഠികാപ്രവേശസ്തു
ദശമീ തു കലാ ഭവേത്
നിഷ്ക്രാമശ്ചൈവ തർജ്ജന്യാ
തദനന്തരമിഷ്യതേ
സന്നിപാതസ്തഥാന്തേ ച
കലാദ്വാദശകേ ഭവേത്. 40

ആദ്യം ചെറുവിരൽ നിവർത്തുക, പിന്നെ മടക്കുക. ചരുരാശ്രതാളത്തിൽ ചെറുവിരലും മോതിരവിരലും നിവർത്തിയ മൂന്നാമത്തെ കലയുടെ സ്ഥാനത്ത് താലമെന്ന സശബ്ദതാളം. നാലാമത് ശമ്യ. അഞ്ചാമത് നടുവിരൽ നിവർത്തുക. ആറാമതു താലം, ഏഴാമത് ചൂണ്ടുവിരൽ നിവർത്തുക. എട്ടാമതു ശമ്യ. ഒമ്പതാം കലയ്ക്കു താലം. പത്തിനു ചെറുവിരൽ മടക്കുക. പതിനൊന്നിനു ചൂണ്ടുവിരൽ നിവർ ത്തുക. പന്ത്രണ്ടിനു സന്നിപാതം. ഇതാണ് പന്ത്രണ്ടു കലയുള്ള ഷട്പിതാപുത്രക താളത്തിൻെറ നിയമം.

ഏഷ ത്വാവാപവിക്ഷേപ-
വ്യവധാനേന പണ്ഡിതൈഃ
വിധിശ്ചതുഷ്കലോ ജ്ഞേയഃ
പ്രാഗുക്താംഗുലിഭിഃ കൃതഃ. 41

ദ്വികലതാളത്തിനു പറഞ്ഞ നിഷ്ക്രാമപ്രവേശശമ്യാതാലസന്നിപാതങ്ങളെ, ഇടയിൽ ആവാപവിക്ഷേപങ്ങളെ ഒന്നിടവിട്ടു ചേർത്തുമറച്ചാൽ അതു ചതുഷ്കല താളമായി.

ദ്വികലശ്ചതുഷ്കലശ്ച
പാദഭാഗഃ പ്രകീർത്തിതഃ
ചത്വാരഃ പാദഭാഗാസ്തു
മാത്രേതി പരിചോദ്യതേ. 42

താളത്തിനു ദ്വികലമെന്നും ചതുഷ്കലമെന്നും പറയുന്നതു താളത്തിൻെറ ഓരോ പാദത്തിലും രണ്ടു കലയും നാലു കലയും ഉണ്ടാവുന്നതു കൊണ്ടാണ്. നാലുപാദങ്ങൾ ചേർന്നാൽ അതിനു മാത്ര-അല്ലെങ്കിൽ താളവട്ടം-എന്നു പറയുന്നു. ഈ മാത്ര കലയുടെ അംശമായ മാത്രയല്ലെന്നു പ്രത്യേകം ധരിക്കേണ്ടതാണ്.

ചഞ്ചത്പുടസ്യ താളസ്യ
തഥാ ചാചപുടസ്യ ച
പഞ്ചപാണേശ്ച വിഹിതാ
ഭേദാ ഹ്യേതേ പൃഥക് പൃഥക്. 43

ചഞ്ചത്പുടതാളത്തിനും ചാചപുടതാളത്തിനും ഷട്പിതാപുത്രകതാളത്തിനും ഉള്ള എല്ലാ വകഭേദങ്ങളും വെവ്വേറെ പറഞ്ഞുകഴിഞ്ഞു.

ഏവമേഷ മയാ താളഃ
സമാസാത് പരികീർത്തിതഃ
ആസാരിതേ വർദ്ധമാനേ
ഗീതാംഗേഷു ച യത് സ്മൃതഃ. 44

ഇങ്ങനെ പൂർവ്വരംഗങ്ങളായ ആസാരിതത്തിലും വർദ്ധമാനകത്തിലും പുറമ ഗീതാംഗങ്ങളിലും വരുന്ന താളമെല്ലാം ഞാൻ ചുരുക്കിപ്പറഞ്ഞു കഴിഞ്ഞു.

## കനിഷ്ഠാസാരിതക്രമം

അഥാസാരിതകാനാം തു
സമ്പ്രവക്ഷ്യാമി ലക്ഷണം
ഛേദം ചഞ്ചത്പുടസ്യാദൌ
കൃത്വാ ലഘുഗുരുപ്ലുതൈഃ
പഞ്ചപാണിം തതഃ കുര്യാത്
ദ്വിരഭ്യസ്തം പ്രയോഗവിത്
യഥാക്ഷരം തു സർവ്വത്ര
യഥാവദ്വിനിവേശയേത്
ശമ്യതാളം പുനശ്ചൈവ
ശമ്യാ താലമഥാപി ച
അദ്യേƒക്ഷരേ സന്നിപാതം
പഞ്ചപാണേശ്ച യോജയേത്
താലം ശമ്യാം ച താലശ്ച
ശമ്യാതാലൌ തതഃ പരം
ഏഷ ഏവ ദ്വിതീയേƒപി
പഞ്ചപാണൌ വിധിഃ സ്മൃതഃ
പ്ലുതച്ഛേദേ തു തസ്യൈഷ്ടഃ
സന്നിപാതഃ പ്രയോക്തൃഭിഃ
ഏവം യഥാക്ഷരം ജ്ഞേയം
കനിഷ്ഠാസാരിതം ബുധൈഃ. 45

ഇനി ആസാരിതങ്ങളുടെ താളലക്ഷണം പറയാം. ആദ്യത്തിൽ ചഞ്ചത്പുട താളത്തെ രണ്ടു ഗുരുക്കളും ഒരു ലഘുവും ഒരു പ്ലുതവുമായി മുറിക്കുക. പിന്നെ ഷട്പിതാപുത്രകതാളത്തെ അക്ഷരക്രമത്തിൽ മുറിച്ച് ഇരട്ടിക്കുക. പിന്നെ ശമ്യാദികളെ അക്ഷരക്രമത്തിൽ യോജിപ്പിക്കണം. ചഞ്ചൽപുടതാളത്തിൽ ശമ്യ, താലം, ശമ്യ, താലം എന്ന് നാലക്ഷരത്തിലും ക്രമം. പഞ്ചപാണി എന്നു പറയുന്ന ഷട്പിതാപുത്രകതാള ത്തിൽ, ആദ്യത്തെ അക്ഷരത്തിനു സന്നിപാതം, പിന്നെ അഞ്ചക്ഷരത്തിന് താലം, ശമ്യ, താലം, ശമ്യ, താലം എന്നു ക്രമം. അതിന്റെ രണ്ടാമത്തെ ആവൃത്തിയിലും ക്രമം ഇതുതന്നെ. ഷട്പിതാപുത്രകത്തിന്റെ അവസാനത്തിലുള്ള അക്ഷരമായ പ്ലുതഖണ്ഡത്തിന് സന്നിപാതവും പ്രയോഗിക്കാറുണ്ട്. ഇതാണ് കനിഷ്ഠാസാരി തത്തിലെ യഥാക്ഷരതാളത്തിന്റെ സ്വഭാവം.

യഥാക്ഷരസ്യാക്ഷരൈശ്ച
താളപാതാന്നിബോധത
ചകാരേ തു ഭവേത് ശമ്യാ
ദ്വിതീയേ താല ഏവ ച
പുകാരേ തു പുനഃ ശമ്യാ
ടകാരേ താല ഏവ ച
ഏവം ചഞ്ചത്പുടോ ജ്ഞേയഃ
പഞ്ചപാണിരതഃ പരം. 46

യഥാക്ഷരതാളത്തിന് അക്ഷരങ്ങൾ വഴിക്കുള്ള സശബ്ദതാളങ്ങളെ വിവരിക്കാം. ആദ്യത്തെ ചകാരത്തിൽ ശമ്യ, രണ്ടാമത്തെ ചകാരത്തിൽ താലം. പിന്നെ പുകാരത്തിൽ ശമ്യ, ടകാരത്തിൽ താലം ഇങ്ങനെയാണ് യഥാക്ഷരചഞ്ചത്പുടത്തിന്റെ സശബ്ദതാള വ്യവസ്ഥ. ഇനി പഞ്ചപാണി എന്നു പറയുന്ന ഷട്പിതാപുത്രകതാളത്തിന്റെ അക്ഷര ങ്ങളിലെ സശബ്ദപ്രയോഗങ്ങളെ വിവരിക്കാം.

ഷട്കാരേ സന്നിപാതഃ സ്യാത്
പികാരേ താല ഏവ ച
താകാരേ തു ഭവേത് ശമ്യാ
പുകാരേ താല ഏവ ച
ത്രകാരേ തു ഭവേത് ശമ്യാ
കകാരേ താല ഏവ ച
ദ്വിതീയോഽപ്യേവമേവ സ്യാത്
സന്നിപാതസ്തതഃ പരം. 47

ഷട്കാരത്തിൽ സന്നിപാതം, പികാരത്തിൽ താലം, താകാരത്തിൽ ശമ്യ, പുകാര ത്തിൽ താലം, ത്രകാരത്തിൽ ശമ്യ, കകാരത്തിൽ താലം. ഇതിന്റെ രണ്ടാമത്തെ ആവൃത്തിയിലും ഇങ്ങനെത്തന്നെയാണ് ക്രമം. പിന്നീട് സന്നിപാതവും.

## മധ്യമാസാരിതക്രമം

ഗുർവ്വക്ഷരാണാം വിശ്ലേഷാ-
ദേവമേവ തു മധ്യമം
വിശ്ലേഷിതാനാമേഷാം തു
ദ്വിർഭാവേ യാ കലാ ഭവേത്
പാതാന്തേ സാ പ്രയോക്തവ്യാ
യഥാവദനുപൂർവ്വശഃ. 48

യഥാക്ഷരതാളത്തിലെ ഗുരുക്കളായ അക്ഷരങ്ങളെ ഈരണ്ടു ലഘുക്കളാക്കി ത്തിരിച്ചു മധ്യമാസാരിതം പ്രയോഗിക്കണം. ഗുരുക്കളെ ലഘുക്കളാക്കി വേർതിരിക്കു മ്പോൾ ഉണ്ടാവുന്ന കലയേതോ, ആ കലയെ സശബ്ദപ്രയോഗത്തിന്റെ അവസാന ത്തിൽ ക്രമപ്രകാരം പ്രയോഗിക്കേണ്ടതാണ്.

## ജ്യേഷ്ഠാസാരിതക്രമം

ദ്വിർഭാവാന്മദ്ധ്യമസ്യൈവ
ജ്യേഷ്ഠമിത്യഭിധീയതേ
മധ്യമസ്യ വിധാനേന
ന്യസേച്ച ദ്വിഗുണാഃ കലാഃ. 49

മധ്യമാസാരിതത്തെ ഇരട്ടിച്ചാൽ ജ്യേഷ്ഠാസാരിതമായി. മധ്യമാസാരിതത്തിനു പറഞ്ഞ വിധിപ്രകാരം കലകളെ ഇരട്ടിച്ചു വെയ്ക്കണം.

സന്നിപാതൈർന്നിപാതൈശ്ച
തേഷാം വസ്തുപ്രകീർത്തിതം
സമാസലക്ഷണം ചൈവ
ഗദതോ മേ നിബോധത. 50

സന്നിപാതങ്ങളെക്കൊണ്ടും നിപാതങ്ങളെക്കൊണ്ടുമാണ് ആസാരിതങ്ങളുടെ സ്വരൂപം വ്യവസ്ഥപ്പെടുത്തിയിട്ടുള്ളത്. ശമ്യ, താലം എന്ന സശബ്ദപ്രയോഗങ്ങളുടെ പേരാണ് നിപാതം എന്നത്. സന്നിപാതം, താലം, ശമ്യ എന്നികൊണ്ടാണ് ആസാരിത സ്വരൂപം വ്യവസ്ഥിതമായിട്ടുള്ളതെന്നർത്ഥം. അവയെ ചുരുക്കി വിവരിക്കാം.

അഷ്ടൌ താലാസ്തു ഷട്ശമ്യാഃ
സന്നിപാതാസ്ത്രയസ്തഥാ
ആസാരിതേ വിധിർഹ്യേഷ
ഏകൈകസ്മിൻ പ്രകീർത്തിതഃ. 51

ആദ്യമുള്ള ചഞ്ചത്പുടത്തിലും തുടർന്നുള്ള ഷട്പിതാപുത്രകത്തിന്റെ ആവൃത്തിയിലും കൂടി താലം എട്ടെണ്ണം വരും. ചഞ്ചത്പുടത്തിൽ രണ്ട്, രണ്ടു ഷട്പിതാപുത്രകത്തിലും മുമ്മൂന്ന്. അതുപോലെ മൂന്നിലും കൂടി ആറു ശമ്യയാണുള്ളത്. ഓരോന്നിലും ഈരണ്ടു ശമ്യ. സന്നിപാതം മൂന്ന്. രണ്ടു ഷട്പിതാപുത്രകത്തിന്റെയും ആരംഭത്തിലും രണ്ടാമത്തെതിന്റെ അവസാനത്തിലും ഇതാണ് ആസാരിതത്തിലെ താളവിധി. കനിഷ്ഠാസാരിതം, മധ്യമാസാരിതം, ജ്യേഷ്ഠാസാരിതം എന്നിങ്ങനെ മൂന്നു വിധമുള്ള ആസാരിതങ്ങളിൽ ഓരോന്നിലും ഇതനുവർത്തിക്കണം.

ചത്വാരസ്തു ഗണാ യുഗ്മേ
ത്ര്യശ്രേ ഷട് പരികീർത്തിതാഃ
ദ്വിതീയപഞ്ചപാണൌ തു
സാർദ്ധാഃ ഷട് പരികീർത്തിതാഃ
അന്തേ ച സന്നിപാതഃ സ്യാത്
സർവ്വേഷാമപ്യയം വിധിഃ 52

ആസാരിതത്തിൽ ആദ്യം പ്രയോഗിക്കുന്ന ചഞ്ചത്പുടമെന്ന ചതുരശ്രതാളത്തിൽ നാലു ഗണങ്ങളാണ്. രണ്ടാമതു പ്രയോഗിക്കുന്ന ആദ്യത്തെ ഷട്പിതാപുത്രകതാളത്തിൽ ആറു ഗണങ്ങളാണ്. മൂന്നാമതു പ്രയോഗിക്കുന്ന രണ്ടാമത്തെ ഷട്പിതാപുത്രകതാളത്തിൽ ആററ ഗണങ്ങളാണ്. (പഞ്ചപാണി=ഷട്പിതാപുത്രകം) എല്ലാററിൻെറയും അവസാനത്തിൽ സന്നിപാതം വേണമെന്നാണ് നിയമം.

നാലുമാത്ര ഒരു ഗണം എന്നാണല്ലോ മാത്രാവൃത്തത്തിലെ വ്യവസ്ഥ.
അതനുസരിച്ച് നാലു ഗണത്തിനുള്ള

'ദേവം ദേവൈസ്സംസ്തുതനമിതം'

എന്ന ഉദാഹരണവും, ആറുഗണത്തിനുള്ള

'ദൈത്യൈര്യക്ഷൈർണാഗൈഃ പിതൃഭിഃ
പ്രണമിതചരണം'

എന്ന ഉദാഹരണവും, ആററ ഗണത്തിന്നുള്ള

'ത്രൈലോക്യഹേതുമീശം രുദ്രം
ശരണമഹമുപഗതഃ'

എന്ന ഉദാഹരണവും വർദ്ധമാനകവിവരണാവസാനത്തിൽ പറയും.

## വർദ്ധമാനകം

ആസാരിതാനാം സംയോഗോ
വർദ്ധമാനകമുച്യതേ

ഉത്പത്തിം ലക്ഷണഞ്ചാസ്യ
ഗദതോ മേ നിബോധത. 53

ആസാരിതങ്ങൾ കൂടിച്ചേർന്നുള്ളതിന് വർദ്ധമാനകം എന്നു പറയുന്നു. അതിൻെറ ഉൽപത്തിയും ലക്ഷണവും ഞാൻ പറയുന്നതു നിങ്ങൾ മനസ്സിലാക്കുവിൻ.

നിഹത്യ ദാനവം ഘോരം
രുദ്രേണാമിതതേജസാ
നൃത്തമുത് പാദിതം പൂർവ്വം
ചിത്രം താണ്ഡവസംജ്ഞിതം. 54

ഘോരനായ അസുരനെക്കൊന്ന് മഹാപ്രഭാവശാലിയായ രുദ്രൻ പണ്ടു സൃഷ്ടിച്ചിട്ടുള്ളതാണ് താണ്ഡവമെന്നുപേരുള്ള ചിത്രനൃത്തം.

അഥ ഭൂതഗണൈഃ സർവ്വൈ-
സ്തസ്മിൻ കാലേ മഹാത്മഭിഃ
വർദ്ധമാനമിദം ദൃഷ്ടം
പിണ്ഡീബന്ധൈർവ്വിഭൂഷിതം. 55

അപ്പോൾ നന്ദികേശ്വരാദികളായ ഭൂതഗണങ്ങൾ (രുദ്രനൃത്തത്തിൽ) പിണ്ഡീബന്ധങ്ങ ളോടുകൂടിയ ഈ വർദ്ധമാനകപ്രയോഗം കാണുകയും പിണ്ഡീബന്ധങ്ങൾക്കു പേരും ലക്ഷണവും കല്പിക്കുകയും ചെയ്തു.

പരിതുഷ്ടശ്ച തദ്ദൃഷ്ട്വാ
സപത്നീകോ വൃഷധ്വജഃ
പ്രദദൌ ച വരം ശ്രേഷ്ഠം
സഹ ദേവഗണാധിപൈഃ. 56

അതു കണ്ടപ്പോൾ പത്നിയോടുകൂടിയ പരമേശ്വരൻ സന്തോഷിച്ചു ദേവശ്രേഷ്ഠന്മാരോടുകൂടെ ശ്രേഷ്ഠമായ വരവും നല്കി.

'ലക്ഷ്യലക്ഷണസമ്പത്ത്യാ
മാർഗ്ഗയുക്തിവിധിക്രമൈഃ
വർദ്ധമാനപ്രയോക്താരോ
യാസ്യന്തി ശിവഗോചരം." 57

"ലക്ഷ്യലക്ഷണങ്ങൾക്കിണങ്ങുമാറു ചിത്രദക്ഷിണവാർത്തികമാർഗ്ഗങ്ങളോടു യോജിപ്പിച്ചു വിധിപ്രകാരം ക്രമംതെററാതെ വർദ്ധമാനകം പ്രയോഗിക്കുന്നവർ ശിവലോകത്തെ പ്രാപിക്കും" ഇതാണ് ശിവൻ നല്കിയ വരം.

ഏവമേതന്മയാ ദൃഷ്ടം
പിണ്ഡീബന്ധനിമിത്തതഃ
അധുനാ തു പ്രവക്ഷ്യാമി
ലക്ഷണം ശൃണുത ദ്വിജാഃ. 58

ഇങ്ങനെയാണ് പിണ്ഡീബന്ധങ്ങളോടുകൂടിയ ഈ വർദ്ധമാനകം എനിയ്ക്കു മനസ്സിലാക്കാനിടയായത്. അതിൻെറ ലക്ഷണം ഇപ്പോൾ ഞാൻ വിവരിക്കാം. ബ്രാഹ്മണരേ നിങ്ങൾ കേൾക്കുവാൻ.

വൃത്തിദക്ഷിണചിത്രേഷു
മാർഗ്ഗേഷു വിനിയോജിതം

ദ്വിവിധം വർദ്ധമാനം സ്യാത്
സ്വപ്രാമാണവിനിർമ്മിതം. 59

വൃത്തി, ദക്ഷിണം, ചിത്രം എന്ന മാർഗ്ഗങ്ങളോടു യോജിപ്പിച്ചുകൊണ്ട് അതാതിന്റെ കാലക്കണക്കോടുകൂടി പ്രയോഗിക്കപ്പെടുന്ന വർദ്ധമാനകം രണ്ടുവിധമുണ്ട്.

അതാളം ച സതാളം ച
വർദ്ധമാനം ദ്വിധാ സ്മൃതം
ചതസ്രഃ കണ്ഡികാശ്ചൈവം
താവന്ത്യാസാരിതാനി തു. 60

താളമില്ലാത്തത്, താളമുള്ളത് എന്നിങ്ങനെ രണ്ടുവിധത്തിലാണ് വർദ്ധമാനകം. അപ്പോൾ നാലു കണ്ഡികകളും നാല് ആസാരിതങ്ങളുമുണ്ടാവും. താളമില്ലാത്ത വർദ്ധമാനകത്തിൽ നാലു കണ്ഡികകളും, താളമുള്ള വർദ്ധമാനകത്തിൽ നാല് ആസാരിതങ്ങളും ഉണ്ടാവുമെന്നു താൽപര്യം (കണ്ഡിക-ഖണ്ഡം).

ധ്രുവകേണ കലാഭിസ്തു
കണ്ഡികാ ദേവകല്പിതാഃ
വർദ്ധമാനശരീരേ തു
ക്രിയതേ മാർഗ്ഗയോജനാ. 61

ധ്രുവകംകൊണ്ടു കണക്കാക്കുന്ന കലകളെകൊണ്ടു ഭഗവാൻ പരമേശ്വരൻ നിർമ്മിച്ചിട്ടുള്ളവയാണ് കണ്ഡികകൾ. വർദ്ധമാനകത്തിന്റെ സ്വരൂപത്തിൽ ചിത്രാദിമാർഗ്ഗങ്ങളെ യോജിപ്പിക്കുന്നു.

ആദ്യാ നവകലാ തു സ്യാ-
ദഷ്ടാഭിസ്തത്പരാ സ്മൃതാ
ദശ ഷട് ച തഥാ ചൈവ
തൃതീയാ കണ്ഡികേഷ്യതേ
ചതുർത്ഥീ കണ്ഡികാ ചൈവ
ദ്വാത്രിംശത്തു കലാഃ സ്മൃതാഃ
കലാഭിരേവം നിർദ്ദിഷ്ടാഃ
കണ്ഡികാ വർദ്ധമാനകേ
കേവലം മാർഗ്ഗസംഭൂതാ-
സ്താളയോഗാംഗവർജ്ജിതാഃ. 62

ആദ്യത്തെ കണ്ഡികയ്ക്ക് ഒമ്പതു കല. പിന്നത്തേതിന് എട്ടുകല. മൂന്നാമത്തെ കണ്ഡികയ്ക്കു മുപ്പത്തിരണ്ടു കല. ഈ കണക്കിലുള്ള കണ്ഡികകളെക്കൊണ്ടാണ് വർദ്ധമാനകത്തിൽ കണ്ഡികകൾ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ഇവ ചിത്രാദിമാർഗ്ഗങ്ങളിൽ ഉദ്ഭവിച്ചിട്ടുള്ളവയാണെങ്കിലും, താളമോ താളാംഗങ്ങളായ ശമ്യാദിഹസ്തക്രിയകളോ ഇല്ലാത്തവയാണ്.

എകദ്വിത്രിചതുര്യോഗാ-
ത്താഭിരാസാരിതാനി തു
വർദ്ധമാനേ പ്രസൂയന്തേ
മാർഗ്ഗതാളാംഗയോഗതഃ. 63

ഒരു കണ്ഡിക ചേർന്നും, രണ്ടു കണ്ഡിക ചേർന്നും, മൂന്നു കണ്ഡിക ചേർന്നും, നാലു കണ്ഡിക ചേർന്നും പ്രയോഗിക്കുന്ന ആസാരിതങ്ങൾ, മാർഗങ്ങൾക്കനുസരിച്ച

താളങ്ങളും ശമ്യാതാലാദിതാളാംഗങ്ങളും ചേരുമ്പോൾ വർദ്ധമാനകത്തിലേയ്ക്കുള്ള ആസാരിതങ്ങളായിത്തീരുന്നു.

പ്രഥമാം കണ്ഡികാം കൃത്വ
ബാലതാളപ്രയോജിതാം
അന്തിമാർദ്ധകലാഹീനം
കുര്യാദേവം കനിഷ്ഠകം. 64

കനിഷ്ഠാസാരിതത്തിൻെറ താളത്തിനു വിധിച്ചിട്ടുള്ള കലകളോടുകൂടിയ (ഒമ്പതു കലകളുള്ള) ആദ്യത്തെ കണ്ഡിക പ്രയോഗിച്ചതിനുശേഷം അവസാനത്തെ അരക്കല ഒഴിവാക്കി താളം പിടിച്ചു കനിഷ്ഠാസാരിതം പ്രയോഗിക്കുക.

ദ്വിതീയാം കണ്ഡികാം കൃത്വാ
പ്രഥമാ സകലാ യദി
യോജ്യതേ പൂർവ്വതാളേന
തദാ തത് സ്യാത് ലയാന്തരം. 65

രണ്ടാമത്തെ കണ്ഡിക പ്രയോഗിച്ചതിനുശേഷം ആദ്യത്തെ കണ്ഡികയിലെ ഒമ്പതു കലയും മുമ്പത്തെ താളത്തോടു യോജിപ്പിക്കുന്ന പക്ഷം ആ കനിഷ്ഠാസാരിതത്തിനു ലയാന്തരം എന്നു പേർ.

വർദ്ധമാനം വിനാ ചിത്രേ
ന ഹി വത്തൌ ലയാന്തരം
ബഹിർവാ വർദ്ധമാനേ വാ
കനിഷ്ഠം ന ഹി ദക്ഷിണേ. 66

വർദ്ധമാനകത്തിലല്ലാതെ, ചിത്രമാർഗത്തിലും വാർത്തികമാർഗത്തിലും ലയാന്തരം സംഭവിക്കുകയില്ല. പുറമെയായാലും (സ്വതന്ത്രമായിട്ടായാലും) വർദ്ധമാനകത്തിലായാലും കനിഷ്ഠാസാരിതം ദക്ഷിണമാർഗത്തിൽ പ്രയോഗിച്ചുകൂടാ.

ദ്വിഗുണാക്ഷരസംയോഗാ-
ദന്യമാർഗ്ഗനിയോജനാത്
നൃത്തകാലവിശേഷാച്ച
ബാലാദന്യല്ലയാന്തരം. 67

ഇരട്ടി അക്ഷരം വരുന്നതുകൊണ്ടും വേറെ മാർഗം ആശ്രയിക്കുന്നതുകൊണ്ടും നൃത്തത്തിനു കാലഭേദം വരുന്നതുകൊണ്ടും കനിഷ്ഠാസാരിതത്തിൽ നിന്നു ഭിന്നമാണു ലയാന്തരം. കനിഷ്ഠാസാരിതത്തിലും ലയാന്തരത്തിലും താളം ഒന്നാണെങ്കിലും അക്ഷരങ്ങളുടെ ഇരട്ടിപ്പ്, മാർഗഭേദം, കാലഭേദം, എന്നിവ ലയാന്തരത്തെ കനിഷ്ഠാസാരിതത്തിൽ നിന്നും വ്യത്യാസപ്പെടുത്തുന്നുവെന്നു താത്പര്യം.

തൃതീയാ ച ദ്വിതീയാ ച
പ്രഥമാ ചൈവ തത്കലാ
ദ്വികലം യോഗമാശ്രിത്യ
മധ്യമാസാരിതം തു തത്. 68

മൂന്നാമത്തെയും രണ്ടാമത്തെയും കണ്ഡികകളിലെ കലകൾ പ്രയോഗിച്ച്, അതായതു പതിനാറും എട്ടും ഒമ്പതും കലകൾ പ്രയോഗിച്ച്, ആസാരിതത്തിലെ ഒരു കലയുടെ സ്ഥാനത്ത് രണ്ടു കലയാക്കി ഇരട്ടിച്ചു താളം പിടിക്കുന്നതായാൽ അതു മധ്യമാസാരിതം.

ചതുർത്ഥീമാദിതഃ കൃത്വാ
ചതസ്രഃ കണ്ഡികാ യദാ
ചതുഷ്കലേ നിയോജ്യന്തേ
ജ്യേഷ്ഠമാസാരിതം തു തത്. 69

നാലാമത്തെ കണ്ഡികയെ ആദിമാക്കി നാല്, മൂന്ന്, രണ്ട് എന്ന ക്രമത്തിൽ മുപ്പത്തിരണ്ടും, പതിനാറും, എട്ടും, ഒമ്പതും കലകളോടുകൂടിയ നാലു കണ്ഡികകളും പ്രയോഗിച്ച് ആസാരിതത്തിലെ ഓരോ കലയേയും നന്നാലു കലയാക്കി വർദ്ധിപ്പിച്ച് താളം പിടിക്കുന്ന പക്ഷം അതു ജ്യേഷ്ഠാസാരിതമാകും.

പ്രയോഗസ്തു യദാ ത്വേഷാം
പിണ്ഡീബന്ധൈർവികല്പ്യതേ
പ്രത്യേകം ഹ്യംഗവിന്യാസ-
സ്തദാ തേഷം പൃഥക് പൃഥക്. 70

ഈ ആസാരിതങ്ങളുടെ പ്രയോഗം പിണ്ഡീബന്ധങ്ങൾ ചേർത്ത് വ്യത്യാസപ്പെടുത്തുന്ന പക്ഷം ഓരോ ആസാരിതത്തിനും വേവ്വേറെ നന്നാലംഗങ്ങൾ ഉണ്ടാവുന്നതാണ്.

മുഖം പ്രതിമുഖം ചൈവ
ദേഹഃ സംഹരണം തഥാ
അംഗാന്യേതാനി ചത്വാരി
സർവ്വേഷ്വാസാരിതേഷു ച. 71

മുഖം, പ്രതിമുഖം, ദേഹം, സംഹരണം, എന്നിങ്ങനെ എല്ലാ ആസാരിതങ്ങൾക്കും നാലംഗങ്ങളുണ്ട്.

ഉപോഹനം മുഖം തേഷാം
യുഗ്മം പ്രതിമുഖം ഭവേത്
ഓജഃ ശരീരസംഹാരാ-
വയമംഗവിധിക്രമഃ. 72

വീണവായനയോടുകൂടി ശുഷ്കാക്ഷരങ്ങൾ പ്രയോഗിക്കുന്ന ഉപോഹനമാണു മുഖം. ചഞ്ചത്പുടമെന്ന ചതുരശ്രതാളത്തിന്റെ പ്രയോഗമാണ് പ്രതിമുഖം. ചാചപുടം, ഷട്പിതാപുത്രകം എന്ന ത്ര്യശ്രതാളങ്ങളുടെ പ്രയോഗങ്ങളാണു ദേഹവും സംഹരണവും.

ഇത്യേംവം ചതുരംഗാനി
ജ്ഞേയാന്യാസാരിതാനി തു
ചതുരാസാരിതൈർബദ്ധം
വിജ്ഞേയം വർദ്ധമാനകം. 73

ഈ വിധം നാലംഗങ്ങളോടുകൂടിയവയാണ് ആസാരിതങ്ങൾ. നാലാസാരിതങ്ങളെക്കൊണ്ടു വർദ്ധമാനം കെട്ടിപ്പടുക്കുന്നു.

വർണ്ണതാളലയഗ്രന്ഥ-
വാദ്യാഭിനയവർണ്ണനാത്
പാത്രാാം വൃദ്ധിയോഗാച്ച
വർദ്ധമാനകമുച്യതേ. 74

വർണ്ണങ്ങളുടെയും, താളങ്ങളുടെയും ലയങ്ങളുടെയും ഗ്രന്ഥത്തിനും, വാദ്യത്തിനും അഭിനയത്തിനും വർദ്ധനമുള്ളതുകൊണ്ടും, നർത്തകികളാകുന്ന പാത്രങ്ങൾക്കു വർദ്ധമാനമുള്ളതുകൊണ്ടും മേൽക്കാണിച്ച ആസാരിതപ്രയോഗങ്ങൾക്ക് വർദ്ധമാനകം എന്നു പറയുന്നു.

വർദ്ധമാനശരീരസ്യ
ഭവേദാസാരിതസ്യ ച
കാര്യകാരണഭാവേന
പരസ്പരവികല്പനം. 75

വർദ്ധമാനകശരീരത്തിനും ആസാരിതങ്ങൾക്കും കാര്യകാരണഭാവംകൊണ്ടും അന്യോന്യഭേദം വരുന്നു. ആസാരിതങ്ങൾ തന്നെയാണ് വർദ്ധമാനകങ്ങളായിത്തീരുന്നതെങ്കിലും വർദ്ധമാനകം കാരണവും ആസാരിതങ്ങൾ കാര്യവുമാണെന്നർത്ഥം.

യഥാ വൃക്ഷാത് ഭവേത് ബീജം
ബീജാത് വൃക്ഷസ്യ സംഭവഃ
അന്യോന്യഹേതുസംയോഗാത്
പ്രത്യേതവ്യസ്തഥേഹ തു. 76

മരത്തിൽ നിന്നു വിത്തും വിത്തിൽ നിന്നു മരവും ഉണ്ടാവുന്നതുപോലെ വർദ്ധമാനകാസാരിതങ്ങൾക്കു അന്യോനം കാരണത്വമുണ്ടെന്നു ധരിക്കേണ്ടതാണ്. വർദ്ധമാനകപ്രയോഗമാണ് ആസാരിതോൽപത്തിക്കു കാരണം. ആസാരിതങ്ങൾ ചേർന്നാണ് വർദ്ധമാനകമുണ്ടാകുന്നത്. അതിനാൽ അങ്ങോട്ടുമിങ്ങോട്ടും തമ്മിൽ കാരണത്വം പറയാമെന്നു താത്പര്യം.

യോഗാദേകകലാ സൂതേ
കനിഷ്ഠകലയാന്തരേ
ദ്വികലാ മധ്യമം ചൈവ
ജ്യേഷ്ഠം ചൈവ ചതുഷ്കലാ. 77

ഒററക്കലകൾ ചേർന്നുണ്ടായ കണ്ഡിക കനിഷ്ഠാസാരിതത്തെയും ലയാന്തരത്തെയും ജനിപ്പിക്കുന്നു. ഇരട്ടക്കലകൾ ചേർന്നുണ്ടായ കണ്ഡിക മധ്യമാസാരിതത്തെയും, നന്നാലായി കലകൾ ചേർന്നുണ്ടായ കണ്ഡിക ജ്യേഷ്ഠാസാരിതത്തെയും ജനിപ്പിക്കുന്നു.

ചഞ്ചത്പുടപരിവർത്തഃ
ശമ്യാദിർദ്വൌ ച പഞ്ചപാണികൃതൌ
അന്തേ ച സന്നിപാതഃ
പാതവിധിരയം കനിഷ്ഠസ്യ. 78

ചഞ്ചത്പുടത്തിന് ശമ്യാദിയായിട്ട് (ശമ്യ, താലം, ശമ്യ, താലം) ഒരു താളവട്ടവും–, പഞ്ചപാണി എന്നു പറയുന്ന ഷട്പിതാപുത്രകതാളത്തിന് ശമ്യാദിയായിട്ട് (ശമ്യ, താലം, ശമ്യ, താലം, ശമ്യ, താലം) രണ്ടു താളവട്ടവും ഒടുവിൽ സന്നിപാതവും, ഇതാണ് കനിഷ്ഠാസാരിതത്തിലെ പാതത്തിൻെറ ശബ്ദഹസ്തക്രിയയുടെ നിയമം.

അയമേവ താളയോഗോ
വിശേഷസിദ്ധിശ്ച പൂർവ്വനിർദ്ദിഷ്ടാ
ഭവതീഹ ലയാന്തരിതേ
ശബ്ദാത് ഭേദോ ലയാച്ചൈവ. 79

ലയാന്തരത്തിലെ താളപ്രയോഗവും ഇതുതന്നെയാണ്. വ്യത്യാസം മുമ്പു പറഞ്ഞിട്ടുണ്ട്. സശബ്ദഹസ്തക്രിയയ്ക്കും ലയത്തിനുമാണ് മാററം. ഈ ലയഭേദം തന്നെയാണ് ലയാന്തരമെന്നു പേരുവരുവാനും കാരണം.

ഉത്തരതാളാൻ കുര്യാത്
ത്വാദൌ തിസ്രഃ കലാഃ പരിത്യജ്യ
ഏതത് പാതവിധാനം
മധ്യമകാസാരിതേ പ്രോക്തം. 80

ആദ്യത്തെ മൂന്നു കല ഉപേക്ഷിച്ച് മേൽ വരുന്ന താളങ്ങളെല്ലാം പ്രയോഗിക്കണം. ഇതാണ് മധ്യമാസാരിതത്തിലെ പാതത്തിന്റെ സശബ്ദഹസ്തക്രിയയുടെ വ്യവസ്ഥ.

ജ്യേഷ്ഠസ്യ ഭവതി നിയമാ-
ദാദാവേകാ ചതുഃ കലാ മാത്രാ
മാത്രദ്വന്ദ്വയുതാ സ്യാത്
കൃത്വാദൌ തൌ ച പരിവർത്തൌ. 81

ജ്യേഷ്ഠാസാരിതത്തിനു നിയമേന ആദ്യത്തിൽ നാലു കലയുള്ള ഒരു മാത്ര വേണം. ആ മാത്ര രണ്ടു താളവട്ടത്തിലും വേണം. രണ്ടു താളവട്ടം ഇങ്ങനെ ജ്യേഷ്ഠാസാരിതത്തിനുണ്ടാകും.

ബാലം നവകലം യേഷാം
ന തേഷാം സാധുസമ്മതം
സന്നിപാതാംഗവിന്യാസോ
ഘടേത ന ഹി ശാസ്ത്രതഃ
പുനശ്ചൈവാംഗവിന്യാസഃ
കലാനിയമതഃ കൃതഃ. 82

കനിഷ്ഠാസാരിതത്തിനു ഒമ്പതു കലയാണെന്നു പറയുന്നവർക്കു സന്നിപാതാംഗവിന്യാസം തികച്ചും സമ്മതമല്ല. അതു ശാസ്ത്രത്തിനു ചേർന്നതല്ല. പിന്നെയും അംഗവിന്യാസം കലാവ്യവസ്ഥയോടുകൂടി ചെയ്തിട്ടുണ്ടല്ലോ.

അഥ തത്ര താല-
ധ്രുവപാതൈരേവ നിയമിതോന്മാനം
തസ്യ കലാമാത്രാക്ഷര-
ഗുരുലഘുവർണ്ണസ്ഥിതിം വക്ഷ്യേ. 83

ആസാരിതങ്ങളിൽ മുഖമെന്ന അംഗം, താലം, ധ്രുവം, എന്ന പാതങ്ങളെക്കൊണ്ടു വ്യവസ്ഥിതമായ സ്വരൂപത്തോടുകൂടിയതാണ്. ആ മുഖത്തിനുള്ള കല, മാത്ര, അക്ഷരം, ഗുരുവർണ്ണം, ലഘുവർണ്ണം എന്നിവയുടെ സ്ഥിതി എന്താണെന്നു പറയാം.

ജ്യേഷ്ഠസ്യ കലാ ഹ്യഷ്ടൌ
മുഖം ഭവേന്മദ്ധ്യമസ്യ സപ്തകലം
ഷഡ്ഭിർല്ലയാന്തരേ സ്യാത്
പഞ്ചൈവ കലാ കനിഷ്ഠസ്യ. 84

ജ്യേഷ്ഠാസാരിതത്തിന്റെ മുഖമെന്ന അംഗത്തിന് എട്ടു കലകളാണ്. മധ്യമത്തിന്റെ മുഖത്തിനു കല ഏഴേ വേണ്ടൂ. ലയാന്തരത്തിൽ ആറു കലകളെക്കൊണ്ടാണു മുഖം. അഞ്ചു കലകളേ കനിഷ്ഠാസാരിതത്തിന്റെ മുഖത്തിനു വേണ്ടൂ.

ആദാവന്തേ ഗുരുണീ
മധ്യേ ലഘൂനി ബാലതഃ പ്രഭൃതി
അഷ്ടൌ ദ്വാദശ ഷോഡശ
വിംശതിരപി ചാക്ഷരാണി സ്യുഃ. 85

എല്ലാ ആസാരിതങ്ങൾക്കും ആദ്യത്തിലും അവസാനത്തിലും ഈരണ്ടു ഗുരുക്കൾ. ബാക്കി മദ്ധ്യത്തിലുള്ള അക്ഷരങ്ങളെല്ലാം ലഘുക്കൾ. കനിഷ്ഠാസാരിതത്തിന്, എട്ട്, ലയാന്തരത്തിനു പന്ത്രണ്ട്, മധ്യമാസാരിതത്തിനു പതിനാറ്, ജ്യേഷ്ഠാസാരിതത്തിനു ഇരുപത്, ഇതാണ് ക്രമത്തിൽ അക്ഷരങ്ങളുടെ കണക്ക്.
ഉദാഹാരണം:-

ധീം ധീം തിതിതിതി ധീം ധീം (കനിഷ്ഠം)
ധീം ധീം തിതിതിതി തിതിതിതി ധീം ധീം (ലയാന്തരം)
ധീം ധീം തിതിതിതി തിതിതിതി തിതിതിതി ധീം ധീം (മധ്യമം)
ധീം ധീം തിതിതിതി തിതിതിതി തിതിതിതി തിതിതിതി ധീം ധീം (ജ്യേഷ്ഠം)

ആസാരിതോപവഹനേ-
ഷ്വാദാവാസാരണാനി യുക്താനി
താന്യക്ഷരാണി വക്ഷ്യേ
യാനി പുരാ ബ്രഹ്മഗീതാനി.. 86

ആസാരിതങ്ങളുടെ ഉപവഹനങ്ങളിൽ ആദ്യത്തിൽ ചില ആസാരണങ്ങൾ വേണ്ടതുണ്ട്. അവ ശുഷ്ക്കാക്ഷരരൂപത്തിലുള്ളവയാണ്. പണ്ടു ബ്രഹ്മാവുതന്നെ ഉപദേശിച്ചിട്ടുള്ള ആ അക്ഷരങ്ങളെ താഴെ നിർദ്ദേശിക്കാം.

ഝണ്ടും ജഗതിപ ദിഗിനിഗി
ഝണ്ടും പ്രഥമേ ലയാന്തരേ ചാപി
തിതിചല കുചഝല മധ്യേ
തിതികുചവൃദ്ധം ഭവേത് ജ്യേഷ്ഠേ. 87

ഝണ്ടും ജഗതിപഝണ്ടും ഇവയാണു കനിഷ്ഠാസാരിതത്തിലെ അക്ഷരങ്ങൾ. ഝണ്ടും ജഗതിപദിഗിനിഗി തിതിചലഝണ്ടും എന്ന് ലയാന്തരത്തിലെ അക്ഷരങ്ങൾ. ഝണ്ടും ജഗതിപദിഗിനിഗി തിതിചലഝണ്ടും എന്ന് മധ്യമാസാരിതത്തിലും, ഝണ്ടും ജഗതിപദിഗിനിഗി തിതിചലകുച ഝലഝണ്ടും എന്നു ജ്യേഷ്ഠാസാരിതത്തിലും അക്ഷരങ്ങൾ.

ഇത്യക്ഷരപതനകലാ-
ഗുരുലഘുവർണ്ണസ്ഥിതിവിഭക്തഃ
ആസാരിതമുഖസംജ്ഞിത
ഉപവഹനവിധിർവിനിർദ്ദിഷ്ടഃ. 88

ആസാരിതത്തിന്റെ മുഖമെന്ന അംഗത്തിലെ ഉപവഹനവിധി മേൽക്കാണിച്ച വിധത്തിൽ അക്ഷരങ്ങൾക്കനുസരിച്ച കലകളെക്കൊണ്ടും ഗുരുലഘുവർണ്ണങ്ങളെക്കൊണ്ടും വേർതിരിച്ചു നിർദ്ദേശിച്ചിരിക്കുന്നു.

ഏവമേതത് സവിസ്താരം
കഥിതം വർദ്ധമാനകം. 89

ഇപ്രകാരം ഈ വർദ്ധമാനകം വിസ്തരിച്ചു വിവരിച്ചു കഴിഞ്ഞു.

## കനിഷ്ഠാസാരിതാക്ഷരങ്ങൾ

ചത്വാരസ്തു ഗണാ യുഗ്മ
ഓജേ ഷട് പരികീർത്തിതാഃ
ദ്വിതീയേ പഞ്ചപാണൌ തു
സാർദ്ധാഃ ഷട് പരികീർത്തിതാഃ
കനീയ ഏവം കർത്തവ്യ-
മക്ഷരൈരസ്താളമാനതഃ. 90

ചഞ്ചത്പുടമെന്ന ചതുരശ്രതാളത്തിൽ നാലുഗണം, ചാചപുടമെന്ന ത്ര്യശ്രതാളത്തിൽ ആറുഗണം. പഞ്ചപാണി എന്നുകൂടി പറയുന്ന ഷട്പിതാപുത്രകമെന്ന ത്ര്യശ്രതാളത്തിലാറര ഗണം. ഇപ്രകാരം താളക്കണക്കനുസരിച്ച അക്ഷരങ്ങളെക്കൊണ്ട് കനിഷ്ഠാസാരിതം നിർവ്വഹിക്കണം.

യഥാ–

1 2 3 4
1 ദേവം ദേവൈഃ സംസ്തുത നമിതം
1 2 3 4 5 6
2 ദൈത്യൈ രൃക്ഷൈർന്നാഗൈഃ പിതൃഭിഃ പ്രണിമിത ചരണം
1 2 3 4 5 6 ½
3 ത്രൈലോ കൃഹേതു മീശം രുദ്രം ശരണമ ഹമുപഗ തഃ. 91

നാലുമാത്രയ്ക്ക് ഒരു ഗണം എന്നാണല്ലോ മാത്രാവൃത്തങ്ങളിലെ നിയമം. അതനുസരിച്ചു കനിഷ്ഠാസാരിതത്തിന്റെ മൂന്നു ഖണ്ഡത്തിലെ താളങ്ങൾക്കും നിശ്ചയിച്ചിട്ടുള്ള ഗണങ്ങൾ ഒത്തുവന്നിട്ടുണ്ടെന്ന് മുമ്പു കൊടുത്ത ഉദാഹരണങ്ങൾ നോക്കി മനസ്സിലാക്കുക.

## മധ്യമാസാരിതാക്ഷരങ്ങൾ

അഷ്ടാവേവ ഗണാഃ കാര്യാഃ
പൂർവ്വതാളേ യഥാവിധി
ദ്വാദശൈവ തു കർത്തവ്യാഃ
ഷട്പിതാപുത്രകേ ഗണാഃ.
അർദ്ധത്രയോദശഗണാ-
സ്തൃതീയേ വസ്തുസംജ്ഞകേ
ഏവമക്ഷരവിന്യാസോ
മധ്യമാസാരിതേ സ്മൃതഃ. 92

ആദ്യത്തെ താളമായ ചഞ്ചൽപുടത്തിന്റെ ഖണ്ഡത്തിൽ എട്ടുഗണം. രണ്ടാമത്തേതായ ഷട്പിതാപുത്രകഖണ്ഡത്തിൽ പന്ത്രണ്ടു ഗണം. മൂന്നാമത്തെ ഖണ്ഡ ത്തിൽ പന്ത്രണ്ടരഗണം. ഇങ്ങനെയാണ് മധ്യമാസാരിതത്തിലെ അക്ഷരവിന്യാസവ്യവസ്ഥ.

യഥാ–

1 2 3 4 5 6 7 8
1 ഭൂതാ ധിപതിം ഭഗനേ ത്രഹരം ദേവൈ ർവ്വന്ദ്യം സുരമഖ മഥനം

1 2 3 4 5 6 7 8 9
2 രൌദ്രം ഭയദം ഗജച ർമ്മ പടം ശംഭും ത്ര്യക്ഷം ജ്വലനനി ഭജടം ഭുജഗപ
10 11 12
രികരം ത്രിദശഗ ണവരം

1 2 3 4 5 6 7 8
3 ദൈത്യൈർ നിത്യം പരിപഠി തചരിത മമരപ തിനമിത മഭിമത സുഖദം
9 10 11 12 ½
ശരണം സുരനുത ചരണമ ഹമുപഗ തഃ. 93

മേൽക്കാണിച്ച ഉദാഹരണത്തിൽ മൂന്നു ഖണ്ഡത്തിലും എട്ട്, പന്ത്രണ്ട്, പന്ത്രണ്ടര എന്ന ഗണസംഖ്യ ശരിയായിട്ടുണ്ടെന്നു നോക്കിക്കാണുക.

## ജ്യേഷ്ഠാസാരിതാക്ഷരങ്ങൾ

കാര്യാഃ ഷോഡശ യുഗ്മാഖ്യേ
താളേ തു പ്രഥമേ ഗണാഃ
ചതുർവ്വിംശതിരോജാഖ്യേ
ദ്വിതീയേ വസ്തുസംജ്ഞകേ
ചതുർവ്വിംശതിരർദ്ധം ച
തൃതീയേ വസ്തുസംജ്ഞകേ
ജ്യേഷ്ഠേƒപ്യാസാരിതേ കാര്യ
ഏവമക്ഷരസഞ്ചയഃ. 94

ചതുരശ്രതാളമായ ചഞ്ചത്പുടം പ്രയോഗിക്കുന്ന ഒന്നാം ഖണ്ഡത്തിൽ പതിനാറു ഗണം, ത്രശ്രതാളമായ ഷട്പിതാപുത്രകം പ്രയോഗിക്കുന്ന രണ്ടാം ഖണ്ഡത്തിൽ ഇരുപത്തിനാലു ഗണം, മൂന്നാം ഖണ്ഡത്തിൽ ഇരുപത്തിനാലര ഗണം. ഇതാണു ജ്യേഷ്ഠാസാരിതത്തിലെ ഖണ്ഡങ്ങളിലെ അക്ഷരവ്യവസ്ഥ.

യഥാ–

I
1 2 3 4 5
അമര പ്രവര മദനാം ഗഹരം ഭൂവനൈ
6 7 8 9 10
കനാഥ ഭമയ പ്രദംത്രി പുരനാ ശകരം
11 12 13 14
ദേവം തമഹം പ്രണതഃ സുരപിതൃ
15 16
ഗണനത ചരണം

II
1 2 3 4 5
പൃഥിവീ സലിലം ജ്വലനഃ പവനഃ സൂര്യ
6 7 8 9 10
ശ്ചന്ദ്രേ യജമാ നോവ്യോ മാഖ്യഃ കായാ
11 12 13 14
മുനിഭി ര്യസ്യ പ്രോക്താ സ്ത്രൈലോ

15 16 17 18 19
കൃഗുരും തമചി ന്ത്യമജം വിദ്യാ നിലയം
20 21 22 23 24
ഭൈര രൂപം ഖട്വാം ഗകപാ ലധരം

III
1 2 3 4 5
സ്ഥിത്യുൽ പത്തി പ്രളയനി മാത്തം ചന്ദ്രാ
6 7 8 9 10
ർദ്ധധരം തിലകാ ർദ്ധധരം മുണ്ഡാ ർദ്ധധരം
11 12 13 14 15
രശനാ ർദ്ധധരം ബഹുഭിർ വ്വക്യൈതെ വിവിധൈ
16 17 18 19
ർവ്വികടൈ ർവ്വിമുഖൈ രപിതൈഃ പ്രമഥൈഃ
20 21 22 23 24 1/2
പരിവൃത മഹമീ ശംസുഖ ദംസത തംപ്രണ തഃ 95

മേൽക്കാണിച്ച ഉദാഹരണത്തിൽ ജ്യേഷ്ഠാസാരിതത്തിനു വിവരിച്ചിട്ടുള്ള പതിനാറ്, ഇരുപത്തിനാല്, ഇരുപത്തിനാലര എന്ന ഗണസംഖ്യ ഒത്തു വന്നിട്ടുണ്ടെന്നു നോക്കിക്കാണുക.

## ആസാരിതഭേദങ്ങൾ

ആസാരിതാനാം സർവ്വേഷാം
ത്രയോ ഭേദാഃ പ്രകീർത്തിതാഃ
യഥാക്ഷരം ദ്വിസംഖ്യാതം
ത്രിസംഖ്യാതമഥാപി ച. 96

എല്ലാവിധം ആസാരിതങ്ങൾക്കും മൂന്നു വകഭേദങ്ങളുണ്ട്. (1) യഥാക്ഷരം (2) ദ്വിസംഖ്യാതം (3) ത്രിസംഖ്യാതം.

1. യഥാക്ഷരം

താളച്ഛേദാദിഗുണിതൈഃ
സമവർണൈർഗ്ഗണൈഃ കൃതം
അനിവൃത്താക്ഷരപദൈ-
ര്യഥാക്ഷരമിതി സ്മൃതം. 97

താളങ്ങളെ ഭാഗങ്ങളായി മുറിച്ച് ഓരോ ഭാഗത്തുമുള്ള സമവർണ്ണങ്ങളായ ചതുർമ്മാ ത്രഗണങ്ങളെ ഇരട്ടിച്ച് അക്ഷരങ്ങൾക്കോ പദങ്ങൾക്കോ ആവൃത്തികൂടാതെ പ്രയോഗി ക്കപ്പെടുന്നതു യഥാക്ഷരമായ ആസാരിതം.

2. ദ്വിസംഖ്യാതം 3. ത്രിസംഖ്യാതം

നിവൃത്ത്യാ യത് സമായുക്തം
ദ്വിസംഖ്യാതം തദുച്യതേ
നിവൃത്തിദ്വയസംയുക്തം
ത്രിസംഖ്യാതമപീഷ്യതേ. 98

അക്ഷരങ്ങളും പദങ്ങളും ആവർത്തിച്ചു പ്രയോഗിക്കുന്ന ആസാരിതം ദ്വിസംഖ്യാതം. രണ്ട് ആവൃത്തിയുള്ള ആസാരിതം ദ്വിസംഖ്യാതം. രണ്ട് ആവൃത്തി

യുള്ള ആസാരിതം ത്രിസംഖ്യാതം.

ചതുഷ്കാദൌ ചതുർമ്മാത്രാ
യഥോക്തഗുരുലാഘവാഃ
യഥായോഗം ഗണാഃ കാര്യാ
ഗീതോഷ്വാസാരിതേഷു ച. 99

ഗീതങ്ങളിലും ആസാരിതങ്ങളിലും നാലു ഗണം, ആറുഗണം, ആററഗണം, എന്ന് കനിഷ്ഠാ സാരിതത്തെപ്പററി മുമ്പ് വ്യവസ്ഥ ചെയ്തിട്ടുണ്ടല്ലോ. അവിടെ നാലുമാത്ര ഒരു ഗണം എന്ന നിയമം മാത്രം നോക്കിയാൽ മതി; ഗുരുലഘു നിയമം നോക്കേണ്ടതില്ല. അതിഷ്ടം പോലെയാവാം.

അക്ഷരൈര്യാ ചതുർമ്മാത്രാ
ദ്വിമാത്രാ വർണ്ണതസ്തു സാ
ചിത്രേ കലാ ബുധൈർജ്ഞേയാ
വൃത്തൌ സാ ദ്വിഗുണാ സ്മൃതാ. 100

അക്ഷരങ്ങളെക്കൊണ്ടു നാലുമാത്രയുള്ളതേതോ അത് വർണ്ണങ്ങളെക്കൊണ്ട് രണ്ടുമാത്രയുള്ള ഒരു കലയാവും, ചിത്രമാർഗത്തിൽ. വൃത്തിമാർഗ്ഗത്തിലാവട്ടെ ഇതിൻെറ ഇരട്ടിയാണ് ഒരു കല.

വൃത്തൌ യാ വർണ്ണമാത്രാഭി-
ശ്ചതുർമ്മാത്രാ പ്രകീർത്തിതാ
ദ്വിഗുണാ ദക്ഷിണേ സാ തു
കലാ ജ്ഞേയാ പ്രയോക്തൃഭിഃ. 101

വർണ്ണമാത്രാവ്യവസ്ഥപ്രകാരം നാലു മാത്രയുള്ള വൃത്തിമാർഗ്ഗത്തിലെ കല ഏതോ അതിരട്ടിച്ചാൽ ദക്ഷിണമാർഗ്ഗത്തിലെ കലയാവും.

ന മാർഗ്ഗഭേദോ ƒക്ഷരേഷു
കശ്ചിദപ്യുപപദ്യതേ
വർണ്ണമാത്രാദ്വിഗുണനാ-
ദ്വർണ്ണഭേദഃ പ്രകീർത്തിതഃ. 102

ചിത്രം, വാർത്തികം, ദക്ഷിണം എന്നിങ്ങനെ മാർഗ്ഗങ്ങൾക്കു ഭേദം വരുന്നത് അക്ഷരങ്ങളുടെ അടിസ്ഥാനത്തിലല്ല. വർണ്ണമാത്രകളുടെ ഇരട്ടിപ്പു കൊണ്ടുണ്ടാവുന്ന വർണ്ണങ്ങളുടെ അടിസ്ഥാനത്തിലാണ് മാർഗ്ഗഭേദം. മൂന്നു മാർഗ്ഗത്തിലും 'ദേവം' എന്നുതന്നെയാണ് അക്ഷരമെങ്കിലും ചിത്രമാർഗ്ഗത്തിൽ അത് രണ്ടു മാത്രയുള്ള ഒരു കലയാണ്. വാർത്തികമാർഗ്ഗത്തിൽ അതേ അക്ഷരങ്ങളെ 'ദേ ഏ വ അം' എന്നു നാലു വർണ്ണമാത്രയുള്ള ഒരു കലയാക്കണം. ദക്ഷിണമാർഗ്ഗത്തിൽ 'ദേ ഏ ഏ ഏ വ അ അ അം' എന്നു മാത്രകളെ ഇരട്ടിച്ച് എട്ടു മാത്രയുള്ള ഒരു കലയാക്കണം. അതുകൊണ്ട് മാർഗ്ഗഭേദമുണ്ടാവുന്നത് വർണ്ണമാത്രകളുടെ ഇരട്ടിപ്പുകൊണ്ടാണ് അക്ഷരഭേദം കൊണ്ടല്ല എന്നു താത്പര്യം.

യഥാക്ഷരേഷു ഭൂയിഷ്ഠം
ഗീതേഷ്വാസാരിതേഷു ച
വിധിരേഷ സമുദ്ദിഷ്ടോ
വർണ്ണതാളസമാശ്രയഃ. 103

യഥാക്ഷരങ്ങളായ ഗീതങ്ങളിലും ആസാരിതങ്ങളിലുമാണ് വർണ്ണമാത്രകളെ ആശ്രയിച്ചുകൊണ്ടുള്ള ഈ താളവിധി അധികവും.

ദ്വിസംഖ്യാതേ നിവൃത്തിസ്തു
കാര്യാ യസ്യാർദ്ധയോഗതഃ
ദ്വിസംഖ്യാതാർദ്ധയോഗേന
ത്രിസംഖ്യാതേഽപി ചേഷ്യതേ 104

യഥാക്ഷരമായ ആസാരിതത്തിൽ പകുതി മാത്രകൂടി ചേർത്തു ദ്വിസംഖ്യാതത്തിൽ ആവർത്തിക്കണം. ദ്വിസംഖ്യാതത്തിൽ പകുതികൂട്ടിച്ചേർത്തുള്ള ത്രിസംഖ്യാതത്തിലും ആവർത്തിക്കണം.

ന ചിത്രേ ദ്വിത്രിസംഖ്യാതം
കദാചിദപി യോജയേത്
ന ച വൃത്തൌ ത്രി സംഖ്യാതം
ഗീതേഷ്വാസാരിതേഷു ച. 105

ചിത്രമാർഗ്ഗത്തിൽ ദ്വിസംഖ്യാതവും, ത്രിസംഖ്യാതവുമായ ഗീതമോ ആസാരിതമോ പ്രയോഗിക്കരുത്. വാർത്തികമാർഗ്ഗത്തിൽ ത്രിസംഖ്യാതമായിട്ട് ഗീതാസാരിതങ്ങൾ പ്രയോഗിച്ചുകൂടാ.

ത്രിസംഖ്യാതം ദക്ഷിണേ സ്യാദ്-
ദ്വിസംഖ്യാതം ച വാർത്തികേ
ചിത്രേ യഥാക്ഷരം പ്രോക്ത-
മിതി മാർഗ്ഗവിനിശ്ചയഃ. 106

ത്രിസംഖ്യാതം ദക്ഷിണമാർഗ്ഗത്തിലും ദ്വിസംഖ്യാതം വാർത്തികമാർഗ്ഗത്തിലും യഥാക്ഷരം ചിത്രമാർഗ്ഗത്തിലും പ്രയോഗിക്കണമെന്നാണ് വ്യവസ്ഥ.

ദക്ഷിണേനൈവ ഗത്വാദൌ
നിവൃത്തൌ വൃത്തിവദ്വ്രജേത്
ചിത്രവച്ച യഥാന്യായം
ത്രിസംഖ്യാതേ വിധിഃ സ്മൃതഃ. 107

ആദ്യം ദക്ഷിണമാർഗ്ഗത്തിൽ പുറപ്പെട്ട് ആവൃത്തിയിൽ വൃത്തിമാർഗ്ഗത്തിലെന്ന പോലെ നടക്കുക. ക്രമപ്രകാരം ചിത്രമാർഗ്ഗത്തിലെപ്പോലെയും സഞ്ചരിക്കുക. ഇതാണ് ത്രിസംഖ്യാതത്തിലെ വിധി.

അനേനൈവ വിധാനേന
ദ്വിസംഖ്യാതമപീഷ്യതേ. 108

ഇതുതന്നെയാണ് ദ്വിസംഖ്യാതത്തിലെയും വിധി. വാർത്തികമാർഗ്ഗത്തിൽ പുറപ്പെട്ട് ചിത്രമാർഗ്ഗത്തിലേപ്പോലെ ഗതി മാററണമെന്നു താത്പര്യം.

വൃത്തൌ വാ ദക്ഷിണേ വാപി
പ്രയോഗസ്യ സദൈവ തു
വസ്ത്വാദൌ വസ്തുമധ്യേ വാ
വസ്ത്വന്തേ വാ നിവൃത്തയഃ
പ്രയോക്തവ്യാ ബുധൈർന്നിത്യം
വിചാര്യാംഗബലാബലം. 109

വാർത്തികമാർഗ്ഗത്തിലായാലും ദക്ഷിണമാർഗ്ഗത്തിലായാലും വിവധാദികളായി മേലിൽ പറയാൻ പോകുന്ന അംഗങ്ങളുടെ ബലാബലം നോക്കി വസ്തുവിൻെറ ആരംഭത്തിലോ വസ്തുവിൻെറ മധ്യത്തിലോ വസ്തുവിൻെറ അവസാനത്തിലോ ആവൃത്തികൾ പ്രയോഗിക്കേണ്ടതാണ്.

നിവൃത്തൌ തു കലാ ന്യൂനാ
യദാ വസ്തുവശാദ്ഭവേത്
ആകലാപതനാത് തസ്യാ
വർണ്ണാഃ കാര്യോ നിവൃത്തിമാൻ. 110

ആവൃത്തി വരുമ്പോൾ വസ്തുസ്വഭാവമനുസരിച്ചു കലയ്ക്കു കുറവുവരുന്നതായാൽ കലയ്ക്കു പൂർത്തിവരുന്നതുവരെ ആവൃത്തിയുള്ള വർണ്ണം പ്രയോഗിക്കേണ്ടതാണ്.

വർണ്ണാലങ്കാരസൌഭാഗ്യം
വിച്ഛേദം കരണസ്യ ച
സത്ത്വാദീനാം പ്രയോഗശ്ച
നിവൃത്തീനാം പ്രയോജനം. 111

വർണ്ണങ്ങൾക്കും അലങ്കാരങ്ങൾക്കും ഭംഗി വരുത്തൽ, കരണങ്ങൾക്കു വൈചിത്ര്യം വരുത്തൽ, വിളംബിതാദികാലഭേദങ്ങളുടെ പ്രയോഗം ഇവയാണ് ആവൃത്തികൾകൊണ്ടുള്ള പ്രയോജനം.

വർണ്ണതാളാക്ഷരാണാം തു
സംയോഗോ*f*യം മയാ സ്മൃതഃ
ആസാരിതേഷു ഗീതേഷു
വർദ്ധമാനേഷു ചൈവ ഹി. 112

ആസാരിതങ്ങളിലും ഗീതങ്ങളിലും വർദ്ധമാനകങ്ങളിലും പ്രയോഗിക്കേണ്ടുന്ന വർണ്ണങ്ങൾ, താളങ്ങൾ, അക്ഷരങ്ങൾ എന്നിവയെ യോജിപ്പിക്കേണ്ടുന്ന ക്രമമാണ് ഞാനിവിടെ വിവരിച്ചത്.

## കണ്ഡികകൾ

ചതസ്രഃ കണ്ഡികാ ജ്ഞേയാ
വർദ്ധമാനേ പ്രയോക്തൃഭിഃ
വിശാലാ സംഗതോ ചൈവ
സുനന്ദാ സുമുഖീ തഥാ. 113

വർദ്ധമാനകത്തിൽ നാലു കണ്ഡികകളാണല്ലോ പ്രയോഗിക്കേണ്ടത്. അവയ്ക്ക് ക്രമത്തിൽ വിശാല, സംഗത, സുനന്ദ, സുമുഖി എന്നാണ് പേർ.

തതഃ പൂർവ്വാ നവകലാ
ദ്വിതീയാഷ്ടകലാ സ്മൃതാ
തൃതയാ ഷോഡശകലാ
ദ്വാത്രിംശച്ച തഥോത്തരാ. 114

ആദ്യത്തെ വിശാലയെന്ന കണ്ഡികയ്ക്ക് ഒമ്പതു കല. രണ്ടാമത്തെ സംഗതയ്ക്ക് എട്ടുകല. മൂന്നാമത്തെ സുനന്ദയ്ക്ക് പതിനാറു കല. ഒടുക്കത്തെ സുമുഖിയ്ക്ക് മുപ്പത്തിരണ്ടു കല.

ഉപോഹനവിധിസ്താസാ-
മധുനാ ച മയോച്യതേ
ഉപോഹനം വിശാലായാഃ
കലാപഞ്ചകമേവ ഹി
ഷട്കലാ സംഗതായാശ്ച
സുനന്ദായാശ്ച സപ്തകം
സുമുഖ്യാശ്ചാപവഹനം
നിത്യമഷ്ടകലം ഭവേത്. 115

ഈ കണ്ഡികകളുടെ ഉപോഹനവിധി ഇനി ഞാൻ പറയാം. വിശാലയ്ക്ക് ഉപോഹനം അഞ്ചുകല. സംഗതയ്ക്ക് ആറു കല. സുനന്ദയ്ക്ക് ഏഴു കല. സുമുഖിക്ക് ഉപോഹനം എട്ടു കല.

ആദൌ ഗുരുദ്വയം കാര്യം
ചതുർദ്ദശ ലഘൂന്യഥ
ഉപോഹനേ വിശാലായേഃ
പുനരന്തേ ഗുരുഃ സ്മൃതഃ.

യഥാ-

ഝണ്ടും ജഗതിപ വലിതക ദിഗിനിഗി തിതിചാ. 116

ആദ്യം രണ്ടു ഗുരു പിന്നെ പതിനാലു ലഘു. ഒടുവിൽ ഒരു ഗുരു ഇതാണ് വിശാലയ്ക്കുള്ള ഉപോഹനത്തിലെ ഗുരുലഘുനിയമം. ഉദാഹരണത്തിൽ ആദ്യത്തെ രണ്ടക്ഷരവും ഒടുവിലെഅക്ഷരവും ഗുരുവാണെന്നും ഇടയിൽ പതിനാലു ലഘുക്കളുണ്ടെന്നും കാണുക.

ചതുർഭിരധികൈർഹ്രസ്വൈർ-
ഗ്ഗുരുത്രയസമന്വിതൈഃ
സംഗതായാസ്തു വിജ്ഞേയ
ഉപോഹനവിധിഃ ക്രമാത്.
യഥാ- ഝണ്ടും ജഗതിപ വലിതക
ദിഗിനിഗി തിതിഝല തിതിചാ. 117

നാലു ലഘുക്കൾ അധികം ചേർത്തു മുൻപത്തെപ്പോലെ ആദ്യത്തിലും ഒടുവിലും ഗുരുക്കളോടുകൂടി സംഗതയിൽ ഉപോഹനം പ്രയോഗിക്കണം. ഉദാഹരണത്തിൽ ഗുരുലഘുവ്യവസ്ഥ ശരിയാണെന്നു നോക്കിക്കാണുക.

ചതുർഭിരധികൈരേവം
ലഘുഭിർഗുരുസംയുതഃ
സുനന്ദായാ അപി ജ്ഞേയോ
ഹ്യുപോഹനവിധിർബ്ബുധൈഃ.
യഥാ- ഝണ്ടും ജഗതിപ വലിതക ദിഗിനിഗി
തിതിഝല കുചഝല തിതിചാ. 118

സംഗതയുടെ ഉപോഹനത്തിൽ നാലു ലഘു അധികം ചേർത്തു മുമ്പത്തെപ്പോലെ ഗുരുക്കളോടുകൂടി സുനന്ദയ്ക്ക് ഉപോഹനം പ്രയോഗിക്കണം. ഉദാഹരണത്തിൽ ഗുരുലഘുക്കൾ ശ്രദ്ധിക്കുക.

ഷഡ്വിംശതിലഘൂനി സ്യുഃ
സുമുഖ്യാശ്ച ഗുരൂണി തു
ഉപോഹനവിധാനേ തു
ജ്ഞേയാനി മുനിസത്തമാഃ.

യഥാ–

ഝണ്ടും ജഗതിപ വലിതക ദിഗിനിഗി
തിതിഝല കുചഝല തിതിഝല തിതിചാ. 119

ഇരുപത്താറു ലഘുക്കളും രണ്ടററത്ത് മുൻകണക്കിൽ ഗുരുക്കളും സുമുഖിയുടെ ഉപോഹനത്തിൽ പ്രയോഗിക്കണം. ഉദാഹരണം ശരിയാണെന്നു കാണുക.

ഉപോഹ്യന്തേ സ്വരാ യേന
തേന ഗീതം പ്രവർത്തതേ
തസ്മാദുപോഹനം ജ്ഞേയം
ശുഷ്കാക്ഷരസമന്വിതം. 120

ഏതു വിധത്തിൽ സ്വരങ്ങൾ ഉപോഹനത്തിൽ പ്രയോഗിക്കുന്നുവോ അതേ വിധത്തിൽ ഗീതം പാടുന്നു. അതിനാൽ അർത്ഥശൂന്യങ്ങളായ വായ്ത്താരികൾവഴിക്ക് ഗീതസ്വരങ്ങളെ ഊഹിച്ചെടുക്കാൻ സഹായിക്കുന്നതുകൊണ്ടാണ് ഈ ശുഷ്കാക്ഷര പ്രയോഗത്തിന് ഉപോഹനമെന്നപേർ വന്നത്.

അഥവോപോഹ്യതേ യസ്മാത്
പ്രയോഗഃ സൂചനാദിഭിഃ
തസ്മാദുപോഹനം ഹ്യേതത്
ഗാനഭാണ്ഡസമാശ്രയം. 121

അല്ലെങ്കിൽ, സൂചനാദികൾ വഴിയ്ക്ക് ഗാനപ്രയോഗവും വാദ്യപ്രയോഗവും ഊഹിക്കുന്നതിന് സഹായിക്കുന്നതിനാൽ ഇതിന് ഉപോഹനമെന്ന പേർ വന്നുവെന്നു പറയാം.

ശമ്യാതാലൌ ദ്വിരഭ്യസ്തൌ
സന്നിപാതോ ന്ത്യ ഏവ ച
ഉപോഹനേ വിശാലായാ–
സ്താളോ യം പരികീർത്തിതഃ. 122

ശമ്യാതാലങ്ങൾ രണ്ടുപ്രാവശ്യം, അവസാനത്തിൽ സന്നിപാതവും, ഇതാണ് വിശാലയെന്ന കണ്ഡികയുടെ ഉപോഹനത്തിൽ പ്രയോഗിക്കേണ്ടുന്ന താളം. വിശാലയ്ക്ക് അഞ്ചുകലയാണുള്ളതെന്നും ഒരു കലയ്ക്ക് നാലു മാത്രയാണെന്നും മുമ്പു പറഞ്ഞിട്ടുള്ളത് ശ്രദ്ധിക്കുക.

ദ്വികലഃ സംഗതായാശ്ച
താളശ്ചാചപുടോ ഭവേത്
തസ്യാശ്ച സന്നിപാതോഽന്തേ
സുനന്ദായാസ്തഥൈവ ച.
ചഞ്ചത്പുടശ്ച ദ്വികലഃ
സുമുഖ്യാഃ സ്യാദുപോഹനേ. 123

സംഗതയെന്ന കണ്ഡികയുടെ ഉപോഹനത്തിൽ ദ്വികലമായ ചാചപുടമാണു

താളം. സുനന്ദയെന്ന കണ്ഡികയുടെ ഉപോഹനത്തിൽ സംഗതയ്ക്കു പറഞ്ഞ ദ്വികല ചാചപുടത്തിന്റെ അവസാനത്തിൽ ഒരു സന്നിപാതവും ചേർന്നതാണ് താളം. സുമുഖിയെന്ന കണ്ഡികയുടെ ഉപോഹനത്തിൽ താളം ദ്വികലമായ ചഞ്ചത്പുടം.

ഉപോഹനേ ദ്വിരഭ്യസ്തേ
തതഃ കാര്യാ തു കണ്ഡികാ
ഏതാന്യുപോഹനാനീഹ
ചത്വാരി ഗദിതാനി തു. 124

ഉപോഹനം രണ്ടു പ്രാവശ്യം പ്രയോഗിച്ചതിനുശേഷം കണ്ഡിക പ്രയോഗിക്കുക. ഇങ്ങനെ ഈ നാലുപോഹനങ്ങളും ഇവിടെ പറഞ്ഞു കഴിഞ്ഞു.

ആനുപൂർവ്യാ പ്രയോഗംതു
കണ്ഡികാനാം നിബോധത. 125

ഇനി ഖണ്ഡികകളുടെ പ്രയോഗം ക്രമത്തിൽ വിവരിക്കാം.

ശമ്യാ താലഃ പുനഃ ശമ്യാ
തതസ്താലോ യഥാക്രമം
ത്രികലഃ സന്നിപാതശ്ച
വിശാലായാഃ പ്രകീർത്തിതഃ. 126

ശമ്യ, താലം, വീണ്ടും ശമ്യ പിന്നെ താലം, മൂന്നു കലയുള്ള സന്നിപാതം ഇതാണ് വിശാലയ്ക്കുള്ള ക്രമം.

ചഞ്ചത്പുടശ്ച ദ്വികലഃ
സംഗതായാ അപി സ്മൃതഃ
ചതുഷ്കലഃ സുനന്ദായാഃ
സ ഏവ ഗദിതോ ബുധൈഃ. 127

സംഗതയ്ക്കും ദ്വികലമായ ചഞ്ചൽപുടതാളമാകാം. സുനന്ദയ്ക്കു ചതുഷ്കലമായ ആ ചഞ്ചത്പുടം തന്നെയാകാം.

സന്നിപാതദ്വയോപേതോ
ദ്വിമാത്രസ്തു പ്രയോക്തൃഭിഃ
കാര്യശ്ചതുഷ്കലോ യുഗ്മഃ
സുമുഖ്യാശ്ച യഥാക്രമം. 128

ഇനി സുമുഖിയ്ക്കു രണ്ടു സന്നിപാതത്തോടുകൂടി ചതുഷ്കലമായ ചഞ്ചത്പുടതാളം രണ്ടുവട്ടം പ്രയോഗിക്കുക.

വർദ്ധമാനസ്യ താളോऽയം
കണ്ഡികാനാം പൃഥക് പൃഥക്
മയാ പ്രോക്തഃ പുനശ്ചൈവ
സംഹതാനാം നിബോധത. 129

വർദ്ധമാനകത്തിലെ കണ്ഡികകളുടെ താളം വെവ്വേറെ ഞാൻ വിവരിച്ചു കഴിഞ്ഞു. ഇനി അവ കൂട്ടിച്ചേർക്കുമ്പോഴത്തെ താളക്രമവും വിവരിക്കാം.

പൂർവ്വം വിശാലാ കർത്തവ്യാ
സംഗതാ തദനന്തരം
സംഗതായാ ഗ്രഹം കൃത്വാ
വിശാലാ പുനരിഷ്യതേ. 130

ആദ്യം വിശാല പ്രയോഗിക്കുക. അതിനുശേഷം സംഗത. സംഗത പ്രയോഗിച്ചിട്ടു വീണ്ടും വിശാല പ്രയോഗിക്കണം.

കനിഷ്ഠാസാരിതേ താളോ
യോ മയാ പരികീർത്തിതഃ
സ ഏവ സർവ്വഃ കർത്തവ്യഃ
പ്രഥമേ കണ്ഡികാദ്വയേ. 131

കനിഷ്ഠാസാരിതത്തിൽ ഏതു താളമാണോ ഞാൻ പറഞ്ഞത് അതൊക്കെത്തന്നെയാണ് ആദ്യത്തെ രണ്ടു കണ്ഡികയിലും വേണ്ടത്.

സുനന്ദാ സംഗതാ ചൈവ
വിശാലാ ച യഥോദിതാ
സുനന്ദായാ ഗ്രഹം കൃത്വാ
തതശ്ചൈവം പ്രയോജയേത്. 132

സുനന്ദ, സംഗത, വിശാല എന്ന ക്രമത്തിലാണ് പിന്നെ ചേർത്തുപ്രയോഗിക്കേണ്ടത്. ആദ്യം സുനന്ദ പ്രയോഗിച്ച് അനന്തരം ക്രമത്തിൽ സംഗതയും വിശാലയും പ്രയോഗിക്കുക.

മധ്യമാസാരിതേ താളോ
യോ മയാ പരികീർത്തിതഃ
സോഽസ്യ ത്രയസ്യ കർത്തവ്യഃ
സുനന്ദാദ്യസ്യ യോക്തൃഭിഃ. 133

സുമുഖീ ച സുനന്ദാ ച
സംഗതാ പ്രഥമാ തഥാ
സുമുഖ്യാസ്തു ഗ്രഹം കൃത്വാ
യഥോക്തം സമ്പ്രയോജയേത്. 134

സുമുഖി, സുനന്ദ, സംഗത, വിശാല ഇതാണ് പിന്നത്തെ പ്രയോഗക്രമം. ആദ്യം സുമുഖി പ്രയോഗിച്ചു പിന്നെ ക്രമപ്രകാരം സുനന്ദാ സംഗത വിശാല എന്നിവ പ്രയോഗിക്കുക.

ജ്യേഷ്ഠാസാരിതകേ താളോ
നിശ്ശബ്ദഃ ശബ്ദവാംസ്തഥാ
സ സർവ്വ ഏവ കർത്തവ്യോ
ബുധൈശ്ചതസൃണാമപി. 135

ജ്യേഷ്ഠാസാരിതത്തിൽ നിശ്ശബ്ദവും സശബ്ദവുമായി പറഞ്ഞിട്ടുള്ള താളമെല്ലാം ഇവിടെ നാലു കണ്ഡികകൾക്കും പ്രയോഗിക്കണം.

സംയോഗേ കണ്ഡികാനാം തു
താളോഽയം പരികീർത്തിതഃ
ഏവമാസാം സമായോഗാ-
ദ്വർദ്ധമാനകമിഷ്യതേ. 136

കണ്ഡികകൾ ചേർത്തു പ്രയോഗിക്കുമ്പോൾ ഉപയോഗിക്കേണ്ട താളമാണിവിടെ പറഞ്ഞത്. ഇങ്ങനെ കണ്ഡികകൾ ചേർന്നാണ് വർദ്ധമാനകം ഉണ്ടാകുന്നത്.

ബാലം നവകലം ജ്ഞേയം
ദശസപ്ത ലയാന്തരം

മധ്യമം തു ത്രയസ്ത്രിംശത്
പഞ്ചഷഷ്ടിസ്തഥോത്തരം. 137

കനിഷ്ഠാസാരിതത്തിനൊമ്പതു കല, ലയാന്തരത്തിനു പതിനേഴു കല, മധ്യമാസാരിതത്തിന് മുപ്പത്തിമൂന്നു കല, ജ്യേഷ്ഠാസാരിതത്തിന് അറുപത്തഞ്ചു കല.

കലാനാം വൃദ്ധിമാസാദ്യ
ത്വക്ഷരാണാം ച വർദ്ധനാത്
ലയസ്യ വർദ്ധനാച്ചാപി
വർദ്ധമാനകമുച്യതേ. 138

കലകൾ വർദ്ധിക്കുന്നതുകൊണ്ടും, അക്ഷരങ്ങൾ വർദ്ധിക്കുന്നതുകൊണ്ടും ലയം വർദ്ധിക്കുന്നതുകൊണ്ടുമാണ് ഇതിന്നു വർദ്ധമാനകമെന്ന പേരുണ്ടായത്.

ആസാരിതേഷു ഗീതേഷു
വർദ്ധമാനേഷു ചൈവ ഹി
ദ്വിഗുണസ്താളയോഗേന
കാര്യോ ഹ്യക്ഷരജോ വിധിഃ. 139

ആസാരിതങ്ങളിലും ഗീതങ്ങളിലും വർദ്ധമാനകങ്ങളിലും താളത്തിനൊപ്പിച്ച് അക്ഷരം ഇരട്ടിയിരട്ടിയാക്കണം.

സമാപ്താവന്തരചിതഃ
സന്നിപാതോ യദാ ഭവേത്
അന്ത്യാ കലാ ദ്വിമാത്രാ തു
തദാ ജ്ഞേയാ പ്രയോക്തൃഭിഃ. 140

അവസാനത്തിൽ സന്നിപാതം പ്രയോഗിക്കുമ്പോൾ രണ്ടു മാത്രയുള്ള ഒരു കല ഒടുവിൽ വരുന്നു. നാലു കണ്ഡികയിലും എട്ട്, പതിനാറ്, മുപ്പത്തിരണ്ട്, അറുപത്തിനാല് എന്നല്ലാതെ, ഒടുവിൽ ഓരോ കല കൂടുതൽ വരുന്നത് ഈ സന്നിപാതത്തിന്നു വേണ്ടിയുള്ളതാണെന്നു ഭാവം.

ഏവമേതന്മയാ പ്രോക്തം
വർദ്ധമാനസ്യ ലക്ഷണം
ആസാരിതാനാം വക്ഷ്യാമി
വിസ്തരം ലഘു ലക്ഷണം. 141

ഇപ്രകാരം ഞാൻ വർദ്ധമാനകത്തിന്റെ ലക്ഷണം വിവരിച്ചു കഴിഞ്ഞു. ഇനി ആസാരിതങ്ങളുടെ ലക്ഷണം വിസ്തരിച്ചു പറയാം.

അന്യൂനായാം കലായാം തു
ധ്രുവം പ്രാജ്ഞോ നിവേശയേത്
അഥ താളാക്ഷരവശാത്
ശേഷാൻ പാതാംശ്ച യോജയേത്. 142

കലയ്ക്കു കുറവില്ലെങ്കിൽ എല്ലാം ഗുരുവായിത്തന്നെ പ്രയോഗിക്കണം. താളത്തിലെ അക്ഷരങ്ങൾക്കനുസരിച്ചു ശമ്യാദിപാതങ്ങളേയും പ്രയോഗിക്കണം.

പ്ലുതേ ലഘ്വക്ഷരേ ചൈവ
ധ്രുവേ സാമ്യാ ന വിദ്യതേ
ന വിദ്യതേ, ത്രിഭിഃ പാതൈഃ
സമത്വമുപനീയതേ. 143

പ്ലുതത്തിനും, ലഘുവിനും, ധ്രുവത്തിനും സാമ്യമില്ലല്ലോ ? ഇല്ല. മൂന്നു പാതങ്ങളെക്കൊണ്ടു സാമ്യമുണ്ടാക്കുന്നു.

താലൈശ്ച സന്നിപാതൈശ്ച
ശമ്യാഭിശ്ച ധ്രുവേണ ച
കനിഷ്ഠാസാരിതം കാര്യം
മധ്യമം ജ്യേഷ്ഠമേവ ച. 144

താലങ്ങളെക്കൊണ്ടും, സന്നിപാതങ്ങളെക്കൊണ്ടും ശമ്യകളെക്കൊണ്ടും ധ്രുവം കൊണ്ടും കനിഷ്ഠാസാരിതവും മധ്യമാസാരിതവും ജ്യേഷ്ഠാസാരിതവും പ്രയോഗിക്കണം.

ദ്വിഗുണോത്തരയാ വൃദ്ധ്യാ
ഹ്യസ്യൈവ തു മധ്യമം വിധാതവ്യം
പ്രസ്താരേണ കലാനാം
ശമ്യാതാലാന്തരോപേതം. 145

കനിഷ്ഠാസാരിതത്തെ ഇരട്ടിയാക്കി വർദ്ധിപ്പിച്ചിട്ടു മധ്യമാസാരിതം പ്രയോഗിക്കണം. കലകളെ വേർതിരിച്ചു ശമ്യാതാലങ്ങളുടെ മധ്യത്തിൽ പ്രവേശനിഷ്ക്രാമാദികളായ നിശ്ശബ്ദക്രിയകൾ ചേർത്തിട്ടുവേണം ഇരട്ടിക്കാൻ.

പൂർവ്വം ശമ്യാ കാര്യാ
ദ്വികലസ്താലഃ കലാദ്വയേ ശമ്യാ
പുനരേകകലസ്താല-
സ്ത്രികലഃ സ്യാത് സന്നിപാതശ്ച
ത്രികലോഽന്യസ്മിംസ്താലഃ
ശമ്യൈകകലാ കലാദ്വയേ താലഃ
ദ്വികലാ ച പുനഃ ശമ്യാ
താലഃ കലികശ്ച കർത്തവ്യഃ
ത്രികലശ്ച സന്നിപാതോ
ഭൂയോ വിധിരേഷ ഏവ കർത്തവ്യഃ
ദ്വാദശകലാസ്തൃതീയേ
തസ്യാന്തേ സന്നിപാതശ്ച. 146

ആദ്യം ശമ്യ, രണ്ടു കലയിൽ താലം, പിന്നെ രണ്ടു കലയിൽ ശമ്യ, പിന്നെ ഒരു കലയിൽ താലം, മൂന്നു കലയിൽ സന്നിപാതം. ഇങ്ങനെ ഒമ്പതു കല ഒന്നാം ഖണ്ഡം. അടുത്ത ഖണ്ഡത്തിൽ മൂന്നു കലയിൽ താലം, ഒരു കലയിൽ ശമ്യ, രണ്ടു കലയിൽ താലം, പിന്നെ രണ്ടു കലയിൽ ശമ്യ, ഒരു കലയിൽ താലം മൂന്നു കലയിൽ സന്നിപാതം. ഇങ്ങനെ പന്ത്രണ്ടു കല രണ്ടാം ഖണ്ഡം. വീണ്ടും ഇതുതന്നെ ആവർത്തിക്കുക. അങ്ങനെ മൂന്നാം ഖണ്ഡത്തിലും പന്ത്രണ്ടു കല, അതിന്റെ അവസാനത്തിലും ഒരു സന്നിപാതമാണ്. ഇങ്ങനെ മൂന്നു ഖണ്ഡങ്ങളിലും കൂടി മുപ്പത്തിമൂന്നു കല വരും.

ഇതേ കാര്യം വിശദീകരിക്കുന്നു:-

പ്രഥമസ്ത്വഷ്ടകലഃ സ്യാത്
ദ്വാദശകലികൌ തഥാ പരൌ ജ്ഞേയൌ
അന്ത്യശ്ച സന്നിപാതോ
മധ്യസ്യാസാരിതസ്യോക്തഃ. 147

ഒന്നാം ഖണ്ഡത്തിനെട്ടു കലയും, പിന്നത്തെ രണ്ടു ഖണ്ഡങ്ങൾക്ക് പന്ത്രണ്ടു വീതം കലയും, ഒടുവിൽ ഒരു സന്നിപാതവും മധ്യമാസാരിതത്തിനു വിധിച്ചിരിക്കുന്നു. ഒന്നാം ഖണ്ഡത്തിൽ എട്ടു കലയെന്നു പറഞ്ഞത് ആദ്യത്തെ ശമ്യയെക്കൂടാതെയാണെന്നു കരുതണം.

യേ പൂർവ്വമംഗുലികൃതാഃ
പ്രവേശനിഷ്ക്രാമസംജ്ഞയാ ഗദിതാഃ
തേ സർവ്വേ കർത്തവ്യാ
മധ്യേ ത്വാസാരിതേ തജ്ജ്ഞൈഃ. 148

മുൻപ് പ്രവേശം നിഷ്ക്രാമം എന്ന പേരിൽ വിരലുകൾകൊണ്ട് രണ്ടു വക നിശ്ശബ്ദക്രിയകൾ പറയുകയുണ്ടായല്ലോ. അവയെല്ലാം മധ്യമാസാരിതത്തിൽ പ്രയോഗിക്കേണ്ടതാണ്.

അഥ ജ്യേഷ്ഠേ തു കർത്തവ്യം
ശമ്യാതാലകലാന്വിതം
ശരീരം ഹി ബുധൈർന്നിത്യം
പഞ്ചഷഷ്ടികലാന്വിതം. 149

അനന്തരം ജ്യേഷ്ഠാസാരിതത്തിൽ ശമ്യാതാലകലകളോടു കൂടിയ അറുപത്തഞ്ചു കലയുള്ള ശരീരം നിർമ്മിക്കണം.

തസ്യാവാപോऽഥ നിഷ്ക്രാമോ
വിക്ഷേപോऽഥ പ്രവേശനം
അംഗുലീനാം തു കർത്തവ്യം
കലാമാനം ചതുഷ്കലം. 150

അതിനു ചതുഷ്കലതാളത്തിന്റെ കലകളെ കണക്കാക്കുന്നതിനു വേണ്ടി ആവാപം, നിഷ്ക്രാമം, വിക്ഷേപം, പ്രവേശനം എന്ന നാലു നിശ്ശബ്ദക്രിയകൾ പ്രയോഗിക്കേണ്ടതാണ്.

ഇനി ശമ്യാദികളായ സശബ്ദക്രിയകളുടെ വ്യവസ്ഥ കാണിക്കുന്നു.

പൂർവ്വം ശമ്യാ കാര്യാ
ചതുഷ്കലോ വൈ ഭവേത് തതസ്താലഃ
ശമ്യാ ചതുഷ്കലാ സ്യാത്
താലോ ദ്വികലസ്തഥാ ചൈവ
കാര്യശ്ച സന്നിപാതോऽ-
പി ഷട്കലഃ ഷട്കലശ്ച താലഃ സ്യാത്
ദ്വികലാ ച പുനഃ ശമ്യാ
ചതുഷ്കലഃ സ്യാത് പുനസ്താലഃ
ശമ്യാ ചതുഷ്കലാ സ്യാത്
താലോ ദ്വികലസ്തതശ്ച കർത്തവ്യഃ
പുനരേവ സന്നിപാത-
ശ്ച ഷട്കലഃ സംവിധാതവ്യഃ
വിധിരേഷ ഏവ കൃത്സ്നഃ
പുനസ്തൃതീയേऽപി സന്നിപാതോऽന്തേ

പുനരേവൈഷാമംഗുലി-
വിക്ഷേപാൻ സമ്പ്രവക്ഷ്യാമി. 151

ആദ്യം ശമ്യ, പിന്നെ നാലു കലയിൽ താലം, നാലു കലയിൽ ശമ്യ, രണ്ടു കലയിൽ താലം, ആറുകലയിൽ സന്നിപാതം. ഇങ്ങനെ ഒന്നാം ഖണ്ഡം. ആറുകലയിൽ താലം, രണ്ടു കലയിൽ ശമ്യ, പിന്നെ നാലു കലയിൽ താലം, നാലു കലയിൽ ശമ്യ, രണ്ടു കലയിൽ താലം, ആറു കലയിൽ സന്നിപാതം. ഇങ്ങനെ രണ്ടാം ഖണ്ഡം. മൂന്നാം ഖണ്ഡത്തിലും കണക്കിതുതന്നെ. അവസാനത്തിൽ ഒരു സന്നിപാതവും. (മധ്യമാസാരിതത്തിലെ കലകളുടെ ഇരട്ടിക്കലകളാണ് ഈ ജ്യേഷ്ഠാസാരിതത്തിൽ വന്നിട്ടുള്ളതെന്നു ശ്രദ്ധിക്കുക.) ഇനി ഇവയുടെ വിരലുകളെകൊണ്ടുള്ള നിശ്ശബ്ദക്രിയകളെയും വിവരിക്കാം.

പൂർവ്വം ശമ്യാ തഥാവാപോ
നിഷ്ക്രാമശ്ച തതഃ പുനഃ
വിക്ഷേപോऽഥ പുനസ്താലഃ
പുനരാവാപ ഏവ ച
അനാമികാ കനീയസ്യോർ-
ന്നിഷ്ക്രാമശ്ച പുനസ്തയോഃ
ദാഭ്യാം സഹൈവ വിക്ഷേപഃ
ശമ്യാ ചാവാപ ഏവ ച
മധ്യമായാം തതസ്താലോ
വിക്ഷേപോऽഥ പ്രവേശനം
ആവാപശ്ച തതഃ കാര്യ-
സ്തർജ്ജനീനിഷ്ക്രമഃ പുനഃ
വിക്ഷേപശ്ച പുനഃ കാര്യഃ
സന്നിപാതസ്തഥൈവ ച
കലാസപ്തദശോപേതഃ
സന്നിപാതോ ഭവേദയം. 152

ആദ്യം ശമ്യ, പിന്നെ ആവാപം, നിഷ്ക്രാമം, വിക്ഷേപം, താലം, പിന്നെ മോതിരവിരലും ചെറുവിരലും കൂടി ആവാപം, നിഷ്ക്രാമം, വിക്ഷേപം, ശമ്യ, പിന്നെ നടുവിരൽകൊണ്ട് ആവപം താലം പിന്നെ വിക്ഷേപം, പ്രവേശം, ആവാപം, ചൂണ്ടുവിരൽക്കൊണ്ടു നിഷ്ക്രാമം, വിക്ഷേപം, സന്നിപാതം ഇങ്ങനെ പതിനേഴു കലകളോടുകൂടിയ ഖണ്ഡമാണിത്.

ആവാപശ്ച പുനഃ കാര്യഃ
കനീയസ്യാ ച നിർഗ്ഗമഃ
വിക്ഷേപശ്ച പ്രവേശശ്ച
ത്വാവാപശ്ച തതഃ പുനഃ
അനാമികാകനീയസ്യോ-
സ്തതസ്താലോ ഭവേത് പുനഃ
വിക്ഷേപശ്ച പുനസ്താഭ്യാം
തതഃ ശമ്യാ പ്രകീർത്തിതാ

ആവാപശ്ച പുനഃ കാര്യോ
മധ്യമാനിഷ്ക്രമഃ പുനഃ
വിക്ഷേപശ്ച പുനഃ കാര്യ-
സ്തതസ്താലം നിയോജയേത്
ആവാപശ്ച പുനഃ കാര്യ-
സ്തർജ്ജനീനിർഗ്ഗമഃ പുനഃ
വിക്ഷേപഃ പഞ്ചദശകഃ
ശമ്യയാ സഹ കീർത്തിതഃ
ആവാപശ്ച കനീയസ്യാ-
സ്തതസ്താലം നിയോജയേത്
വിക്ഷേപശ്ച പ്രവേശശ്ച
പുനരാവാപ ഏവ ച
പ്രവേശിന്യാ ച നിഷ്ക്രാമോ
വിക്ഷേപശ്ച പുനഃ സ്മൃതഃ
സന്നിപാതസ്തതശ്ചൈവ
ചതുർവ്വിംശതികോ ഭവേത്
തൃതീയസന്നിപാതസ്യ
ത്വേഷ ഏവ വിധിഃ സ്മൃതഃ
ഏവം ജ്യേഷ്ഠസ്യ വിജ്ഞേയ-
സ്താലോ$f$ംഗുലിവികല്പിതഃ. 153

ചെറുവിരൽകൊണ്ട് ആവാപം നിഷ്ക്രാമം വിക്ഷേപം പ്രവേശം, മോതിരവിരലും ചെറുവിരലും കൂടി ആവാപം താലം, പിന്നെ അവയെക്കൊണ്ടുതന്നെ വിക്ഷേപം ശമ്യ, പിന്നെ നടുവിരൽകൊണ്ട് ആവാപം നിഷ്ക്രാമം വിക്ഷേപം താലം, പിന്നെ ചൂണ്ടു വിരൽകൊണ്ട് ആവാപം നിഷ്ക്രാമം, പതിനഞ്ചാമത്തേതായി വിക്ഷേപം ശമ്യ, ചെറുവിരൽകൊണ്ട് ആവാപം താലം വിക്ഷേപം പ്രവേശം, ചൂണ്ടുവിരൽകൊണ്ട് ആവാപം നിഷ്ക്രാമം വിക്ഷേപം, ഇരുപത്തിനാലാമതായി സന്നിപാതം ഇങ്ങനെ രണ്ടാംഖണ്ഡം. മൂന്നാം ഖണ്ഡത്തിനും ഇതുതന്നെ വിധി. ഇപ്രകാരമാണ് ജ്യേഷ്ഠാ സാരിതത്തിന്റെ വിരൽ കണക്ക്.

പ്രഥമഃ ഷോഡശകല-
ശ്ചതുർവ്വിംശതികസ്തഥാ
ദ്വിതീയശ്ച തൃതീയശ്ച
സന്നിപാതകലാധികഃ. 154

ഒന്നാം ഖണ്ഡത്തിൽ പതിനാറു കല (ഇത് ആദ്യത്തെ ശമ്യയെ കണക്കാക്കാതെയാണ് പറയുന്നത്). രണ്ടാം ഖണ്ഡത്തിൽ ഇരുപത്തിനാല്, മൂന്നാം ഖണ്ഡത്തിൽ അവസാനത്തെ സന്നിപാതത്തിന്റെ ഒരു കല അധികം വരും.

പ്രത്യേകം പതനാന്യേഷു
ദശ സപ്ത ഭവന്തി ഹി
ശമ്യാതാലകൃതാനീഹ
സന്നിപാതകൃതാനി ച. 155

ഈ ആസാരിതങ്ങളിൽ ഓരോന്നിനും ശമ്യ താലം സന്നിപാതം ഇവ മൂന്നും കൂടി പതിനേഴ് സശബ്ദക്രിയകൾ വരും. (ആദ്യത്തെ ശമ്യയേയോ അവസാനത്തെ സന്നിപാതമോ കണക്കാക്കാതെയാണ് പറയുന്നത്).

ഷട്ശമ്യമഷ്ടതാലം
ത്രിസന്നിപാതം ത്രിവസ്തു ചാപ്യേവം
സപ്തദശപാതയുക്തം
വിദ്യാദാസാരിതം സർവ്വം. 156

ആറു ശമ്യയും എട്ടു താലവും മൂന്നു സന്നിപാതവും മൂന്നു വസ്തുവും, പതിനേഴു സശബ്ദക്രിയയും ചേർന്നിട്ടുള്ളതാണ് എല്ലാ ആസാരിതവും. ഇവിടെ മൂന്നു വസ്തുവെന്നു പറഞ്ഞതു മൂന്നു ഖണ്ഡത്തെ ഉദ്ദേശിച്ചാണ്.

ആസാരിതാനാമിത്യേവം
ഗദിതം ലക്ഷണം മയാ
ഗീതാനാം വസ്തുകാനാം ച
പ്രയോഗഃ പരികല്പ്യതേ. 157

ആസാരിതങ്ങളുടെ ലക്ഷണം ഇങ്ങനെ ഞാൻ പറഞ്ഞു. ഗീതങ്ങളുടെയും വസ്തുക്കളുടെയും പ്രയോഗം ഇനി വിവരിക്കാം.

## ഗീതങ്ങൾ

അതഃ പരം പ്രവക്ഷ്യാമി
ഗീതകാനാം തു ലക്ഷണം
സർവ്വേഷാമേഷ ഗീതാനാം
വസ്തുഷ്വവയവേഷ്വപി
വിവധൈകകവൃത്താനി
ത്രീണ്യംഗാനി ഭവന്തി ഹി. 158

ഇനി ഗീതങ്ങളുടെ ലക്ഷണം പറയാം. എല്ലാ ഗീതങ്ങൾക്കും വസ്തുക്കളിലും വസ്തുക്കളുടെ അവയവങ്ങളിലും വിവധം ഏകകം വൃത്തം എന്നു മൂന്നംഗങ്ങളുണ്ട്.

ഏകകം തു വിദാര്യേകാ
തേ ചോഭേ വിവധം സ്മൃതം
ഷട്പരം ത്ര്യവരം വൃത്തം
ദ്വ്യംഗം സംഹരണം ച തത്. 159

ഒരു വിദാരി (ഗീതഖണ്ഡം) മാത്രമായിട്ടുള്ള ഗീതാംഗത്തിന് ഏകകം എന്നു പേർ. രണ്ടു വിദാരിയുള്ളത് വിവധം. ആറിലേറാതെയും മൂന്നിൽ കുറയാതെയും വിദാരി യുള്ളത് വൃത്തം. വൃത്തത്തിനു ദ്വ്യംഗം, സംഹാരണം എന്നു രണ്ടു വകഭേദങ്ങളുണ്ട്.

വിവധൈകകയോഃ പ്രായോ
മദ്രകേ തു പ്രയോജനം
പ്രകര്യാശ്ചാപി വസ്ത്വർദ്ധേ
പാദേ രോവിന്ദകസ്യ ച. 160

വിവധം ഏകകം എന്ന ഗീതാംഗങ്ങളുടെ ആവശ്യം വരുന്നതു പ്രായേണ മദ്രക ഗീതത്തിലാണ്. പ്രകരീഗീതത്തിന്റെ വസ്തുക്കളുടെ പകുതിയിലും രോവിന്ദകഗീത

ത്തിന്റെ പാദത്തിലും വിവധം ഏകകം എന്നിവയുടെ ആവശ്യം വരുന്നതാണ്.

രോവിന്ദകോത്തരാഭ്യാം തു
വൃത്തമുല്ലോപ്യകേ തഥാ
പാണികായാം ബഹിർഗീതേ
ലാസ്യേ ചൈവ പ്രകീർത്തിതം. 161

രോവിന്ദകം ഉത്തരം ഉല്ലോപ്യകം പാണിക എന്നിവയിലും പൂർവ്വരംഗത്തിന്റെ ആദ്യത്തിലുള്ള പ്രത്യാഹാരം മുതലായ ഒമ്പതംഗങ്ങളോടുകൂടിയ ബഹിർഗീതത്തിലും ലാസ്യത്തിലും വൃത്തമെന്ന ഗീതാംഗം ഉപയോഗപ്പെടുന്നു.

പ്രവൃത്തമവഗാഢം ച
ദ്വിവിധം വൃത്തമുച്യതേ
ആരോഹിത്വാച്ചാവഗാഢം
പ്രവൃത്തമവരോഹതഃ. 162

വൃത്തമെന്ന ഗീതാംഗത്തിനു പ്രവൃത്തം അവഗാഢം എന്നു രണ്ടു വകഭേദമുണ്ട്. ആരോഹമുള്ളതുകൊണ്ട് അവഗാഢമെന്നും അവരോഹമുള്ളതുകൊണ്ട് പ്രവൃത്തമെന്നും പേർ വന്നു.

ആരോഹണം ച ദ്വിവിധം
തഥാ ചൈവാവരോഹണം
ന്യാസാപന്യാസവിഹിതം
മാർഗ്ഗാന്തരകൃതം തഥാ. 163

ആരോഹണവും അവരോഹണവും രണ്ടു വിധത്തിലുണ്ട്. ന്യാസാപന്യാസങ്ങളെക്കൊണ്ടു നിർവ്വഹിക്കപ്പെടുന്നതും മാർഗ്ഗാന്തരം കൊണ്ടു നിർവ്വഹിക്കപ്പെടുന്നതും. ന്യാസാപന്യാസങ്ങളെക്കുറിച്ചും മാർഗ്ഗാന്തരെ ത്തക്കുറിച്ചും ഇരുപത്തെട്ടാമധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

ത്ര്യവരൈകാദശപരാ
വിദാര്യഃ പരികീർത്തിതാഃ
ചതുർവ്വിംശതിരേതാസാം
പ്രമാണം പരമം സ്മൃതം. 164

കുറഞ്ഞതു മൂന്നുമാത്ര, ഏറിയാൽ പതിനൊന്നു മാത്ര എന്നാണ് വിദാരികളുടെ വ്യവസ്ഥ. അത്തരം വിദാരികൾ, കൂടിയാൽ ഇരുപത്തിനാലു വരെ ഉണ്ടാകും.

അധ്യർദ്ധാർദ്ധതൃതീയാ ച
സന്നിപാതപ്രമാണതഃ
ഉല്ലോപ്യകേ വിദാരീ തു
സ്മൃതാ വൈഹായസേ തഥാ. 165

ഒന്നര മാത്രയായിട്ടും രണ്ടരമാത്രയായിട്ടും വിദാരി ഉല്ലോപ്യകഗീതത്തിലും വൈഹായസഗീതത്തിലും പ്രയോഗിക്കപ്പെടുന്നു.

വിവിധേന ച താഃ കാര്യാ
യുഗ്മവൃത്തേന ചൈവ ഹി
നഹ്യർദ്ധസന്നിപാതേഽസ്യാ
ഭവേദംഗസമാപനം. 166

മേൽക്കാണിച്ച ഉല്ലോപ്യകഗീതത്തിലും വൈഹായസഗീതത്തിലും വിദാരികൾ വിവധമെന്ന അംഗംകൊണ്ടു രണ്ടു വിദാരികളായിട്ടും, ഇരട്ടസംഖ്യ വരുന്ന വൃത്തമെന്ന അംഗംകൊണ്ടു നാലോ ആറോ വിദാരികളായിട്ടും പ്രയോഗിക്കാം. പകുതി മാത്രയിൽ വിദാരിയുടെ അംഗം അവസാനിപ്പിച്ചുകൂടാ.

## ഏഴു ഗീതങ്ങൾ

മദ്രകോല്ലോപ്യകേ ചൈവ
തഥാ ചൈവാപരാന്തകം
പ്രകര്യോവേണകം ചൈവ
രോവിന്ദകമഥോത്തരം. 167

മദ്രകം, ഉല്ലോപ്യകം, അപരാന്തകം, പ്രകരി, ഓവേണകം, രോവിന്ദകം, ഉത്തരം ഇങ്ങനെ ഏഴു വിധത്തിലാണ് ഗീതങ്ങൾ.

ദ്വിവിധം മദ്രകം ജ്ഞേയം
ചതുർവ്വസ്തു ത്രിവസ്തു ച
ശീർഷകേണ സമായുക്തം
തത്തു ജ്ഞേയം ത്രിവസ്തുകം. 168

നാലു വസ്തുവായിട്ടും മൂന്നു വസ്തുവായിട്ടും മദ്രകഗീതം രണ്ടു വിധം. അവയിൽ മൂന്നു വസ്തുവുള്ള ഗീതത്തിന് ശീർഷകമെന്നുകൂടിപ്പറയുന്ന ഷട്പിതാപുത്രകതാളം വേണം.

പഞ്ച ഷട് സപ്ത വാപി സ്യുഃ
ശീർഷകം ചാപരാന്തകേ
പ്രകര്യാമഥ ചത്വാരി
ത്രീണി ചാഭ്യധികാനി വാ
പ്രകര്യാസ്തു പ്രകീർണ്ണത്വാ-
ത്താദ്രൂപ്യമിതി വർണ്ണിതം. 169

അപരാന്തകഗീതത്തിൽ അഞ്ചോ ആറോ ഏഴോ വസ്തുക്കളും ഷട്പിതാപുത്രകതാളവുമുണ്ടാവും. പ്രകരീഗീതത്തിൽ ഏഴര വസ്തുക്കളുണ്ടായിരിക്കും. പ്രകീർണ്ണതയാണ് (സംകീർണ്ണസ്വഭാവമാണ്) പ്രകരിക്ക് ആ പേർ വരുവാൻ കാരണം.

രോവിന്ദകം തു സപ്താംഗം
ഷോഡശാംഗം പരം സ്മൃതം
പാദൌ ദ്വൌ സമവർണ്ണൌ തു
ഏകകാവത്ര കീർത്തിതൌ
പ്രവൃത്തം വിവധം ചാപി
തസ്യ ത്വാദൌ പ്രയോജയേത്
ആകാരശ്ചാസ്യ മധ്യേ സ്യാ-
ദാകാരശ്ചാന്തകഃ സ്മൃതഃ
അവികല്പിതമംഗേƒസ്യ
ശീർഷകം സമ്പ്രയോജയേത്. 170

രോവിന്ദകഗീതത്തിന് ഏഴംഗം വേണം. ഏറിയാൽ പതിനാറംഗം വരെയാകാം. സമാക്ഷരങ്ങളായ രണ്ടു പാദങ്ങൾ ഏകരൂപത്തിൽ ഓരോ വിദാരിയായി പ്രയോഗി

ക്കണം. അവരോഹണരൂപത്തിലുള്ള പ്രവൃത്തമെന്ന അംഗവും വിവധമെന്ന അംഗവും അതിന്റെ ആദിയിൽ പ്രയോഗിക്കണം. മധ്യത്തിലും അവസാനത്തിലും ശുഷ്കാക്ഷര രൂപത്തിലുള്ള ആകാരവും (ആകൃതിയും) കാണിയ്ക്കണം. അവസാനത്തിൽ ശീർഷകവും പ്രയോഗിക്കണം.

സപ്താംഗം ദ്വാദശാംഗം വാ
പ്രോക്തമോവേണകം ബുധൈഃ
തത്ര ദ്വ്യന്തം തു സപ്താംഗം
ത്ര്യന്തം ദ്വാദശകം സ്മൃതം. 171

ഏഴംഗമുള്ളതായിട്ടും പന്ത്രണ്ടംഗമുള്ളതായിട്ടും രണ്ടുവിധം ഓവേണകഗീതമുണ്ട് ഏഴംഗത്തോടു കൂടിയ ഓവേണകത്തിൽ രണ്ടുവിധം അവസാനഭാഗമുണ്ടാകും. പന്ത്രണ്ടംഗമുള്ള ഓവേണകത്തിൽ മൂന്നുവിധം അവസാനഭാഗമുണ്ടാകും.

പാദഃ സന്ധിർമാഷഘാതോ
വജ്രം സംപിഷ്ടകം തഥാ
ശീർഷകം ചതുരശ്രം ച
തഥാ ചൈവോപവർത്തനം
ഉപപാതഃ പ്രവേണ്യൌ ച
ദ്വ്യംഗം സംഹരണം തഥാ
അംഗാനി ദ്വ്യംഗം സംഹരണം തഥാ
അംഗാനി ദ്വാദശാംഗസ്യ
സ്മൃതാന്യോവേണകസ്യ ച. 172

(1) പാദം (2) സന്ധി (3) മാഷഘാതം (4) വജ്രം (5) സംപിഷ്ടകം (6) ശീർഷകം (7) ചതുരശ്രം (8) ഉപവർത്തനം (9) ഉപപാതം (10) (11) രണ്ടു പ്രവേണികൾ (12) രണ്ടംഗങ്ങളോടു കൂടിയ സംഹരണം ഇവയാണ് പന്ത്രണ്ടംഗമുള്ള ഓവേണകത്തിന്റെ അംഗങ്ങൾ.

സംപിഷ്ടകോപപാതാഭ്യാം
പ്രവേണീഭ്യാം ച വർജ്ജിതം
ഉപവർത്തനഹീനം ച
സപ്താംഗം പരികീർത്തിതം. 173

മേൽക്കാണിച്ച പന്ത്രണ്ടംഗങ്ങളിൽ, സംപിഷ്ടകം, ഉപപാതം, രണ്ടു പ്രവേണികൾ, ഉപവർത്തനം എന്നീ അഞ്ചംഗങ്ങൾ ഒഴിവാക്കിയാൽ അതു ഏഴംഗമുള്ള ഓവേണകമായി.

നിവർത്തനം ച സപ്താംഗേ
തുല്യവർണ്ണപദം സ്മൃതം
അന്തയോർദ്വാദശാംഗേ തു
തഥാന്യപദമിഷ്യതേ. 174

ഏഴംഗമുള്ള ഓവേണകത്തിൽ, ആവർത്തനം തുല്യവർണ്ണപദമായിരിക്കണം. ദ്വാദശാംഗമായ ഓവേണകത്തിൽ, ഒടുവിലുള്ള രണ്ടംഗങ്ങളിൽ വർണ്ണപദങ്ങൾക്ക് മാററം വരുത്തീട്ടുള്ള ആവർത്തനം വേണം.

ഉല്ലോപ്യകേƒപി ചാംഗാനാ-
മേഷ ഏവ വിധിഃ സ്മൃതഃ

സ്ഥിതം പ്രവൃത്തം ച തഥാ
മാഹാജനികമേവ ച
ത്ര്യംഗോ ന്തഃ സ്യാത്തഥാ ദ്വ്യംഗോ
മഹാജനികവർജ്ജിതഃ
സ്ഥിതപ്രവൃത്തസംയോഗാ-
ദേകാംഗോ വാപി കീർത്ത്യതേ
ഏകാംഗേ സംവിധാതവ്യം
മാഹാജനികമേവ തു
ദ്വ്യംഗം സ്ഥിതം പ്രവൃത്തം വാ
പ്യേകകാംഗം പ്രകീർത്തിതം
ദ്വ്യംഗേ വ്യാസസമാസാഭ്യാം
ധ്രുവാധാതുവിധിഃ സ്മൃതഃ. 175

ഉല്ലോപ്യകഗീതത്തിലും അംഗവിധി ഓവേണകത്തിനു പറഞ്ഞതുതന്നെയാണ്. സ്ഥിതം പ്രവൃത്തം മാഹാജനികം എന്ന മൂന്നംഗങ്ങളോടുകൂടിയതാണ് ഉല്ലേപ്യകത്തിന്റെ അവസാനഭാഗം. അവയിൽ മാഹാജനികമൊഴിവാക്കി രണ്ടംഗങ്ങൾ മാത്രമായിട്ട് അവസാനഭാഗമാവാം. സ്ഥിതം പ്രവൃത്തം എന്നിവയെ കൂട്ടിച്ചേർത്ത് ഒരംഗം മാത്രമായിട്ടും ആവാം. ഏകാംഗമാക്കുമ്പോൾ മാഹാജനികം മാത്രമായിട്ടും ആകാം. ഓരോ വിദാരി മാത്രമായിട്ട് സ്ഥിതവും പ്രവൃത്തവും പ്രയോഗിക്കുകയാണെങ്കിൽ അതു രണ്ടംഗങ്ങളുള്ളതായിത്തീരും. രണ്ടംഗമാകുമ്പോൾ വ്യാസസമാസങ്ങളോടു കൂടെ ധ്രുവയുടെ വിസ്താരധാതു പ്രയോഗിക്കുക.

ഓവേണകസ്യ സംഹാരോ
ദ്വ്യംഗ ഏകാംഗ ഏവ ച
ഏകകോ വിവധോ വാപി
കാര്യോ ദ്വ്യംഗേ ബുധൈഃ സദാ. 176

ഓവേണകഗീതത്തിലെ സംഹരണമെന്ന അംഗം രണ്ടംഗങ്ങളോടുകൂടിയതായിരിക്കണമെന്നു മുൻപു പറഞ്ഞു. അതു ഏകാംഗമായിട്ടും ആകാം. രണ്ടംഗങ്ങളുള്ളതാകുമ്പോൾ ഒരു വിദാരി മാത്രമുള്ള ഏകകമോ രണ്ടു വിദാരിയുള്ള വിവധമോ പ്രയോഗിക്കണം.

ചതുരശ്രസ്തഥാ ത്ര്യശ്രോ
മിശ്രശ്ചാന്തഃ പ്രകീർത്തിതഃ
നാദൌ ന മധ്യേ സംഹാരോ
നിത്യം ചൈവ പ്രയുജ്യതേ. 177

ചതുരശ്രതാളം മാത്രമായിട്ടും ത്ര്യശ്രതാളം മാത്രമായിട്ടും രണ്ടു താളവും ചേർന്നിട്ടും ഓവേണകത്തിന്റെ അവസാനഭാഗം മാത്രം വരാം. സംഹരണമെന്ന അംഗം ആദ്യത്തിലോ മധ്യത്തിലോ വരുന്നതല്ല.

ഉല്ലോപ്യകം ഷഡവരം
വിംശത്യംഗം പരം സ്മൃതം
തത്ര സംഹരണം കാര്യം
മുഖപ്രതിമുഖാന്വിതം. 178

ഉല്ലോപ്യകഗീതത്തിന് കുറഞ്ഞാൽ ആറംഗം, ഏറിയാൽ ഇരുപതംഗം. അതിൽ സംഹരണമെന്ന അംഗം, മുഖം പ്രതിമുഖം എന്ന അംഗങ്ങളോടു കൂടി പ്രയോഗിക്കണം.

വൈഹായസികസംയുക്തം
തേനാപി ച വിവർജ്ജിതം
ത്രിഷ്വംഗേഷ്വവരം ജ്ഞേയം
പരം സ്യാദ് ദ്വാദശസ്വപി. 179

ഉല്ലോപ്യകം വൈഹായസികം ചേർന്നിട്ടും വൈഹായസികമില്ലാതെയും രണ്ടു വിധത്തിൽ വരാം. ആറംഗമായിട്ടുള്ള ഉല്ലോപ്യകത്തിൽ മൂന്നംഗങ്ങളിലും വൈഹായസികം വേണം. ഇരുപതംഗമായിട്ടുള്ള ഉല്ലോപ്യകത്തിൽ പന്ത്രണ്ടംഗങ്ങളിലും വൈഹായസികം വേണം.

ഏകാംഗം ഷട്പരം ജ്ഞേയം
വൈഹായസികമേവ ച
അസ്യ ചാംഗത്രയേ$f$തീതേ
പ്രയോഗമുപപാദയേത്. 180

ഇരുപതംഗമായിട്ടുള്ള ഉല്ലോപ്യകത്തിന് ആറംഗങ്ങൾക്കുശേഷം ഒരംഗം ചേർക്കണം. വൈഹായസികവും ചേർക്കണം. മൂന്നംഗം കഴിഞ്ഞ ഉടനെയാണു വൈഹായസികം പ്രയോഗിക്കേണ്ടത്.

ഉല്ലോപ്യകോത്തരാഭ്യാം തു
മുഖപ്രതിമുഖേ സ്മൃതേ
തതോ$f$ംഗാനാം സമാസോ വാ
വിസ്തരോ വാ വിധീയതേ. 181

ഉല്ലോപ്യകഗീതത്തിനും ഉത്തരഗീതത്തിനും മുഖം പ്രതിമുഖം എന്ന രണ്ടംഗങ്ങൾ വേണം. അതിന്നുശേഷം അംഗങ്ങളെ ചുരുക്കുകയോ വിസ്തരിക്കുകയോ ആവാം.

മുഖപ്രതിമുഖേ ചൈവ
ജ്ഞേയേ വിവധസംജ്ഞകേ
വൃത്തം പ്രതിമുഖേ ച സ്യാ-
ദനയോസ്തു സമാസതഃ. 182

മുഖവും പ്രതിമുഖവും രണ്ടു വിദാരിയുള്ള വിവധത്തിന്റെ രൂപത്തിലും, ഒടുവിൽ പ്രതിമുഖം രണ്ടിലേറെ വിദാരിയുള്ള വൃത്ഥത്തിന്റെ രുപത്തിലും പ്രയോഗിക്കുക. ഇതാണ് ഉല്ലോപ്യകോത്തരങ്ങളുടെ ചുരുങ്ങിയ രൂപം.

ഉല്ലോപ്യകേ തഥാ ശാഖാ
സോത്തരേ ചാപരാന്തകേ
പ്രതിശാഖാ തഥാ ചൈവ
സവർണ്ണാന്യപദാ സ്മൃതാ. 183

ഉല്ലോപ്യകം, ഉത്തരം, അപരാന്തകം എന്നീ മൂന്നു ഗീതങ്ങളിലും ശാഖയും പ്രതിശാഖയും വേണം. അതിൽ പ്രതിശാഖ ശാഖയോടു തുല്യമായിട്ടും എന്നാൽ അതിലെ പദങ്ങൾ വേറെയായിട്ടും വരണം.

ഉത്തരം ദ്വാദശപരം
ഷഡംഗാവരമിഷ്യതേ
ആകാരപാതഹീനേന
സമം രോവിന്ദകേന ച. 184

ഉത്തരഗീതത്തിൽ ഏറിയാൽ പന്ത്രണ്ടംഗങ്ങൾ, കുറഞ്ഞാൽ ആറംഗങ്ങൾ, ആകാരവും പാതവുമില്ലാത്ത രോവിന്ദകഗീതത്തോടു തുല്യമാണിത്.

അന്തേ ചാഥ വിശേഷേണ
സ്ഥാപ്യം മധ്യേ ച ശീർഷകം
ഏവമംഗവിധിഃ കാര്യഃ
സപ്തരൂപേ പ്രയോക്തൃഭിഃ. 185

ഈ ഉത്തരഗീതത്തിൽ അവസാനത്തിലും വിശേഷിച്ചു മധ്യത്തിലും ശീർഷകമെന്ന അംഗം പ്രയോഗിക്കണം. ഗീതം പ്രയോഗിക്കുമ്പോൾ അനുസരിക്കേണ്ടുന്ന അംഗങ്ങളുടെ നിയമം ഇങ്ങനെയാണ്.

## ഗീതവസ്തുക്കൾ

അതഃ പരം പ്രവക്ഷ്യാമി
ഗീതാനാം വസ്തുകല്പനം
കലാഃ ഷോഡശ വിജ്ഞേയാ
മാത്രാ സർവ്വേഷു വസ്തുഷു
തസ്യാശ്ചൈവ ചതുർഭാഗഃ
പാദഭാഗഃ പ്രകീർത്തിതഃ
ആദൌ ഗുർവ്വഷ്ടകം കൃത്വാ
ന്യസേല്ലഘ്വഷ്ടകം തഥാ. 186

ഇനി ഗീതങ്ങളിലെ വസ്തുക്കളുടെ സ്ഥിതി വിവരിക്കാം. എല്ലാ വസ്തുക്കളിലും പതിനാറു കലകൾ ഒരു മാത്ര എന്നാണു കണക്ക്. അതിന്റെ നാലിലൊരു ഭാഗത്തിനു പാദമെന്നു പറയുന്നു. ആദ്യത്തിൽ എട്ടു ഗുരു വെച്ചിട്ടു പിന്നെ എട്ടു ലഘു വെയ്ക്കണം.

1. മദ്രകം

തത്രോപവഹനം കാര്യം
പ്രഥമേ തു ഗുരുദ്വയേ
ഗുർവ്വക്ഷരേ തൃതീയേ തു
തതഃ സ്യാത് പ്രത്യുപോഹനം
ഗുർവ്വക്ഷരേ ചതുർത്ഥേ തു
ശമ്യാ കാര്യാ ച പഞ്ചമേ
ഷഷ്ഠസപ്തമയോസ്താലഃ
ശമ്യാ ഗുർവ്വക്ഷരേ ƒഷ്ടമേ.
തതോƒർദ്ധകലികാൻ പാതാൻ
കുര്യാല്ലഘ്വക്ഷരേഷു തു
ഗുർവ്വക്ഷരേ താളഗതേ
പാതാസ്തു കലികാ മതാഃ

ശമ്യാതാലൌ താലശമ്യേ
തേഷു കുര്യാത് ക്രമേണ തു
താലാം ശമ്യാം ച താലം ച
സന്നിപാതം തഥൈവ ച
ഏവമേകകലോ ജ്ഞേയ-
സ്താലയോഗസ്തു മദ്രകേ. 187

ആദ്യത്തെ രണ്ടു ഗുരുവിൽ ഉപോഹനം, മൂന്നാമത്തെ ഗുരുവിൽ പ്രത്യുപോഹ്നം, നാലും അഞ്ചും ഗുരുക്കളിൽ ശമ്യ, ആറും ഏഴും ഗുരുക്കളിൽ താലം, എട്ടാമത്തെ ഗുരുവിൽ ശമ്യ. അതിനുശേഷം അരേരശ്ശക്കലയിൽ പാതമെന്ന സശബ്ദക്രിയ ചെയ്യണം. താളത്തിലെ ഗുർവ്വക്ഷരങ്ങളിൽ ഓരോ കല കൂടുമ്പോഴാണ് സശബ്ദക്രിയ. എട്ടു ലഘ്വക്ഷരങ്ങളുള്ളതിൽ ശമ്യ താലം, താലം, ശമ്യ, താലം ശമ്യ താലം, സന്നിപാതം ഇവ ക്രമത്തിൽ പ്രയോഗിക്കുക. ഒരു കലയെ ഒരു മാത്രയായിക്കണക്കാക്കുന്ന ചിത്രമാർഗ്ഗത്തിൽ മദ്രകഗീതം പാടുന്നതിനുള്ള വ്യവസ്ഥയാണിവിടെപ്പറഞ്ഞത്.

ഗുരുവിശ്ലേഷണാദേതത്
ദ്വികലം പരികീർത്തിതം
വിശ്ലേഷണേ കലാശ്ചാത്ര
പൂർവ്വം പൂർവ്വം നിവേശയേത്. 188

മാത്രയ്ക്ക് ഒരു കലയായിട്ടുള്ള മദ്രകഗീതത്തിന്റെ താളത്തിൽ ഗുരുക്കളായ അക്ഷരങ്ങളെ വിശ്ലേഷിപ്പിച്ചാൽ അതു മാത്രയ്ക്കു രണ്ടുകലയുള്ള മദ്രകഗീതമാകും. അങ്ങനെ വികസിപ്പിക്കുമ്പോൾ കലകളെ മുമ്പിൽ മുമ്പിൽ നിവേശിപ്പിക്കണം.

ദ്വികലേ മദ്രകേ ചൈവ
ത്രികലം സ്യാദുപോഹനം
കലികം ദ്വികലം വാപി
ഭവേച്ച പ്രത്യുപോഹനം. 189

രണ്ടു കലയെ ഒരു മാത്രമായി കണക്കാക്കുന്ന ദ്വികലമദ്രകഗീതത്തിൽ ഉപോഹനത്തിനു മൂന്നു കല. പ്രത്യുപോഹനം ഒരു കലയായിട്ടും രണ്ടു കലയായിട്ടും വരാം.

ദ്വിർഭാവാത് ദ്വികലസ്യൈവ
വിജ്ഞേയം തു ചതുഷ്കലം
സപ്തമേ ലഘുനി ത്വന്തേ
ദ്വിർഭാവോഽസ്മിൻ വിധീയതേ. 190

മാത്രയ്ക്കു രണ്ടു കലയുള്ള മദ്രകത്തിലെ കലകൾ ഇരട്ടിച്ചാൽ അതു ചതുഷ്കല മദ്രകമായി. ഒടുവിൽ ഏഴാമത്തെ ലഘുവിൽ ഇരട്ടിപ്പു വേണം.

ചതുഷ്കലേഽത്ര വിഹിതം
കലാഷ്ടകമുപോഹനം
ഏകാ ദ്വേ വാ ചതസ്രോ വാ
തഥാ സ്യാത് പ്രത്യുപോഹനം. 191

ഈ ചതുഷ്കല മദ്രകത്തിൽ ഉപോഹനത്തിന് എട്ടു കല. പ്രത്യുപോഹനത്തിന് ഒരു കലയോ രണ്ടു കലയോ നാലു കലയോ ആകാം.

യഥാക്ഷരസ്യ കർത്തവ്യം
മദ്രകസ്യ തു ശീർഷകം

യഥാക്ഷരഃ പഞ്ചപാണിർ-
ദ്വികലേ ദ്വികലഃ സ്മൃതഃ
ചതുഷ്കലസ്തു കർത്തവ്യോ
മദ്രകേ തു ചതുഷ്കലേ. 192

യഥാക്ഷരമായ മദ്രകഗീതത്തിനു യഥാക്ഷരമായ ഷട്പിതാപുത്രകതാളത്തോടു കൂടി ശീർഷകം പ്രയോഗിക്കണം. ദ്വികലമായ മദ്രകഗീതത്തിൽ ദ്വികലമായ ഷട്പിതാ പുത്രകതാളത്തോടുകൂടി ശീർഷകം പ്രയോഗിക്കണം. ചതുഷ്കലമായ മദ്രകഗീത ത്തിൽ ചതുഷ്കലമായ ഷട്പിതാപുത്രകതാളത്തിലും.

ത്രിവസ്തു ത്രിപ്രമാണഞ്ച
ത്ര്യശ്രതാളസമുദ്ഭവം
ഇത്യുക്തം മദ്രകം പാതൈ-
സ്ത്രയോദശഭിരന്വിതം. 193

മൂന്നു വസ്തു, മൂന്നു പ്രമാണം, ത്ര്യശ്രമായ ഷട്പിതാപുത്രകതാളം, അതിൽ പതിമൂന്നു സശബ്ദഹസ്തക്രിയ ഇവയെല്ലാം ചേർന്ന മദ്രകഗീതം ഇപ്രകാരം വിവരിച്ചു കഴിഞ്ഞു.

ഉപോഹനം, പ്രത്യുപോഹനം, ശിഷ്ടഭാഗം ഇങ്ങനെ വസ്തു മൂന്ന്. അവയിലെ ഗുരുലഘുവ്യവസ്ഥ മൂന്നുതരം. അതിനാൽ മൂന്നു പ്രമാണം. ഉപോഹനപ്രത്യു പോഹന ങ്ങളുടെ ഗുരുക്കളിൽ പാതമില്ലായ്കയാൽ ബാക്കി താളം പതിമൂന്ന്.

2. അപരാന്തകം

ഗുർവ്വക്ഷരാണി ചത്വാരി
ചത്വാര്യഥ ലഘൂന്യഥ
തൃതീയേ ച ചതുർത്ഥേ ച
ശമ്യാതാലൌ ലഘുഷ്വപി
താലം ശമ്യാം ച താലം ച
സന്നിപാതം ച യോജയേത്
ലഘ്വക്ഷരൈഃ സകലികൈഃ
പാതൈസ്സമ്യക് പ്രയോജയേത്
യഥാക്ഷരം ബുധൈരേത-
ദ്വിജ്ഞേയമപരാന്തകം. 194

ആദ്യം നാലു ഗുരുക്കൾ, പിന്നെ നാലു ലഘുക്കൾ, മൂന്നാമത്തെയും നാലാമത്തെ ഗുരുക്കളിൽ ശമ്യയും താലവും. പിന്നെ നാലു ലഘുക്കളിൽ താലം ശമ്യ താലം സന്നിപാതം എന്നു ക്രമം. ലഘുക്കളിലും. ഓരോ കലയ്ക്കാണ് സശബ്ദക്രിയ. ആദ്യത്തെ രണ്ടു ഗുരുക്കൾ ഉപോഹനത്തിനും പ്രത്യുപോഹനത്തിനുമാണെന്നു സൂചന. ഇതാണ് ഒരു മാത്രയ്ക്ക് ഒരു കലയായിട്ടുള്ള യഥാക്ഷരമായ അപരാന്തക ഗീതത്തിന്റെ സ്വരൂപം.

ആദൌ കലോപവഹനം
വിശ്ലേഷാദ്ദ്വിഗുണം ഭവേത്
ദ്വികലേ കലികം ജ്ഞേയം
ദ്വികലം ചാപ്യുപോഹനം

കലികം കലികം ചേഷ്ടം
തഥൈവ പ്രത്യുപോഹനം. 195

ഒരു മാത്രയ്ക്കു രണ്ടു കലയായിട്ടുള്ള ദ്വികലമായ അപരാന്തകഗീതത്തിൽ ആദ്യത്തെ ഉപോഹനകല വികസിപ്പിക്കുമ്പോൾ കല ഇരട്ടിയാകും. ദ്വികലമായ അപരാന്തകത്തിൽ ഒരു കലയായിട്ടും രണ്ടു കലയായിട്ടും ഉപോഹനമുണ്ട്. ഉപോഹനത്തിനൊരു കല, പ്രത്യുപോഹനത്തിനുമൊരു കല, ബാക്കി ഭാഗങ്ങളിലെല്ലാം രണ്ടു കല.

പ്രസ്താരം (ഹസ്തക്രിയാക്രമം)-

ഉപോഹനം പ്രത്യുപോഹനം നിഷ്ക്രാമം
ഉ പ്രത്യു നി
പ്രവേശം നിഷ്ക്രാമം ശമ്യ നിഷ്ക്രാമം
പ്ര നി ശ നി
താലം താലം ശമ്യ താലം സന്നിപാതം
താ താ ശം താ സം

ഏതദേവ ദ്വിഗുണിതം
വിജ്ഞേയം തു ചതുഷ്കലം
ലഘ്വക്ഷരേ ദ്വിതീയേ തു
ദ്വിർഭാവേƒന്ത്യാ കലാ സ്മൃതാ. 196

ഈ ദ്വികലമായ അപരാന്തകഗീതം ഇരട്ടിച്ചാൽ അതു ചതുഷ്കലമായി. അതിൽ രണ്ടാമത്തെ ലഘ്വക്ഷരം ഇരട്ടിക്കുമ്പോൾ അവസാനത്തെ കലയാണ് താളത്തിന്റെ സശബ്ദക്രിയയ്ക്കു സ്വീകരിക്കേണ്ടത്.

ത്ര്യശ്രതാളസമുദ്ഭൂതം
പാദൈഃ ഷട്ഭിർവ്വിഭൂഷിതം
ചതുശ്ശാഖാഖ്യമിത്യേതത്
ഗദിതം ചാപരാന്തകം. 197

ത്ര്യശ്രതാളമായ ഷട്പിതാപുത്രകത്തിൽ നിന്നുണ്ടായതും ആറു സശബ്ദക്രിയകളോടു കൂടിയതും ആയ ചതുശ്ശാഖമെന്നുകൂടിപ്പറയുന്ന അപരാന്തകഗീതമാണ് ഇത്.

യഥാ ശാഖാ തഥൈവാസ്യ
പ്രതിശാഖാ വിധീയതേ
പശ്ചിമാർദ്ധസമാ സാ തു
തഥൈവാന്യപദാ സ്മൃതാ. 198

ഈ അപരാന്തകത്തിന് ശാഖയെന്നപോലെ പ്രതിശാഖയുമുണ്ട്. അത് അവസാനത്തെ പകുതിയോടൊത്തിരിക്കും. അതിൽ പദം മാറുകയും ചെയ്യും.

ശിരശ്ചൈകകലേനാസ്യ
കർത്തവ്യം പഞ്ചപാണിനാ
വൃത്തൌ നിവൃത്തയോഗശ്ച
ഗതേ വസ്തുചതുഷ്ടയേ. 199

ഇതിൻെറ ശിരസ്സ്, അതായത് ആദ്യഭാഗം ഒരു മാത്രയ്ക്കൊരു കലയായിട്ടുള്ള ഷട്പിതാപുത്രകതാളംകൊണ്ടു നിർവ്വഹിക്കേണ്ടതാണ്. നാലു വസ്തു കഴിഞ്ഞാൽ വാർത്തികമാർഗ്ഗത്തിൽ ആവർത്തിക്കുകയും വേണം.

ശാഖായാം പ്രതിശാഖായാം
വിശേഷഃ പശ്ചിമേ ത്വയം
ഷട്കലാപാതസംയുക്തേ
താളികേ തു തതഃ സ്മൃതേ. 200

ശാഖയിലും പ്രതിശാഖയിലും, അവസാനത്തിൽ വിശേഷമുണ്ട്. ആറു കലകളിലും പാതങ്ങൾ (സശബ്ദക്രിയകൾ) വേണം. പിന്നെ രണ്ടു താളികയും. 'അജ്ഞാതമായ (അറിയപ്പെടാത്ത) താളം താളിക' എന്ന് അഭിനവഭാരതി.

തഥൈകകലയുക്തേƒന്തേ
വിധിവത് പഞ്ചപാണിനാ
യഥാക്ഷരേണൈവ ഭവേ-
ദനയോരുപവർത്തനം. 201

അപ്രകാരം ശാഖയിലും പ്രതിശാഖയിലും ഓരോ കലയ്ക്കും പാതമുള്ള അവസാനഖണ്ഡത്തിൽ യഥാക്ഷരമായ ഷട്പിതാപുത്രകതാളംകൊണ്ട് വിധിപ്രകാരം ഉപവർത്തനമെന്ന ഗീതാംഗം പ്രയോഗിക്കേണ്ടതാണ്.

ഉപോഹനം ച വസ്ത്വർദ്ധം
ദ്വികലം പ്രത്യുപോഹനം
ദക്ഷിണേ തു തഥാ വൃത്തൌ
ചതുഷ്കലമപീഷ്യതേ. 202

ഒന്നാമത്തെ വസ്തുവിൻെറ പകുതിവരെ ഉപോഹനം. രണ്ടു കലയെ ഒരു മാത്രയായി കല്പിച്ചുകൊണ്ടുള്ള പ്രത്യുപോഹനം. ദക്ഷിണമാർഗ്ഗത്തിലും വാർത്തികമാർഗ്ഗത്തിലും ചതുഷ്കലമായ പ്രത്യുപോഹനവുമാകാം.

3. ഉല്ലോപ്യകം

ഉല്ലോപ്യകം തു ദ്വിഗുരു
ദ്വിലഘ്വന്തേ ഗുരു സ്മൃതം
ശമ്യാതാലൌ ദ്വിരഭ്യസ്തൌ
സന്നിപാതോƒന്ത്യ ഏവ ച
പ്രത്യക്ഷരകൃതൈഃ പാതൈഃ
പഞ്ചഭിഃ സമലംകൃതം
ചതുരശ്രം സമം ഛേദം
വസ്തു ജ്ഞേയം യഥാക്ഷരം. 203

ഉല്ലോപ്യകഗീതത്തിന് ആദ്യം രണ്ടു ഗുരു, പിന്നെ രണ്ടു ലഘു, ഒടുവിൽ ഒരു ഗുരു, ഇതാണ് ക്രമം. ശമ്യ, താലം, ശമ്യ, താലം സന്നിപാതം എന്നു പാതങ്ങളുടെ ക്രമം. അങ്ങനെ ഓരോ അക്ഷരത്തിലും പാതം പ്രയോഗിക്കുമ്പോൾ അഞ്ചു പാതമുണ്ടാകും. ചതുരശ്രവും സമവുമായ യഥാക്ഷരതാളത്തിൽ ഈ വസ്തു പ്രയോഗിക്കേണ്ടതാണ്.

പൂർവ്വോക്തേന വിധാനേന
ദ്വിചതുഷ്കലമിഷ്യതേ
തസ്യ ചാംഗത്രയേƒതീതേ
വൈഹായസികമിഷ്യതേ 204

മുൻപു പറഞ്ഞ വിധത്തിൽ ഇരട്ടിച്ചിരട്ടിച്ച് ദ്വികലവും ചതുഷ്കലവുമായ പ്രയോഗങ്ങൾ കണ്ടുകൊള്ളുക. ഇതിന് മൂന്നംഗങ്ങൾ കഴിഞ്ഞാൽ പിന്നെ വൈഹായസികം പ്രയോഗിക്കേണ്ടതാണ്.

തദേകാംഗവരം ജ്ഞേയം
ദ്വാദശാംഗവരം തഥാ
പ്രമാണം ദ്വാദശകലം
സപ്താപാതമഥാപി ച. 205

ആ വൈഹായസികം ഒരംഗം മാത്രമായിട്ടു ആവാം. ഏറിയാൽ പന്ത്രണ്ടംഗങ്ങൾ; പന്ത്രണ്ടു കല എന്നാണിതിൻെറ കണക്ക്. ഏഴു പാതങ്ങളും.

അസ്യ തു ത്രികലാ ശമ്യാ
താലസ്ത്രികല ഏവ ച
ദ്വികലാ ച പുനഃ ശമ്യാ
താലശ്ചൈകകലഃ സ്മൃതഃ.
തതഃ ശമ്യാ തതസ്തലഃ
സന്നിപാതസ്തതഃ പരം
ശാഖേയം പ്രതിശാഖാ തു
നിത്യമന്യപദാ സ്മൃതാ. 206

ഈ വൈഹായസികത്തിനു മൂന്നു കലയിൽ ശമ്യ, മൂന്നു കലയിൽത്തന്നെ താലം, പിന്നെ രണ്ടു കലയിൽ ശമ്യ, ഒരു കലയിൽ താലം, പിന്നെ ശമ്യ, താലം. സന്നിപാതം. ഇതാണ് ഏഴു പാതങ്ങളുടെ ക്രമം. ശാഖയാണിത്. പ്രതിശാഖയാകട്ടെ എപ്പോഴും അന്യപദമായിട്ടു വേണ്ടതാണ്.

യദാ ത്വസ്യ ഭവേദന്ത-
സ്തദാന്താഹരണം ബുധൈഃ
യഥാക്ഷരേണ നിയമാൽ
സംഹാര്യം പഞ്ചപാണിനാ. 207

ഈ വൈഹായസികം എപ്പോൾ അവസാനിപ്പിക്കുന്നുവോ അപ്പോൾ അന്താഹരണം വേണം. അത് യഥാക്ഷരമായ ഷട്പിതാപുത്രകതാളത്തിൽ നിയമപ്രകാരം ഉപസംഹരിക്കുക.

സ്വതാളേനാന്തഹീനസ്യ
സംഹാരഃ പരികീർത്തിതഃ
ത്രിപ്രകാരനിവൃത്തസ്തു
ത്ര്യംഗോഽന്തസ്ത്രിവിധഃ സ്മൃതഃ. 208

അവസാനിപ്പിക്കില്ലെങ്കിൽ തൻെറ താളംകൊണ്ടുതന്നെ ഉപസംഹരിക്കുക. വൈഹായസികം അവസാനിപ്പിക്കുമ്പോൾ മൂന്നു പ്രകാരത്തിലുള്ള ആവൃത്തി വേണം. അതിനു മൂന്നംഗങ്ങളുമുണ്ട്.

ത്ര്യശ്രശ്ച ചതുരശ്രശ്ച
മിശ്രശ്ച പരികീർത്തിതഃ
സ്ഥിതപ്രവൃത്തേ തസ്യാംഗേ
മാഹാജനികമേവ ച. 209

ത്ര്യശ്രതാളം, ചതുരശ്രതാളം, മിശ്രതാളം ഇവയാണു വൈഹായസികം അവസാനിപ്പിക്കുമ്പോൾ സ്വീകരിക്കേണ്ടുന്ന മൂന്നു പ്രകാരങ്ങൾ. സ്ഥിതം, പ്രവൃത്തം, മാഹാജനികം, ഇവയാണ് അതിൻെറ അംഗങ്ങൾ.

സ്യാത് പഞ്ചപാണിതാളേന
തദന്താഹരണം യദാ
തദാ സ്ഥിതം ഭവേദ്യുഗ്മം
തസ്യ പാതവിധിസ്ത്വയം. 210

ഷട്പിതാപുത്രകതാളംകൊണ്ട് വൈഹായസികത്തിൻെറ അന്താഹരണം നിർവ്വഹിക്കുമ്പോൾ സ്ഥിതമെന്ന അംഗം ഇരട്ടയായി പ്രയോഗിക്കണം. അതിലെ പാതം (സശബ്ദക്രിയ) താഴെ പറയുംപ്രകാരമാണ്.

ശമ്യാപി ദ്വികലാ കാര്യാ
താലോƒപി ദ്വികലഃ സ്മൃതഃ
ചതുഷ്കലഃ സന്നിപാതഃ
പ്രവൃത്തമത ഇഷ്യതേ. 211

രണ്ടു കലയിൽ ശമ്യ, രണ്ടു കലയിൽ താലം, നാലു കലയിൽ സന്നിപാതം. അതിനുശേഷം പ്രവൃത്തമെന്ന അംഗം പ്രയോഗിക്കുക.

അസ്യ തു ദ്വികലാ ശമ്യാ
തഥാ ചൈകകലാ പുനഃ
ചഞ്ചത്പുടസ്തു താലാദിഃ
സന്നിപാതസ്തതഃ പരം. 212

പ്രവൃത്തമെന്ന ഈ അംഗത്തിന് ആദ്യം ദ്വികലയായ ശമ്യ, പിന്നെ ഏകകലയായ ശമ്യ, താലം കൊണ്ടു തുടങ്ങുന്ന ചഞ്ചത്പടുതാളം, ഒടുവിൽ സന്നിപാതം.

സ്ഥിതതാളേന കർത്തവ്യം
മാഹാജനികമസ്യ തു
നിവൃത്തതാലഃ കർത്തവ്യഃ
പ്രവൃത്തസ്യാപി തത്ത്വതഃ. 213

സ്ഥിതമെന്ന അംഗത്തിന് പറഞ്ഞ താളംതന്നെയാണ് മാഹാജനികമെന്ന അംഗത്തിനു വേണ്ടത്. ഇതിൻെറ താലംവരെയുള്ള ഭാഗം ആവർത്തിക്കണം. പ്രവൃത്തമെന്ന അംഗത്തിനും വേണം ഇതുപോലുള്ള ആവൃത്തി.

അത്ര താളവിധിശ്ശ്രേഷ്ഠഃ
പ്രായശസ്തൂപവർത്തനേ
ആദാവുദ്ഘട്ടകഃ കാര്യഃ
പരിവർത്തക ഏവ ച. 214

ഇവിടെ പറഞ്ഞ താളവിധി മിക്കവാറും ഉപവർത്തനമെന്ന ഗീതാംഗത്തിന് ഉതകുന്നതാണ്. അവയിൽ ആദ്യം ഉദ്ഘട്ടതാളം പ്രയോഗിക്കുക. പിന്നീടതിന് പരിവർത്തനം (മാററം) വരുത്തുക.

യുഗ്മേ ഹി മിശ്രതാളത്വാത്
യുഗ്മോ ഹ്യന്തഃ പ്രയുജ്യതേ
വിവിധൈകകസംയുക്തഃ
സർവ്വശ്ചാന്തവിധിഃ സ്മൃതഃ. 215

ചഞ്ചത്പുടമെന്ന ചതുരശ്രതാളത്തിൽ ഉദ്ഘട്ടമെന്ന ത്ര്യശ്രതാളത്തിന്റെ കലർപ്പുള്ളതുകൊണ്ട് ഇത് മിശ്രതാളമാണ്, ഇതിന്റെ അവസാനത്തിൽ ചതുരശ്രം തന്നെ പ്രയോഗിക്കപ്പെടുന്നു. വിവധം ഏകകം എന്ന അംഗങ്ങളോടുകൂടി അവസാനഭാഗത്തിനു വിധിച്ചിട്ടുള്ള എല്ലാവിധികളും സ്വീകരിക്കുകയും വേണം.

യഥാവദന്തതാളോഽയം
യുഗ്മോ മിശ്രശ്ച കീർത്തിതഃ
അതഃ പരം പ്രവക്ഷ്യാമി
ത്ര്യശ്രതാളവിധിം പ്രതി. 216

പ്രവൃത്തമെന്ന അംഗത്തിന്റെ അവസാനഭാഗത്തിനു വിധിച്ചിട്ടുള്ള ഈ താളം ചതുരശ്രമാണ്. എന്നാൽ ഉദ്ഘട്ടതാളയോഗത്താൽ അതു മിശ്രവുമാണ്. ഇനി ത്ര്യശ്രതാളത്തിന്റെ വിധിയെക്കുറിച്ചു പറയാം.

ശമ്യാ തു ദ്വികലാ പൂർവ്വം
തതസ്താലോ വിധീയതേ
ത്രികലഃ സന്നിപാതശ്ച
പ്രവൃത്തം വാപ്യതഃ പരം. 217

ആദ്യം രണ്ടു കലയിൽ ശമ്യ, പിന്നെ ഒരു കലയിൽ താലം, പിന്നെ മൂന്നു കലയിൽ സന്നിപാതം ഇതാണ് ഈ ത്ര്യശ്രതാളത്തിൽ സ്ഥിതമെന്ന അംഗത്തിന്റെ സ്വഭാവം. അതിനുശേഷം പ്രവൃത്തമെന്ന അംഗം പ്രയോഗിക്കുക.

പ്രവൃത്തമസ്യ കർത്തവ്യം
യഥാവത് പരിവർത്തനം
യഥാക്ഷരപ്രയുക്തേന
നിയമാത് പഞ്ചപാണിനാ. 218

ഈ ത്ര്യശ്രതാളത്തിന്റെ പ്രവൃത്തമെന്ന അംഗം യഥാക്ഷരമായി പ്രയോഗിക്കുന്ന ഷട്പിതാപുത്രകതാളം കൊണ്ട് പരിവർത്തനരൂപത്തിൽ നിർവ്വഹിക്കേണ്ടതാണ്.

അത്രാപി സ്ഥിതതാളേന
മാഹാജനികമിഷ്യതേ
പ്രവൃത്തതാളഃ കർത്തവ്യ-
സ്തഥാത്രാപി നിവൃത്തിമാൻ. 219

ഇവിടെയും സ്ഥിതമെന്ന അംഗത്തിനു പറഞ്ഞ താളംകൊണ്ടുതന്നെയാണു മാഹാജനികമെന്ന അംഗം പ്രയോഗിക്കേണ്ടത്. പ്രവൃത്തത്തിലെ താളം ഇവിടെ ആവർത്തിച്ചു പ്രയോഗിക്കേണ്ടതാണ്.

യുഗ്മൌജമിശ്രതാളത്വാത്
മിശ്രോഽപ്യന്തഃ പ്രയുജ്യതേ
വിവധൈകകസംയുക്തഃ
സർവ്വശ്ചാന്തവിധിഃ സ്മൃതഃ. 220

ചതുരശ്രവും ത്ര്യശ്രവുമായ താളം ഇടകലർന്നു വരുന്നതുകൊണ്ട് അവസാനഭാഗവും മിശ്രമായി പ്രയോഗിക്കണം. വിവധം ഏകകം എന്ന അംഗങ്ങളോടു കൂടി അവസാനഭാഗത്തിനു വിധിച്ചിട്ടുള്ള എല്ലാ വിധികളും അനുസരിക്കുകയും വേണം.

ദ്വ്യംഗമേകാംഗമപി വാ
സ്ഥിതം കാര്യം സമാസതഃ
തത്ര യുഗ്മം ഭവേദ്വ്യംഗം
ത്രശ്ര്യമകാംഗമേ ച. 221

രണ്ടംഗങ്ങളോടുകൂടിയും ഒരംഗത്തോടു കൂടിയും സ്ഥിതം പ്രയോഗിക്കേണ്ട താണ്. അവയിൽ ചതുരശ്രതാളത്തിന് രണ്ടംഗം, ത്ര്യശ്രതാളത്തിന് ഒരംഗം.

പ്രവൃത്തമപി വിജ്ഞേയം
ദ്വ്യംഗമേകാംഗമേവ ച
മാഹാജനികമേകാംഗം
ത്ര്യംഗം സംഹരണം സ്മൃതം. 222

പ്രവൃത്തമെന്ന അംഗവും, രണ്ടംഗത്തോടുകൂടിയും ഒരംഗം മാത്രമായിട്ടും പ്രയോഗിക്കണം. മാഹാജനികമെന്ന അംഗത്തിന് ഒരംഗം മാത്രം. ഉപസംഹാരത്തിനു മൂന്നംഗം.

സ്ഥിതാദികഃ പ്രവൃത്താന്ത
ഏവമന്തവിധിർബുധൈഃ
ഉല്ലോപ്യകേ സമായോജ്യ
ഊഹാപോഹവിശാരദൈഃ. 223

സ്ഥിതംകൊണ്ട് തുടങ്ങുന്നതായും പ്രവൃത്തം കൊണ്ട് അവസാനിക്കുന്നതായും ഉള്ള ഉല്ലോപ്യകഗീതത്തിലെ അവസാനഭാഗത്തിൻെറ വ്യവസ്ഥ ഊഹാപോഹങ്ങൾ വഴിക്കു സംയോജിപ്പിക്കേണ്ടതാണ്.

4. പ്രകരി

പ്രകരീവസ്തു ഷൺമാത്രം
പാതാശ്ചൈകോനവിംശതിഃ
വസ്തുപ്രമാണം കർത്തവ്യം
തഥൈവ ച ചതുഷ്കലം
ന യഥാക്ഷരയോഗേന
ന ചാപി ദ്വികലം സ്മൃതം. 224

പ്രകരി എന്ന ഗീതത്തിൻെറ വസ്തു ആറുമാത്രയുള്ളതാണ്. ഇതിനു പത്തൊമ്പത് പാതങ്ങളുണ്ട്, നാലു കലയുള്ള വസ്തുവേ ഇതിനുള്ളൂ. ഒരു കല മാത്രമായിട്ടോ രണ്ടു കല മാത്രമായിട്ടോ ഉള്ള വസ്തു ഇല്ല.

ആദ്യമാത്രാദ്വയസ്യാന്തഃ
ശമ്യാതാലാന്വിതോ ഭവേത്
മാത്രാത്രയസ്യ ചാന്തസ്യ
ശമ്യൈകൈകാന്തതഃ സ്മൃതാ
ചതുർത്ഥ്യാം ദ്വാദശസ്താലഃ
പഞ്ചമ്യാം ചാഷ്ടമോ മതഃ
ഷഷ്ഠ്യാം തു ദ്വികലാ ശമ്യാ
താലശ്ച ദ്വികലോ ഭവേത്

പുനശ്ച ദ്വികലസ്താലഃ
ശമ്യാ ച ദ്വികലാ പുനഃ
ശമ്യാ താലശ്ച താലശ്ച
ശമ്യാതാലസ്തഥൈവ ച
ശമ്യാ താലഃ സന്നിപാത
ഇതി വസ്തു പ്രകീർത്തിതം. 225

ആദ്യത്തെ മാത്രയുടെ അവസാനത്തിൽ ശമ്യ, രണ്ടാമത്തെ മാത്രയുടെ അവസാനത്തിൽ താലം. മൂന്നും നാലും അഞ്ചും മാത്രകളുടെ അവസാനത്തിൽ ഓരോ ശമ്യതന്നെ. എന്നാൽ നാലാം മാത്രയിലെ പന്ത്രണ്ടാമത്തെ കലയ്ക്കും അഞ്ചാം മാത്രയിലെ എട്ടാമത്തെ കലയ്ക്കും ഓരോ താലവുംകൂടി വേണം. ആറാം മാത്രയിലാകട്ടെ ആദ്യം രണ്ടാം കലയിൽ ശമ്യ, പിന്നെ രണ്ടാം കലയിൽ താലം. വീണ്ടും രണ്ടാം കലയിൽ താലം, പിന്നെ രണ്ടാംകലയിൽ ശമ്യ. പിന്നെ ഓരോ കലയിലും ക്രമത്തിൽ ശമ്യ, താലം, താലം, ശമ്യ, താലം, ശമ്യ, താലം സന്നിപാതം ഇതാണു പ്രകരിയുടെ വസ്തുവിലെ പാതങ്ങൾക്കുള്ള വ്യവസ്ഥ.

യദാ ത്വർദ്ധചതുർത്ഥാനി
വസ്തൂനി പ്രകരീ ഭവേത്
പശ്ചിമാർദ്ധപദസ്യൈവ
തദർദ്ധം പ്രാങ്നിവേശയേത്. 226

മൂന്നര വസ്തുക്കളാണു പ്രകരി എന്ന പക്ഷത്തിൽ. അവസാനത്തെ പകുതിയ്ക്കു മുമ്പ് ആ പകുതി പ്രയോഗിക്കണം. (അർത്ഥം വ്യക്തമായിട്ടില്ല).

കനിഷ്ഠാസാരിതേനാസ്യാഃ
കാര്യം സംഹരണം തതഃ. 227

കനിഷ്ഠാസാരിതംകൊണ്ട് ഈ പ്രകരിക്കു സംഹരണം പ്രയോഗിക്കണം.

5. ഓവേണകം

പാദഃ പൂർവ്വഃ സമഃ കാര്യ-
സ്ത്വപരാന്തകശാഖയാ
ഓവേണകേ ദ്വിതീയഃ സ്യാത്
തസ്യൈവ പ്രതിശാഖയാ. 228

ഓവേണകഗീതത്തിൽ ഒന്നാംപാദം അപരാന്തകഗീതത്തിൻെറ ശാഖയോടു തുല്യമാക്കണം. രണ്ടാം പാദം അതിൻെറ പ്രതിശാഖയോടും.

അനിത്യഃ ശീർഷ്കേ താളോ
മാഷഘാതസ്തതഃ പരം
ഷട്പാതോ ദ്വാദശകല
സ്ത്വസ്യ പാതവിധിസ്ത്വയം. 229

ഇതിൻെറ ശീർഷകത്തിൽ താളത്തിനു നിർബന്ധമില്ല. ശീർഷകത്തിനു ശേഷം മാഷഘാതം വേണം. ഇതിൽ അറാണു പാതം. പന്ത്രണ്ടാണ് കല. പാതവ്യവസ്ഥ താഴെ പറയും പ്രകാരമാണ്.

കർത്തവ്യാ ദ്വികലാ ശമ്യാ
താലോ ദ്വികല ഏവ ച

പുനശ്ച ദ്വികലസ്താലഃ
ശമ്യാ ച ദ്വികലാ പുനഃ
പുനശ്ചൈകകലസ്താലഃ
സന്നിപാതഃ കലാത്രയേ. 230

രണ്ടു കലയിൽ ശമ്യ, പിന്നെ രണ്ടുകലയിൽ താലം, പിന്നെയും രണ്ടു കലയിൽ താലം, പിന്നെ രണ്ടു കലയിൽ ശമ്യ, പിന്നെ ഒരു കലയിൽ താലം, ഒടുവിൽ മൂന്നു കലയിൽ സന്നിപാതം, ഇതാണ് പന്ത്രണ്ടു കലകൊണ്ടു ആറു പാതത്തിനുള്ള വ്യവസ്ഥ.

പ്രായേണ മാഷഘാതശ്ച
വിവധാംഗഃ പ്രകീർത്തിതഃ
സന്നിപാതസ്യ പശ്ചാർദ്ധേ
കദാചിദുപവർത്തനം. 231

മാഷഘാതത്തിനു വിവധമെന്നു അംഗം മിക്കവാറും ആവശ്യമാണ്. സന്നിപാതത്തിൻെറ മേൽപ്പാതയിൽ ഉപവർത്തനം ഉണ്ടായിട്ടും ഇല്ലാതെയുമാവാം.

അസ്യ സ്യാത് കലികേനൈവ
തദ്യോജ്യം പഞ്ചപാണിനാ
സന്ധിര്യഥാക്ഷരേണൈവ
കർത്തവ്യഃ പഞ്ചപാണിനാ. 232

ആ ഉപവർത്തനം ഒററക്കലയിലുള്ള ഷഡ്പിതാപുത്രകതാളത്തോടിണക്കണം. അതേ താളത്തിൽത്തന്നെ സന്ധിയും യോജിപ്പിക്കണം.

ഏകകം വിവധോ വാപി
തസ്യാംഗം സമുദാഹൃതം
അന്തസ്യ ചതുരശ്രസ്യ
പ്രവൃത്തേ യോ വിധിഃ സ്മൃതഃ
വിവധാംഗേന തേനൈവ
ചതുരശ്രകമിഷ്യതേ. 233

സന്ധിക്കു ഏകകമോ വിവധമോ അംഗമാവാം. പ്രവൃത്തത്തിൽ അവസാനത്തെ ചതുരശ്രതാളത്തിനുള്ള വിധിയേതോ അതുതന്നെയാണ് വിവധത്തിൻെറ അവസാനത്തെ ചതുരശ്രതാളത്തിനുള്ള വിധിയും.

സന്ധിശ്ച വജ്രതാളശ്ച
ദ്വിധാ സാംപിഷ്ടകം മതം
സപ്താംഗേ ദ്വാദശകലം
ദ്വാദശാംഗേ ദശൈവ തു. 234

സന്ധിതാളം, വജ്രതാളം ഇങ്ങനെ രണ്ടുവിധത്തിൽ സംപിഷ്ടകതാളമുണ്ട്. ഏഴംഗം മാത്രമായിട്ടുള്ള ഓവേണകഗീതത്തിൽ അതിനു പന്ത്രണ്ടു കലയാണ്. പന്ത്രണ്ടംഗമുള്ള ഓവേണകഗീതത്തിലാകട്ടെ പത്തു കലയേ ഉള്ളു.

നിഷ്ക്രാമമാദിതഃ കൃത്വാ
ശമ്യാസ്തിസ്രഃ പ്രയോജയേത്
താലത്രയം തതശ്ചൈവ
ശമ്യാതാലൌ തതഃ പരം

ശമ്യാതാലൌ തതഃ കാര്യൌ
സന്നിപാതോ$f$ന്ത്യ ഏവ ച
ഓവേണകേ തു സപ്താംഗേ
സംപിഷ്ടകമിദം മതം. 235

ആദ്യം ഒരു നിഷ്ക്രാമം, പിന്നെ മൂന്നു ശമ്യ, തുടർന്നു മൂന്നു താലം, പിന്നെ ശമ്യ, താലം, വീണ്ടും ശമ്യ, താലം, അവസാനം സന്നിപാതം. ഇതാണു ഏഴംഗം മാത്രമുള്ള ഓവേണകഗീതത്തിലെ സംപിഷ്ടകതാളം.

ദ്വിഃ ശമ്യാതാലയോഗേന
ദ്വാദശാംഗേ$f$പി ചേഷ്യതേ
പാതാ നവൈകാദശ വാ
സംപിഷ്ടകമുദാഹൃതം
വജ്രവത് സമ്പ്രയോക്തവ്യ-
മുപവർത്തനമേവ ച. 236

പന്ത്രണ്ടംഗമായിട്ടുള്ള ഓവേണകഗീതത്തിൽ ശമ്യയും താലവും ഈരണ്ടാക്കിയാൽ പത്തു കലയുള്ള സംപിഷ്ടകമായി. അതായത് നിഷ്ക്രാമം, രണ്ടു ശമ്യ, രണ്ടു താലം, ശമ്യ, താലം, ശമ്യ, താലം, സന്നിപാതം ഇങ്ങനെ പത്തുകല വരുന്ന സംപിഷ്ടകമാണ് അതിലെ താളമെന്നർത്ഥം. രണ്ടാമതു പറഞ്ഞ സംപിഷ്ടകത്തിൽ ഒമ്പതു പാതങ്ങ ളാണ് വരിക. ആദ്യം പറഞ്ഞതിൽ പതിനൊന്നു പാതങ്ങളും. രണ്ടിലും ആദ്യത്തെ കലയ്ക്ക് നിഷ്ക്രാമമെന്ന നിശ്ശബ്ദക്രിയയാണല്ലോ. വജ്രതാളത്തോടു കൂടിയ ഉപവർത്തനവും (ആവർത്തനം) പ്രയോഗിക്കണം.

യുക്താ വിവധവൃത്താഭ്യാം
പ്രവേണീ ദ്വിവിധാ സ്മൃതാ
പഞ്ചപാണിസ്തു കർത്തവ്യാ
പ്രവേണ്യാശ്ച യഥാക്ഷരഃ
ദ്വികലോ വാപി മിശ്രോ വാ
പ്രയോഗോ$f$ംഗവശാനുഗഃ. 237

വിവധം എന്ന അംഗത്തോടുകൂടിയും വൃത്തം എന്ന അംഗത്തോടുകടിയുമായിട്ട് പ്രവേണി എന്ന അംഗം രണ്ടുവിധമുണ്ട്. അതിൽ ആദ്യത്തെ പ്രവേണിക്കു യഥാക്ഷരമായ ഷട്പിതാപുത്രകമാണ് താളം. രണ്ടാമത്തെ പ്രവേണിക്ക് ദ്വികലം മാത്രമായിട്ടോ ദ്വികലവും യഥാക്ഷരവും കൂടിക്കലർന്നോ ആ താളം പ്രയോഗിക്കാവുന്നതാണ്. അവയിലേതുവേണമെന്ന് അംഗപ്രയോഗത്തെ ആശ്രയിച്ച് ഔചിത്യം പോലെ നിശ്ചയിക്കേണ്ടതാണ്.

അന്തേ വാസ്യാഃ പ്രകർത്തവ്യം
കദാചിദുപവർത്തനം
പഞ്ചപാണിവിധാനേന
യഥോക്തേനൈവ തദ്ഭവേത്. 238

ഈ പ്രവേണിയുടെ അവസാനത്തിൽ ചിലപ്പോൾ ഉപവർത്തനവുമാവാം. ഷട്പിതാപുത്രകതാളം യഥാക്ഷരമായിട്ടാണ് സ്വീകരിക്കുന്നതെങ്കിൽ അതിന് ഉപവർത്തനം (ആവൃത്തി) വേണമെന്നർത്ഥം.

ദ്വിതീയപാദതാളേന
ഹ്യുപപാതശ്ച കീർത്ത്യതേ
വജ്രതാളേന കർത്തവ്യ-
മന്താഹരണമസ്യ തു. 239

രണ്ടാം പാദത്തിലെ താളംകൊണ്ടുവേണം ഉപപാതമെന്ന അംഗം പ്രയോഗിക്കാൻ. വജ്രമെന്ന താളത്തിൻെറ അംഗംകൊണ്ട് ഇതിൻെറ അന്താഹരണവും പ്രയോഗിക്കുക.

6. രോവിന്ദകം

രോവിന്ദകേ തു ഷണ്മാത്രാഃ
പാതാശ്ചൈകോനവിംശതിഃ
അഥാർദ്ധേഽന്തേ ച മാത്രാണാം
പഞ്ചാനാം പാത ഉച്യതേ. 240

രോവിന്ദകഗീതത്തിൽ മാത്രകൾ ആറ്. പാതങ്ങൾ പത്തൊമ്പത്. അഞ്ചു മാത്രകളുടെ പകുതിയിലും അവസാനത്തിലും പാതം വേണം.

താലഃ ശമ്യാ ച താലശ്ച
ശമ്യാ താലസ്തഥൈവ ച
പഞ്ചാനാമപി മാത്രാണാം
വിധിരേഷ യഥാക്രമം. 241

താലം, ശമ്യ, താലം, ശമ്യ, താലം ഇതാണ് ക്രമത്തിൽ അഞ്ചു മാത്രകൾക്കുള്ള പാതവ്യവസ്ഥ.

ചതുർദ്ദശോഽപി പഞ്ചമ്യാം
മാത്രായാം താല ഉച്യതേ
ചതുഷ്കലാന്ത്യയാ തുല്യാ
ഷഷ്ഠീ മദ്രകമാത്രയാ. 242

അഞ്ചാമത്തെ മാത്രയിൽ പതിന്നാലാമത്തേതായിട്ടും താലം വരും. നാലു കലയുള്ള ആറാമത്തെ മാത്രയാകട്ടെ, മദ്രകഗീതത്തിലെ അവസനത്തെ മാത്രയ്ക്കു തുല്യമായിരിക്കും.

ഇതി പാതസ്തഥാ ചാഷ്ടൌ
കലാ ഹ്യാദ്യാ ഹ്യുപോഹനം
തതശ്ചൈവ പ്രയോക്തവ്യം
ദ്വികലം പ്രത്യുപോഹനം. 243

മേൽക്കാണിച്ച പ്രകാരമാണ് പാതവിധി. ആദ്യത്തെ കല ഉപോഹനരൂപമാണ്. അതിനുശേഷം രണ്ടു കലയായിട്ടുള്ള പ്രത്ര്യുപോഹനം.

പാതാശ്ച സന്നിപാതാശ്ച
വിവധൈകകയോജിതാഃ. 244

പാതങ്ങളും സന്നിപാതങ്ങളും വിവധം, ഏകകം എന്ന അംഗങ്ങളോട് ഇണക്കി പ്രയോഗിക്കണം.

വർണ്ണാനുകർഷോഽഷ്ടകല-
സ്ത്വന്യഃ പ്രസ്വാര ഉച്യതേ
തുല്യവർണ്ണോപവഹനോ
ദ്വിതീയഃ പാദ ഇഷ്യതേ

ശരീരതാളഃ കർത്തവ്യഃ
പ്രസ്വാരോഽസ്യ വിശേഷതഃ. 245

എട്ടു കലയിൽ വർണ്ണം നീട്ടിച്ചൊല്ലുന്ന രൂപത്തിലുള്ള ഒരു പ്രസ്വാരം വേണ്ടതുണ്ട്. അതു ദ്വിതീയപാദത്തിൻെറ ആദ്യഭാഗമാണ്. രണ്ടാം പാദത്തിൽ വർണ്ണങ്ങളും ഉപവഹനവും തുല്യമായിരിക്കും. ഈ രണ്ടാം പാദത്തിന് ശരീരതാളം എന്ന നിലയിൽ വിശേഷരൂപത്തിൽ പ്രസ്വാരം വേണ്ടതുണ്ട്.

ദ്വികലേനൈവ കർത്തവ്യോ
വിശേഷാത് പഞ്ചപാണിനാ
കലാദ്വാദശ നിർദ്ദിഷ്ടം
പ്രമാണം ചാസ്യ തത്ത്വതഃ. 246

ദ്വികലമായ ഷട്പിതാപുത്രകതാളംകൊണ്ടു മാത്രം വേണം വിശേഷരൂപത്തിലുള്ള ശരീരതാളം പ്രയോഗിക്കുവാൻ. അതിനു പന്ത്രണ്ടു കലയാണ് പ്രമാണമായി നിർദ്ദേശിച്ചിട്ടുള്ളത്.

രോവിന്ദകശരീരം തു
ഷട്കലോപോഹനം സ്മൃതം
വിവധോ വാപി വൃത്തം വാ
തസ്യാദൌ പരികീർത്ത്യതേ. 247

രോവിന്ദകഗീതത്തിൻെറ ഉടൽ ആറു കലയുള്ള ഉപോഹനത്തോടു കൂടിയതാണ്. വിവധമോ വൃത്തമോ അതിൻെറ ആദിയിൽ പ്രയോഗിക്കണം.

ആകാരവൃത്തമസ്യ സ്യാത്
ചതുഷ്കം ത്രികമേവ വാ
തസ്യോപരി യഥേഷ്ടം സ്യാ-
ദധസ്താദംഗയോജനം. 248

അതിൻെറ ആകാരരുപത്തിലുള്ള വൃത്തം നാലായിട്ടോ മൂന്നായിട്ടോ ആവാം. അതിൻെറ മീതേയും താഴേയും ആയി ഇഷ്ടംപോലെ അംഗങ്ങളെ യോജിപ്പിക്കുക.

അവിശേഷനിവൃത്തം തു
ശീർഷകം സമ്പ്രയോജയേത്
യഥാക്ഷരേണ തച്ചൈവ
കർത്തവ്യം പഞ്ചപാണിനാ. 249

വിശേഷമോ ആവൃത്തിയോ കൂടാതെ ശീർഷകം പ്രയോഗിക്കണം. അത് യഥാക്ഷരമായ ഷട്പിതാപുത്രകതാളംകൊണ്ടാണ് വേണ്ടത്.

ആകാരൈകകമസ്യാന്തേ
പ്രവൃത്തം നിയമാദ്ഭവേത്
ഇതി രോവിന്ദകം പ്രോക്തം
സ്യാദുത്തരമതഃ പരം. 250

ശീർഷകത്തിൻെറ അവസാനത്തിൽ ആകാരരൂപമായ ഏകകത്തോടുകൂടി പ്രവൃത്തമെന്ന അംഗം പ്രയോഗിക്കണമെന്നു നിർബന്ധമാണ്. ഇങ്ങനെ രോവിന്ദകഗീതം വിവരിച്ചു കഴിഞ്ഞു. ഇനി വിവരിക്കേണ്ടത് ഉത്തരഗീതമാണ്.

7. ഉത്തരം

മുഖപ്രതിമുഖേ സ്യാത-
മുല്ലോപ്യകവദുത്തരേ. 251

ഉല്ലോപ്യകഗീതത്തിലെപ്പോലെ ഉത്തരഗീതത്തിലും മുഖവും പ്രതിമുഖവും വേണം.

ശാഖാ ഷഡംഗാവരാ സ്യാത്
ദ്വാദശാംഗാ പരാ സ്മൃതാ
ഷട്പാതാ ദ്വാദശകലാ
ശാഖാ ജ്ഞേയാ പ്രമാണതഃ. 252

ഉത്തരഗീതത്തിന്റെ ശാഖയ്ക്കു കുറഞ്ഞാൽ ആറംഗം വേണം. ഏറിയാൽ പന്ത്രണ്ടംഗം. ആറ് പാതം, പന്ത്രണ്ടു കല എന്നാണ് ശാഖയുടെ കണക്ക്.

തസ്യാം തു ദ്വികലസ്താലഃ
ശമ്യാ ചൈകകലാ ഭവേത്
തഥാ ച ദ്വികലസ്താലഃ
ശമ്യാ ച ദ്വികലാ തതഃ
പുനശ്ച ദ്വികലസ്താലഃ
സന്നിപാതഃ കലാത്രയേ. 253

ആ ശാഖയിൽ രണ്ടു കലയിൽ താലം, ഒരു കലയിൽ ശമ്യ, രണ്ടു കലയിൽ താലം, രണ്ടു കലയിൽ ശമ്യ, വീണ്ടും രണ്ടു കലയിൽ താലം, മൂന്നു കലയിൽ സന്നിപാതം.

ശാഖാവത് പ്രതിശാഖാ തു
ഭവേദന്യപദാ തു സാ
അവിശേഷനിവൃത്തിശ്ചാ-
പ്യസ്യാന്തോ നിയതോ ഭവേത്. 254

ശാഖയെപ്പോലെ ഇതിൽ പ്രതിശാഖയും വേണം. എന്നാൽ അതിൽ പദം മാറണം. യാതൊരു മാററവും കൂടാതെ ആവൃത്തിയും വേണം. ശാഖയുടേയും പ്രതിശാഖയുടേയും അവസാനം നിയതരൂപമായിരിക്കണം.

അന്തേ ചാസ്യ വിശേഷേണ
മധ്യേ ചൈവ തു ശീർഷകം
താളോഽയം ദക്ഷിണേ മാർഗ്ഗേ
സപ്തരൂപസ്യ കീർത്തിതഃ. 255

ഈ ഉത്തരഗീതത്തിന്റെ അവസാനത്തിലും വിശേഷിച്ച് മധ്യത്തിലും ശീർഷകം വേണം. ഏഴുവിധത്തിലുള്ള ഗീതത്തിന് ദക്ഷിണമാർഗ്ഗത്തിലുള്ള താളമാണ് ഇവിടെ വിവരിച്ചത്.

യ എവം ദക്ഷിതേ താളോ
വൃത്താവപി സ കീർത്ത്യതേ. 256

ദക്ഷിണമാർഗ്ഗത്തിൽ താളമേതോ അതുതന്നെയാണ് വാർത്തികമാർഗ്ഗത്തിലും.

കലാർദ്ധം തു കലാ തത്ര
വിശേഷോഽന്യശ്ച കീർത്ത്യതേ

അർദ്ധയോഗസ്തു തത് കാലാ-
ദർദ്ധകാലഃ പ്രകീർത്തിതഃ. 257

ദക്ഷിണമാർഗ്ഗത്തിലെ കലയുടെ പകുതിയാണ് വാർത്തികമാർഗ്ഗത്തിലെ കല. അതിനു മററൊരു വിശേഷവുമുണ്ട്. ഇവിടെ കലയുടെ പകുതി എന്നു പറഞ്ഞതിനു പകുതിക്കലയുടെ കാലം എന്നു മാത്രമാണ് വിവക്ഷ.

ഉല്ല്യേപ്യകോത്തരമുഖേ
ഹിത്വാ യുഗ്മൈകകം തഥാ
ചതുഷ്കലം സ്യാദ്ദ്വികലം
ത്രികലം ച യഥാക്ഷരം. 258

ഉല്ലോപ്യകം ഉത്തരം എന്ന ഗീതങ്ങളുടെ ആരംഭത്തിൽ ഉള്ള ചതുരശ്രം ഏകകം എന്ന അംഗങ്ങളെ ഉപേക്ഷിച്ച് ചതുഷ്കലതാളത്തെ ദ്വികലമാക്കുകയും ത്രികലതാളത്തെ യഥാക്ഷരമാക്കുകയും വേണം.

രോവിന്ദകല്ല്യോപ്യകയോർ-
മ്മദ്രകോത്തരയോസ്തഥാ
ശരീരേഷു വിധിർഹ്യേഷ
ശേഷേഷു പ്രകൃതിർഭവേത്. 259

രോവിന്ദകം, ഉല്ലോപ്യകം, മദ്രകം, ഉത്തരം എന്നീ നാലു ഗീതങ്ങളുടെ സ്വരൂപ ങ്ങൾക്കുള്ള വിധിയാണ് ഇവിടെ വിവരിച്ചത്, ഇതു മററു ഗീതങ്ങൾക്കു പ്രകൃതിയാ യിരിക്കും.

പ്രകൃതാവപി നേയം സ്യാദ്-
ദ്വികലേന ചതുഷ്കലം
കാലേനൈവ ഭവേദ്വൃത്താ-
വർദ്ധയോഗശ്ചതുഷ്കലേ. 260

പ്രകൃതിയിലും ദ്വികലത്തെ ചതുഷ്കലമാക്കണം. വാർത്തികമാർഗ്ഗത്തിൽ ചതുഷ്കലം പകുതിപ്പെടുന്നത് ഇങ്ങനെ കാലംകൊണ്ടു മാത്രമാണ്.

വൃത്തൌ ചതുഷ്കലോ യോഗോ
ദക്ഷിണേ സ്യാത് കദാചന
ന മദ്രകോല്ലോപ്യകയോർ-
മ്മുഖോപവഹനേഷു തു. 261

വാർത്തികമാർഗ്ഗത്തിൽ ചതുഷ്കലമായിട്ടാണ് പ്രയോഗം. ദക്ഷിണമാർഗ്ഗത്തിൽ അതു ചിലപ്പോൾ മാത്രമാവാം. ഉല്ലോപ്യകഗീതത്തിലെ മുഖത്തിലും മദ്രകഗീതത്തിലെ ഉപവഹനത്തിലും അതു പാടില്ല.

യോ ദക്ഷിണേ താളവിധിർ-
വൃത്തൌ ച സമുദാഹൃതഃ
ചിത്രേ വ്യസ്തേ സമസ്തേ വാ
താവുഭൌ പരികീർത്തിതൌ. 262

ദക്ഷിണമാർഗ്ഗത്തിലും വാർത്തികമാർഗ്ഗത്തിലും ഉള്ള താളവിധികൾ രണ്ടും വിടർത്തിയും ഒതുക്കിയുമുള്ള ചിത്രമാർഗ്ഗത്തിൽ വരുന്നതാണ്.

ശാഖാനിവൃത്താദന്യത്ര
ചിത്രം തൂഭയമാർഗ്ഗികം

ഇതി മാർഗ്ഗത്രയേf;പ്യേതത്
സപ്തരൂപം പ്രകീർത്തിതം 263

പ്രതിശാഖ, ഉപവർത്തനം എന്നിവയിലൊഴികെ മററു ദിക്കിലെല്ലാം ചിത്രമാർഗ്ഗം മററു രണ്ടു മാർഗ്ഗങ്ങളിലും പ്രയോഗിക്കാവുന്നതാണ്. ഇപ്രകാരം മൂന്നുമാർഗ്ഗത്തിലും വരുന്ന ഏഴു വിധം ഗീതങ്ങളുടേയും സ്വരൂപം വിവരിച്ചു കഴിഞ്ഞു.

ദ്വിവിധാ പ്രകൃതിശ്ചാസ്യ
കുളകം ഭേദ്യകം തഥാ
ഏകാർത്ഥം കുളകം തത്ര
പൃഥക് ഭേദ്യകമിഷ്യതേ. 264

ഏഴു വിധത്തിലുള്ള ഗീതകത്തിനും രണ്ടു വിധം സ്വഭാവമുണ്ട്. (1) കുളകം (2) ഭേദ്യകം. ഓരേ അർത്ഥത്തെക്കുറിക്കുന്നതു കുളകം. അർത്ഥം വേറെ വേറെയാണെ ങ്കിൽ ഭേദ്യകം.

നിര്യുക്തം പദനിര്യുക്ത-
മനിര്യുക്തം തഥൈവ ച
ത്രിവിധം ചാപി വിജ്ഞേയം
സപ്തരൂപം പ്രയോക്തൃഭിഃ. 265

നിര്യുക്തം, പദപിര്യുക്തം, അനിര്യുക്തം എന്ന് ഗീതത്തിന് വേറെയും മൂന്നു ഭേദമുണ്ട്.

ബിഹിർഗ്ഗീതാംഗശാഖാഭി-
ര്യുക്തം നിര്യുക്തമിഷ്യതേ
ബഹിർഗ്ഗീതാംഗഹീനം ചാ
പ്യനിര്യുക്തമിതി സ്മൃതം
ബഹിർഗീതവിഹീനം തു
പദനിര്യുക്തമിഷ്യതേ
ഇത്യേതത് സപ്തരൂപസ്യ
പ്രകൃതം ത്രിവിധം സ്മൃതം. 266

അപോഹനപ്രത്യുപോഹനങ്ങളാകുന്ന ബഹിർഗീതങ്ങളും, പാദസന്ധിമാഷ ഘാതാദികളാകുന്ന അംഗങ്ങളും, ശാഖാപ്രതിശാഖകളും ചേർന്നത് നിര്യുക്തം. ബഹിർഗീതങ്ങളും അംഗങ്ങളുമില്ലാത്തത് അനിര്യുക്തം. ബഹിർഗീതങ്ങളൊഴികെ മറെറല്ലാമുള്ളതു പദനിര്യുക്തം. ഏഴു വിധം ഗീതത്തിനും ഇങ്ങനെ മൂന്നു പ്രകാരഭേദമുണ്ട്.

## പാണിക

അഷ്ടാംഗാ ഷോഡശാംഗാ ച
യുഗ്മൌജാ വാ പ്രമാണതഃ
സ്തുതിയുക്താ തു കർത്തവ്യാ
മാത്രയുക്താ തു പാണികാ. 267

പാണിക എന്ന ഗീതവിശേഷത്തിനു കുറഞ്ഞാൽ എട്ടംഗം, ഏറിയാൽ പതിനാറംഗം. അതിൻെറ താളം ചതുരശ്രരൂപത്തിലും ത്ര്യശ്രരൂപത്തിലും വരാം. ദേവതാസ്തുതി ചേർന്ന ഗീതിയാണ് പാണിക. അതിൽ താളത്തിൻെറ മാത്രകൾ വ്യക്തമായിരിക്കണം.

സർവ്വേഷാമേവ ഗീതാനാ-
മന്തേ ഛന്ദക ഇഷ്യതേ
ചതുരശ്രസ്തു സ ത്ര്യശ്രോ
നവാംഗോ യുക്ത ഏവ തു. 268

എല്ലാ ഗീതങ്ങളുടെയും അവസാനത്തിൽ ഛന്ദകം വേണം. അത് ചതുരശ്രതാളത്തിലും ത്ര്യശ്രതാളത്തിലും വരാം. അതിൽ ഒമ്പതംഗങ്ങൾ പ്രയോഗിക്കേണ്ടതാണ്.

ചതുഷ്പദാ തഥൈകാംഗാ
ത്ര്യംഗാ വാ പരികീർത്തിതാ
അംഗൈർവ്യസ്തൈസ്സമസ്തൈർവ്വാ
യുഗ്മൌജാ വാ പ്രമാണതഃ. 269

ചതുഷ്പദാഗീതി ഒരംഗമായിട്ടും മൂന്നംഗമായിട്ടും ഉണ്ട്. അംഗങ്ങൾ കൂട്ടിച്ചേർത്തും പിരിച്ചും പ്രയോഗിക്കാം. ചതുരശ്രതാളമോ, ത്ര്യശ്രതാളമോ ഗീതിയുടെ സ്വഭാവമനുസരിച്ച് ഔചിത്യം പോലെ പ്രയോഗിക്കാം.

ഏകസ്യാ വാ ബഹൂനാം വാ
ദ്വയോർവ്വാഥ പ്രയോജിതാ
തഥാ ശൃംഗാരഭൂയിഷ്ഠാ
ത്രിവിധാ സ്യാത് ചതുഷ്പദാ. 270

ഒരു സ്ത്രീയെ മാത്രം സംബന്ധിക്കുന്നത്, പലരെയും വിഷയീകരിക്കുന്നത്, രണ്ടു പേരെ മാത്രം പരാമർശിക്കുന്നത് ഇങ്ങനെ ചതുഷ്പദാഗീതി മൂന്നു വിധത്തിലുണ്ട്. ഇത് ശൃംഗാരപ്രധാനമായിരിക്കും.

പ്രവൃത്താഖ്യാ ദ്രുതലയാ
സ്ഥിതാഖ്യാ തു വിളംബിതാ
സ്ഥിതപ്രവൃത്തസംജ്ഞാ ച
ജ്ഞേയാ മധ്യലയാ തഥാ. 271

ലയഭേദമനുസരിച്ച് ഈ ചതുഷ്പദാഗീതിക്കു പ്രവൃത്ത, സ്ഥിത, സ്ഥിതപ്രവൃത്ത എന്നു മൂന്നു വകഭേദം. ദ്രുതലയത്തിൽ പാടുന്നത് പ്രവൃത്ത. വിളംബിതലയത്തിൽ പാടുന്നതു സ്ഥിത. മധ്യലയത്തിൽ പാടുന്നതു സ്ഥിതപ്രവൃത്ത.

## ലാസ്യപ്രയോഗം

ലാസ്യമിത്യേവ യത് പൂർവ്വം
മയാ വഃ പരികീർത്തിതം
ലക്ഷണം തസ്യ വക്ഷ്യാമി
പ്രയോഗം ച യഥാക്രമം. 272

ഞാൻ മുമ്പു ലാസ്യത്തെക്കുറിച്ചു നാലാമധ്യായത്തിൽ സൂചിപ്പിക്കുകയും ഇരുപതാമധ്യായത്തിൽ നിർദ്ദേശിക്കുകയുമുണ്ടായല്ലോ. അതിന്റെ ലക്ഷണവും പ്രയോഗവും ക്രമത്തിൽ വിവരിക്കാം.

ലസനാല്ലാസ്യമിത്യുക്തം
സ്ത്രീപുംഭാവസമാശ്രയം
ഏകാർത്ഥം പൃഥഗർത്ഥം ച
തദംഗൈസ്തു പ്രകീർത്തിതം. 273

ലാസ്യം എന്ന വാക്കിനു 'ലസിക്കൽ'=ക്രീഡിക്കൽ എന്നാണർത്ഥം. സ്ത്രീപുരുഷന്മാർക്ക് അന്യോന്യമുള്ള മനോവികാരത്തെ അവംലബിച്ചു കൊണ്ടുള്ള ക്രീഡയാണ് ലാസ്യം. അത് ഒരേ അർത്ഥത്തെക്കുറിച്ചുള്ളതുമാവാം. വേറെ വേറെ അർത്ഥങ്ങളെ അവലംബിച്ചുള്ളതുമാവാം. ഗേയപദം സ്ഥിതപാഠ്യം മുതലായ പത്ത് അംഗങ്ങളിലൂടെയാണു ലാസ്യത്തിന്റെ പ്രയോഗം.

1. ഗേയപദം

ഭാണവച്ചൈകഹാര്യം സ്യാ-
ദൂഹ്യവസ്തു തഥാ ഭവേത്
തത്ര ഗേയപദം താവത്
പ്രഥമം പരികീർത്ത്യതേ. 274

ഭാണമെന്ന രൂപകംപോലെ ഒരേ ഒരു കഥാപാത്രം പ്രയോഗിക്കേണ്ടതാണ് ലാസ്യം. അതിലെ ഇതിവൃത്താംശം ഊഹിച്ചെടുക്കേണ്ടതാണ്. വ്യംഗ്യരൂപമായിരിക്കുമെന്നു താത്പര്യം.

ലാസ്യത്തിന്റെ ഒന്നാമത്തെ അംഗത്തിനു ഗേയപദമെന്നു പേർ.

സ്ഥാപിതേ ഭാണ്ഡവിന്യാസേ
പടേ ചൈവാപകർഷിതേ
ബ്രഹ്മണസ്ത്രിഷു പാർശ്വേഷു
ചാസനേ സമ്പ്രകല്പിതേ
മാർജ്ജിതേഷു മൃദംഗേഷു
പ്രയുക്തേ ച ത്രിസാമ്നി തു
മാർഗ്ഗാസാരിതകം കുര്യാത്
തന്ത്രീവേണുവിഭൂഷിതം. 275

വാദ്യങ്ങളെ യഥാസ്ഥാനം സ്ഥാപിച്ച്, യവനിക പിടിച്ച്, ബ്രഹ്മസ്ഥാനത്തിന്റെ മുന്നിലും ഇടത്തും വലത്തുമായി നർത്തകികൾക്കും വീണവായനക്കാർക്കും പാട്ടുകാരികൾക്കും സ്ഥാനം കല്പിച്ച്, മിഴാവൊച്ചപ്പെടുത്തി, വീണയും വേണുവും ചേർന്ന വാദ്യം തുടങ്ങി മൂന്നുംകൂടിയാണ് മാർഗ്ഗാസാരിതം നിർവ്വഹിക്കുക.

ഭാണ്ഡവാദ്യേന സംയുക്തം
തതശ്ചാസാരിതം ബുധൈഃ
പരിവർത്തൈസ്ത്രിഭിര്യുക്തം
തതശ്ചോപോഹനം ഭവേത്. 276

അനന്തരം വാദ്യപ്രയോഗത്തോടുകൂടി ആസാരിതം പ്രയോഗിക്കുക. പിന്നീട് മൂന്നു പരിവർത്തനങ്ങളോടുകൂടിയ ഉപോഹനം പ്രയോഗിക്കുക.

ത്ര്യശ്രേണ ദ്വികലേന സ്യാത്
തതശ്ച പരിധാനകം
പ്രയോക്തവ്യം പ്രയോഗജ്ഞൈഃ
പരിവർത്തനമേവ ച. 277

പിന്നെ ദ്വികലമായ ചാചപുടതാളത്തോടുകൂടി പരിധാനകമെന്ന അംഗവും തുടർന്നു ദിക്പാലവന്ദനരൂപമായ പരിവർത്തനവും പ്രയോഗിക്കണം.

പരിവർത്തനകേ ചൈവ
പുംവാക്യം പ്രാക് പ്രയോജയേത്
പുരുഷോഽത്ര ത്രിവാക്യഃ സ്യാത്
ചതുർവ്വാക്യാംഗനാ സ്മൃതാ. 278

പരിവർത്തനത്തിൽ പുരുഷവാക്യം ആദ്യം പ്രയോഗിക്കണം. ഇതിൽ പുരുഷനു മൂന്നു വാക്യമാണ്. സ്ത്രീക്കു നാലു വാക്യവും.

കാര്യം തഥാ നിർവ്വഹണം
പ്രത്യർത്ഥം പരിധാനകേ
ഇത്യേതത് പ്രഥമം ത്വംഗം
ലാസ്യേ ഗേയപദം സ്മൃതം. 279

പരിധാനകമെന്ന ഈ അംഗത്തിൽ ഓരോ വാക്യാർത്ഥത്തിനും പ്രത്യേകം നിർവ്വഹണം വേണം. ഇതാണു ലാസ്യത്തിന്റെ ഒന്നാമത്തെ അംഗമായ ഗേയപദത്തിന്റെ സ്വരൂപം.

അഞ്ചാമധ്യായത്തിൽ പൂർവ്വരംഗവിധിയിൽ പ്രത്യാഹാരാദികളായി ഒമ്പതംഗങ്ങൾ ബഹിർഗ്ഗീതങ്ങളെന്ന പേരിൽ വിവരിച്ചിട്ടുണ്ടല്ലോ. അവയെത്തന്നെയാണ് ഈ ഗേയപദത്തിലും പ്രസ്താവിച്ചിട്ടുള്ളത്.

2. സ്ഥിതപാഠ്യം

സ്ഥിതപാഠസ്യ വക്ഷ്യാമി
വിധാനം ചാപ്യതഃ പരം
വൃത്തമേകമഥ ദ്വേ വാ
യോജയേത് പഞ്ചപാണിനാ. 280

ഇനി സ്ഥിതപാഠ്യമെന്ന ലാസ്യാംഗത്തിന്റെ വിധി പറയാം. ഒരു പദ്യം അല്ലെങ്കിൽ രണ്ടു പദ്യം. അതു ഷട്പിതാപുത്രകതാളത്തോട് യോജിപ്പിക്കണം.

അവസാനം ച കർത്തവ്യം
ത്വരിതം പഞ്ചപാണിനാ
ദ്വികലേനേതി വിജ്ഞേയം
സ്ഥിതപാഠ്യം പ്രയോക്തൃഭിഃ. 281

അന്താഹരണമെന്ന അംഗവും ദ്രുതലയത്തിലുള്ള ദ്വികലമായ ഷട്പിതാപുത്രക താളത്തോടുകൂടി പ്രയോഗിക്കണം. ഇതാണു സ്ഥിതപാഠ്യമെന്ന ലാസ്യാംഗത്തിന്റെ സ്വഭാവം.

പൂർവ്വരംഗത്തിലെ നാന്ദിയുടെ സ്ഥാനത്തുള്ളതാണ് ഈ അംഗം. നിന്നു പ്രയോഗിക്കേണ്ടതുകൊണ്ടാണ് ഇതിനു സ്ഥിതപാഠ്യം എന്നു പേർ വന്നത്.

3. ആസീനപാഠ്യം

ഉപോഹ്യ താളം ത്ര്യശ്രം തു
ബൃഹത്പാദൈഃ സമൈസ്തഥാ
ആസീനപാഠ്യം യുഞ്ജീത
സർവ്വൈർഭാവൈസ്തു പൌരുഷൈഃ. 282

ആദ്യം ചാചപുടതാളത്തിൽ ഉപോഹനം നിർവ്വഹിച്ചു പിന്നെ സമവൃത്തത്തിലുള്ള വലിയ പാദങ്ങളെ അവലംബിച്ചു പുരുഷോചിതങ്ങളായ എല്ലാ ലക്ഷണാലങ്കാരാദി

കളോടുംകൂടി ആസീനപാഠ്യം പ്രയോഗിക്കണം. ഇരുന്നു പ്രയോഗിക്കുന്നതുകൊണ്ടാണ് ഇതിന് ആസീനപാഠ്യം എന്ന പേർ വന്നത്.

ഗേയം ചതുർഭിഃ പാദൈസ്തു
സമൈരർത്ഥവശാനുഗൈഃ
ആസീനപാഠ്യേ കർത്തവ്യം
വിധിവത് പഞ്ചപാണിനാ. 283

ആസീനപാഠ്യത്തിൽ സമവൃത്തഗതങ്ങളും അർത്ഥാനുസാരികളുമായ നാലു പാദങ്ങളെക്കൊണ്ടു ഷട്പിതാപുത്രകതാളത്തിൽ വിധിപ്രകാരം ഗീതം പാടണം.

അതശതേ യുഗ്മതാളേന
ശ്ലോകഃ കാര്യസ്തഥാപരഃ
അഷ്ടദശ ദ്വാദശ വാ
പദാനി തു തതഃ പരം
കുര്യാദുത്തരതാളേന
തതോ നിർവ്വഹണം ബുധഃ
ഏതദാസീനപാഠ്യസ്യ
വിധാനം പരികീർത്തിതം. 284

ആദ്യം ഉപരിപാണിയായി ചഞ്ചത്പുടതാളത്തിൽ ഒരു ശ്ലോകം പ്രയോഗിച്ചതിനുശേഷം വേറെ ശ്ലോകം പ്രയോഗിക്കുക. അതിൽ പന്ത്രണ്ടോ പതിനെട്ടോ പദങ്ങൾ വേണം. താളം ഷട്പിതാപുത്രകമാണ് വേണ്ടത്. പിന്നെ അന്താഹരണമെന്ന അംഗംകൊണ്ട് അവസാനിപ്പിക്കുക. ഇതാണ് ആസീനപാഠ്യമെന്ന അംഗത്തിന്റെ വിധി. ഇതും പൂർവ്വരംഗത്തിലെ നാന്ദിയുടെ സ്ഥാനത്തുള്ളതാണ്.

4. പുഷ്പഗണ്ഡിക

സ്യാത് പുഷ്പഗണ്ഡികാ നാമ
യദംഗം തന്നിബോധത
തത്രൈകം പൌരുഷം ശ്ലോകം
സമാവൃത്തം പ്രയോജയേത്
ചതുർഭിഃ സന്നിപാതൈശ്ച
ജ്ഞേയം ചഞ്ചത്പുടാശ്രയം. 285

ഇനി പുഷ്പഗണ്ഡികയെന്ന അംഗത്തിന്റെ സ്വഭാവം വിവരിക്കാം. അതിൽ പുരുഷഭാവത്തിനു യോജിച്ച സമവൃത്തമായ ഒരു ശ്ലോകം പ്രയോഗിക്കണം. നാലു സന്നിപാതങ്ങൾ വേണം. ചഞ്ചത്പുടമാണ് താളം.

പാദേ പാദേ തു തസ്യേഷ്ടം
വാദ്യം നൃത്തം തഥൈവ ച
തതശ്ചാന്യേ സ്മൃതേ വൃത്തേ
ഖഞ്ജനർക്കുടസംജ്ഞിതേ. 286

ഓരോ പാദത്തിലും വാദ്യവും നൃത്തവും പ്രയോഗിക്കണം. പിന്നെ ഖഞ്ജം നർകുടകം എന്ന പേരിലുള്ള മറ്റുരണ്ടു വൃത്തങ്ങളും വേണം.

അന്തേ നിർവ്വഹണേ ചാസ്യാഃ
ശീർഷകം പഞ്ചപാണിനാ

ആവിദ്ധചാര്യംഗഹാരൈ-
രുദ്ധതൈസ്തത്ര യോജയേത്. 287

അവസാനം ഇതിന്റെ നിർവ്വഹണത്തിൽ ഉദ്ധതങ്ങളായ ആവിദ്ധചാരിയോടും അപവിദ്ഗാംഗഹാരത്തോടും കൂടി ഷട്പിതാപുത്രകതാളത്തിൽ ശീർഷകം പ്രയോഗിക്കണം.

5. പ്രച്ഛേദകം

ജ്യോത്സ്നായാം മദിരായാം വാ
സലിലേ ദർപ്പണേƒപി വാ
ഛായായാം സന്ദൃശ്യ കാന്തസ്യ
പ്രഹൃഷ്യാഥ വിഭൂഷിതം.
നൃത്തപ്രധാനം ക്രീഡാഢ്യം
ഹേലാദിഭിരലംകൃതം
ത്ര്യംഗം പ്രച്ഛേദകം തത്ര
വിദ്യാല്ലാസ്യപ്രയോഗവിത്. 288

നിലാവിലോ, മദ്യത്തിലോ, വെള്ളത്തിലോ, കണ്ണാടിയിലോ പ്രിയതമന്റെ നിഴൽ കണ്ടു സന്തോഷിച്ച് അലങ്കാരങ്ങളണിഞ്ഞ് നൃത്തപ്രധാനമായും കളികളോടു കൂടിയും ഹേലാവിലാസാദികളായ നായികാലങ്കാരങ്ങൾ ചേർന്നും പ്രയോഗിക്കുന്നതാണ് പ്രച്ഛേദകമെന്ന ലാസ്യാംഗം. അതിനു മൂന്നംഗങ്ങളുണ്ട്. (1) പ്രക്രീഡിതം (2) തോടകം (3) നാരാചകം.

ചഞ്ചത്പുടസ്യ താളേന
തസ്യ പ്രക്രീഡിതം ഭവേത്
മാത്രാവൃത്തസമൈഃ പാദൈഃ
ശ്ലോകബന്ധോ ഭവേദഥ. 289

പ്രച്ഛേദകത്തിന്റെ പ്രക്രീഡിതമെന്ന അംഗം ചഞ്ചത്പുടതാളംകൊണ്ട് നിർവ്വഹിക്കേണ്ടതാണ്. സമങ്ങളായ മാത്രാവൃത്തപാദങ്ങളെക്കൊണ്ടാണ് ഇതിനുള്ള പദ്യരചന.

ബഹ്വക്ഷരാർത്ഥസംയുക്തം
തോടകം പഞ്ചപാണിനാ
ദ്വികലേന പ്രകർത്തവ്യം
മിശ്രേണൈകകലേന വാ. 290

ഗംഭീരമായ അക്ഷരാർത്ഥത്തോടുകൂടിയതാണ് തോടകമെന്ന അംഗം. അതിന്നുള്ള താളം ദ്വികലമായ ഷട്പിതാപുത്രകമാണ്. ഏകകലത്തോടിടകലർന്ന് ദ്വികലഷട്പിതാപുത്രകവുമാവാം.

നാരാചകം ച കർത്തവ്യം
ഗുരുപ്രായാക്ഷരാന്വിതം
യഥാക്ഷരേണ ത്ര്യശ്രേണ
സന്നിപാതൈസ്തഥാഷ്ടഭിഃ. 291

നാരാചകമെന്ന അംഗം ഗുരുക്കളധികമുള്ള പദ്യത്തോടുകൂടി നിർവ്വഹിക്കേണ്ടതാണ്. ഏകകലമായ ചാചപുടമാണ് ഇതിന്റെ താളം. എട്ടു സന്നിപാതങ്ങൾ വേണം.

വിവധൈകകസംയുക്തം
കൈശികീജാതിമാശ്രിതം

ത്ര്യംഗം പ്രച്ഛേദകം വിദ്യാ-
ദ്യുക്തം പ്രക്രീഡിതാദിഭിഃ. 292

മേൽക്കാണിച്ച പ്രക്രീഡിതാദികളായ മൂന്നംഗമുള്ള പ്രച്ഛേദകം, വിവധം, ഏകകം എന്ന വർണ്ണാംഗങ്ങളോടുകൂടിയും കൈശികീജാതിയെ അവലംബിച്ചുള്ള ഗീതകത്തോടുകൂടിയും പ്രയോഗിക്കേണ്ടതാണ്. പൂർവ്വരംഗത്തിലെ ചാരിയുടെ സ്ഥാനത്തുള്ള ലാസ്യാംഗമാണ് ഈ പ്രച്ഛേദകം.

6. ത്രിമൂഢം

അനിഷ്ഠുരശ്ലക്ഷ്ണപദം
ഗാന്താരീജാതിമാശ്രിതം
ചഞ്ചത്പുടേന യോക്തവ്യം
ത്രിമൂഢം ദ്വികലേന തു. 293

സുകുമാരാക്ഷരങ്ങളായ പദങ്ങൾ ഉൾക്കൊള്ളുന്നതും ഗാന്ധാരീജാതിയിൽ പാടേണ്ടതുമായ ലാസ്യാംഗമാണ് ത്രിമൂഢം. ദ്വികലമായ ചഞ്ചത്പുടമാണ് ഇതിന്റെ താളം.

ചതുഃഷഷ്ടിഃ സന്നിപാതാ-
സ്തസ്മിംശ്ചൈവ പ്രകീർത്തിതാഃ
യഥാമാർഗ്ഗകലോപേതാ
വിദാരീവിവധാന്വിതാഃ. 294

ത്രിമൂഢമെന്ന ലാസ്യാംഗത്തിൽ സന്നിപാതം അറുപത്തിനാലാണ്. ചിത്രാദിമാർഗ്ഗങ്ങളനുസരിച്ചുള്ള കലകൾ ചേർന്ന് ഏകകം വിവധം എന്ന അംഗങ്ങളോടുകൂടിയും അവ പ്രയോഗിക്കണം.

അംഗഹാരാൻ സവിഷ്കംഭാൻ
നൈവ ചാത്ര പ്രയോജയേത്
കേവലം പൌരുഷൈർഭാവൈർ-
വ്വാക്യം നാട്യായിതേന യത്
നർകുടം ഖഞ്ജകം ചൈവ
ത്രിവിധം ന പ്രയോജയേത്. 295

ഈ ത്രിമൂഢത്തിൽ സുദീർഘങ്ങളായ അംഗഹാരങ്ങൾ പ്രയോഗിക്കരുത്. കേവലം പുരുഷഭാവങ്ങളോടുകൂടി നാട്യച്ഛായ വരുത്തി വാക്യം പ്രയോഗിക്കുകയേ വേണ്ടൂ. നർകുടഖഞ്ജകവൃത്തങ്ങളും, വാചികം സാത്വികം ആംഗികം എന്ന മൂന്നുവിധമഭിനയവും ത്രിമൂഢത്തിൽ പ്രയോഗിക്കരുത്. പൂർവ്വരംഗത്തിലെ മഹാചാരിയുടെ സ്ഥാനത്തുള്ള ലാസ്യാംഗമാണ് ഈ ത്രിമൂഢം.

7. സൈന്ധവകം

സൈന്ധവീമാശ്രിതം ഭാഷാം
ജ്ഞേയം സൈന്ധവകം ബുധൈഃ
രൂപവാദ്യാദിസംയുക്തം
യുഗ്മതാളകൃതം തഥാ. 296

സിന്ധുദേശത്തെ പ്രാകൃതഭാഷയെ അവലംബിച്ചുകൊണ്ടുള്ള ലാസ്യാംഗമാണ് സൈന്ധവകം. ഇതിനു ഗീതവാദ്യാദികൾ വേണം. താളം ചഞ്ചത്പുടമാണ്.

വിതസ്താലിപ്തമാർഗ്ഗേണ
സൈന്ധവം വാദ്യമിഷ്യതേ
ന പാഠ്യം സ്വല്പമപ്യത്ര
പ്രകുർവ്വീത വിചക്ഷണഃ. 297

സൈന്ധവകത്തിനുള്ള വാദ്യം വിതസ്തമാർഗ്ഗത്തേയും ആലിപ്തമാർഗ്ഗത്തേയും അവലംബിച്ചു വേണ്ടതാണ്. ഇതിൽ പാഠ്യം തീരെ പ്രയോഗിക്കരുത്. ഈ സൈന്ധവകം ചാര്യംഗമത്രേ.

8. ദ്വിമൂഢകം

മുഖപ്രതിമുഖോപേതം
തഥാ ചാചപുടാശ്രയം
യഥാക്ഷരൈഃ സന്നിപാതൈ-
സ്തഥാ ദ്വാദശഭിര്യുതം
നൈകയുക്തിവിചിത്രാർത്ഥം
പൌരുഷം ഭാവമാശ്രിതം
ഏകാംഗം ശീർഷകാംഗം വാ
ദ്വിമൂഢം പരികീർത്തിതം. 298

ദ്വിമൂഢമെന്ന ലാസ്യാംഗത്തിന് മുഖം പ്രതിമുഖം എന്ന അംഗങ്ങൾ വേണം. ഏകകലമായ ചാചപുടമാണ് താളം. അതിനു പന്ത്രണ്ടു സന്നിപാതങ്ങൾ ഉണ്ട്. പലവക യോജനങ്ങൾകൊണ്ട് അർത്ഥത്തിന് വൈചിത്ര്യം വരുത്തണം. പുരുഷഭാവപ്രധാനമാണിത്. ഏകകത്തോടുകൂടിയ ശീർഷകം പ്രയോഗിക്കണം. അഭിനയത്തിനല്ല ഗതിഭേദങ്ങൾക്കാണ് ദ്വിമൂഢത്തിൽ പ്രാധാന്യം.

ഈ ദ്വിമൂഢം പൂർവ്വരംഗത്തിലെ മഹാചാരിയുടെ അംഗമാണെന്ന് അഭിനവ ഗുപ്തൻ പറയുന്നു.

9. ഉത്തമോത്തമകം

ഉത്തമോത്തമകേ ത്വാദൌ
നർകുടം സമ്പ്രയോജയേത്
ശ്ലോകം വിചിത്രാർത്ഥപദം
തഥാ ചൈവോപപാദയേത്
തതശ്ച വസ്തുകം കാര്യ
മപരാന്തകശാഖയാ
യഥാക്ഷരേണ കാര്യം തു
ശീർഷകം പഞ്ചപാണിനാ
ഉത്തമോത്തമകം പ്രോക്തം
ഹേലാവൃത്തിവിഭൂഷിതം 299

ഉത്തമോത്തമകമെന്ന ലാസ്യാംഗത്തിൽ ആദ്യം നർകുടജാതിയിൽപ്പെട്ട വൃത്തം പ്രയോഗിക്കണം. അർത്ഥവൈചിത്ര്യവും ശബ്ദവൈചിത്ര്യവുമുള്ള ആ ശ്ലോകം ചൊല്ലിയാൽ മതി. പാടേണ്ടതില്ല. അതിനുശേഷം അപരാന്തകഗീതത്തിന്റെ ശാഖയ്ക്കു പറഞ്ഞ താളത്തിൽ വസ്തുകവൃത്തം പ്രയോഗിക്കണം. ഏകകുലമായ ഷട്പിതാപുത്രകതാളത്തിൽ ശീർഷകം വേണം. ഹേലാദികളായ നായികാലങ്കാരങ്ങളാൽ

അലംകൃതവുമാവണം അർത്ഥം. ഇതൊക്കെയാണ് ഉത്തമോത്തകത്തിന്റെ സ്വഭാവം. പൂർവ്വരംഗത്തിലെ ത്രിഗതത്തിന്റെ സ്ഥാനത്തുള്ളതാണ് ഈ ലാസ്യാംഗം.

10. ഉക്തപ്രത്യുക്തം

കോപപ്രസാദബഹുളം
സാധിക്ഷേപൈരുപക്രമൈഃ
സല്ലാപരചിതൈർന്നിത്യ-
മുക്തപ്രത്യുക്തമിഷ്യതേ
വജ്രാർദ്ധേന പ്രകര്യാസ്തു
തസ്യ താളവിധിഃ സ്മൃതഃ
തതസ്തു ശീർഷകം കാര്യം
സംയുക്തം പഞ്ചപാണിനാ
ഉക്തപ്രത്യുക്തമേവം ഹി
യഥോക്തം പരികീർത്തിതം. 300

കോപപ്രസാദങ്ങൾ നിറഞ്ഞും അധിക്ഷേപങ്ങളോടുകൂടി ഉപക്രമിച്ചും പരസ്പരഭാഷണരൂപത്തിൽ നിർവ്വഹിക്കപ്പെടുന്ന ലാസ്യാംഗമാണ് ഉക്തപ്രത്യുക്തം. അങ്ങോട്ടുമിങ്ങോട്ടുമുള്ള ഉക്തിപ്രത്യുക്തികളെ പ്രകാശിപ്പിക്കുന്നതാണ് ഉക്ത പ്രത്യുക്തമെന്ന പേർ ? പ്രകരീഗീതത്തിലെ വജ്രമെന്ന രംഗത്തിന്റെ പകുതിഭാഗം കൊണ്ടാണ് ഇതിന്റെ താളം. പിന്നീട് ഷട്പിതാപുത്രകതാളത്തോടുകൂടി ശീർഷകവും വേണം. ഇതാണ് ഉക്തപ്രത്യുക്തമെന്ന ലാസ്യാംഗത്തിന്റെ സ്വഭാവം.

ഏവമേതദ് ബുധൈർജ്ഞേയം
ഗീതതാളവികല്പനം
ഋഗ്ഗാഥാപാണികാദീനാം
സപ്തരൂപം പ്രകീർത്തിതം. 301

ഇതാണ് ഗീതങ്ങൾക്കും താളങ്ങൾക്കുമുള്ള നിയമം. ഋക്, ഗാഥ, പാണിക മുതലായവയും മേൽക്കാണിച്ച ഏഴുതരം ഗീതങ്ങളിലുൾപ്പെടുന്നു..

യസ്തു താളം ന ജാനാതി
ന സ ഗാതാ ന വാദകഃ
തസ്മാത് സർവ്വ പ്രയത്നേന
കാര്യം താളാവധാരണം. 302

താളം അറിയാത്ത ആൾക്കു പാടുവാനോ വാദ്യങ്ങൾ വായിക്കുവാനോ കഴിയുക യില്ല. അതിനാൽ താളം പഠിച്ചുറപ്പിക്കുവാൻ പരമാവധി പ്രയത്നിക്കണം.

## താളാംഗങ്ങൾ

അംഗഭൂതാ ഹി താളസ്യ
യതിപാണിലയാഃ സ്മൃതാഃ
ത്രയോ ലയാസ്തു വിജ്ഞേയാ
ദ്രുതമധ്യവിളംബിതാഃ. 303

യതി, പാണി, ലയം ഇവ താളത്തിന്റെ അംഗങ്ങളാണ്. ലയം മൂന്നുവിധമുണ്ട്. (1) ദ്രുതലയം (2) മധ്യലയം (3) വിളംബിതലയം.

ഛന്ദോക്ഷരപദാനാം ഹി
സമത്വം യത് പ്രകീർത്ത്യതേ
കലാകാലാന്തരകൃതഃ
സ ലയോ നാമ സംജ്ഞിതഃ. 304

വൃത്തത്തിലെ അക്ഷരങ്ങൾക്കും പാദങ്ങൾക്കും കലാസംഖ്യയേയും കാല ദൈർഘ്യത്തേയും ആശ്രയിച്ചുവരുന്ന സമത്വമാണ് ലയം.

സ്രോതോഗതാ ച ഗോപുച്ഛാ
സമാ ചാത്ര ത്രിധാ യതിഃ
ലയപ്രവൃത്തവർണ്ണാനാ-
മക്ഷരാണാമഥാപി വാ
നിയമോ യോ യതിഃ സാ തു
ഗീതവാദ്യസമാശ്രയാ. 305

സ്രോതോഗത, ഗോപുച്ഛ, സമ ഇങ്ങനെ യതി മൂന്നുവിധത്തിലാണ്. ലയത്തിലുൾപ്പെടുന്ന വർണ്ണങ്ങൾക്കും അക്ഷരങ്ങൾക്കും ഉള്ള നിയമമാണ് യതി. ഈ യതി ഗീതത്തിലും വാദ്യത്തിലും ഉള്ളതാണ്.

സമപാണിശ്ച വിജ്ഞേയോ
ഹ്യവപാണിസ്തഥൈവ ച
തഥൈവോപരിപാണിശ്ച
ഗീതവാദ്യസമാശ്രയഃ. 306

സമപാണി, അവപാണി, ഉപരിപാണി എന്നിങ്ങനെ പാണിയും മൂന്നുവിധമാണ്. അതും ഗീതത്തെയും വാദ്യത്തെയും ആശ്രയിച്ചാണ് വരുന്നത്.

ലയേന യത് സമം വാദ്യം
സമപാണിഃ പ്രകീർത്ത്യതേ
ധ്രുവാദ്യദവകൃഷ്ടം സ്യാത്
സോവപാണിഃ പ്രകീർത്തിതഃ
ലയസ്യോപരിയദ്വാദ്യം
പാണിസ്സോപരിരിഷ്യതേ. 307

ലയത്തോടൊപ്പം വാദ്യം തുടങ്ങുന്നത് സമപാണി. ലയത്തിന്റെ ധ്രുവസ്ഥാനത്തിനുമുമ്പ് വാദ്യം തുടങ്ങുന്നത് അവപാണി. ലയത്തിനുശേഷം വാദ്യം തുടങ്ങുന്നത് ഉപരിപാണി.

തത്ര സ്ഥിതലയേ യോ വൈ
സന്നിപാതോ വിധീയതേ
സ തു മധ്യലയം പ്രാപ്യ
സന്നിപാതദ്വയം ഭവേത്
ദ്രുതം ചാപി ലയം പ്രാപ്യ
സന്നിപാതചതുഷ്ടയം. 308

വിളംബിതലയത്തിൽ സന്നിപാതം ഒന്നാണെങ്കിൽ, മധ്യലയത്തിൽ രണ്ടു സന്നിപാതവും ദ്രുതലയത്തിൽ നാലു സന്നിപാതവും വരുന്നതാണ്.

യാവത് തത്രാന്തരകലാ
ദ്രുത ഏവ ലയോ ഹി സഃ
സോ$f$വപാണിസ്തു വിജ്ഞേയ-
സ്തജ്ജ്ഞൈർദ്രുതലയാശ്രിതഃ
അത ഊർദ്ധ്വം പ്രമാണം തു
കലാനാം ന വിധീയതേ. 309

ഇടയിൽ എവിടെ കല വരുമോ അത്രത്തോളം മാത്രമുള്ളതാണ് ദ്രുതലയം. അവപാണിയാകട്ടെ ദ്രുതലയത്തിൽ മാത്രമേ സംഭവിക്കുകയുള്ളൂ. ദ്രുതലയത്തിന്നു മീതെ കലകൾക്കൊരു സ്ഥാനമില്ല.

ഇത്യേഷ ലക്ഷണവിധിർ-
ന്നിർദ്ദിഷ്ടോ ഗാനയോക്തൃഭിഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ധ്രുവാണാമംഗകല്പനം. 310

ഗാനത്തിനുള്ള വിധിയെല്ലാം വിവരിച്ചുകഴിഞ്ഞു. ഇനി ധ്രുവാഗീതികൾക്കുള്ള അംഗങ്ങളുടെ വിധി വിശദീകരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
താളവാദ്യവിധി എന്ന
മുപ്പത്തൊന്നാം അദ്ധ്യായം

## അദ്ധ്യായം 32

# ധ്രുവാവിധി

ധ്രുവാസംജ്ഞാനി യാനി സ്യുർ-
നാരദപ്രമുഖൈർദ്വിജൈഃ
ഗീതാംഗാനീഹ സർവ്വാണി
വിനിയുക്താന്യനേകശഃ
യാ ഋചഃ പാണികാ ഗാഥാഃ
സപ്തരൂപാംഗമേവ ച
സപ്തരൂപപ്രമാണം ഹി
തദ്ധ്രുവേത്യഭിസംജ്ഞിതം. 1

നാരദാദികളായ ബ്രാഹ്മണരാൽ ധ്രുവയെന്ന പേരിൽ ഗീതാംഗങ്ങളായി പല വിധത്തിൽ ഉപയോഗിച്ചിട്ടുള്ളതൊക്കെയും ഋക്കുകളും പാണികകളും ഏഴു രൂപത്തിൽ പറഞ്ഞിട്ടുള്ള ഗീതങ്ങളുടെ അംഗവും അവയുടെ പ്രമാണവുമെല്ലാം. ധ്രുവയെന്ന പേരിൽ വ്യവഹരിക്കപ്പെടുന്നു.

ഏഭ്യസ്ത്വംഗാന്യഥോദ്ധൃത്യ
നാനാച്ഛന്ദഃ കൃതാനി തു
ധ്രുവാത്വം യാനി ഗച്ഛന്തി
താനി വക്ഷ്യാമ്യഹം ദ്വിജാഃ. 2

ഇവയിൽനിന്നെടുത്തിട്ടുള്ള പല ഛന്ദസ്സുകളിലും രചിച്ച ഏതംഗങ്ങൾ ധ്രുവങ്ങളായി ഭവിക്കുന്നുവോ അവയെ വിവരിക്കാം.

മുഖം പ്രതിമുഖം ചൈവ
വൈഹായസികമേവ ച
സ്ഥിതപ്രവൃത്തേ വജ്രം ച
സന്ധിഃ സംഹരണം തഥാ
പ്രസ്വാരോ മാഷഘാതഃ സ്യാ-
ദുപവർത്തനമേവ ച
ഉപപാതഃ പ്രവേണീ ച
ചതുരശ്രം സ്ശീർഷകം
സംപിഷ്ടമന്താഹരണം
മാഹാജനികമേവ ച
ധ്രുവാണാമംഗസംജ്ഞാനി
പഞ്ചാനാമപി നിത്യശഃ. 3

മുഖം, പ്രതിമുഖം, വൈഹായസികം, സ്ഥിതം, പ്രവൃത്തം, വജ്രം, സന്ധി, സംഹരണം, പ്രസ്വാരം, മാഷഘാതം, ഉപവർത്തനം, ഉപപാതം, പ്രവേണി, ശീർഷകം, സംപിഷ്ടകം, അന്താഹരണം, മാഹാജനികം എന്നിവ അഞ്ചു ധ്രുവങ്ങൾക്കും അംഗങ്ങളായിത്തീരുന്നതാണ്.

ഏകവസ്തു ധ്രുവാ ജ്ഞേയാ
ദ്വിവസ്തു പരിഗീതികാ
ത്രിവസ്തു മദ്രകം ജ്ഞേയം
ചതുർവസ്തു ചതുഷ്പദാ. 4

ഒരു വസ്തു മാത്രമുള്ള ഗീതത്തിനു ധ്രുവയെന്നും, രണ്ടു വസ്തുവുള്ളതിന് പരിഗീതികയെന്നും, മൂന്ന് വസ്തുവുള്ളതിന് മദ്രകമെന്നും നാല് വസ്തുവുള്ളതിന് ചതുഷ്പദയെന്നും പേരാണ്.

ധ്രുവാ വർണ്ണാ ഹ്യലങ്കാരാ
യതയഃ പാണയോ ലയാഃ
ധ്രുവമന്യോന്യസംബദ്ധാ
യസ്മാത്തസ്മാദ്ധ്രുവാ സ്മൃതാ. 5

വർണ്ണങ്ങളും, അലങ്കാരങ്ങളും, യതികളും, പാണികളും, ലയങ്ങളും നിയമേന തമ്മിലിണങ്ങിച്ചേരുന്നതുകൊണ്ടാണു ധ്രുവകൾക്ക് ആ പേർ വന്നത്. ധ്രുവശബ്ദത്തിനു നിത്യസംബന്ധമുള്ളത് എന്നാണർത്ഥം.

ധ്രുവാസ്തു പഞ്ച വിജ്ഞേയാ
നാനാസംസ്ഥാനസംശ്രയാഃ
ഏതാസാം സമ്പ്രവക്ഷ്യാമി
സപ്തരുപാംഗകല്പനം. 6

പല ആകൃതിയെ അവലംബിച്ച ധ്രുവകൾ അഞ്ചു വിധത്തിലാണ്. ഇവയ്ക്കു വേണ്ടുന്ന ശീതാംഗഘടന വിവരിക്കാം.

ഉപവൃത്തം പ്രവൃത്തം ച
പ്രാവേശിക്യാം പ്രകീർത്ത്യതേ
വജ്രം ച ശീർഷകം ചൈവ
ശീർഷികായാം വിനിർദ്ദിശേത്. 7

പ്രാവേശികി എന്ന ധ്രുവയിൽ ഉപവർത്തനം, പ്രവൃത്തം എന്നു രണ്ടു ഗീതാംഗം, ശീർഷികയെന്ന ധ്രുവയിൽ വജ്രം, ശീർഷകം എന്ന രണ്ടു ഗീതാംഗം.

പ്രസ്വാരോ മാഷഘോതശ്ച
മാഹാജനികമേവ ച
പ്രവേണീ ഹ്യുപപാതശ്ച
അഡ്ഡിതായാമഥാപി ച. 8

അഡ്ഡിതയെന്ന ധ്രുവയിൽ പ്രസ്വാരം, മാഷഘാതം, മാഹാജനികം, പ്രവേണി, ഉപപാതം എന്ന അഞ്ചംഗങ്ങൾ.

മുഖപ്രതിമുഖോപേതാ
ഹ്യവകൃഷ്ടാ വിധീയതേ
വൈഹായസാന്താഹരണേ
സ്ഥിതായാം സമ്പ്രകീർത്തിതേ. 9

അവകൃഷ്ടയെന്ന ധ്രുവയ്ക്ക് മുഖം, പ്രതിമുഖം എന്നീ രണ്ടംഗങ്ങൾ, സ്ഥിത അല്ലെങ്കിൽ വിളംബിത എന്ന ധ്രുവയ്ക്കു വൈഹായസം, അന്താഹരണം എന്ന രണ്ടംഗങ്ങൾ

സംഹാരശ്ചതുരശ്രശ്ച
ഖഞ്ജകേ നർകുടേ തഥാ
സന്ധിഃ പ്രസ്വാരസംയുക്ത-
സ്ത്വന്തരായാം സ്മൃതസ്തഥാ. 10

ഖഞ്ജകത്തിലും നർകുടത്തിലും സംഹരണം ചതുരശ്രം എന്ന രണ്ടംഗങ്ങൾ. അന്തരയെന്ന ധ്രുവയിൽ സന്ധി പ്രസ്വാരം എന്ന രണ്ടംഗം. (സംപിഷ്ടകം എവിടെ?)

യാന്യംഗാനി കലാശ്ചൈവ
ഗീതകാന്തർഗ്ഗതാനി തു
താനി ഛന്ദോഗതൈർവൃത്തൈർ-
വ്വിഭാവ്യന്തേ ധ്രുവാസ്വഥ. 11

ഗീതങ്ങളിലുൾപ്പെട്ട അംഗങ്ങളും കലകളും ധ്രുവങ്ങളിൽ ഛന്ദോവൃത്തങ്ങളെക്കൊണ്ട് കല്പിക്കപ്പെടേണ്ടതാണ്.

ത്ര്യശ്രശ്ച ചതുരശ്രശ്ച
താളഃ കാര്യോ ധ്രുവാത്മകഃ
ഷട്കലോƒഷ്ടകലശ്ചൈവ
യസ്തു പൂർവ്വം പ്രകീർത്തിതഃ. 12

ആറു കലയുള്ള ത്ര്യശ്രതാളവും എട്ടു കലയുള്ള ചതുരശ്രതാളവും മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. ആ താളങ്ങൾ ധ്രുവസ്വരൂപങ്ങളാണ്.

സർവ്വോഷാമേഷ ഗീതാനാം
യാന്യംഗാനി സ്മൃതാന്യഥ
തേഷാം വൃത്തവിധൌ കാര്യ
ഏകകോ വിവധോƒഥവാ. 13

എല്ലാ ഗീതങ്ങൾക്കും ഏതെല്ലാം അംഗങ്ങളുണ്ടോ അവയ്ക്കു വൃത്തത്തിന്റെ സ്ഥാനത്ത് ഏകകമോ വിവധമോ ആണ് പ്രയോഗിക്കേണ്ടത്.

ഏകകം തു വിദാര്യേകാ
തേ ചോഭേ വിവധഃ സ്മൃതഃ
ഷട്പരം ത്ര്യവരം വാപി
വിദാര്യാ വൃത്തമിഷ്യതേ. 14

ഒരു വിദാരിയുള്ളത് ഏകകം. ഇണ്ടു വിദാരിയുള്ളതു വിവധം, ആറിലേറാതെയും മൂന്നിൽ കുറയാതെയും വിദാരിയുള്ളതു വൃത്തം.

പദവർണ്ണസമാപ്തിസ്തു
വിദാരീത്യഭിസംജ്ഞിതാ
ഏതേഷാം ചാപി വക്ഷ്യാമി
വിധിം പ്രകൃതിസംഭവം. 15

പദങ്ങളിലെ വർണ്ണങ്ങൾ അവസാനിപ്പിക്കുന്നതിന് വിദാരി എന്നു പേർ. ഇനി പ്രകൃതികളിൽ വരുന്ന അംഗങ്ങളുടെ വിധി വിവരിക്കാം.

ജ്യേഷ്ഠാനാം വൃത്തസംയുക്തം
കുര്യാദാദൌ തഥൈവ ച
വിവധം ചൈവ മധ്യാനാം
നീചാനാമേകകം തഥാ. 16

ആദ്യത്തെ ഉത്തമങ്ങളായ അംഗങ്ങൾക്കു വൃത്തവും മധ്യമങ്ങൾക്കു വിവധവും അധമങ്ങൾക്ക് ഏകകവും പ്രയോഗിക്കുക.

ത്ര്യശ്രം വാ ചതുരശ്രം വാ
യോഗം ജ്ഞാത്വാ പ്രയോഗജം
തേന പ്രമാണയോഗേന
ധ്രുവാ കാര്യാവസാനികീ. 17

ത്ര്യശ്രമോ ചതുരശ്രമോ ആയ താളം, പ്രയോഗത്തിന്റെ യോജിപ്പു നോക്കി സ്വീകരിച്ച് അതിന്റെ കണക്കിനൊപ്പിച്ച് ആവസാനികിയായ ധ്രുവ പ്രയോഗിക്കണം.

ഗായത്ര്യാശ്ചാതിശക്വര്യാ
അന്തരേ യാ വ്യവസ്ഥിതാഃ
തേന പാദപ്രമാണേന
ധ്രുവാ കാര്യാവസാനികീ. 18

പാദത്തിലാറക്ഷരമുള്ള ഗായത്രീച്ഛന്ദസ്സിന്റെയും പതിനഞ്ചക്ഷരമുള്ള അതിശക്വരിയുടെയും മധ്യത്തിലുള്ള എട്ടു ഛന്ദസ്സുകളിലെ പാദങ്ങളുടെ കണക്കിലാണ് ആവസാനികിയായ ധ്രുവ വേണ്ടത്.

ശക്വര്യാശ്ചാഭികൃത്യാശ്ച
യേന്തരേ ചാവസാനികീ
തേഷാം മാത്രാർദ്ധവിഹിതാ
ധ്രുവാ പാദമയീ സ്മൃതാ. 19

പതിന്നാലക്ഷരമുള്ള ശക്വരീഛന്ദസ്സിന്റേയും ഇരുപത്തൊന്നക്ഷരമുള്ള അഭികൃതിച്ഛന്ദസ്സിന്റെയും മദ്ധ്യത്തിലുള്ള ഛന്ദഃപാദങ്ങളുടെ മാത്രകളിൽ പകുതി മാത്ര കൊണ്ട് രചിക്കുന്ന ധ്രുവ പാദരൂപത്തിലുള്ള ആവസാനികീധ്രുവയാണ്.

യതിച്ഛന്ദോവിധാനേന
ഗുരുലഘ്വക്ഷരാന്വിതഃ
കാര്യോ മാത്രാ പ്രമാണേന
ധ്രുവാപാദോഽവസാനികഃ. 20

യതിയുടെ ഭംഗി നോക്കി ഗുരുക്കളും ലഘുക്കളുമായ അഞ്ചക്ഷരങ്ങൾ ചേർത്ത് മാത്രക്കണക്കൊപ്പിച്ച് ആവസാനികീധ്രുവയുടെ പാദം രൂപപ്പെടുത്തേണ്ടതാണ്.

മധ്യമോത്തമയോഃ കാര്യാ
ചതുരശ്രാവസാനികീ
മധ്യാധമാനാം കർത്തവ്യാ
ത്ര്യശ്രാ ചൈവാവസാനികീ. 21

മധ്യമന്നും ഉത്തമന്നും ആവസാനികീധ്രുവയ്ക്ക് ചതുരശ്രതാളമാണ് വേണ്ടത്. അധമന്നും അധമത്വാംശമധികമുള്ള മധ്യമന്നും ആവസാനികീധ്രുവയ്ക്ക് ത്ര്യശ്രതാളം വേണം.

അഥ പൂർണ്ണപദീ യാ തു
തസ്യാ വൃത്തം പ്രവേശജം
തത്രേഷ്ടവൃത്തപ്രാമാണ്യാത്
ധ്രുവാ കാര്യാവസാനികീ. 22

നാലു പാദവും തികഞ്ഞിട്ടുള്ള ആവസാനികീധ്രുവയ്ക്ക് പ്രാവേശികീധ്രുവയിലെ വൃത്തം തന്നെയാണ് വേണ്ടത്. അതിൽ ഇഷ്ടവൃത്തത്തിന്റെ കണക്കൊപ്പിച്ച് ആവസാനികീധ്രുവ രചിക്കേണ്ടതാണ്.

ധ്രുവാസ്തു പഞ്ച വിജ്ഞേയാ
നാനാവൃത്തസമുദ്ഭവാഃ
യഥാസ്ഥാനരസോപേതാ
ഹ്യുത്തമാധമമധ്യമാഃ. 23

പല വൃത്തങ്ങളിലും ഉളവാകുന്ന സ്ഥാനോചിതരസങ്ങളോടുകൂടിയ അഞ്ചു ധ്രുവകളും, ഉത്തമം മധ്യമം അധമം എന്നു മുമ്മൂന്നു വിധത്തിലുണ്ട്.

കനീയസീഗ്രഹാ കാചിത്
സന്നിപാതഗ്രഹാ പരാ
തഥാകാശഗ്രഹാ കാചിത്
ത്രിവിധാ തുധ്രുവാ സ്മൃതാ. 24

ചെറുവിരൽ കൊണ്ടു തുടങ്ങുന്നത് ഉത്തമഗ്രഹ. സന്നിപാതം കൊണ്ടു തുടങ്ങുന്നത് മധ്യമഗ്രഹ. താളം പിടിക്കാതെയുള്ളത് അധമധ്രുവ.

പ്രാവേശികീ തു പ്രഥമാ
ദ്വിതീയാക്ഷേപികീ സ്മൃതാ
പ്രാസാദികീ തൃതീയാ ച
ചതുർത്ഥീ ചാന്തരാ ധ്രുവാ
നൈഷ്ക്രാമികീ ച വിജ്ഞേയാ
പഞ്ചമീ ച ധ്രുവാ ബുധൈഃ.
ആസാമേവ പ്രവക്ഷ്യാമി
ഛന്ദോ വൃത്തസമന്വിതം. 25

പ്രാവേശികി, ആക്ഷേപികി, പ്രാസാദികി, അന്തര, നൈഷ്ക്രാമികി ഇങ്ങനെ അഞ്ചു ധ്രുവകളാണുള്ളത്. ഇവയുടെ ഛന്ദസ്സും വൃത്തവും വിവരിക്കാം.

ഗാന്ധർവ്വം യന്മയാ പ്രോക്തം
സ്വരതാളപദാത്മകം
പദം തസ്യ ഭവേദ്വസ്തു
സ്വരതാളാനുഭാവകം. 26

സ്വരം, താളം, പദം എന്ന രൂപത്തിൽ ഞാൻ പ്രസ്താവിച്ച സംഗീതത്തിൽ സ്വരത്തിന്റെയും താളത്തിന്റെയും അനുഭവമുണ്ടാക്കിത്തരുന്ന പദമാണ് പ്രധാനം.

യത് സ്യാദക്ഷരസംബദ്ധം
തത് സർവ്വം പദസംജ്ഞിതം
നിബദ്ധം ചാനിബദ്ധം ച
തത് പദം ദ്വിവിധം സ്മൃതം. 27

അക്ഷരബന്ധമുള്ളതെല്ലാം പദമാണ്. അത് നിബദ്ധം, അനിബദ്ധം എന്ന് രണ്ടു വിധത്തിലുണ്ട്.

അതാളം ച സതാളം ച
ദ്വിപ്രകാരം തദുച്യതേ

സതാളം ച ധ്രുവാർത്ഥേഷു
നിബദ്ധം സർവ്വസാധകം. 28

താളമില്ലാത്തത്, താളമുള്ളത് എന്ന് പദം രണ്ടു വിധം. അർത്ഥം നോക്കി രചിച്ചിട്ടുള്ള എല്ലാറ്റിനും പറ്റുന്ന നിബദ്ധമായ ധ്രുവാപദം താളമുള്ളതാണ്.

യത്തു വാ കരണോപേതം
സർവ്വാതോദ്യാനുരഞ്ജകം
അതാളമനിബദ്ധം ച
പദം തജ്ജ്ഞേയമത്ര തു. 29

കരണങ്ങളോടു കൂടിയതും എല്ലാ വാദ്യങ്ങൾക്കും ആസ്വാദ്യത വർദ്ധിപ്പിക്കുന്നതും അനിബദ്ധവുമായ പദം താളമില്ലാത്തതാണ്.

നിയതാക്ഷരസംബദ്ധം
ഛന്ദോയതിസമന്വിതം
നിബദ്ധം തു പദം ജ്ഞേയം
സതാളപതനാക്ഷരം. 30

രസോചിതങ്ങളായ അക്ഷരങ്ങളാൽ നിബന്ധിച്ചിട്ടുള്ളതും വൃത്തത്തിനനുസരിച്ച യതിയോടു ചേർന്നിട്ടുള്ളതും അക്ഷരങ്ങളിൽ താളപാതങ്ങളോടു കൂടിയതും ആയ പദം നിബദ്ധമാണ്.

സ്വച്ഛന്ദയതിമാത്രം തു
തഥാ ചാനിയതാക്ഷരം
അനിബദ്ധം പദം ജ്ഞേയ-
മതാളപതനാക്ഷരം. 31

യതിയുടെയും പതനത്തിന്റെയും കാര്യത്തിൽ സ്വാതന്ത്ര്യമുള്ളതും അക്ഷര നിയമമില്ലാത്തതും അക്ഷരങ്ങളിൽ താളപാതങ്ങളോടു കൂടാത്തതുമായ പദം അനിബദ്ധം.

അനിബദ്ധാക്ഷരാണി സ്യു-
ര്യാന്യജാതികൃതാനി തു
ആതോദ്യകരണൈസ്തേഷാം
വിധാനമഭിനിർമ്മിതം. 32

അക്ഷരബന്ധമില്ലാതെയും വൃത്തജാതിയിലുൾപ്പെടാതെയുമുള്ളതേതോ അതിന്റെയെല്ലാം വിധി വാദ്യകരണങ്ങളെക്കൊണ്ടു നിർവ്വഹിക്കേണ്ടതാണ്.

അപദാന്യനിബദ്ധാനി
താളേന രഹിതാനി തു
ആതോദ്യേഷു നിയുക്താനി
താനി താനി തു രഞ്ജയേത്. 33

പദവും അർത്ഥബന്ധവും താളവുമില്ലാത്തവയെല്ലാം വാദ്യങ്ങളിൽ പ്രയോഗിച്ചു കേൾക്കുമ്പോൾ ഹൃദയരഞ്ജകമായിത്തീരും.

യാനി ചൈവ നിബദ്ധാനി
ഛന്ദോവൃത്തവിധാനതഃ
ധ്രുവാരൂപാണി പൂർവ്വാണി
താനി വക്ഷ്യാമി തത്ത്വതഃ. 34

ഛന്ദസ്സിന്റെയും വൃത്തത്തിന്റെയും വിധി അനുസരിച്ചു നിബന്ധിക്കപ്പെടുന്ന ഏതെല്ലാം ധ്രുവകളുണ്ടോ അവയെ ശരിയായി വിവരിക്കാം.

അത്യുക്തം ച പ്രതിഷ്ഠം ച
മധ്യം ഗായത്രമേവ ച
ഏതാഃ സ്ഥിതാവകൃഷ്ടാസ്തു
ത്ര്യശ്രാ ജ്ഞേയാസ്തു ജാതയഃ. 35

അത്യുക്തം, പ്രതിഷ്ഠം, മധ്യം, ഗായത്രം എന്നീ ഛന്ദസ്സുകൾ വിളംബിത ലയത്തിലുള്ളതും ത്ര്യശ്രതാളത്തിലുള്ളതുമായ ജാതികളാണ്.

ഉഷ്ണിക് ത്വനുഷ്ടുബ്ബൃഹതീ
പങ്ക്തിശ്ചേതീഹ ജാതയഃ
ഏതാഃ പ്രാസാദികീനാം തു.
ത്ര്യത്രാ ജ്ഞേയാ യഥാക്രമം. 36

ഉഷ്ണിക്, അനുഷ്ടുപ്, ബൃഹതി, പങ്ക്തി എന്നീ നാലു ഛന്ദസ്സുകൾ പ്രാസാദികീധ്രുവകൾക്കുള്ള ത്ര്യശ്രതാളത്തോടുകൂടിയ ജാതികളാണ്.

അനുഷ്ടുബ്ബൃഹതീ ചൈവ
ജഗത്യഥ വിളംബിതാ
ദ്രുതാ ച ചപലാ ചൈവ-
മുദ്ഗതാ കൃതിരേവ ച. 37

അനുഷ്ടുപ്, ബൃഹതി, ജഗതി എന്നീ മൂന്നു ഛന്ദസ്സിലുള്ള ജാതികൾ വിളംബിതലയത്തിലും ദ്രുതലയത്തിലും വരാം. ചപല ഉദ്ഗത എന്ന വൃത്തങ്ങളും കൃതി ഛന്ദസ്സിലെ വൃത്തങ്ങളും അതുപോലെത്തന്നെ.

ധ്രുവാണാം ജാതയോ ഹ്യേതാഃ
പ്രയോഗേഷു പ്രകീർത്തിതാഃ
പ്രാവേശികീനാം ജാതീസ്തു
ചോദ്ധതാനാം നിബോധത. 38

ധ്രുവകൾക്കു പ്രയോഗങ്ങളിൽ വരുന്ന ജാതികൾ ഇവയാണ്. ഉദ്ധതങ്ങളായ പ്രാവേശികീധ്രുവകളുടെ ജാതികളെ വിവരിക്കാം.

പങ്ക്തിസ്ത്രിഷ്ടുപ് ച ജഗതീ
തഥാതിജഗതീ പുനഃ
ശക്വരീ ചേതി നിർദ്ദിഷ്ടാ
ഉദ്ധതാനാം തു ജാതയഃ. 39

പങ്ക്തി, ത്രിഷ്ടുപ്, ജഗതി, അതിജഗതി, ശക്വരി ഈ അഞ്ചു ഛന്ദസ്സും ഉദ്ധതധ്രുവകൾക്കുള്ള ജാതികളാണ്.

സർവ്വാസാമേവ ജാതിനാം
ത്രിവിധം വൃത്തമുച്യതേ
ഗുരുപ്രായം ലഘുപ്രായം
ഗുരുലഘ്വക്ഷരം തഥാ. 40

എല്ലാ ജാതികളിലും മൂന്നുവിധം വൃത്തമുണ്ട്. ഗുരുക്കളധികമായിട്ടുള്ളത്, ലഘുക്കളധികമായിട്ടുള്ളത്, ഗുരുലഘുക്കൾ ഇടകലർന്നത്.

ഗുരുപ്രായാവകൃഷ്ടാ സ്യാൽ
ഗുരുലഘ്വക്ഷരപ്രായാഃ
ശേഷഃ കാര്യാ ധ്രുവാസ്തഥാ. 41

വിളംബിതലയത്തിലുള്ള ധ്രുവയ്ക്ക് ഗുരുക്കളധികമായിരിക്കും. ദ്രുതലയത്തിലുള്ള ധ്രുവയ്ക്ക് ലഘുക്കളധികമായിരിക്കും. മധ്യലയത്തിലുള്ള മറ്റു ധ്രുവകളെല്ലാം ഗുരുലഘുക്കൾ ഇടകലർന്നിരിക്കും.

വൃത്താന്യോജഃകൃതാനി സ്യുർ-
മ്മുഖേ യാനി ഭവന്തി ഹി
താനി ദ്രുതാസു യോജ്യാനി
ലഘുയുഗ്മകൃതാനി തു. 42

ആരംഭത്തിൽ ഓജഃകൃതങ്ങളായ (ഗുരുക്കളാൽ നിർമ്മിച്ച) വൃത്തങ്ങൾ, ദ്രുതലയത്തിലുള്ള ധ്രുവകളിൽ ഈരണ്ടു ലഘുക്കൾ ചേർത്ത് രചിക്കേണ്ടവയാണ്

യാനി ചാല്പാക്ഷരാണി സ്യു-
രല്പച്ഛന്ദഃ കൃതാനി തു
താനി സ്ഥിതാവകൃഷ്ടാസു
കാര്യാ ഹ്യാക്ഷേപികീഷു ച. 43

അക്ഷരം കുറഞ്ഞും ചെറിയ ഛന്ദസ്സിൽ നിർമ്മിച്ചുള്ള വൃത്തങ്ങൾ വിളംബിതലയത്തിൽ ധ്രുവകളിലും ആക്ഷേപികീധ്രുവകളിലും പ്രയോഗിക്കേണ്ടതാണ്.

ഗുർവ്വാദിസ്തു സ്ഥിതാ കാര്യാ
ലഘ്വാദിസ്തു ദ്രുതാ ഭവേത്
യാന്യോജയുഗ്മച്ഛന്ദാംസി
ജ്ഞേയാ സാക്ഷേപികീ തഥാ. 44

വിഷമച്ഛന്ദസ്സുകളിലും സമച്ഛന്ദസ്സുകളിലും വിളംബിതലയത്തിലുള്ളത് ഗുരുകൊണ്ടാരംഭിക്കേണ്ടതാണ്, ദ്രുതലയത്തിലുള്ളത് ലഘുകൊണ്ടാരംഭിക്കേണ്ടതുമാണ്. ആക്ഷേപികീധ്രുവയുടെ സ്വഭാവമിതാണ്.

ലഘുയുഗ്മകൃതാ യാ സ്യാത്
സ്ഥിതാ സാക്ഷേപികീ ഭവേത്
വിഷമാല്പാക്ഷരാ വാപി
പാദാ യേർത്ഥവശാനുഗാഃ. 45

രണ്ടു ലഘുകൊണ്ടു തുടങ്ങുന്ന വിളംബിതലയത്തിലുള്ള ധ്രുവയും ആക്ഷേപികിയാണ്. വിഷമങ്ങളും അൽപാക്ഷരങ്ങളുമായി അർത്ഥത്തിനനുസരിച്ച് രചിക്കപ്പെടുന്ന ധ്രുവയും ആക്ഷേപികി തന്നെ.

വർണ്ണൈഃ പ്രകൃഷ്ടൈസ്തേഷാം തു
ശമ്യാം താളേന യോജയേത്. 46

ആ പാടങ്ങളിലെ വർണ്ണങ്ങൾ വലിച്ചുനീട്ടി ശമ്യയെ താളത്തോടു യോജിപ്പിക്കണം.

ജാതീനാം ത്വഥ സർവ്വാസാം
ഛന്ദോ വൃത്തനിദർശനം
സ്ഥാനപ്രമാണസംജ്ഞാഭിർ-
ഗ്ഗദതോ മേ നിബോധത. 47

ഇനി എല്ലാ ജാതി ധ്രുവകളുടേയും ഛന്ദസ്സും വൃത്തവും ഉപയോഗിക്കേണ്ടുന്ന സ്ഥാനം, ലക്ഷണം. പേര് എന്നിവയോടുകൂടി ഞാൻ വിവരിക്കാം.

1. ശ്രീ

ഗുരുർഗ്ഗാഥാംശകോ യസ്യാഃ
സർവ്വപാദേഷു ദൃശ്യതേ
ശ്രീരിതി ഖ്യാതനാമാ സാ
കീർത്തിതാ പ്രഥമാ ധ്രുവാ. 48

എല്ലാ പാദങ്ങളിലും ഏതു ധ്രുവയിലെ ഗാഥയുടെ അംശങ്ങൾ ഗുരുക്കളായി കാണുന്നുവോ അത് ശ്രീ എന്നു പേരുള്ള ഒന്നാമത്തെ ധ്രുവയാണ്.

ഉദാ:– ദേവം ശർവ്വം ഈശം വന്ദേ.
ഭാഷ:– ദേവൻ ശർവ്വൻ ഈശൻ വന്ദ്യൻ 49

ഓരോ പാദത്തിലും ഈ രണ്ടക്ഷരമുള്ള ഈ ഉദാഹരണത്തിൽ എല്ലാ അക്ഷരവും ഗുരുവാകയാൽ ഇത് ശ്രീധ്രുവ.

2. തടിത്ത്

യത് പദം മധ്യതഃ സ്യാല്ലഘുഃ സാ തടിത് 50

പാദത്തിന്റെ മധ്യത്തിൽ ലഘുവായുള്ള ധ്രുവയ്ക്കു തടിത്ത് എന്നു പേര്.

ഉദാ:– ശങ്കരഃ ശൂലഭൃത് പാതു മാം ലോകകൃത് 51
ഭാഷ:– ശങ്കരൻ ശൂലവാൻ കാത്തുകൊൾകീശ്വരൻ.

3. ധൃതി

ലഘുഃ സ്യാത് പദാദൌ ത്രികേ യാ ധൃതിഃ സാ. 52

മൂന്നക്ഷരമുള്ള പാദത്തിൽ ആദ്യം ലഘുവായിട്ടുള്ള ധ്രുവയ്ക്ക് ധൃതി എന്നു പേർ.

ഉദാ:– ഉമേശഃ സുരേന്ദ്രഃ തവായുർദ്ദദാതു. 53
ഭാഷ:– സുരേന്ദ്രൻ തരട്ടേ ചിരായുസ്സുമേശൻ.

4. രജനി

ലഘുനീ ഗുരു ചേത് രജനീ ഖലു സാ. 54

പാദത്തിൽ രണ്ടു ലഘുവും ഒരു ഗുരുവായിട്ടുള്ള ധ്രുവ രജനി.

ഉദാ:– അധികം വിരഹേ മദനോ ദഹതി. 55
ഭാഷ:– വിരഹത്തിലലം മദനൻ കഠിനൻ

മധ്യേത്യുക്തേ ച വിജ്ഞേയാ
ഏതാ വൈ ഗീതജാതയഃ
പ്രതിഷ്ഠാസുപ്രതിഷ്ഠാഭ്യാം
ഭൂയോ വക്ഷ്യാമി ലക്ഷണം. 56

അത്യുക്തം മധ്യം എന്ന ഛന്ദസ്സുകളിലെ ഗീതജാതികളാണിവ. പ്രതിഷ്ഠ, സുപ്രതിഷ്ഠ എന്ന ഛന്ദസ്സുകളിലെ ഗീതജാതികൾക്കുള്ള ലക്ഷണങ്ങൾ ഇനി പറയാം.

5. പ്രതിഷ്ഠ, 6. സുപ്രതിഷ്ഠ

ദ്വിതീയം ലഘു സർവ്വത്ര
ചതുർണ്ണാം യത്ര ദൃശ്യതേ
സാ പ്രതിഷ്ഠാ ബുധൈർജ്ഞേയാ
സുപ്രതിഷ്ഠാ ദ്വയേന ച. 57

എല്ലാ പാദങ്ങളിലും നാല് അക്ഷരങ്ങളിൽ രണ്ടാമത്തേതുമാത്രം ലഘുവായിട്ടുള്ള ധ്രുവ പ്രതിഷ്ഠ, രണ്ടും മൂന്നും ലഘുവായിട്ടുള്ളത് സുപ്രതിഷ്ഠ, ഇവ ധ്രുവകളുടെ പേരാണ്, ഛന്ദസ്സുകളുടെ പേരല്ല.

പ്രതിഷ്ഠയ്ക്കുദാഹരണം, പ്രാകൃതം–

സോസയന്തോ അംഗയായിം വാദി വാദോ
പുപ്ഫവാഹീ.. 58

ഛായ:– ശോഷയന്നംഗകാനി ഓതി വാതഃ പുഷ്പവാഹീ
ഭാഷ:– മെയ്യുണക്കും മട്ടിലെങ്ങും വീശിടുന്നൂ ഗന്ധവാഹൻ

സുപ്രതിഷ്ഠയ്ക്കുദാഹരണം, പ്രാകൃതം–

ഏദിസു ഏ ഊസു ഇആ
അച്ചയി മം ഹംസവഹൂ. 59

ഛായ:– ഈദൃശക ഉത്സുകിതാ അർച്ചതി മാം ഹംസവധൂഃ
ഭാഷ:– ഉത്സുകയാം ഹംസവധു അർച്ചനയും ചെയ്വിതിതാ.

7 ഭ്രമരി.

ലഘുനീ പ്രാഗ്ഗുരുണീ ദ്വേ
യദി പാദേ ഭ്രമരീ സാ. 60

പാദത്തിൽ ആദ്യം രണ്ടു ലഘുവും പിന്നെ ഗുരുവുമായിട്ടുള്ള ധ്രുവഭ്രമരി.

ഉദാ:– വണസണ്ഡേ അദിമത്തോ
വണഹത്ഥീ പരിഖിണ്ണോ– 61

ഛായ:– വനഖണ്ഡേഽതിമത്തഃ വനഹസ്തീ പരിഖിന്നഃ
ഭാഷ:– അതിമത്തൻ ഗഹനത്തിൽ പരിഖിന്നൻ വനഹസ്തി

8. ജയ

ലഘുർഗുരുഃ സദാ പദേ
ഭവേത്തു യാ ജയാ ഹി സാ. 62

നാലക്ഷരമുള്ള പാടത്തിൽ ലഘു ഗുരു ലഘു ഗുരു എന്ന ക്രമത്തിൽ അക്ഷരം വന്നാൽ അതു ജയയെന്ന ധ്രുവ.

ഉദാ:– ഹിമാഹയേ വണന്തരേ
അയം ഗഓ പവിണ്ണഓ. 63

ഛായ:– ഹിമാഹതേ വനാന്തരേ അയം ഗജഃ പ്രവിഷ്ടഃ
ഭാഷ:– ഹിമംപെടും വനാന്തരം പ്രവിഷ്ടനായിതാ ഗജം.

9. വിജയ

ചതുർണ്ണാം യത്ര പാദാനാം
തൃതീയം ച ഭവേല്ലഘു

വിജ്ഞേയാ സുപ്രയോഗജ്ഞൈർ–
വ്വിജയാ നാമ നാമതഃ. 64

പാദങ്ങളിലെ നാലക്ഷരങ്ങളിൽ മൂന്നാമത്തേതു ലഘുവാണെങ്കിൽ ആ ധ്രുവയ്ക്ക് വിജയയെന്നു പേർ.

ഉദാ:– മോരുല്ലവോ ണച്ചന്തഓ
മേഹാഗമേ സംമത്തഓ. 65

ഛായ:– മയൂരാ നൃത്ത്യന്തഃ മേഘാഗമേ സംമത്താഃ.

ഭാഷ:– മത്താൽ മയിൽക്കൂട്ടങ്ങളും കാർകൊണ്ടൽ
കണ്ടാടുന്നിതാ.

10. വിദ്യുദ്ഭ്രാന്ത

പാദേ പാദേ സ്യുഃ സർച്ചേ വൈ ദീർഘാഃ
വൃത്തേƒസ്മിൻ ദൃഷ്ടാ വിദ്യുദ്ഭ്രാന്താ സാ. 66

എല്ലാ പാദത്തിലും എല്ലാ അക്ഷരങ്ങളും ഗുരുക്കളാണെങ്കിൽ ആ ധ്രുവയ്ക്ക് വിദ്യുദ്ഭ്രാന്ത എന്നു പേർ.

ഉദാ:– ഏദേ ഗജ്ജന്തോ ലോയം ഛാദന്തോ
തോയം മുഞ്ചന്തോ മേഹാ സംപത്താ. 67

ഛായ:– ഏതേ ഗർജ്ജന്തോ ലോകം ഛാദയന്തഃ
തോയം മുഞ്ചന്തോ മേഘാഃ സംപ്രാപ്താഃ

ഭാഷ:– ഏറ്റം ഗർജ്ജിച്ചും ലോകം ഛാദിച്ചും
തോയം വർഷിച്ചും മേഘം വന്നെത്തി.

11. ഭൂതലതന്വി

ആദ്യപരേ ദ്വേ യത്ര തു ഹ്രസ്വേ
സാ ഖലു നാമ്നാ ഭൂതലതന്വീ. 68

ഒന്നാമത്തേതു കഴിഞ്ഞ രണ്ടക്ഷരം ലഘുവായിട്ടുള്ള ധ്രുവയ്ക്ക് ഭൂതലതന്വി എന്നു പേർ.

ഉദാ:– മേഹണിരുദ്ധം പേഖി അ ചന്ദം
സോഅതി താരാ അംസുകിളിണ്ണാ. 69

ഛായ:– മേഘനിരുദ്ധം പ്രേക്ഷ്യ ചന്ദ്രം ശോചതി താരാ
അശ്രുക്ലിന്നാ

ഭാഷ:– കാറിൽ മറഞ്ഞൂ വെണ്മതിയപ്പോൾ താര കരഞ്ഞൂ
ശോകഭരത്താൽ

12. കമലമുഖി

യദി ച ഗുരുഃ പദനിധനേ
ഭവതി ഹി സാ കമലമുഖീ. 70

പാദാവസാനത്തിൽ ഒരു ഗുരു മാത്രമുള്ള ധ്രുവയ്ക്കു കമലമുഖി എന്നു പേർ.

ഉദാ:– പവണഹദോ സലിലഗണോ
ഭമഇ ണഹേ അഹിയരയോ 71

ഛായ:– പവനഹതഃ സലിലഘനഃ ഭ്രമതി നഭസ്യധികരയഃ

ഭാഷ:– പവനനടിച്ചിത ജലദം ഗഗനമണഞ്ഞലയുകയാം.

13. വാഗുര

ആദ്യമധ്യഗൌ സാന്തഗൌ തഥാ
യത്ര വൈ ഗുരൂ സാ ഹി വാഗുരാ 72

അഞ്ചക്ഷരമുള്ള പാദത്തിൽ ആദ്യത്തെയും നടുവിലത്തെയും ഒടുവിലത്തെയും അക്ഷരങ്ങൾ ഗുരുവായിട്ടുള്ള ധ്രുവയ്ക്ക് വാഗുരയെന്നു പേർ.

ഉദാ:– മേഹരുദ്ധഓ ണട്ടുജോഹ്ണഓ
ണിച്ചണിപ്പഹോ ഏസ ചന്ദഓ. 73

ഛായ:– മേഘരുദ്ധോ നഷ്ടജ്യോത്സ്നഃ നിത്യനിഷ്പ്രഭ ഏഷ ചന്ദ്രഃ

ഭാഷ:– മേഘരുദ്ധനായ് ജ്യോത്സ്നയെന്നിയേ
നിത്യനിഷ്പ്രഭൻ ചന്ദ്രനിങ്ങിതാ.

14. ശിഖ

ദ്വിതീയം നൈധനം ചൈവ
ചതുർത്ഥം ച ഗുരുര്യദാ
സുപ്രതിഷ്ഠാകൃതേ പാദേ
ശിഖാ ജ്ഞേയാ തു സാ തദാ. 74

സുപ്രതിഷ്ഠാഛന്ദസ്സിലെ അഞ്ചക്ഷരമുള്ള പാദത്തിൽ രണ്ട്, നാല്, അഞ്ച് എന്നീ മൂന്നക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ അതു ശിഖയെന്ന ധ്രുവ.

ഉദാ:– വലാഹഏഹിം പഗജ്ജിദേഹിം
ണഹം സമന്താ പരുണ്ണ അം വ്വ. 75

ഛായ:– വലാഹകൈഃ പ്രഗർജ്ജിതൈഃ നഭഃ സമന്താത് പൂർണ്ണമേവ.

ഭാഷ:– മുഴങ്ങിനീങ്ങും മുകിൽക്കുലത്താൽ നഭസ്സശേഷം നിരുദ്ധമായി.

15. ഘനപംക്തി

ലഘുനീ ത്വാദൌ ചരണേ യസ്യാഃ
ഗദിതാ നാമ്നാ ഘനപംക്തിഃ സാ. 76

അഞ്ചക്ഷരമുള്ള പാദത്തിൽ ആദ്യത്തെ രണ്ടക്ഷരം ലഘുവാണെങ്കിൽ ആ ധ്രുവയ്ക്ക് ഘനപംക്തി എന്നു പേർ.

ഉദാ:– തടിസാഖുദ്ധം രവസംബദ്ധം
ജലധാരാഹിം രുദദിവ്വബ്ഭം. 77

ഛായ:– തടിത് സംക്ഷുബ്ധം രവസംബദ്ധം ജലധാരാഭീ രുദതീവാഭ്രം.

ഭാഷ:– ഇടിയും മിന്നൽക്കൊടിയും തിങ്ങിഗ്ഗഗനം കേഴുന്നിതൂ തൂനീരാൽ

ഏതാസ്തു ജാതയോ ജ്ഞേയാഃ
സുപ്രതിഷ്ഠാധ്രുവാസ്വഥ
അത ഉർദ്ധ്വം പ്രവക്ഷ്യാമി
ഗായത്രീപരികല്പനം. 78

മേൽക്കാണിച്ച ജാതികൾ സുപ്രതിഷ്ഠാഛന്ദസ്സിലെ ധ്രുവകളിൽ ഉൾപ്പെട്ടവയാണ്. ഇനി ഗായത്രീഛന്ദസ്സിലെ ധ്രുവകളെ വിവരിക്കാം.

16. തനുമധ്യ

ആദ്യേ പുനരന്ത്യേ പാദേ ഗുരുണീ ചേത്
ജ്ഞേയാ തനുമധ്യാ ഗായത്രസമുത്ഥാ. 79

ഗായത്രീഛന്ദസ്സിലെ ആറക്ഷരമുള്ള പാദത്തിൽ ആദ്യവും ഒടുക്കവും ഈ രണ്ടു ഗുരുക്കളാണെങ്കിൽ അതു തനുമധ്യയെന്ന ധ്രുവ.

ഉദാ:– വജ്ജാഹയകൂഡോ ധാഉത്ഥരസാത്തോ
ഏസോ ഗിരിരാഓ ഭൂമിം വിസദിവ്വ. 80

ഛായ:– വജ്രാഹതകൂടോ ധാതൂത്ഥരസാക്തഃ ഏഷ
ഗിരിരാജോ ഭൂമിം വിശതീവ

ഭാഷ:– വജ്രാഹതിയേറ്റും ധാതുക്കളൊലിച്ചും
ശൈലേന്ദ്രനിതാ കാൺ വീഴുന്നിതു ഭൂവിൽ

17. മാലിനി

ആദ്യചതുർത്ഥകൌ യത്ര ഗുരു തഥാ
അന്തിമകം ഭവേത് സാ ഖലു മാലിനീ. 81

പാദത്തിൽ ഒന്ന് നാല് ആറ് എന്നീ മൂന്നക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവ മാലിനി

ഉദാ:– ദീസദിപുണ്ണയോ പുർവ്വദിസാമുഹേ
ജോഹ്ണസമാഗഓ പുണ്ണിമചന്ദ്രഓ. 82

ഛായ:– ദൃശ്യതേ പൂർണ്ണഃ പൂർവ്വദിശാമുഖേ
ജ്യോത്സ്നാസമാഗതഃ പൂർണ്ണിമാചന്ദ്രഃ.

ഭാഷ:– ജ്യോത്സ്നയുമൊത്തതാ പൂർണ്ണനിശാകരൻ
അങ്ങു കിഴക്കഹോ കാൺമു തെളിഞ്ഞുടൻ.

18. മകരകശീർഷ

ഗുരുയുഗമന്തേ പദി പദി യസ്യാഃ
ഇഹ കഥിതാ സാ മകരകശീർഷാ. 83

എല്ലാ പാദത്തിലും ഒടുവിൽ ഈ രണ്ടു ഗുരുക്കളോടു കൂടിയ ഗായത്രീഛന്ദസ്സിലെ ധ്രുവ മകരകശീർഷ.

ഉദാ:– ഇഹ ശിശിരമ്മീ മദജണണമ്മീ
പമദവണമ്മീ വിചത്തി വാദോ. 84

ഛായ:– ഇഹ ശിശിരേ മദജനനേ
പ്രമദവനേ വിചരതി വാതഃ

ഭാഷ:– മതിമദമേറ്റും ശിശിരമിതിങ്കൽ
വരുവിതു വാതം പ്രമദവനത്തിൽ.

19. വിമല

ലഘുനീ ചതുർത്ഥം ചരണേ തു യസ്യാഃ
ഭവതീഹ സാ വൈ വിമലാ തു നാമ്നാ. 85

ഏതു ധ്രുവയുടെ പാദത്തിൽ ആദ്യം രണ്ടക്ഷരവും നാലാമക്ഷരവും ലഘുവായി വരുന്നുവോ ആ ധ്രുവ വിമല.

ഉദാ:– കമലാഅരേസും ഭമരാലഏസും
മദമുവ്വഹന്തോ പവിസേഇ ഹത്ഥീ. 86

ഛായ:– കമലാകരേഷു ഭ്രമരാലയേഷു
മദമുദ്വഹൻ പ്രവിശതി ഹസ്തീ.

ഭാഷ:– ഭ്രമരങ്ങൾ മൂളും കമലാകരത്തിൽ
മദമത്തനായോരിഭമെത്തിടുന്നു.

20. വീഥി

യസ്യാഃ സ്യുശ്ചരണേ ത്രീണ്യാദൌ നിധനം
ദീർഘാണീഹ തു സാ വീഥീ നാമ യഥാ. 87

ഏതു ധ്രുവയുടെ പാദത്തിൽ ആദ്യത്തെ മൂന്നക്ഷരവും അവസാനത്തെ അക്ഷരവും ഗുരുവാണോ ആ ധ്രുവയ്ക്ക് വീഥിയെന്നു പേർ

ഉദാ:– ഗജ്ജന്തേ ജലദാ ണച്ചന്തേ സിഹിണോ
ഗായന്തേ ഭമരാ രമ്മേ പാഉസഏ. 88

ഛായ:– ഗർജ്ജന്തി ജലദാ നൃത്യന്തി ശിഖിനഃ
ഗായന്തി ഭ്രമരാ രമ്യായാം പ്രാവൃഷി.

ഭാഷ:– ഗർജ്ജിപ്പൂ ജലദം നർത്തിപ്പൂ മയിലും
പാടുന്നൂ ഭ്രമരം വർഷക്കാലമിതിൽ.

21. പ്രകഥിത

ത്രിലഘുരാദിതോ യദി ച പഞ്ചമം
ഭവതി പാദതഃ പ്രകഥിതാ ഗിരാ. 89

പാദത്തിൽ ആദ്യത്തെ മൂന്നും അഞ്ചാമത്തെയുമായി നാലക്ഷരങ്ങൾ ലഘുക്കളായിട്ടുള്ള ധ്രുവയ്ക്കു പ്രകഥിതയെന്നു പേർ.

ഉദാ:– ജലദണാദഅം സുണി അ കുംജരോ
ണദദി കാണണേ പഡിഗആഉലോ. 90

ഛായ:– ജലനാദം ശ്രുത്വാ കുഞ്ജരഃ
നദതി കാനനേ പ്രതിഗജാകുലഃ

ഭാഷ:– ഇടികൾ കേട്ടുടൻ പ്രതിഗജഭ്രമാത്
അലറിടുന്നിതാ ചകിതകുഞ്ജരം.

22. ജല

ആദ്യേ ചതുർത്ഥകഞ്ചാന്ത്യം തഥാ ഗുരു
യസ്യാസ്തു പാദതോ ജ്ഞേയാ ഹി സാ ജലാ. 91

ആദ്യത്തെ രണ്ടും നാലാമത്തേതും ഒടുവിലത്തേതുമായി നാലു ഗുരുക്കൾ വരുന്ന പാദത്തോടു കൂടിയ ധ്രുവ ജല.

ഉദാ:– ഏസാ ഹിമാഹദം വിഖ്ഖിത്തപത്തഅം
ദട്ഠൂണ പാദഅം ഹംസീ പരുണ്ണി ആ. 92

ഛായ:– ഏഷാ ഹിമാഹതം വിക്ഷിപ്തപത്രം
ദൃഷ്ട്വാ പാദപം ഹംസീ പ്രരുദിതാ.

ഭാഷ:– മഞ്ഞേൽക്കയാൽ ദളം തീരെക്കൊഴിഞ്ഞുടൻ
വൃക്ഷങ്ങൾ കണ്ടു പെൺഹംസം കരഞ്ഞുപോയ്.

23. സുനന്ദ

ത്രീണ്യാദൌ യദി സ്യുരന്തേ ദ്വേ ച ദീർഘേ
ജ്ഞേയാ സാ വിധിജ്ഞൈർനാമ്നാ വൈ സുനന്ദാ 93

ആദ്യത്തിൽ മൂന്നും ഒടുവിൽ രണ്ടുമായി അഞ്ചക്ഷരം ഗുരുവായിട്ടുള്ള ധ്രുവയ്ക്കു സുനന്ദ എന്നു പേർ.

ഉദാ:– ഏദേ ഗജ്ജമാണാ അബ്ഭം ഛാദയന്താ
ഭീമാ കാളമേഹാ ഉവ്വേഅം ജണേന്തി. 94

ഛായ:– ഏതേ ഗർജ്ജന്തോ ഽഭ്രം ഛാദയന്തഃ
ഭീമാഃ കാളമേഘാ ഉദ്വേഗം ജനയന്തി.

ഭാഷ:– നിർഘോഷങ്ങൾ തിങ്ങി ദിഗ്ഭാഗങ്ങൾ മൂടി
പൊങ്ങും കാളമേഘം ത്രാസം നല്കിടുന്നു.

24. ലളിത

ആദ്യചതുർത്ഥേ ച ത്വന്ത്യമുപാന്ത്യം ച
യത്ര ഗുരൂണി സ്യുഃ സാ ലളിതാ ജ്ഞേയാ. 95

ഒന്ന്, നാല്, അഞ്ച്, ആറ് എന്നീ നാലക്ഷരങ്ങൾ ഗുരുവായിട്ടുള്ള ധ്രുവ ലളിത.

ഉദാ:– സാഹസസബ്ഭാവം കിം സി പി ഏ കുദ്ധാ
മാ ചിരസംബദ്ധം പേക്ഖസു സബ്ഭാവം. 96

ഛായ:– സാഹസസദ്ഭാവം കിമസി പ്രിയേ ക്രുദ്ധാ
മാം ചിരസംബദ്ധം പ്രേക്ഷസ്വ സദ്ഭാവം

ഭാഷ:– സാഹസമോടെന്തേ കോപമിയന്നൂ നീ
കൂറൊടു വന്നെന്നെപ്പാർക്കുക സാമോദം.

25. നളിനി

ലഘുനീ ഗുരു ച ദ്വിഗുണം യദി ചേത്
ചരണേ ചരണേ കഥിതാ നളിനീ. 97

ആദ്യം രണ്ടു ലഘു ഒരു ഗുരു. വീണ്ടും രണ്ടു ലഘു ഒരു ഗുരു. ഇങ്ങനെയാണ് എല്ലാ പാദത്തിലും വരുന്നതെങ്കിൽ അത് നളിനി എന്ന ധ്രുവ.

ഉദാ:– പവണാഹദയാ തരുണാ തരഓ
കുസുമാഗമഏ വിഅസന്തി വിഅ. 98

ഛായ:– പവനാഹതാസ്തരുണാസ്തരവഃ
കുസുമാഗമേ വിഹസന്തീവ.

ഭാഷ:– പവനാഹതിയിൽത്തരുണദ്രുഗണം
മലർമാസമിതിൽച്ചിരി തൂകുകയോ?

26. നീലതോയ

സ്യാത് ദ്വിതീയം ഹ്രസ്വം സർവ്വമന്യദ്ദീർഘം
യത്ര പാദേ പാദേ നീലതോയാ വൈ സാ. 99

ഏതിന്റെ എല്ലാ പാദത്തിലും രണ്ടാമക്ഷരം മാത്രം ലഘുവും മറ്റക്ഷരങ്ങളെല്ലാം ഗുരുക്കളുമായി വരുന്നുവോ ആ ധ്രുവ നീലതോയ..

ഉദാ:– മേഹവുന്ദം വാദോ വിക്ഖിരന്തോ വാദി
ദൂസഹോ ആഭാദി പാദവാണം വാസോ. 100
ഛായ:– മേഘവൃന്ദം വാതോ വിഷ്കിരൻ വാതി
ദുസ്സഹ ആഭാതി പാദപാനാം വാസഃ.
ഭാഷ:– വീശിടുന്നൂ വാതം മേഘവൃന്ദം ചിന്നി
മാമരത്തിൻ വാസം ദുസ്സഹംതാനല്ലോ.
ഗായത്ര്യാ ജാതയോ ഹ്യേതാ
വിജ്ഞേയാഃ സമവൃത്തജാഃ.
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഉഷ്ണിഗ്ജാതിവികല്പനം. 101

സായത്രീഛന്ദസ്സിലെ സമവൃത്തജന്യങ്ങളായ ജാതികളാണിവ. ഇനി ഉഷ്ണിക് ഛന്ദസ്സിലെ ജാതികളെ വിവരിക്കാം.

27. ദ്രുതഗതി

ഗുരു നിധനഗതം യദി ഭവതി സദാ
ഭവതി തു ചപലാ ദ്രുതഗതിരഥവാ. 102

പാദത്തിൽ ഏഴക്ഷരമുള്ള ഉഷ്ണിഗ്ജാതിയിൽ അവസാനത്തെ അക്ഷരം മാത്രം ഗുരുവാണെങ്കിൽ ആ ധ്രുവയ്ക്കു ചപലയെന്നും ദ്രുതഗതിയെന്നും പേർ.

ഉദാ:– സുരുഇരണയണം തവ വഅണമിദം
രമണി രതികരം മമ മദജണണം. 103
ഛായ:– സുരുചിരനയനം തവ വദനമിദം
രമണി രതികരം മമ ദദജനനം.
ഭാഷ:– സുരുചിരനയനം ഭവതിയുടെ മുഖം
തരുവിതു ദയിതേ മദമൊടു രതിയും.

28. തന്വി

തൃതീയം പഞ്ചമം ചൈവ
ഗുരുര്യത്ര തു നൈധനം
സദാ തൂഷ്ണിക്കൃതേ പാദേ
തന്വീ സാ നാമതോ യഥാ. 104

ഉഷ്ണിക്ഛന്ദസ്സിലെ ഏഴക്ഷരമുള്ള പാദത്തിൽ മൂന്നും അഞ്ചും ഏഴും അക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ ധ്രുവയ്ക്കു തന്വി എന്നു പേർ.

ഉദാ:– പിഅവാദവാഅഓ സുവസന്തകാലഓ
പിഅകാമുഓ വിഅ മദണം ജണേന്ത ഓ– 105
ഛായ:– പ്രിയവാദവാദകഃ സുവസന്തകാലഃ
പ്രിയകാമുക ഇവ മദനം ജനയതി.
ഭാഷ:– പ്രിയവാദമോതിടും സുവസന്തകാലമോ
പ്രിയകാമുകോപമം മദനാവഹം പരം.

29. കാമിനി

ആദ്യമന്തപഞ്ചമേ സ്യാത് തൃതീയമേഷ ച
പാദതോ ഗുരൂണി വൈ യത്ര സാ തു കാമിനീ. 106

ഒന്ന്, മൂന്ന്, അഞ്ച്, ഏഴ്, എന്ന നാലക്ഷരങ്ങൾ ഗുരുവായിട്ടുള്ള ധ്രുവ കാമിനി.

ഉദാ:– പേക്ഖിഊണ ആഗഅം മാഹവം ച ഇട്ഠഓ
പാഅവം പണുല്ലഓ വാദി ദക്ഖിണാണിലോ. 107

ഛായ:– പ്രേക്ഷ്യാഗതം മാധവം ചേഷ്ടഃ
പാദപം പ്രണുദൻ വാതി ദക്ഷിണാനിലഃ

ഭാഷ:– മാധവൻ വരുന്നതായ് കണ്ടു ദക്ഷിണാനിലൻ
വീശിടുന്നു മാമരം മെല്ലെയാട്ടിയിച്ഛപോൽ.

30. ഭ്രമരമാല

ആദ്യേ പുനരിഹാന്ത്യേ യസ്യാസ്തു ഗുരുണീ ദ്വേ
ജ്ഞേയാ ഭ്രമരമാലാ നാമ്നാ പ്രകഥിതാ സാ. 108

ആദ്യത്തിലും ഒടുവിലും ഈ രണ്ടു ഗുരുക്കൾ പാദത്തിലുള്ള ധ്രുവയ്ക്കു ഭ്രമരമാലയെന്നു പേർ.

ഉദാ:– ഹംസാഗമണധീരം കാസംസുഅവിചിത്തം
ഏദം ശരദി കാലേ രമ്മം സരസി തോയം. 109

ഛായ:– ഹംസാഗമനധീരം കാശാംശുകവിചിത്രം
ഏതച്ഛരദി കാലേ രമ്യം സരസി തോയം.

ഭാഷ:– ഹംസാവലിയണഞ്ഞും കാശാംശുകമണിഞ്ഞും
വെള്ളം തെളിസരസ്സിൽ കാണുന്നിത ശരത്തിൽ

31. ഭോഗവതി

ആദ്യചതുർത്ഥഗതേ അന്ത്യതമം ച ഗുരു
യത്ര സദാ ചരണേ സാ ഖലു ഭോഗവതീ. 110

പാദത്തിൽ ആദ്യത്തെയും നാലാമത്തെയും ഒടുവിലത്തെയും അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവ ഭോഗവതി.

ഉദാ:– ചക്കസണാമവഹൂ കാന്തസഹാഇണിആ
ണിമ്മലയമ്മി ജളേ ഹിണ്ഡദി സംഗതിആ. 111

ഛായ:– ചക്രസനാമവധൂഃ കാന്തസഹായിനീ
നിർമ്മലേ ജലേ ഹിണ്ഡതി സംഗതാ.

ഭാഷ:– കോകമതിന്നിണയാൾ കാന്തനു പിന്തുണയുമായ്
നിർമ്മലതോയമതിൽ ചെന്നു കളിക്കുകയായ്.

32. മധുകരിക

ആദൌ യദി ഗുരുണീ പാദേ നിധനഗതം
ജ്ഞേയാ മധുകരികാ ഹ്യുഷ്ണിഹ്യഭിഗദിതാ. 112

ഉഷ്ണിക് ഛന്ദസ്സിലെ പാദത്തിൽ ആദ്യത്തിൽ രണ്ടു ഗുരുവും ഒടുവിൽ ഒരു ഗുരുവുമായിട്ടുള്ള ധ്രുവ മധുകരിക.

ഉദാ:– ഏസാ പിഅകളദാ രമ്മാഭരണജൂദാ
കാളേ മദജണണേ ജാദാ കുസുമവദീ. 113

ഛായ:– ഏഷാ പ്രിയകലതാ രമ്യാഭരണയുതാ
കാലേ മദജനനേ ജാതാ കുസുമവതീ.

ഭാഷ:– രമ്യാഭരണമെഴുന്നോരീ പ്രിയകലത
മുറ്റും പുതുമലരാർന്നേറ്റം വിലസുകയാം.

33. സുഭദ്ര

ദ്വിതീയം ച ചതുർത്ഥം ചാ-
പ്യന്ത്യോപാന്ത്യേ തഥൈവ ച
പാദേ യത്ര ഗുരൂണി സ്യുഃ
സുഭദ്രാ നാമ സാ യഥാ. 114

പാദത്തിൽ രണ്ട്, നാല്, ആറ്, ഏഴ് എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവയ്ക്ക് സുഭദ്രയെന്നു പേർ.

ഉദാ:– വണമ്മി സുക്ഖരുക്ഖേ
പണഠ്ഠപക്ഖിതോയേ
കരേണുയാവിഹീണോ
ഉവേയി മത്തഹത്ഥീ. 115

ഛായ:– വനേ ശുഷ്കഷ്യക്ഷേ പ്രണഷ്ടപക്ഷിതോയേ
കരേണുകാവിഹീന ഉപൈതി മത്തഹസ്തീ.

ഭാഷ:– മരങ്ങളങ്ങുണങ്ങി ജലം നശിച്ച കാട്ടിൽ
കരേണു ചേർന്നിടാതേ വരുന്നു മത്തഹസ്തി.

34. മത്ത

യദി ഹി ഗുരൂണ്യന്തേ ചരണവിധൌ ത്രീണി
തത ഇഹ വിജ്ഞേയാ ഭവതി തു മത്തേയം. 116

പാദാവസാനത്തിൽ മൂന്നു ഗുരുക്കളാണെങ്കിൽ ആ ധ്രുവയ്ക്ക് മത്ത എന്നു പേർ.

ഉദാ:– ജലഹരസംഭന്തോ ഖിതിധരമൂലമ്മി
പി അജൂവതീസത്തോ പവിചരിദോ ഹത്ഥീ. 117

ഛായ:– ജലധരസംഭ്രാന്തഃ ക്ഷിതിധരമൂലേ
പ്രിയയുവതീസക്തഃ പ്രവിചരിതോ ഹസ്തീ.

ഭാഷ:– ജലദരവം കേട്ടമ്മലയടിവാരത്തിൽ
പിടിയൊടു ഹസ്തീന്ദ്രൻ ചൊടിയിൽ നടക്കുന്നു.

35. മുദിത

ദ്വിതീയം സതൃതീയം തഥാന്ത്യേ ഗുരൂണീ ചേത്
തദാ സാ മുദിതാഖ്യാ ധ്രുവേയം പ്രവിഭക്താ 118

രണ്ടും മൂന്നും ആറും ഏഴും അക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ ധ്രുവ മുദിത.

ഉദാ:– മഹാമേഹവിദാണം വലാആഉലബദ്ധം
മഹാഭീമണിണാദം വിലഗ്ഗം ഗയണമ്മി. 119

ഛായ:– മഹാമേഘവിതാനം വലാകാകുലബദ്ധം
മഹാഭീമനിനാദം വിലഗ്നം ഗഗനേ.

ഭാഷ:– മഹാമേഘസമൂഹം വലാഹാകുലമോടെ
മഹാഘോഷസമേതം മുതിർന്നു ഗഗനത്തിൽ

36. മനോജ്ഞ

യദി ചതുർത്ഥമന്ത്യം ഗുരു തഥൈവ ഷഷ്ഠം
ഭവതി സാ തു നാമ്നാ നിഗദിതാ മനോജ്ഞാ. 120

നാല്, ആറ്, ഏഴ്, എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവയ്ക്ക് മനോജ്ഞയെന്നു പേർ

ഉദാ:- കുസുമഗന്ധവാഹീ സലിലരേണുപുണ്ണോ
രമണി വാതി വാതോ മണസിജം ജണന്തോ. 121

ഛായ:- കുസുമഗന്ധവാഹീ സലിലരേണുപൂർണ്ണഃ
രമണി വാതി വാതോ മനസിജം ജനയൻ.

ഭാഷ:- മലർമണം കലർന്നും സലിലബിന്ദുവാർന്നും
രമണി വീശിടുന്നു മദനദായി തെന്നൽ.

37. ദീപ്ത

പ്രഥമേ യത്ര പാദേ ലഘുനീ പഞ്ചമം ച
കഥിതാ സാ തു ദീപ്താ സതതം ചേയമുഷ്ണിക്. 122

ആദ്യം രണ്ടക്ഷരവും പിന്നെ അഞ്ചാമത്തെ അക്ഷരവും ലഘുക്കളായിട്ടുള്ള ഉഷ്ണിക്ഛന്ദസ്സിലെ ധ്രുവ ദീപ്ത.

ഉദാ:- പവണോ പുപ്ഫഹാരീ അദിസീദോ സമന്താത്
സിസിരേ വാദി കാലേ മമ സോഅം ജണന്തോ. 123

ഛായ:- പവനഃ പുഷ്പഹാരീ അതിശീതഃ സമന്താത്
ശിശിരേ വാതി കാലേ മമ ശോകം ജനയൻ.

ഭാഷ:- പവനൻ പൂ കൊഴിച്ചും കുളിർ ചൂഴും വിതച്ചും
ശിശിരത്തിൽച്ചരിപ്പൂ പെരുകീടുന്നു ശോകം.

38. ചഞ്ചലഗതി

ആദ്യമഥ പഞ്ചമം ദീർഘമഥ നൈധനം
യത്ര നനു നാമതശ്ചഞ്ചലഗതിസ്തു സാ. 124

ഒന്ന്, അഞ്ച്, ഏഴ് എന്നീ മൂന്നക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ ധ്രുവ ചഞ്ചലഗതി

ഉദാ:- മേഹമലമുത്തഓ ണിമ്മലഗഹാഉലോ
സോഹദി ണഹംഗണേ ണിമ്മലകരോ സസീ 125

ഛായ:- മേഘമലമുക്തകോ നിർമ്മലഗ്രഹാകുലഃ
ശോഭതേ നഭോംഗണേ നിർമ്മലകരഃ ശശീ

ഭാഷ:- മേഘനിര മാഞ്ഞുപോയ് താരകൾ തെളിഞ്ഞുപോയ്
മുന്നിൽ വിലസുന്നിതാ നിർമ്മലകരൻ ശശീ.

ഏതാസ്തു ജാതയോ ജ്ഞേയാഃ
പ്രാസാദിക്യഃ സ്ഥിതാശ്രയാഃ
അതഃ പരം പ്രവക്ഷ്യാമി
ത്വനുഷ്ടുബ്ലക്ഷണം പൃഥക്. 126

ഈ ജാതികൾ വിളംബിതഗതിയിലുള്ള പ്രാസാദികീധ്രുവകളാണ്. ഇനി അനുഷ്ടുപ്ഛന്ദസിലുള്ള ധ്രുവകളുടെ ലക്ഷണം പറയാം.

39. വിമലജല

ലഘുനീ ഗുരു ലഘുനീ ലഘുനീ ഗുരു ച യദി
ചരണേ നിയതഗതൌ കഥിതാ വിമലജലാ. 127

ഓരോ പാദത്തിലും ആദ്യം രണ്ടു ലഘുക്കൾ പിന്നെ ഒരു ഗുരു തുടർന്നു നാലു ലഘുക്കൾ ഒടുവിൽ ഒരു ഗുരു ഇങ്ങനെയുള്ള അനുഷ്ടുപ്ഛന്ദസ്സിലെ ധ്രുവയ്ക്കു വിമലജല എന്നു പേർ.

ഉദാ:– വികചാംബുജഹസിരേ ഭമരാവലീമുഹരേ
ബഹുണിമ്മലസലിലേ വിഹഗോ ഭമയി സരേ. 128

ഛായ:– വികചാംബുജഹസിതേ ഭ്രമരാവലിമുഖരേ
ബഹുനിർമ്മലസലിലേ വിഹഗോ ഭ്രമതി സരസി.

ഭാഷ:– വിടരും കമലമൊടും പതറും ഭൂമരമൊടും
ചിതറും പറവയൊടും തെളിനീർക്കുളമിതു കാൺ.

40. ലളിതഗതി

യദി ഖലു പഞ്ചമകഃ പുനരപി ചാന്തഗതഃ
ഭവതി ഗുരുശ്ചരണേ ലളിതഗതിഃ ഖലു സാ. 129

പാദത്തിൽ അഞ്ചാമത്തെയും എട്ടാമത്തെയും അക്ഷരം ഗുരുവായിട്ടുള്ള ധ്രുവ ലളിതഗതി.

ഉദാ:– കുസുമസുഗന്ധിഅഏ മണസിജ്ജീവണഏ
പ്രമദവണംഗണംഏ വിലസഇ ഹംസവഹൂ. 130

ഛായ:– കുസുമസുഗന്ധിതേ മനസിജദീപനേ
പ്രമദവനാങ്കണേ വിലസതി ഹംസവധൂഃ.

ഭാഷ:– മലർമണമേറുകയാൽ മദനനു നൽത്തുണയായ്
പ്രമദവനത്തിലിതാ തെളിവൊടു ഹംസവധു.

41. മഹി

യദി ച ഖലു ഷഷ്ഠകാല്ലഘുഗണ ഇഹാഭിതഃ
പുനരപി ച സപ്തമം ലഘു ഭവതി സാ മഹീ. 131

ആദ്യം മുതൽ അഞ്ചക്ഷരവും ഏഴാമക്ഷരവും ലഘുവായിട്ടുള്ള ധ്രുവ മഹി.

ഉദാ:– ബഹുകുസുമസോഹി ഏ കമലവണസംണ്ഡഏ
സഹഅരഹാഇണീ പരിസരദി ഹംസിആ. 132

ഛായ:– ബഹുകുസുമശോഭിതേ കമലവനഷണ്ഡേ
സഹചരസഹായിനീ പരിസരതി ഹംസികാ.

ഭാഷ:– വളരെ മലർ തിങ്ങിടും കമലനിരയിൽസ്സുഖം
ഇണയൊടിഹ ഹംസിയാൾ തെളിവിൽ മരുവുന്നിതാ.

42. മധുകരസദൃശ

ലഘുഗണ ഇഹ ഷട്കോ യദി ഭവതി മുഖേ തു
ചരണഗതിവിധൌ സാ മധുകരസദൃശാഖ്യാ. 133

എട്ടക്ഷരമുള്ള പാദത്തിൽ ആദ്യം ആറക്ഷരം ലഘുക്കളാണെങ്കിൽ അത് മധുകരസദൃശയെന്ന ധ്രുവ.

ഉദാ:– വിവിധവണവിചാരീ പമദവണസുഅന്ധീ
കുമുദവണവിബോധീ ഭമതി സരദി വാദോ. 134

ഛായ:– വിവിധവനവിചാരീ പ്രമദവനസുഗന്ധിഃ
കുമുദവനവിബോധീ ഭ്രമതി ശരദി വാതഃ.

ഭാഷ:– വിവിധവനമണഞ്ഞും മലരണിമണമാർന്നും
കുമുദനിരവിടർത്തും വരുവിതു ചെറുതെന്നൽ.

43. നളിനി

യദി ഖലു പഞ്ചമകം പുനരപി ചാന്ത്യതമം
ഗുരു ചരണേ തു ഭവേത് ഭവതി ഹി സാ നളിനീ. 135

പാദത്തിൽ അഞ്ചാമത്തെയും എട്ടാമത്തെയും അക്ഷരം ഗുരുവാണെങ്കിൽ അത് നളിനി എന്ന ധ്രുവ.

ഉദാ:– പുളിണതലംഗണഏ കമളണിവാസിണി ആ
പിയദമവാസഗിഹം വിചരദി സാരസിആ. 136

ഛായ:– പുളിനതലാങ്കണേ കമലനിവാസിനീ
പ്രിയതമവാസഗൃഹം വിചരതി സാരസികാ.

ഭാഷ:– പുളിനതലത്തിലെഴും പ്രിയമതവാസഗൃഹം
തെളിവൊടു പോവുകയാം കമലഗ സാരസിക.

44. നദി

പ്രാഗപി നിധനഗതം സ്യാദഥ ഗുരു സതതം
യത്ര ഹി ചരണവിധൌ സാ ഖലു ഭവതി നദീ. 137

പാദത്തിൽ ആദ്യത്തെയും ഒടുക്കത്തെയും അക്ഷരം ഗുരുവാണെങ്കിൽ അത് നദി എന്ന ധ്രുവ.

ഉദാ:– ഹംസകുലസമുദിദേ സാരസരുദമുഹളേ
മത്തമഹുഅരഗണേ ഹിണ്ഡദി മഹുഅരിആ. 138

ഛായ:– ഹംസകുലസമുദിതേ സാരസയുതമുഖരേ
മത്തമധുകരഗണേ ഹിണ്ഡതി മധുകരികാ.

ഭാഷ:– ഹംസകകുലസഹിതം സാരസരവമുഖരം
സാരസസരസിയിതിൽപ്പുക്കിതു മധുകരിക.

അനുഷ്ടുബ്ജാതയോ ഹ്യേതാഃ
പ്രാവേശിക്യഃ പ്രകീർത്തിതാഃ
സ്ത്രീണാമുത്തമമദ്ധ്യാനാ–
മവകൃഷ്ടാ നിബോധത. 139

അനുഷ്ടുപ്ഛന്ദസിലെ പ്രാവേശികീധ്രുവകളാണിവ. ഉത്തമകളും, മധ്യമകളും, ആയ സ്ത്രീകൾക്കുള്ള അവകൃഷ്ടാധ്രുവകളെ ഇനി പറയാം.

45. രുചിര

ആദ്യേ ചതുർത്ഥമപി ചാന്ത്യേ
ദീർഘാണി യത്ര ചരണേ തു
പ്രാവേശികീ തു ബൃഹതീ സാ
നാമ്നാ തഥൈവ രുചിരാഖ്യാ. 140

ഒമ്പതക്ഷരമുള്ള ബൃഹതീഛന്ദസ്സിലെ പാദത്തിൽ ഒന്ന്, രണ്ട്, നാല്, എട്ട്, ഒമ്പത് ഈ അഞ്ചക്ഷരങ്ങൾ ഗുരുവാണെങ്കിൽ ആ പ്രാവേശികീധ്രുവയ്ക്ക് രുചിര എന്നു പേർ.

ഉദാ:– രാഹൂപരാഅദസോഹം ചന്ദു ണഹേ ണിസമിഊണ
താരാഗണോവി ഗുരുസോഗാ തേജസ്സുഏഹി
രുദദി വ്വ. 141

ഛായ:– രാഹൂപരാഗഹതശോഭം ചന്ദ്രം നഭസി സമീക്ഷ്യ
താരാഗണോ'പി ഗുരുശോകസ്തേജോശ്രുഭീ രുദതീവ.

ഭാഷ:– രാഹൂപരോധമതിനാലേ ചന്ദ്രന്നണഞ്ഞ പരിതാപം
കണ്ടിട്ടു താരകളശേഷം കണ്ണീർ പൊഴിഞ്ഞു
കരയുന്നു.

46. പ്രമിത

യദി പഞ്ചമം ഹി സതൃതീയം
ഗുരുണീ പദാന്തരഹിതേ ദ്വേ
പ്രമിതേതി സാ ഭവതി നാമ്നാ
ഹ്യവകൃഷ്ടജാതിരിഹ പംക്തിഃ. 142

മൂന്ന്, അഞ്ച്, ഒമ്പത്, പത്ത് എന്നീ നാലക്ഷരം ഗുരുക്കളായിട്ടുള്ള ധ്രുവയ്ക്ക് പ്രമിതയെന്നു പേർ. ഇത് പാദത്തിൽ പത്തക്ഷരമുള്ളപക്തിച്ഛന്ദസ്സിൽപ്പെട്ട അവകൃഷ്ടധ്രുവയാണ്.

ഉദാ:– ഘണഗബ്ഭമേഹ പരിഖിത്തോ
അരുണപ്പഹാപിഹിദസോഹോ
ഗഅണംഗണേ വിഹരമാണോ
ണ വിഭാദി ജോഹ്ണരഹിതേന്ദു. 143

ഛായ:– ഘനഗർഭമേഘപരിക്ഷിപ്തോ
അരുണപ്രഭാപിഹിതശോഭഃ
ഗഗനാങ്കണേ വിഹരമാണോ
ന വിഭാതി ജ്യോത്സ്നാരഹിതേന്ദുഃ

ഭാഷ:– മുകിൽ മൂടിയും കതിരവൻ തൻ
കതിരേറ്റു മങ്ങിയൊളികെട്ടും
ഗഗനാങ്കണത്തിൽ വിഹരിക്കും
കുളിൽതിങ്കൾ ശോകമിയലുന്നു.

47. വിശോക

യദി ച ഖലു ഷഷ്ഠമപി ചാന്ത്യേ
ഗുരുരചനയാ ചരണയോഗേ
സ്ഥിതിലയകൃതാ തു ജഗതീയം
നനു നിഗദിതാ വിഗതശോകാ 144

പതിനൊന്നക്ഷരമുള്ള പാദത്തിൽ ആറ്, പത്ത്, പതിനൊന്ന്, എന്ന മൂന്നക്ഷരം ഗുരുവാണെങ്കിൽ അത് വിശോകയെന്ന ധ്രുവ.

ഉദാ:– ജലഹരവിദാണപിഹിദംഗോ
രവികിരണജാലഹദസോഹോ
ഗഹമുഹവിണിഗ്ഗഅവിവണ്ണോ
അസു വിസദി അത്ഥഗിരിമിന്ദൂ. 145

ഛായ:– ജലധരവിതാനപിഹിതാംഗോ
രവികിരണജാലഹതശോഭഃ
ഗ്രഹമുഖവിനിർഗ്ഗതവിവർണ്ണ
ആശു വിശത്യസ്തഗിരിമിന്ദുഃ

ഭാഷ:– മുകിൽനിരയിലാകെ മറവാർന്നും
രവികിരണമേറ്റു നിറമറ്റും
ഗ്രഹമുഖവിമുക്തനപശോഭൻ
ചരമഗിരി പൂകി രജനീശൻ.

48. വിശ്ലോക

ആദ്യേ ചതുർത്ഥമപി ചാഷ്ടമകം
ചൈകാദശം യദി ഭവേത്തു ഗുരു
സാ ത്രൈഷ്ടുഭേ ഭവതി പാദവിധൌ
വിശ്ലോകജാതിരവകൃഷ്ടഗതാ. 146

ഒന്ന്, രണ്ട്, നാല്, എട്ട്, പതിനൊന്ന് എന്നീ അഞ്ചക്ഷരം ഗുരുവാണെങ്കിൽ അത് അവകൃഷ്ടജാതിയിൽപ്പെട്ട വിശ്ലോകയെന്ന ധ്രുവ. പാദത്തിൽ പതിനൊന്നക്ഷരമുള്ള ത്രിഷ്ടുപ്പാണിതിന്റെ ഛന്ദസ്സ്.

ഉദാ:– മേഹത്ഥിദോ രവികരാഭിപദോ
താരാഗണേ ഹി വിധുരംഗമിദോ
അർത്ഥം ഉവേദി അരുണാഭിഹദോ
ചന്ദോ ണഹമ്മി രഅണീസഹിദോ. 147

ഛായ:– മേഘസ്ഥിതോ രവികരാഭിഹത–
സ്താരാഗണൈർവൈധുര്യം ഗമിതഃ
അസ്തമുപൈത്യരുണാഭിഹത–
ശ്ചന്ദ്രോ നഭസി രജനീസഹിതഃ

ഭാഷ:– മേഘസ്ഥിതൻ രവികരാഭിഹതൻ
താരാഗണങ്ങളൊടു ദുഃഖിതനായ്
അസ്താചലത്തില്ണയുന്നു നിശാ–
നാഥൻ വിരഞ്ഞു രജനീസഹിതൻ.

49. ലളിത

ആദ്യേ ചതുർത്ഥം ദശമം
നൈധനം ചാഷ്ടമം തഥാ
യത്ര ദീർഘാണി പാദേ സ്യുഃ
സാ ധ്രുവാ ലളിതാ സ്മൃതാ. 148

ഒന്ന, രണ്ട്, നാല് എട്ട്, പത്ത്, പന്ത്രണ്ട്, എന്നീ ആറക്ഷരങ്ങൾ ഗുരുവായിട്ടുള്ള ധ്രുവ ലളിത.

ഉദാ:- ഏസോ പമത്തഗഅദൂമിദാണണോ
ദീണോ പഫുല്ലവണവാതചാലിദോ
പാസാഹീബദ്ധചലണോ ഗആണുഗോ
രമ്മേ വണേ ഗഅവരോ പലാഅദി. 149

ഛായ:- ഏഷപ്രമത്തഗജദൂനാനനോ
ദീനപ്രഫുല്ലവനവാതചാലിതഃ
പാശാഭിബദ്ധചരണോ ഗജാനുഗോ
രമ്യേ വനേ ഗജവരഃ പലായതേ.

ഭാഷ:- മത്താർന്നെഴും ഗജമെതിർത്തു ദീനനായ്
പൂത്തുള്ള കാട്ടിൽ നറുതെന്നലേറ്റിതാ
പാശം പിണഞ്ഞിടറിടുന്ന കാലുമായ്
കാട്ടാനയോടിയണയുന്നു സത്വരം.

50. മനോവതി

യദി പഞ്ചമം ഹി സതൃതീയനൈധനം
നവമം തൃതീയമപി യത്ര താദൃശം
ചരണേ ഗുരൂണി നനു സാതിപൂർവ്വികാ
ജഗതീ ബുധൈർന്നിഗദിതാ മനോവതീ. 150

അതിജഗതീഛന്ദസ്സിൽ ഓരോ പാദത്തിലും മൂന്ന്, അഞ്ച്, ഒമ്പത്, പതിനൊന്ന്, പതിമൂന്ന് എന്നീ അഞ്ചക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ അത് മനോവതിയെന്ന ധ്രുവ.

ഉദാ:- ഘണസന്തദായദവിദാണമംബരം
അവലംബിഊണ രഅണീമുഹേ സസീ
ഇഹ ഗാഹസങ്കുളദമന്ദജോഹ്ണഓ
ന വിരാജദേ സമധികം പബാധിദോ. 151

ഛായ:- ഘനസന്തതായതവിതാനമംബരം
അവലംബ്യ രജനീമുഖേ ശശീ
ഇഹ ഗാഢസങ്കുചിതമന്ദജ്യോത്സ്നാ
ന വിരാജതേ സമധികം പ്രബാധിതഃ

ഭാഷ:- മുകിൽമാല തിങ്ങി മറവാർന്ന വാനിടം
പരിചോടണഞ്ഞ ശശിയന്തിവേളയിൽ
ഇത മങ്ങി മാഞ്ഞൊരു നിലാവുമായഹോ
തെളിവറ്റു കാണ്മിതതിബാധയേല്ക്കയാൽ.

ഏതാസ്തു ജാതയോ ജ്ഞേയാഃ
സ്ഥിതാനാം ഹി പ്രയോഗജാഃ
ആക്ഷേപികീവകൃഷ്ടാനാം
സമ്പ്രവക്ഷ്യാമി ലക്ഷണം. 152

മേൽപ്പറഞ്ഞവ വിളംബിതഗതിയിൽ പ്രയോഗിക്കപ്പെടുന്ന ധ്രുവാജാതികളാണ്, ഇനി ആക്ഷേപികീ വിഭാഗത്തിൽപ്പെട്ട അവകൃഷ്ടധ്രുവകളുടെ ലക്ഷണം പറയാം.

സുപ്രതിഷ്ഠാദികം ഛന്ദ-
സ്ത്വപകൃഷ്ടാസു യോജയേത്
വൃത്താന്യന്യാനി യാനി സ്യുർ-
ദേവസ്തുത്യാശ്രയാണി തു. 153

സുപ്രതിഷ്ഠം മുതലായ ഛന്ദസ്സ് അവകൃഷ്ടാ ധ്രുവകളിൽ പ്രയോഗിക്കേണ്ട താണ്. ദേവസ്തുതിയെ ആശ്രയിച്ചുകൊണ്ടുള്ള മറ്റു വൃത്തങ്ങളും അവകൃഷ്ട കളിൽ പ്രയോഗിക്കാം.

അക്ഷരാണാം നിവേശേന
യതയഃ പാണയസ്തഥാ
അവകൃഷ്ടാസ്തു യസ്യാഃ സ്യു-
രവകൃഷ്ടാ ഭവേത്തു സാ. 154

അക്ഷരങ്ങൾ ചേർത്തിട്ട് യതികളും പാണികളും അവകൃഷ്ടകളാക്കുന്നതാ യാൽ, അതായത് ദ്രുതലയത്തിലാക്കുന്നതായാൽ ധ്രുവ അവകൃഷ്ടയായിത്തീരുന്നു.

സ്ഥായിവർണ്ണാ സ്ഥിതലയാ
കലാന്തരകൃതാക്ഷരാ
സമപാണിയതിശ്ചൈവ
ഹ്യവകൃഷ്ടാ വിധീയതേ. 155

സ്ഥിരങ്ങളായ വർണ്ണങ്ങളോടും വിളംബിതലയത്തോടും കൂടിയ ധ്രുവയെ, കലകളുടെ മധ്യത്തിൽ അക്ഷരങ്ങൾ ചേർത്ത് സമപാണിയും സമയതിയുമായി പ്രയോഗിക്കുമ്പോൾ ആ ധ്രുവ അവകൃഷ്ടയായിത്തീരുന്നു.

അവകൃഷ്ടധ്രുവാണാം ഹി
കലാന്തരകലാസു ച
അക്ഷരാണാം നിവേശസ്തു
വൃത്തജാത്യാം വിധീയതേ. 156

വൃത്തവർഗ്ഗത്തിൽ അവകൃഷ്ടധ്രുവകൾക്ക് കലാമധ്യങ്ങളിലും കലകളിലും അക്ഷരങ്ങൾ ചേർക്കണമെന്നു വിധിയുണ്ട്.

അല്പവർണ്ണാന്തരാ ചൈവ
ഹ്യവകൃഷ്ടാ വിധീയതേ
പ്രാവേശിക്യാസ്തു സംക്ഷേപഃ
കരണാനാം പരിഗ്രഹാത്. 157

അവകൃഷ്ടാധ്രുവയിൽ വർണ്ണങ്ങൾക്ക് ഇടപഴുതു കുറവായിരിക്കും. പ്രാവേ ശികീധ്രുവയിൽ കരണങ്ങൾ സ്വീകരിച്ച് അക്ഷരങ്ങൾ ചുരുക്കാവുന്നതാണ്.

എവം ജ്ഞേയോ*f*വകൃഷ്ടാനാം
ജാതീനാം വൃത്തസംഭവഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ദ്രുതാനാമപി ലക്ഷണം. 158

വിളംബിതലയത്തിലുള്ള അവകൃഷ്ടധ്രുവകളിലെ വൃത്തസ്വഭാവം ഇതാണ്. ഇനി ദ്രുതലയത്തിലുള്ള ധ്രുവകളുടെ ലക്ഷണം പറയാം.

മുഖേ തു ദോധകം കൃത്വാ
ശേഷം ഹ്രസ്വൈസ്തു യോജയേത്
യുഗ്മമോജം വിമിശ്രശ്ച
തഥൈവ ലഘുസഞ്ചയഃ. 159

ആരംഭത്തിൽ ദോധകവൃത്തമുപയോഗിച്ച്, പിന്നെ ലഘുക്കൾ ചേർക്കണം. ഇരട്ടസ്ഥാനത്തും ഒറ്റസ്ഥാനത്തും രണ്ടും കലർന്നും ലഘുക്കൾ ചേർക്കുക.

ജഗത്യാദിർഭവേത് സാ തു
തഥാതിധൃതിനൈധനാ
തഥാഭൂതാ ച ഛന്ദോഭിർ-
ന്നാനാവൃത്തസമുദ്ഭവാ. 160

പാദത്തിൽ പന്ത്രണ്ടക്ഷരമുള്ള ജഗതീഛന്ദസ്സുമുതൽ പാദത്തിൽ പത്തൊമ്പത ക്ഷരമുള്ള അതിധൃതിഛന്ദസ്സുവരെയുള്ള ഛന്ദസ്സുകളിൽ പല വൃത്തങ്ങളിൽനിന്നും ദ്രുതധ്രുവകൾ ഉണ്ടാവുന്നു.

51. വിക്രാന്ത

അഷ്ടാവാദൌ യസ്യാഃ സാന്ത്യം സ്യാന്നവമം
ദീർഘാണി സ്യുഃ ശിഷ്ടേ ച ദ്വേ വൈ ലഘുനീ
വൃത്തസ്യൈഷാ വിജ്ഞേയാ ഗാന്ധർവ്വവിധൌ
ഗീതേ ഹ്യേവം നിത്യം വിക്രാന്താ ജഗതീ. 161

ആദ്യം ഒമ്പതക്ഷരവും അവസാനത്തെ അക്ഷരവും ഗുരുക്കളായും ബാക്കി യുള്ള പത്തും പതിനൊന്നും അക്ഷരങ്ങൾ ലഘുക്കളായുള്ള ജഗതീഛന്ദസ്സിലെ ധ്രുവയ്ക്ക് വിക്രാന്തയെന്നു പേർ.

ഉദാ:- ഏസോ മോഹോ ണാണദ്ദന്തോ ധൂമണിഹോ
വിജ്ജൂജ്ജൂത്തോ ധാരാഏഹിം ഭൂമിദലം
ആസിഞ്ചന്തോ ഭീമാആരോ ഹത്ഥിണിഹോ
സംഛാദന്തോ ലോആലോഅം ആവദിദോ. 162

ഛായ:- ഏഷ മേഘോ നാനദൻ ധൂമനിഭോ
വിദ്യുദ്യുക്തോ ധാരാഭിർഭൂമിതലം
ആസിഞ്ചൻ ഭീമാകാരോ ഹസ്തിനിഭോ
സംഛാദയൻ ലോകാലോകമാപതിതഃ.

ഭാഷ:- കൊണ്ടൽക്കൂട്ടം ഘോഷത്തോടേ വൻപുകപോൽ
മിന്നൽച്ചാർത്തോടൊത്തെമ്പാടും ധാരകളാൽ
ആസേചിച്ചും മത്തേഭത്തിന്നൊത്തവിധം
ലോകാലോകം മൂടിക്കൊണ്ടേ വന്നണവൂ.

52. മദനവതി

അഷ്ടാവാദൌ ദീർഘാണിസ്യുസ്ത്വതിജഗതീ
ചാന്ത്യം ദീർഘം സാ വിജ്ഞേയാ മദനവതീ. 163

പാദത്തിൽ പതിമൂന്നക്ഷരമുള്ള അതിജഗതീഛന്ദസ്സിൽ ആദ്യം എട്ടക്ഷരവും അവസാനത്തെ അക്ഷരവും ഗുരുവായും ഒമ്പതുമുതൽ നാലക്ഷരം ലഘുവായു മുള്ള ധ്രുവ മദനവതി.

ഉദാ:– ഏസോ മേഹോ ണാണദ്ദന്തോ അചലണിഹോ
ലീലാജൂത്തോ ലംബാണന്തോ സഹി രുചിരോ
വാ ആലംഭം ഖേപിച്ഛാണോ പവണജവോ
സംസാരന്തോ വിജ്ജൂജ്ജേജദോ ഭമദി ദുദം. 164

ഛായ:– ഏഷമേഘോ നാനദന്നചലനിഭോ
ലീലായുക്തോ ലംബമാനഃ സഖി രുചിരഃ
വാഗാരംഭം ക്ഷിപൻ പവനജവഃ
സംസരൻ വിദ്യുദ്ദ്യോതോ ഭ്രമതി ദ്രുതം.

ഭാഷ:– കാറിൻകൂട്ടം ഘോഷത്തോടേ ഗിരിസദൃശം
ലീലായുക്തം താണുംകൊണ്ടേ സഖി രുചിരം
വാഗാരംഭം തൂവിക്കൊണ്ടേ പവനജവാൽ
മിന്നൽച്ചാർത്തോത്തോടീടുന്നൂ ത്വരിതതരം.

53. തന്വി

പഞ്ചത്വാദൌ യത്ര ഗുരൂണ്യഷ്ടമനവമേ–
പ്യന്ത്യം ചൈകം ദീർഘകൃതം ചേത് ഭവതി പദേ
ശക്വര്യാഖ്യച്ഛന്ദസി ചൈവം യദി വിഹിതാ
നാമ്നാ വൃത്തേ സാ ഖലു തന്വീ സ്ഖലിതഗതിഃ. 165

ആദ്യം അഞ്ചക്ഷരവും, എട്ട്, ഒമ്പത്, പതിന്നാല് എന്ന മൂന്നക്ഷരങ്ങളും ഗുരുക്കളായി ശക്വരീച്ഛന്ദസ്സിൽ കല്പിച്ചിട്ടുള്ള ധ്രുവയ്ക്ക് തന്വിയെന്നു പേർ.

ഉദാ:– താരാമജ്ഝേ മേഹവിമുത്തോ വിമലഅരോ
ഉജ്ജാഹിംതോ ജാദി സമഗ്ഗം രജദണിഭോ
ജോഹ്ണാസോഹം വിക്ഖിരമാണോ ഗഗണതലേ
ലീലാപത്തോ ഗച്ഛദി ഏസോ രജണികരോ. 166

ഛായ:– താരാമധ്യേ മേഘവിമുക്തോ വിമലകര
ഉദ്യൻ യാതി സമഗ്രം രജതനിഭഃ
ജ്യോത്സ്നാശോഭാം വികരൻ ഗഗനതലേ
ലീലാപ്രാപ്തോ ഗച്ഛത്യേഷ രജനികരഃ.

ഭാഷ:– താരാമധ്യത്തിങ്കൽ മുകിൽച്ചാർത്തുകളൊഴിവായ്
വെള്ളിയ്ക്കൊക്കും വെണ്മതി വാനത്തുയരുകയായ്
ശോഭിച്ചീടും ജ്യോത്സ്നയൊടൊപ്പം ഗഗനമിതിൽ
ചാലേ നീങ്ങീടുന്നിതു മന്ദം രജനികരൻ.

54. വിഭ്രമ

നവമം നൈധനം ചൈവ
ദ്വാദശം സത്രയോദശം
ഗുരൂണി യസ്യാഃ പാദേ സ്യുഃ
ശക്വര്യാ വിഭ്രമാ യഥാ. 167

ഒമ്പത്, പന്ത്രണ്ട്, പതിമൂന്ന്, പതിനാല്, എന്നീ നാലക്ഷരങ്ങൾ മാത്രം ഗുരുവായിട്ടുള്ള ശക്വരീഛന്ദസ്സിലെ ധ്രുവ വിഭ്രമ.

ഉദാ:– വിഗദഘണതിമിരണിമ്മലതാരേ ഖേ
വികചകുമുദവണബന്ധുരുദാരാംസു
രജദഗിരിസിഹരസണ്ണിഹിദോ ചന്ദോ
ഉദയദി വരതണു തേ ഹിയയാണംദോ. 168

ഛായ:– വിഗതഘനതിമിരനിർമ്മലതാരേ ഖേ
വികചകുമദവനബന്ധുരുദാരാംശുഃ
രജതഗിരിശിഖരസന്നിഹിതശ്ചന്ദ്ര
ഉദയതി വരതനു തേ ഹൃദയാനന്ദഃ.

ഭാഷ:– തിമിരനിരയൊഴികെ നിർമ്മലമാം വാനിൽ
കുമുദനിരകളുടെ ബന്ധുവുദാരാഭൻ
രജതഗിരിശിഖരസന്നിഹിതൻ ചന്ദ്രൻ
വരതനു ഉയരുകയായ് ഹൃദയാനന്ദൻ

55. ഭൂതലതന്വി

ആദ്യചതുർത്ഥേ പഞ്ചമഷഷ്ഠേ നവദശമേ
പാദവിഭക്തൌ യത്ര തു ദീർഘേ ഗുരു നിധനം
സാ ഖലു ബോധ്യാ പഞ്ചദശാഢ്യേ പദനിയമേ
ഭൂതലതന്വീ ശക്വരിസംജ്ഞാ ഹ്യതിസഹിതാ. 169

പാദത്തിൽ പതിനഞ്ചക്ഷരമുള്ള അതിശക്വരീഛന്ദസ്സിൽ ഒന്ന്, നാല്, അഞ്ച്, ആറ്, ഒമ്പത്, പത്ത്, പതിനഞ്ച് ഈ ഏഴക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവയ്ക്ക് ഭൂതലതന്വിയെന്നു പേർ.

ഉദാ:– പാദവസണ്ഡം കമ്പയമാണോ പടുണിണദോ
സേലതഡേസും പക്ഖലമാണോ വിസമഗദീ
രേണുസമൂഹം ഉദ്ധുയമാണോ രുണകപിലോ
വായദി വാദോ ചണ്ഡപവാഹീ ഗഗണതലേ. 170

ഛായ:– പാദപഷണ്ഡം കമ്പയൻ പടുനിനദഃ
ശൈലതടേഷു പ്രസ്ഖലൻ വിഷമഗതിഃ
രേണുസമൂഹമുദ്ധുന്വന്നരുണകപിലോ
വാതി വാതശ്ചണ്ഡപ്രവാഹീ ഗഗനതലേ.

ഭാഷ:– മാമരമെല്ലാമാട്ടിയലട്ടിപ്പടുരവമായ്
ശൈലതടത്തിൽത്തട്ടിയണഞ്ഞാകുലതരമായ്
മൺപൊടി നീളെപ്പാറ്റിയുയർത്തിത്തുടുനിറമായ്
വീശുകയാണീ വായു വിയത്തിൽക്കൊടുമയൊടേ.

56. സുകുമാര

ആദ്യചതുർത്ഥകസപ്തമമന്ത്യം ദശമപരേ
യത്ര ഗുരൂണ്യഥ സാ സുകുമാരേത്യഭിഗദിതാ. 171

ഒന്ന്, നാല്, ഏഴ്, പത്ത്, പതിനൊന്ന്, പതിനാറ് എന്നീ ആറക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ധ്രുവ സുകുമാര. ഇത് പാദത്തിൽ പതിനാറക്ഷരമുള്ള അഷ്ടിച്ഛന്ദസ്സിൽപ്പെട്ടതാണ്.

ഉദാ:– മേഹസമൂഹണിബദ്ധവിദാണം ജലഭരിദം
സോഹഇ ഇന്ദധണുജ്ജലമജ്ഝം ഗഗണതലം. 172
ഛായ:– മേഘസമൂഹനിബദ്ധവിതാനം ജലഭരിതം
ശോഭത ഇന്ദ്രധനുരുജ്ജ്വലമധ്യം ഗഗനതലം.
ഭാഷ:– മേഘവിതാനമിയന്നു തുളുമ്പും സലിലമൊടും
നന്മഴവില്ലൊടുമേറെ വിളങ്ങീ ഗഗനതലം.

57. മാല

യദി ഖലു പഞ്ചമമഷ്ടമമന്ത്യഃ ദശമപരേ
ചരണഗതാനി ഗുരൂണി തു മാലാ ഭവതി തദാ. 173

പാദത്തിൽ പതിനേഴക്ഷരമുള്ള അത്യഷ്ടിച്ഛന്ദസ്സിൽ അഞ്ച്, എട്ട്, പതിനൊന്ന്, പന്ത്രണ്ട്, പതിനേഴ് എന്നീ അഞ്ചക്ഷരങ്ങൾ ഗുരുക്കളായി വരുന്ന ധ്രുവ മാല.

ഉദാ:– അസനിരവാഹദപാദപകൂഡോ ധരണിധരോ
പഗളി അകന്ദരണിജ്ഝസസാണൂ രവമുഹലോ
വിവിഹവിഹംഗമസേവിഅകുംജോ ജുദജലദോ
പരഹുദസഞ്ചയഗീദസണാഹോ ഹസദി വിഅ. 174
ഛായ:– അശനിരവാഹതപാദപകൂടോ ധരണിധരഃ
പ്രഗളിതകന്ദരനിർജ്ഝരസാനൂ രവമുഖരഃ
വിവിധവിഹംഗമസേവിതകുഞ്ജോ യുതജലദഃ
പരഭൃതസഞ്ചയഗീതസനാഥോ ഹസതീവ.
ഭാഷ:– ഇടികളിൽ മാമരമൊക്കെയൊടിഞ്ഞൂ പെരുമലതൻ
ഗുഹകളിൽനിന്നൊഴുകുന്നിതു കാട്ടാറരുവികളും
പലവക പക്ഷികൾ ചേക്കണയുന്നൂ, മഴമുകിലിൻ
സമയമിതാ, കളിയാക്കുകയാവാം കുയിലൊലിയാൽ.

58. സ്ഖലിതവിക്രമ

തൃതീയം ച ചതുർത്ഥം ച
സപ്തമം ചാഷ്ടമം തഥാ
നവമം ദ്വാദശം ചൈവ
നൈധനം സത്രയോദശം
യത്ര ദീർഘാണി പാദേ തു
ധൃതിച്ഛന്ദഃസമാശ്രയേ
സാ ജ്ഞേയാ ഗീതകൃവിധൌ
ധ്രുവാ സ്ഖലിതവിക്രമാ. 175

മൂന്ന്, നാല്, ഏഴ്, എട്ട്, ഒമ്പത്, പന്ത്രണ്ട്, പതിമൂന്ന്, ഇങ്ങനെ ഏഴക്ഷരം ഗുരുവായിട്ടുള്ള പാദത്തിൽ പതിനെട്ടക്ഷരമുള്ള ധൃതിച്ഛന്ദസ്സിലുൾപ്പെട്ട ധ്രുവയ്ക്കു സ്ഖലിതവിക്രമ എന്നു പേർ.

ഉദാ:– ദിവസം സൂരസണാഹം ഖേവിഅ ചന്ദോ കുമുദവണേ
ഉദിദോ ദീസദി ഏസോ ദപ്പണബിംബാകിദിസദിസോ
ഗഗനേ മേഹവിമുക്കേ സൊമ്മസഹാഓ രതിസുഭഗോ
ബഹൂളം വിക്ഖിരമാണോ സാരദജ്ഹോണം വജദി
ദുദം 176

ഛായ:– ദിവസം സൂര്യസനാഥം ക്ഷിപ്ത്വാ ചന്ദ്രഃ കുമുദവന
ഉദിതോ ദൃശ്യത ഏഷ ദർപ്പണബിംബാകൃതിസദൃശഃ
ഗഗനേ മേഘവിമുക്തേ സൗമ്യസഹായോ
രതിസുഭഗോ
ബഹളം വികിരൻ ശാരദജ്യോത്സ്നാം വ്രജതി ദ്രുതം
ഭാഷ:– കതിരോൻ വിണ്ണിലെഴുന്നാലും കുളിൽചന്ദ്രൻ
കുമുദിനിയിൽ
തെളിവായ് കാണ്മിതു നന്നായ്
ദർപ്പണബിംബാകൃതിസദൃശൻ
മുകിൽവേർപെട്ടൊരു വാനിൽസ്സൌമ്യസഹായൻ
രതിസുഭഗൻ
തെളിവിൽച്ചന്ദ്രികയെങ്ങും തൂവി നടപ്പൂ സുരഭിലനായ്.

59. ദ്രുതചപല

പഞ്ചമം ഹൃഷ്ടമം യത്ര
ത്രയോദശമഥാപി ച
ഗുരൂണ്യഷ്ടാദശം ചൈവ
ദ്രുതാ വൈ ചപലാ തു സാ. 177

അഞ്ച്, എട്ട്, പതിമൂന്ന്, പതിനെട്ട് എന്ന നാലക്ഷരം മാത്രം ഗുരുക്കളായിട്ടുള്ള ധ്രുവ ദ്രുതചപല.

ഉദാ:– പവനവിഘുണ്ണിദപങ്കഅകുസുമം സരസിജലം
കമലിണിപത്തപസാഹിദസുഹഗം ഫലിഹണിഹം
ചലിദതരംഗവിദാരിഅകുമുദം ചലിതഗഅ
കഖുഭിദവിഹംഗവികമ്പിദമുഹലം ഹസദി വിഅ. 178

ഛായ:– പവനവിഘൂർണ്ണിതപങ്കജകുസുമം സരസിജലം
കമലിനീപത്രപ്രസാധിതസുഭഗം സ്ഫടികനിഭം
ചലിതതരംഗവിദാരിതകുമുദം ചലിതഗജ–
ക്ഷുഭിതവിഹംഗവികമ്പിതമുകുളം ഹസതീവ.

ഭാഷ:– പവനനിലാടിയ പങ്കളനിരതൻ രുചിരതയും
കമലിനിതന്നിലചേർന്നഴകേറും തെളിജലവും
ഇളകിന നീരലയാമ്പലിലണയും തരളതയും
പറവകൾ പാടിനടന്നൊരു നെറിയും ബഹുസുഭഗം.

60. കനകലത

യദി ഖലു ഭവതി ഹി ചരണവിധൌ ദ്വാദശപരതോ
ഗുരു ഗുരു പുനരപി നിധനഗതം വൈ ഗുരുസഹിതം
ഇഹ ഖലു ധൃതിരപി നിഗദിതനാമാ മുനിവിഹിതാ
കവിഗണമതിമതസമുദിതചിത്രാ കനകലതാ. 179

പത്തൊമ്പതക്ഷരമുള്ള അതിധൃതിച്ഛന്ദസ്സിൽ പതിമൂന്ന്, പതിനാല്, പത്തൊമ്പത്, എന്ന മൂന്നക്ഷരം മാത്രം ഗുരുവായിട്ടുള്ള ധ്രുവ കനകലത.

ഉദാ:– പമുദിഅഗഹഗണവിസരിഅസോഹോ ഗഅണഗദോ
വിലുളിഅജലഹരസമുദയഹീണോ ണയണസുഖോ
കിരണനിവഹധുദതിമിരഭരോ സോ രജദണിഹോ
പസരദി വരതണു ഹലധരലീലോ സരസി സസീ. 180

ഛായ:– പ്രമുദിതഗ്രഹഗണവിസാരിതശോഭോ ഗഗനഗതോ
വിലുളിതജലധരസമുദയഹീനോ നയനസുഖഃ
കിരണനിവഹധുതതിമിരഭരഃ സ രജതനിഭഃ
പ്രസരതി വരതനു ഹലധരലീലഃ സരസി ശശീ.

ഭാഷ:– ഗ്രഹഗണപരിവൃതനനുപമശോഭൻ ഗഗനഗതൻ
വിലുളിതജലധരസമുദയഹീനൻ നയനസുഖൻ
തിമിരനിരയഖിലമകലെയകറ്റിക്കതിർചിതറി-
ശ്ശശിയിത വരുവിതു ഹലധരലീലൻ രജതനിഭൻ.

61. മുഖചപല

പാദേ പഞ്ചമമന്ത്യം ച
ദീർഘം ദ്വാദശമേവ ച
യദാതിധൃത്യാം സാ ജ്ഞേയാ
ചപലാ മുഖസംജ്ഞിതാ. 181

പാദത്തിൽ അഞ്ച്, പന്ത്രണ്ട്, പത്തൊമ്പത്, ഇങ്ങനെ മൂന്നക്ഷരം മാത്രം ഗുരുവായിട്ടുള്ള അതിധൃതിച്ഛന്ദസ്സിലെ ധ്രുവയ്ക്ക് മുഖചപലയെന്നു പേർ.

ഉദാ:– പിയസഹി ആഇഅ ഗഅണതലേ ചപലതരമുഖീ
പവിചരദേ മദസുരഭിമുഖീ സുരവരയുവദീ. 182

ഛായ:– പ്രിയസഖി ആഗത്യ ഗഗനതലേ ചപലതരമുഖീ
പ്രവിചരതി മദസുരഭിമുഖീ സുരവരയുവതിഃ

ഭാഷ:– പ്രിയസഖി! വന്നിത ഗഗനമതിൽച്ചപലമുഖമൊടി-
ങ്ങലയുകയാം മദസുരഭിലയായ്സ്സുരവരയുവതി.

ഏതാ ഹ്യഷ്ടൌ പരിത്യജ്യ
ധ്രുവാണാം മൂലജാതയഃ
ആഭ്യോ വിനിസ്സൃതാശ്ചാന്യാഃ
യുഗ്മൌജാ വിഷമാഃ പരാഃ 183

ഈ എട്ടു ജാതികൾക്കു പുറമേ വേറെയും ധ്രുവകൾക്കു മൂലജാതികൾ ഉണ്ട്. അവയിൽനിന്നുൽഭവിച്ചിട്ടുള്ള മറ്റു ജാതികളുമുണ്ട്. രണ്ട്, നാല് എന്ന യുഗ്മപാദങ്ങളിലും ഒന്ന്, മൂന്ന് എന്ന ഓജപാദങ്ങളിലും അക്ഷരസംഖ്യയ്ക്കു ഭേദമുള്ള വിഷമജാതികളുമുണ്ട്.

ഏതാസ്തു ജാതയോ ജ്ഞേയാ
ദ്രുതാനാം വൃത്തസംശ്രയാഃ
ദേവാനാം പാർത്ഥിവാനാം ചാ-
പ്യൗപമ്യഗുണസംഭവാഃ. 184

ദ്രുതലയത്തിലുള്ള വൃത്തങ്ങളെ ആശ്രയിച്ചു വരുന്ന മുൻപറഞ്ഞ ജാതികൾ ദേവൻമാർക്കും രാജാക്കൻമാർക്കും പറ്റിയവയാണ്. അവരുടെ ഗതിക്കും ഈ ജാതികളുടെ ഗതിക്കും ഉള്ള സാമ്യമാണ് അതിനു കാരണം.

62. ആക്ഷിപ്തിക

സപ്തദശദ്വാദശകൈ-
രേകാദശപഞ്ചമാഷ്ടമതൃതീയൈഃ
ഗുരുഭിര്യസ്യാഃ പാദഃ
സാ ജ്ഞേയാക്ഷിപ്തികാ നാമ 185

മൂന്ന്, അഞ്ച്, എട്ട്, പതിനൊന്ന്, പന്ത്രണ്ട്, പതിനേഴ് ഇങ്ങനെ ആറക്ഷരം പാദത്തിൽ ഗുരുക്കളായിട്ടുള്ള ധ്രുവയ്ക്ക് ആക്ഷിപ്തികയെന്നു പേർ. (ഇതിനുദാഹരണം കൊടുത്തിട്ടില്ല.)

63. ദ്രുതാക്ഷിപ്തിക

ഗുർവ്വാദിരഥ ലഘ്വാദി-
ര്യുഗ്മൌജാവഥവേതരാ
ഏതത് ദ്രുതഗയാ യാ തു
വിജ്ഞേയാക്ഷിപ്തികാ ദ്രുതാ. 186

രണ്ടും നാലും പാദങ്ങൾ ഗുരുകൊണ്ടു തുടങ്ങുന്നതായിട്ടും ഒന്നും മൂന്നും പാദങ്ങൾ ലഘുകൊണ്ടു തുടങ്ങുന്നതായിട്ടും നേരെമറിച്ചും ദ്രുതലയത്തിൽ ആക്ഷിപ്തികയെന്ന ഈ ധ്രുവ വരാവുന്നതാണ്. (ഉദാഹരണമില്ല).

64. കനകലത

ആദ്യേ ദ്വേ ഹ്യഥ നിധനേ
ത്രീണി ച പാദേ യദാ ഗുരൂണി സ്യുഃ
ജ്ഞേയാ ബൃഹതീ നിത്യം
കനകലതാക്ഷിപ്തികാ നാമ്നാ. 187

പാദത്തിൽ ഒമ്പതക്ഷരമുള്ള ബൃഹതീച്ഛന്ദസ്സിൽ ആദ്യത്തിൽ രണ്ടും അവസാനത്തിൽ മൂന്നുമായി അഞ്ചക്ഷരം ഗുരുവാണെങ്കിൽ ആ ആക്ഷിപ്തികയ്ക്ക് കനകലതയെന്നു പേർ.

ഉദാ:- ഏസോ ഗഗണതലേ മേഹോ
ഭീമോ ഭയജധനോ ദിട്ഠോ
ഭൂമിം നവജലധാരാഹിം
സിഞ്ചേദി അ സഹി ഗർജ്ജന്തോ. 188

ഛായ:- ഏഷ ഗഗനതലേ മേഘോ
ഭീമോ ഭയജനനോ ദൃഷ്ടഃ
ഭൂമിം നവജലധാരാഭിഃ
സിഞ്ചതി ച സഖി ഗർജ്ജൻ

ഭാഷ:- മേഘം ഗഗനതലംതന്നിൽ-
ക്കാണ്മൂ ഭയജനകം ഭീമം
ഗർജ്ജിച്ചഴകിൽ നനയ്ക്കുന്നൂ
ഭൂവെപ്പുതുമഴകൊണ്ടേറ്റം.

65. ശശിലേഖ

യദി ഖലു പഞ്ചമമന്ത്യേ
ചരണവിധൌ ഗുരുണീ ചേത്

ഭവതി തു സാ ശശിലേഖാ
ഭുവി ബൃഹതീ പ്രഥിതാ സാ. 189

പാദത്തിൽ അഞ്ചാമത്തെ അക്ഷരവും അവസാനത്തെ രണ്ടക്ഷരവും ഗുരുക്കളാണെങ്കിൽ ബൃഹതീച്ഛന്ദസ്സിലുള്ള ശശിലേഖയാണത്.

ഉദാ:- ഗിരിചരവാരണരൂപം
ഖുഭിമഹണ്ണവണാദം
പഡുപവണേണ വിധൂദം
ഭമദി വലാഹയജൂധം. 190

ഛായ:- ഗിരിചരണവാരണരൂപം
ക്ഷുഭിതമഹാർണ്ണവനാദം
പടുപവനേന വിധൂതം
ഭ്രമതി വലാഹകയൂഥം

ഭാഷ:- മലയിലലഞ്ഞിടുമാന-
ത്തലവർ വരുന്നതുപോലെ
കൊടിയൊരു കാറ്റിലലഞ്ഞി-
മ്മുകിൽനിര പാഞ്ഞുവരുന്നു.

66. അവചാലിത

യദി തു ഖലു ഷഷ്ഠമന്ത്യേ
ഗുരു ഭവതി പാദയോഗേ
ഇതി നിഗദിതാദിവൃത്തേ
സതതമവിചാലിതാ സാ. 191

പാദത്തിൽ ആറ്, എട്ട്, ഒമ്പത് എന്ന മൂന്നക്ഷരങ്ങൾ ഗുരുക്കളാണെങ്കിൽ ആ ധ്രുവയ്ക്ക് അവിചാലിത എന്നു പേർ.

ഉദാ:- സസികിരണലംബഹാരാ
ഉഡുഗണകിദാവദംസാ
ഗഹഗണകിദംഗസോഹാ
ജുവദി വിയ ഭാദി രായീ. 192

ഛായ:- ശശികിരണലംബഹാരാ
ഉഡുഗണകൃതാവതംസാ
ഗ്രഹഗണകൃതാംഗശോഭാ
യുവതിരിവ ഭാതി രാത്രിഃ

ഭാഷ:- ശശികിരണമാലയാർന്നും
പരിചിലുഡുഭൂഷ പൂണ്ടും
തെളിവൊടു വിളങ്ങിടുന്നു.
നവയുവതിപോലെ രാത്രി.

67. മണികൃത്ത്

യദി ഖലു ചരണവിധൌ
ലഘുവസുഗണകമിദം

ഭവതി ഹി ഖലു ബൃഹതീ
മണിഗുണനികരകൃതാ. 193

പാദത്തിൽ ആദിയിൽ എട്ട് (വസു) ലഘുക്കളും ഒടുവിൽ ഒരു ഗുരുവുമുള്ള ധ്രുവ ബൃഹതീച്ഛന്ദസ്സിലുള്ള മണികൃത്താണ്.

ഉദാ:- ഉഡുഗണകുസുമവദീ
ഗഹഗണകിദതിലകാ
രജണികരമഭിമുഹീ
വജദി വിയ അസു ണിസാ. 194

ഛായ:- ഉഡുഗണകുസുമവതീ
ഗ്രഹഗണകൃതതിലകാ
രജനികരഭിമുഖീ
വ്രജതീവാശു നിശാ.

ഭാഷ:- ഉഡുഗണകുസുമമൊടും
ഗ്രഹഗണതിലകമൊട്ടും
നിശയിത ശശധരനെ
ദ്രുതതരമണയുകയാം.

68. സിംഹാക്രാന്ത

ചത്വാര്യാദൌ ഗുരു നിധനം
ഹ്രസ്വാനി സ്യുര്യദി ച തഥാ
നാമ്നാ ജ്ഞേയാ ജഗതി ഹി സാ
സിംഹാക്രാന്താ ഖലു ബൃഹതീ. 195

ആദ്യം നാലും ഒടുവിലും ഗുരുവായും ഇടയിൽ നാലു ലഘുവായുമുള്ള ധ്രുവ ബൃഹതീച്ഛന്ദസ്സിലെ സിംഹാക്രാന്തയാണ്.

ഉദാ:- ആകമ്പന്തോ ഗഗണദളം
വിക്ഖേവന്തോ ധരണിദളം
വിജ്ജുജ്ജോദോദയവിഹവോ
ഏസോ മേഹോ പവിചരിദോ. 196

ഛായ:- ആകമ്പയൻ ഗഗനതലം
വിക്ഷിപൻ ധരണിതലം
വിദ്യുദ്ദ്യോതോദയവിഭവ
ഏഷ മേഘഃ പ്രവിചരിതഃ

ഭാഷ:- ആടിപ്പിച്ചും ഗഗനതലം
പേടിപ്പിച്ചും ധരണിതലം
മിന്നൽച്ചാർത്തിൻ വിഭവമൊടേ
വന്നീടുന്നൂ മുകിൽനികരം.

ബൃഹത്യാ ജാതയോ ഹ്യേതാ
വിജ്ഞേയാ വൈ പ്രവേശജാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
പങ്ക്തിജാതിവികല്പനം. 197

ബൃഹതീച്ഛന്ദസ്സിലുള്ള പ്രാവേശികീധ്രുവകളുടെ വകഭേദങ്ങളാണിവ. ഇനി പങ്ക്തിച്ഛന്ദസ്സിലുള്ള ധ്രുവകളുടെ വകഭേദങ്ങൾ പറയാം.

69. സുരദയിത

ആദ്യചതുർത്ഥേ പരനിധനേ
യത്ര ഗുരൂണി പ്രതിചരണം
ഗീതവിധാനേ ഭവതി ഹി സാ
പങ്ക്തികൃതാ വൈ സുരദയിതാ 198

ഓരോ പാദത്തിലും ഒന്ന്, നാല്, അഞ്ച്, പത്ത് എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള പങ്ക്തിച്ഛന്ദസ്സിലെ ധ്രുവയ്ക്ക് സുരദയിതയെന്നു പേർ.

ഉദാ:- പങ്കജസണ്ഡേ വിമളജളേ
സാരസകേഹിം സമണുഗദോ
കുന്ദണികാസോ സസിധവളോ
ഹംസജുവാണോ പരിഭമിദോ. 199

ഛായ:- പങ്കജഷണ്ഡേ വിമലജലേ
സാരസൈഃ സമനുഗതഃ
കുന്ദനികാശഃ ശശിധവളോ
ഹംസയുവാ പരിഭ്രമിതഃ

ഭാഷ:- താമരതിങ്ങും കമലിനിയിൽ
സാരസസംഘങ്ങളൊടു സുഖം
ചന്ദ്രനു തുല്യം തെളിമയൊടും
സംഹയുവാവിങ്ങലയുകയാം.

70. കുമുദിനി

ദീർഘാണി ഹ്യഥ നിധനഗതം
ത്രീണി സ്യുര്യദി ചരണവിധൌ
സാ ജ്ഞേയാ കുസുമസമുദിതാ
പങ്ക്തിശ്ചേദപി ച കുമുദിനീ. 200

ആദ്യത്തെ മൂന്നക്ഷരവും അവസാനത്തെ അക്ഷരവും ഗുരുക്കളായിട്ടുള്ള പങ്ക്തിച്ഛന്ദസ്സിലെ ധ്രുവയ്ക്ക് കുമുദിനിയെന്നു പേർ.

ഉദാ:- വാസന്തോ കുസുമസമുദിതോ
വാസന്തോ സുമുഹി സുരഹിണോ
സോസന്തോ പിയരഹിതജണം
സമ്പത്തോ അസു ണവസമയോ. 201

ഛായ:- വാസയൻ കുസുമസമുദിതോ
വാസന്തഃ സുമുഖി സുരഭിഃ
ശോഷയൻ പ്രിയരഹിതജനം
സംപ്രാപ്ത ആശു നവസമയഃ.

ഭാഷ:- വാരഞ്ചും പുതുമലരുകളും
പാരെങ്ങും മൃദുപരിമളവും

വാസന്തം നവസമയമഹോ
നോവിപ്പൂ പ്രിയവിരഹിജനം.

71. ദോധകം

സപ്തമമാദ്യചതുർത്ഥയുതം
യത്ര ഹി നൈധനമേവ ഗുരു
പാദവിധൌ യദി പങ്ക്തി കൃതാ
സാ കഥിതാ ഖലു ദോധകവത്. 202

ഒന്ന്, നാല്, ഏഴ്, പത്ത് എന്ന നാലക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള പാദങ്ങളോടു കൂടിയ പങ്ക്തിച്ഛന്ദസ്സിലെ ധ്രുവയ്ക്കു ദോധകമെന്നു പേർ.

ഉദാ:- ഏസ സമുണ്ണയമംബരകേ
മേഹരവം സുണിയൂണ ഗയോ
രോസവസേണ സമുജ്ജലിദോ
ഹിണ്ഡദി കാണണയേ കുവിദോ. 203

ഛായ:- ഏഷ സമുന്നതമംബരേ
മേഘരവം ശ്രുത്വാ ഗജഃ
രോഷവശേന സമുജ്ജ്വലിതോ
ഹിണ്ഡതേ കാനനേ കുപിതഃ

ഭാഷ:- വാനിലുയർന്നൊരു കാർമുകിലിൻ
ഘോരതരധ്വനികേട്ടു ഗജം
ക്രോധമിയന്നു സമുജ്ജ്വലനായ്
കാനനഭൂമിയിലോടുകയാം.

72. ഉദ്ധത

ത്രീണ്യാദൌ തു ഗുരൂണി യദാ സ്യുഃ
ഷഷ്ഠം ചാന്ത്യമുപാന്ത്യതമം ച
സാ ജ്ഞേയാ ഖലു പാദവിധാനേ
പങ്ക്തിഃ സാ തു കൃതോദ്ധതനാമ്നാ. 204

പാദത്തിൽ ആദ്യം മൂന്ന്, ആറ്, ഒമ്പത്, പത്ത് എന്നിങ്ങനെ ആറക്ഷരം ഗുരുക്കളായിട്ടുള്ള പങ്ക്തിച്ഛന്ദസ്സിലെ ധ്രുവ ഉദ്ധത.

ഉദാ:- അബ്ഭം അംബുധരേഹി പിണദ്ധം
വിജ്ജൂജ്ജോയഖണന്തരദീവം
വാദാഘുണ്ണിദകമ്പിദദന്തം
ഉമ്മാദേദിവ ഹത്ഥിസമൂഹം. 205

ഛായ:- അഭ്രമംബുധരൈഃ പിനദ്ധം
വിദ്യുദ്യോഗക്ഷണാന്തരദീപം
വാതാഘൂർണ്ണിതകമ്പിതദന്ത-
മുന്മാദ്യതീവ ഹസ്തിസമൂഹം.

ഭാഷ:- വാനത്താകെ നിറഞ്ഞിതു മേഘം-
താനും മിന്നൊളിയേന്തി നിതാന്തം

കാറ്റത്താട്ടിയ കൊമ്പുകളോടും
കാട്ടാനക്കുലമെന്നതുപോലെ.

73. പങ്ക്തിരഥ

ആദ്യചതുർത്ഥേ നൈധനകേ ദ്വേ
പഞ്ചമഷഷ്ഠേ യത്ര തു ദീർഘേ
വൃത്തസമുത്ഥാ സങ്കഥിതാ സാ
പങ്ക്തിരഥൈഷാ ഗീതകബന്ധേ. 206

ഒന്ന്, നാല്, അഞ്ച്, ആറ്, ഒമ്പത്, പത്ത് ഇങ്ങനെ ആറക്ഷരം ഗുരുവായിട്ടുള്ള പങ്തിച്ഛന്ദസ്സിലെ ധ്രുവ പങ്ക്തിരഥ.

ഉദാ:– മേഹസമൂഹം പീണവലാകം
വിജ്ജുപഡീവം പേക്ഖിയ ഏസോ
ഉട്ഠിദരോസോ ഭീമണിണാദോ
ധാവദി ഹത്ഥീ രുക്ഖവണമ്മി. 207

ഛായ:– മേഘസമൂഹം പീനവലാകം
വിദ്യുത്പ്രദീപം പ്രേക്ഷ്യ ഏഷഃ
ഉത്ഥിതരോഷോ ഭീമനിനാദോ
ധാവതി ഹസ്തീ വൃക്ഷവനേ.

ഭാഷ:– കാർമുകിൽ വെള്ളിപ്പക്ഷികളോടേ
മിന്നലിൽ മിന്നിക്കാണുകയാലേ
കോപഭാരത്താൽഗ്ഗർജ്ജനവും ചെ–
യ്തോടിവരുന്നുണ്ടാന വനത്തിൽ.

74. വിപുലഭുജ

യദി ഖലു പഞ്ചമമന്ത്യം തത്
ചരണവിധാവിഹ ദീർഘം സ്യാത്
നവമമഥാഷ്ടമകം തദ്വ–
ദ്വിപുലഭുജാ ഭുവി സാ നാമ്നാ. 208

അഞ്ച്, എട്ട്, ഒമ്പത്, പത്ത്, എന്നീ നാലക്ഷരങ്ങൾ ഗുരുവായിട്ടുള്ള ധ്രുവ വിപുലഭുജ.

ഉദാ:– ജലഹരണാദസമുവ്വിഗ്ഗോ
പഗളിതഗണ്ഡമഹാണാദോ
വണഗഹണം കുവിദോ ഹത്ഥീ
സരഭസഗർവ്വിദകം യാതി. 209

ഛായ:– ജലധരനാദസമുദ്വിഗ്നഃ
പ്രഗളിതഗണ്ഡമഹാനാദഃ
വനഗഹനം കുപിതോ ഹസ്തീ
സരഭസഗർവ്വിതകം യാതി.

ഭാഷ:– മുകിലൊലി കേട്ടു ഭയപ്പെട്ടും
വളരെയുറക്കനെ ഗർജ്ജിച്ചും

കൊടിയൊരു ഹസ്തി വനത്തിങ്കൽ
ച്ചൊടിയൊടു ഗർവ്വിൽ നടക്കുന്നു.
ഏതാസ്തു ജാതയഃ പ്രോക്താഃ
പങ്ക്ത്യാമേവ സമാസതഃ
അതഃ പരം പ്രവക്ഷ്യാമി
ത്രിഷ്ടുബ്ജാതിവികല്പനം. 210

മേൽപ്പറഞ്ഞവയെല്ലാം പങ്ക്തിച്ഛന്ദസ്സിലുള്ള ജാതികളാണ്. ഇനി ത്രിഷ്ടുപ്ച്ഛന്ദസ്സിലുള്ള ജാതികളും വിവരിക്കാം.

75. ചപലഗതി

ആദാവിഹ യദി ഖലു ഗുരുണീ
നിത്യം നിധനമപി ച പരതഃ
വൃത്തേ കവിഭിരപി നിഗദിതാ
ത്രിഷ്ടുപ്ചപലഗതിരിഹ സദാ. 211

ആദ്യം രണ്ടക്ഷരവും അവസാനത്തെ അക്ഷരവും ഗുരുവായിട്ടുള്ള ത്രിഷ്ടുച്ഛന്ദസ്സിലെ ധ്രുവ ചപലഗതി.

ഉദാ:- ഏദേ ഖിദിധരവരസദിസാ
ഭീമാ പടുപടഹസമരവാ
നീലാ സിതഖഗകി ദരസണാ
മേഹാ നഹദലമഭിപതിതാ. 212

ഛായ:- ഏതേ ക്ഷിതിധരവരസദൃശാ
ഭീമാഃ പടുപടഹസമരവാഃ
നീലാഃ സിതഖഗകൃതരശനാ
മേഘാ നഭസ്തലമഭിപതിതാഃ.

ഭാഷ:- ഊക്കൻമലകളൊടെതിർപൊരുതാ-
നൊക്കും കരിമുകിൽനിരകളിതാ
വെള്ളിൽപ്പറവകളൊടു ഗഗനം-
തന്നിൽപ്പരിചിനൊടണയുകയാം.

76. കമലാക്ഷി

യദി ഖലു മധ്യേ ത്വഥ ഗുരുണീ
പുനരപി ചാന്ത്യം ഗുരു ചരണേ
ഭവതി ഹി നിത്യം രുചിരമുഖീ
കമലദളാക്ഷീതി ഹി കഥിതാ. 213

പാദത്തിന്റെ നടുവിൽ രണ്ടു ഗുരുക്കളും ഒടുവിൽ ഒരു ഗുരുവും വരുന്ന ധ്രുവ കമലാക്ഷി.

ഉദാ:- പരിധുണമാണോ കിരണപഡം
അഭിരുഹമാണോ ഉദയഗിരിം
ഉഡുഗണബന്ധൂ കുമുദസഹോ
ഉദയദി ചന്ദോ ഗഗണതലേ. 214

ഛായ:– പരിധുന്വാനഃ കിരണപട-
മഭിരോഹന്നുദയഗിരിം
ഉഡുഗണബന്ധുഃ കുമുദസഖേ
ഉദേതി ചന്ദ്രോ ഗഗനതലേ.

ഭാഷ:– പരിചൊടു വീശിക്കിരണപടം
ത്വരയൊടു കേറീട്ടുദയഗിരി
ഉഡുഗണമോടും കുമുദസഖൻ
ശശിയണയുന്നു ഗഗനതലം.

77. ദ്രുതഗതി

യദി ഖലു പഞ്ചമകാഷ്ടമകേ
പുനരപി ചാന്ത്യഗതം തു ഗുരു
ചരണവിധാവിഹ വൃത്തവിധൌ
ഭവതി ഹി സാ ദ്രുതപാദഗതിഃ. 215

അഞ്ച്, എട്ട്, പതിനൊന്ന്, എന്ന മൂന്നക്ഷരം ഓരോ പാദത്തിലും ഗുരുവായിട്ടുള്ള ധ്രുവാവൃത്തം ദ്രുതഗതി.

ഉദാ:– ഗഗണതലംഗണഹിണ്ഡണയോ
കിരണസഹസ്സവിഭൂസിദയോ
വിഹുണിയ മേഹപഡം തമസൂ
വിസയി സസീ ഗയണേ ണിഹുയം. 216

ഛായ:– ഗഗനതലാങ്കണഹിണ്ഡനകഃ
കിരണസഹസ്രവിഭൂഷിതഃ
വിധൂയ മേഘപടം തമസ്സു
വിശതി ശശീ ഗഗനേ നിഭൃതം.

ഭാഷ:– ഗഗനതലാങ്കണഭൂവിലിതാ
കിരണസഹസ്രവിഭൂഷിതനായ്
മുകിൽനിരയാം തുകിൽ വീശി വരു-
ന്നിതു കുളിർവെണ്മതി മന്ദപദം.

78. വിമല

തൃതീയമന്ത്യം ചതുർത്ഥം
പഞ്ചമം ഷഷ്ഠമേവ ച
ഗുരൂണി ത്രൈഷ്ടുഭേ പാദേ
യത്ര സാ വിമലാ യഥാ. 217

മൂന്ന്, നാല്, അഞ്ച്, ആറ്, പതിനൊന്ന്, എന്നീ അഞ്ചക്ഷരം ത്രിഷ്ടുപ്ച്ഛന്ദസ്സിലെ പാദത്തിൽ ഗുരുക്കളായാൽ ആ ധ്രുവ വിമല.

ഉദാ:– കുസുമാകിണ്ണേ ണിമ്മളസളിളേ
ണളിണീസണ്ഡേ ഛപ്പദമുഹളേ
സ വഹുമജ്ഝേ സാരസമുദിതേ
സമദോ ഹത്ഥീ ഏദി വിചരിദോ. 218

ഛായ:– കുസുമാകീർണ്ണേ നിർമ്മലസലിലേ
നളിനീഷണ്ഡേ ഷട്പദമുഖരേ
സ വധൂമധ്യേ സാരസമുദിതേ
സമദോ ഹസ്ത്യേഷ വിചരിതഃ

ഭാഷ:– ഭ്രമരം മൂളും താമര വിലസും
തെളിനീരേന്തും പൊയ്കയിലിവിടെ
വിചരിക്കുന്നൂ തൻപിടികളൊടേ
മദമാർന്നീടും കുഞ്ജരമഴകിൽ.

79. രുചിര

ചതുർത്ഥം പഞ്ചമം പൂർവ്വ–
മന്ത്യോപാന്ത്യേ തഥൈവ ച
ഗുരുണി ത്രൈഷ്ടുഭേ പാദേ
യത്ര സാ രുചിരാ യഥാ. 219

ഒന്ന്, നാല്, അഞ്ച്, പത്ത്, പതിനൊന്ന് എന്ന അഞ്ചക്ഷരം ഗുരുവായിട്ടുള്ള ത്രിഷ്ടുപ്ച്ഛന്ദസ്സിലെ ധ്രുവ രുചിര.

ഉദാ:– മേഹവിദാണം അവധുണമാണോ
കമ്പയമാണോ സകളവണാ ഇ
തോയസമൂഹം അവകിരമാണോ
വായദി വാദോ കുവിദ വിയാസു. 220

ഛായ:– മേഘവിതാനമവധൂനയമാനഃ
കമ്പയമാനഃ സകലവനാനി
തോയസമൂഹമവകിരമാണോ
വാതി വാതഃ കുപിത ഇവാശു

ഭാഷ:– മേഘവിതാനം പരിചൊടിളക്കി–
ക്കാനനമെല്ലാമഴകിനൊടാട്ടി
നീർക്കണമെങ്ങും ചിതറിയമന്ദം
വീശി വരുന്നൂ ചൊടിയൊടു വാതം.

80. അപരവക്ത്രം

യദി ഖലു ചരണേ തു സപ്തമം
പുനരപി നവമം സനൈധനം
ഗുരു തദപരവക്ത്രമുച്യതേ
നിയതമിതി നിദർശനം യഥാ. 221

പാദത്തിൽ ഏഴ്, ഒമ്പത്, പതിനൊന്ന്, എന്ന മൂന്നക്ഷരം ഗുരുവായിട്ടുള്ള ധ്രുവയ്ക്ക് അപരവക്ത്രമെന്നു പേർ.

ഉദാ:– ഗിരിതഡ വിവരേ വിഘുണ്ണിദോ
അസണിഘണരവേണ കമ്പിദോ
അഭിപദദി ദുദം മഹീതലം
പടുതരണിണദോ മഹാഘണോ. 222

ഛായ:– ഗിരിതടവിവരേ വിഘൂർണ്ണിതോ-ƒ-
ശനിഘനരവേണ കമ്പിതഃ
അഭിപതതി ദ്രുതം മഹീതലം
പടുതരനിനദോ മഹാഘനഃ
ഭാഷ:– ഗിരിയുടെയിടയിൽച്ചുഴന്നുമി-
ങ്ങിടിയുടെയൊലിയാൽക്കുലുക്കിയും
ദ്രുതതരമണയുന്നു ഭൂതലം
പടുതരനിനദം മഹാഘനം.
ത്രിഷ്ടുഭോ ജാതയോ ഹ്യേതാ
ജഗത്യാസ്തു നിബോധത. 223

മേൽപ്പറഞ്ഞവ പാദത്തിൽ പതിനൊന്നക്ഷരമുള്ള ത്രിഷ്ടുപ്ച്ഛന്ദസ്സിലെ ജാതികളാണ്. ഇനി പാദത്തിൽ പന്ത്രണ്ടക്ഷരമുള്ള ജഗതീച്ഛന്ദസ്സിലെ ധ്രുവകളുടെ വകഭേദങ്ങളെ വിവരിക്കാം. (ജഗതിക്കുള്ള ധ്രുവാലക്ഷണങ്ങൾ കാണുന്നില്ല.)

81. കമലലോചന

നവമം നൈധനേ ദ്വേ ച
ഗുരൂണി ചരണേ യദി
വൃത്തേƒതിജഗതീ സാ തു
ജ്ഞേയാ കമലലോചനാ. 224

പാദത്തിൽ ഒമ്പത്, പന്ത്രണ്ട്, പതിമൂന്ന് ഈ മൂന്നക്ഷരം ഗുരുവായിട്ടുള്ള അതിജഗതീച്ഛന്ദസ്സിലെ ധ്രുവ കമലലോചന.

ഉദാ:– ദിയഗണമുനിഗണവഡ്ഢിയതേയോ
പവിതതകിരണ സഹസ്സപിണദ്ധോ
വിധുണിയ തിമിരപഡം ജഗദീവോ
ഉദയതി ഗഗണതലേ അസു സൂരോ. 225
ഛായ:– ദ്വിജഗണമുനിഗണവർദ്ധിതതേജാഃ
പ്രവിതതകിരണസഹസ്രപിനദ്ധഃ
വിധൂയ തിമിരപടം ജഗദ്ദീപ
ഉദയതി ഗഗനതലേƒസൌ സൂര്യഃ
ഭാഷ:– ദ്വിജഗണമുനിഗണവർദ്ധിതതേജ-
സ്സപരിമിതകിരണജാലസമൃദ്ധൻ
തിമിരപടമകലെ മാറ്റി വിളങ്ങീ
ഗഗനമതിലുദയമാർന്നൊരു സൂര്യൻ.

82. അതിചപല

യദി ഖലു ലഘുഗണ ഇഹ നിഹിതം
പദി പദി ഗുരു ച ഹി നിധനഗതം
ഭവതി ഹി ഖലു ഗതിരതിചപലാ
ത്വരിതഗതിരധികമതിജഗതീ. 226

അതിജഗതീച്ഛന്ദസ്സിൽ എല്ലാ പാദത്തിലും ലഘുക്കൾ നിരത്തി ഒടുവിൽ മാത്രം ഒരു ഗുരു ചേർത്തിട്ടുള്ള ധ്രുവ അതിചപല.

ഉദാ:– വിധുണിയ ജലധരമസിദപഡം
ദിയഗണമുണിവരപരിപഡിദോ
ഉദയഗിരിസിഹരതഡമുകുഡേ
വിചരദി ഗഗണതലമസ്സു രവീ. 227

ഛായ:– വിധൂയ ജലധരമസിതപടം
ദ്വിജഗണമുനിവരപരിപഠിതഃ
ഉദയഗിരിശിഖരതടമുകുടേ
വിചരതി ഗഗനതലമസൌ രവിഃ.

ഭാഷ:– കരിമുകിലണിപടമകലുകയായ്
ദ്വിജഗണമുനിവരപരിപഠിതൻ
ഉദയഗിരിശിഖരമണയുകയായ്
ഗഗനതലമതിലുമുയരുകയായ്.

83. മദകലിത

യദി ഖലു പഞ്ചമമഥ നിധനേ വൈ
ചരണവിധൌ ഭവതി ഹി ഗുരുയുഗ്മം
അതിജഗതീ ഭുവി കഥിതഗുണാ സാ
മദകലിതേതി ച നിഗദിതനാമാ. 228

പാദത്തിൽ അഞ്ച്, പന്ത്രണ്ട്, പതിമ്മൂന്ന് ഇങ്ങനെ മൂന്നക്ഷരം ഗുരുവായി അതിജഗതീച്ഛന്ദസ്സിൽ വരുന്ന ധ്രുവ മദകലിത.

ഉദാ:– ഗഗണതലംഗണമഭിരുഹമാണോ
രജതമഹാഗിരിസിഹരസരൂവോ
രജതമയോ വിയ പിയകുമുദോസൂ
പവിചരിദോ വിയദി ഹി ണിസി ചന്ദോ. 229

ഛായ:– ഗഗനതലാങ്കണമഭിരോഹൻ
രജതമഹാഗിരിശിഖരസരൂപഃ
രജതമായ ഇവ പ്രിയകുമുദോസൌ
പ്രവിചരതോ വിയതി ഹി നിശി ചന്ദ്രഃ

ഭാഷ:– ഗഗനതലാങ്കണമതിലഭിരൂപൻ
രജതമഹാഗിരിശിഖരസമാനൻ
പ്രിയകുമുദൻ രജതധവളരൂപൻ
നിശയിൽ നടന്നിഹ വരുവിതു ചന്ദ്രൻ.

ഏതാസ്തു ജാതയോ ജ്ഞേയാഃ
പ്രാവേശിക്യോ ദ്രുതാസ്തഥാ
സമവൃത്തപദാനാം തു
വർദ്ധമാനം നിബോധത.

ഏതാസാം ലക്ഷണം പൂർവ്വം
സർവ്വമുക്തം വിധാനതഃ
പ്രതിഷ്ഠാദിയഥാച്ഛന്ദഃ
സമ്യക്പദവിഭാഗതഃ. 230

മേൽപ്പറഞ്ഞവ ദ്രുതലയത്തിലുള്ള പ്രാവേശികീധ്രുവകളുടെ വകഭേദങ്ങളാണ്. സമവൃത്തങ്ങളുടെ പാദങ്ങളെ സംബന്ധിക്കുന്ന വർദ്ധമാനകങ്ങളുടെ സ്വരൂപം ഇനി വിവരിക്കാം. ഛന്ദസ്സുകളുടെ ലക്ഷണം മുമ്പ് പറഞ്ഞിട്ടുണ്ട്. പ്രതിഷ്ഠാച്ഛന്ദസ്സു മുതൽക്കുള്ള വർദ്ധമാനകങ്ങളുടെ സ്വരൂപമാണ് ഇനി വിവരിക്കുന്നത്.

## വർദ്ധമാനകങ്ങൾ

84. പ്രതിഷ്ഠ

മേഹരവം ണവസരദേ
ണിസമിയ കുദ്ധോ ഭവയി ഗയവരോ. 231

ഛായ:– മേഘരവം നവശരദി
നിശമ്യ ക്രുദ്ധോ ഭവതി ഗജവരഃ

ഭാഷ:– മേഘരവം ചെവിയിലുടൻ
പതിയെയിടഞ്ഞൂ മദമുടയ ഗജം.

പ്രതിഷ്ഠാച്ഛന്ദസ്സിൽ പാദത്തിൽ നാലക്ഷരമാണല്ലോ. അതിന്റെ വർദ്ധമാനകത്തിൽ പാദങ്ങളിൽ ക്രമത്തിൽ അക്ഷരം കൂടിക്കൂടി വരും. നാല്, അഞ്ച്, ആറ്, ഏഴ് എന്നാണല്ലോ ഇതിലെ അക്ഷരക്രമം. മേലിലും വർദ്ധമാനകങ്ങളുടെ സ്വഭാവം ഇതാണെന്നു കാണുക.

85. സുപ്രതിഷ്ഠ

വിജ്ജുകസാഹിം അഭിഹതം വിയ
രുദദിവ ഗഗണം പ്രശമിതഗ്രഹതാരം. 232

ഛായ:– വിദ്യുത്ക്കശാഭിരഭിഹതമിവ
രുദതീവ ഗഗനം പ്രശമിയഗ്രഹതാരം.

ഭാഷ:– മിന്നലിനാലേ പ്രഹരമേറ്റപോൽ
ഗഗനമിതതിയായഴലൊടു കരയുന്നൂ.

86. ഗായത്രി

മേഹരവായുലം നട്ഠഗഹകദംബം
പസമിയദിവാകരം രുദതി വിയണഹദലം. 233

ഛായ:– മേഘരവാകുലം നഷ്ടഗ്രഹകദംബം
പ്രശാന്തദിവാകരം രുദതീവ നഭസ്തലം.

ഭാഷ:– കാറിടി തിങ്ങിയും താരനിരകൾ മാഞ്ഞും
കതിരവനകന്നുമേ ഗഗനമിതു കരകയാം.

87. ഉഷ്ണിക്ക്

പുല്ലിയതരുഷണ്ഡേ
സുരഹിപവണഹദേ
വിയരദി പമദവണേ
ഹംസോ സഹയരിപരിവുദോ. 234

ഛായ:– ഫുല്ലതരുഷണ്ഡേ
സുരഭിപവനഹതേ
വിചരതി പ്രമദവനേ
ഹംസഃ സഹചരീപരിവൃതഃ

ഭാഷ:– പൂത്തൊരു വനിതന്നിൽ
പരിമളമൊഴുകുമ്പോൾ
പരിചിനൊടണയുകയാം
ഹംസം നിജതരുണികളോടേ.
വർദ്ധമാനം മയൈവം തു
ത്ര്യശ്രാണാം പരികീർത്തിതം
പുനശ്ച ചതുരശ്രാണാ–
മേവമേവ നിബോധത. 235

ത്ര്യശ്രതാളത്തിലുള്ള ധ്രുവകളുടെ വർദ്ധമാനം ഞാൻ വിവരിച്ചുകഴിഞ്ഞു. ഇനി ചതുരശ്രതാളത്തിലുള്ള ധ്രുവകളുടെ വർദ്ധമാനം മനസ്സിലാക്കുക.

88. അനുഷ്ടുപ്പ്

താരാബന്ധൂ ഏത്ഥ നഹേ
വിക്കിരമാണോ മേഹപഡം
കിരണസഹസ്സവിഭൂസിദോ
ഉദയദി ഏസോ രയണികരോ. 236

ഛായ:– താരാബന്ധുരത്ര നഭസി
വികിരൻ മേഘപടം
കിരണസഹസ്രവിഭൂഷിത
ഉദയത്യേഷ രജനികരഃ

ഭാഷ:– താരാനാഥൻ വാനിലിതിൽ–
ക്കാർമുകിൽവസ്ത്രം വീശിയിതാ
കിരണസഹസ്രവിഭൂഷിതൻ
വിരവിൽ വരുന്നൂ രജനികരൻ.

89. ബൃഹതി

ഏസോ സുമേരുവണയമ്മീ
ദിയദേവസിദ്ധപരിഗീദോ
അഭിസുരഭിഗന്ധവണചാരീ
പവിചരദി വിഹഗമജൂവാവോ. 237

ഛായ:– ഏഷ സുമേരുവനേ
ദ്വിജദേവസിദ്ധപരിഗീതഃ
അതിസുരഭിഗന്ധവനചാരീ
പ്രവിചരതി വിഹംഗമയുവാ.

ഭാഷ:– മാമേരുവിൻവനമതിങ്കൽ
ദ്വിജദേവസിദ്ധപരിഗീതൻ
സുരഭിലവനങ്ങളിൽ നടക്കും
വിഹഗവരതരുണനണയുന്നൂ.

90. പംക്തി

പാദപസണ്ഡം കമ്പഅമാണോ
സുരഹിസുയുന്ധസുവാസിദയോ

ഉപവണതരുഗണലാസഗയോ
വിയരതി വരതണു വണപവണോ. 238

ഛായ:– പാദപഷണ്ഡം കമ്പയമാനഃ
സുരഭിസുഗന്ധസുവാസിതഃ കഃ
ഉപവനതരുഗണലാസകോ
വിചരതി വരതനു വനപവനഃ.

ഭാഷ:– മാമരമെല്ലാമാട്ടിയിളക്കി–
സ്സുരഭിസുഗന്ധസുവാസിതനായ്
ഉപവനതരുഗണനർത്തകനായ്
വരതനു വരുവിതു വനപവനൻ.

91. ത്രിഷ്ടുപ്പ്

കുമുദവണസ്സ വിഭൂസണഓ
വിധുണിയ തിമിരപഡം ഗഗണേ
ഉദയഗിരിസിഹരമധിരോഹന്തോ
രയണികരോ ഉദയതി വിമലകരോ. 239

ഛായ:– കുമുദവനസ്യ വിഭൂഷണോ
വിധൂയ തിമിരപടം ഗഗനേ
ഉദയഗിരിശിഖരമധിരോഹൻ
രജനികര ഉദയതി വിമലകരഃ.

ഭാഷ:– കുമുദവനത്തിനു ഭൂഷണമാ–
യിരുൾനിരയഖിലമകറ്റിയുടൻ
ഉദയഗിരിശിഖരമതിലങ്ങേറി–
ശ്ശിശിശകരൻ തെളിവിനൊടുയരുകയാം.

92. ജഗതി

ദിയവരമുനിഗണസണ്ണുദയോ
തപിയകണയവരസണ്ണിഹ ദേഹോ
ദുദമിഹ നഹദലഹിരുഹമാണോ
പവിചരദി സപദി ഏസോ ദിവസകരോ. 240

ഛായ:– ദ്വിജവരമുനിഗണസന്നുത–
സ്തപ്തകനകവരസന്നിഭദേഹഃ
ദ്രുതമിഹ നഭസ്തലമധിരോഹൻ
പ്രവിചരത്യേഷ ദിവസകരഃ

ഭാഷ:– ദ്വിജവരമുനിവരസംസ്തുതനായ്
രുചിരകനകവരതുല്യശരീരൻ
വിരവിലിത ഗഗനതലമതിലേറി–
പ്പരിചിനൊടണയുകയായീ ദിവസകരൻ.

ഏതാസ്തു ജാതയോ ജ്ഞേയാ–
ശ്ചതുരശ്രവിവർദ്ധിതാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഗണമാത്രാവികല്പനം. 241

മേൽക്കാണിച്ചവ ചതുരശ്രതാളത്തിലുള്ള വർദ്ധമാനകജാതികളാണ്. ഇനി ഗണങ്ങളുടേയും മാത്രകളുടേയും ഭേദങ്ങളെ അവലംബിച്ചുകൊണ്ടുള്ള ജാതിഭേദം വിവരിക്കാം.

ത്ര്യശ്രായാം തു ഗണാഃ പഞ്ച
സന്നിപാതോ വിധീയതേ
അഷ്ടൌ ച ചതുരശ്രായാഃ
സന്നിപാതോ ഭവേത്തഥാ. 242

ത്ര്യശ്രതാളത്തിലുള്ള ധ്രുവയ്ക്ക് ഗണങ്ങൾ അഞ്ചാണ്. ഒടുവിൽ സന്നിപാതവും, ചതുരശ്രതാളത്തിലുള്ള ധ്രുവയ്ക്കു ഗണങ്ങൾ എട്ടാണ്. ഒടുവിൽ സന്നിപാതവും. ഇതാണ് ഗണവ്യവസ്ഥ.

ദ്വൌ പാദൌ സന്നിപാതശ്ച
ധ്രുവാണാം പരികീർത്തിതാഃ
ദ്രുതം ച ശീർഷകം ചൈവ
ഹിത്വാന്യാനി ഭവന്തി വൈ. 243

രണ്ടു പാദങ്ങളും സന്നിപാതവും ധ്രുവകൾക്ക് വിധിച്ചിരിക്കുന്നു; ദ്രുതവും ശീർഷകവുമൊഴികെ മറ്റു വൃത്തങ്ങൾയ്ക്കുള്ള വ്യവസ്ഥയാണിത്.

അക്ഷരപിണ്ഡസ്ത്ര്യശ്രേ
പഞ്ചാദിർന്നവപരശ്ച വിജ്ഞേയഃ
അഷ്ടാദിശ്ചതുരശ്രേ
ത്രയോദശപരസ്തു വിജ്ഞേയഃ. 244

ത്ര്യശ്രജാതികളിൽ ആകെ അക്ഷരം, കുറഞ്ഞാൽ അഞ്ചും ഏറിയാൽ ഒമ്പതുമാണ്. ചതുരശ്രജാതികളിൽ അക്ഷരം, കുറഞ്ഞാൽ എട്ടും ഏറിയാൽ പതിമ്മൂന്നുമാണ്.

സർവ്വഗുരുശ്ചാഷ്ടാദി–
സ്ത്രയോദശപരശ്ച സർവ്വലഘുഃ
ഏള ത്വക്ഷരപിണ്ഡോ
വിജ്ഞേയോ വൈ ധ്രുവാവിതാനജ്ഞൈഃ 245

എട്ടക്ഷരമുള്ളത് എല്ലാം ഗുരുവാകും. പതിമ്മൂന്നക്ഷരമുള്ളത് എല്ലാം ലഘുവും. സർവ്വഗുരു മുതൽ സർവ്വലഘുവരെ ഗുരുക്കൾ കുറച്ചും ലഘുക്കൾ കൂട്ടിയുമാണ് അക്ഷരങ്ങൾ നിവേശിപ്പിക്കേണ്ടതെന്നു താൽപര്യം. ഇതാണ് ധ്രുവാവിധിയിലെ അക്ഷരവ്യവസ്ഥ.

ഗണമാത്രാവികല്പം ച
വ്യാഖ്യാസ്യാമി ദ്രുതാസ്വഥ
അർദ്ധഷഷ്ഠഗണൈഃ പാദൈഃ
സന്നിപാതോ ധ്രുവാസു തു.
മാത്രാ ദ്വാവിംശതിശ്ചൈവ
ഗുരുലഘ്വക്ഷരാന്വിതാഃ. 246

ഇനി ദ്രുതധ്രുവകളിൽ ഗണങ്ങൾക്കു വരുന്ന മാത്രാഭേദം വിവരിക്കാം, അഞ്ചരഗണം ഉള്ള പാദങ്ങളും സന്നിപാതവുമാണ് ഇവയ്ക്കു വേണ്ടത്. ഗുരുക്കളും ലഘുക്കളുമായ അക്ഷരങ്ങൾ ചേർന്ന് ഇരുപത്തിരണ്ട് മാത്രയുണ്ടാകും.

ശീർഷകാണാമനിയമോ
ഭവേത് പാദവിധാനതഃ
നാനാവൃത്തസമുത്പന്നം
കുര്യാദ്വൈ ശീർഷകം ബുധഃ. 247

ശീർഷകങ്ങൾക്ക് ഗണവ്യവസ്ഥയില്ല, പാദങ്ങളുടെ വിധി അനുസരിച്ച് പല വൃത്തങ്ങളിൽനിന്നുമായി ശീർഷകമുണ്ടാക്കാം.

ഗുർവ്വാദിരഥ ലഘ്വാദി-
ര്യുഗ്മഃ സർവ്വലഘുസ്തഥാ
ചതുർമ്മാത്രോ ഗണോ ജ്ഞേയഃ
പൂർവ്വച്ഛന്ദോവികല്പതഃ. 248

ഗുരു ആദ്യത്തിലുള്ളതായും, ലഘു ആദ്യത്തിലുള്ളതായും, രണ്ടും ചേർന്നും എല്ലാം ലഘുവായും-നാലുവിധത്തിൽ നാലു മാത്രയുള്ള ഗണം വരും. മുൻപു കാണിച്ച ഛന്ദസ്സുകൾക്കനുസരിച്ച് ഗണം കല്പിക്കേണ്ടതാണ്.

അർദ്ധാഷ്ടമഗണാഃ പാദാഃ
ശീർഷകസ്യ ഭവന്തി ഹി
ത്രിംശന്മാത്രാശ്ച വിജ്ഞേയാ
യുഗ്മൌജാക്ഷരകൈഃ പദൈഃ. 249

ശീർഷത്തിന് ഏഴര ഗണങ്ങളാണ് വേണ്ടത്. മാത്ര മുപ്പതാണ്. പാദങ്ങളിൽ സമങ്ങളും വിഷമങ്ങളുമായ അക്ഷരങ്ങളെക്കൊണ്ട് മുപ്പതു മാത്ര വേണം.

ശീർഷകസ്യൈകവിംശത്യാ
ഷഡ്വിംശതിപരസ്തഥാ
അക്ഷരാണാം ഭവേത് പിണ്ഡഃ
പാദേ ഹ്യേകത്ര നിശ്ചയാത്. 250

ശീർഷകത്തിന് ഒരു പാദത്തിൽ ആകെ അക്ഷരം നിയമേന ഇരുപത്തൊന്നു മുതൽ ഇരുപത്താറുവരെ ആകാം.

യുഗ്മാ ഓജാ മിശ്രാ-
വാദൌ കാര്യാ ഗണാസ്തു ചത്വാരഃ
നിയതം ശീർഷവിധാനേ
പശ്ചാത് ലഘുസഞ്ചയഃ കാര്യഃ. 251

സമങ്ങളായോ വിഷമങ്ങളായോ ഇടകലർന്നോ നാലു ഗണങ്ങൾ ശീർഷകത്തിന്റെ ആദ്യം ചേർക്കുക. പിന്നെ മുഴുവൻ ലഘുക്കൾ ചേർക്കുക.

ത്രീണി ഗണാ യസ്യ മുഖേ
ത്രീണ്യേവ ഹി യസ്യ ചാവസാനാനി
മധ്യേ ചേദ്ഗുരുണീ ദ്വേ
തച്ചപലം ശീർഷകം ഭവതി. 252

ഏതു ശീർഷകത്തിന്റെ ആദ്യത്തിലും അവസാനത്തിലും മുമ്മൂന്നു ഗണങ്ങളും നടുവിൽ രണ്ടു ഗുരുവും വരുന്നുവോ ആ ശീർഷകത്തിന് ചപലമെന്നു പേർ.

പൂർവ്വേ ഹ്യർദ്ധേ തു ചതുർ-
ഹ്രസ്വാ മിശ്രാ ഗണാസ്തു ചത്വാരഃ

പാദേ ഭവന്തി നിയതം
പശ്ചാല്ലഘുസഞ്ചയഃ കാര്യഃ. 253

പൂർവ്വാർദ്ധത്തിൽ നാലു ലഘുക്കളുള്ള നാലു ഗണം ആദ്യം വേണം. ലഘു ഗുരുമിശ്രങ്ങളായ നാലു ഗണം പിന്നെ വേണം. ഒടുവിൽ ലഘുക്കൾ ചേർക്കണം. (ഇത് മറ്റൊരുതരം ശീർഷകമാണ്.)

ഏകദ്വികലം ത്രികലാ-
ശ്ചതുഷ്കലാഃ ഷട്കലാസ്തതോഷ്ടകലാഃ
കാര്യാ ധ്രുവവിധാനേ
പ്രാസാദികൃന്തരാക്ഷേപൈഃ. 254

പ്രാസാദികി, അന്തര, ആക്ഷേപികി എന്ന മൂന്നു ധ്രുവകൾക്ക് ഒരു കലയായിട്ടും രണ്ടു കലയായിട്ടും, മൂന്നും, നാലും, ആറും, എട്ടും കലകളായിട്ടും മാത്രകൾ കല്പിക്കാവുന്നതാണ്.

ത്ര്യശ്രേ വിരാമസ്ത്രികല-
ശ്ചതുരശ്രേ ചതുഷ്കലഃ
പ്രാവേശിക്യാ ധ്രുവായാസ്തു
നൈഷ്ക്രാമിക്യാസ്തഥൈവ ച. 255

പ്രാവേശികി, നൈഷ്ക്രാമികി എന്ന രണ്ടു ധ്രുവകളിലും ത്ര്യശ്രതാളത്തിൽ മൂന്നു കലകളിലും, ചതുരശ്രതാളത്തിൽ നാലു കലകളിലും വിരാമം സ്വീകരിക്കേണ്ടതാണ്.

വിരാമോ ദ്വികലോ നിത്യ-
മന്തരായാഃ സമാസതഃ
പാദാന്തേ ദ്വിവിരാമസ്തു
ക്ഷിപ്തായാശ്ച പ്രകീർത്തിതഃ. 256

അന്തരാധ്രുവയ്ക്കു പാദാവസാനത്തിൽ രണ്ടു കലകൾകൊണ്ടാണു വിരാമം. ആക്ഷേപികീധ്രുവയ്ക്കും പാദാന്തത്തിൽ ദ്വികലവിരാമം തന്നെ.

സ്ഥിതായാശ്ച തഥാഹ്യർദ്ധേ
പ്രാസാദിക്യാസ്തഥൈവ ച
കലാകലാർദ്ധയോഗേന
ഗുരുലഘ്വക്ഷരാന്വിതാഃ. 257

സ്ഥിതാധ്രുവയുടെ പൂർവ്വാർദ്ധത്തിലും പ്രാസാദികീധ്രുവയുടെ പൂർവ്വാർദ്ധത്തിലും കലകൾ ചേർന്നും, കലാർദ്ധം (കല) ചേർന്നും, ഗുരുക്കളും ലഘുക്കളുമായ അക്ഷരങ്ങൾ ചേർന്നും, ഗണങ്ങൾ വരാം.

ത്രയോ ധ്രുവാണാം വിജ്ഞേയാഃ
സംയോഗാ വൃത്തസംശ്രയാഃ
സർവ്വദീർഘഃ സർവ്വലഘു-
ഗുരുഹ്രസ്വാക്ഷരാന്വിതഃ. 258

ധ്രുവകൾക്ക് മൂന്നുവിധം അക്ഷരസംയോഗം വരാം, എല്ലാം ഗുരുവായിട്ടും എല്ലാം ലഘുവായിട്ടും ഗുരുവും ലഘുവും ചേർന്നിട്ടും.

ഗുരുപ്രായാ സ്ഥിതാ കാര്യാ
ലഘുപ്രായാ ദ്രുതാ തഥാ
ഗുരുലഘ്വക്ഷരപ്രായാ
പ്രാസാദികൃന്തരാ തഥാ. 259

സ്ഥിതാധ്രുവയിൽ ഗുരുക്കളധികമായിരിക്കും. ദ്രുതാധ്രുവയിൽ ലഘുക്കളധികമായിരിക്കും. പ്രാസാദികി, അന്തര, എന്ന ധ്രുവകളിൽ ഗുരുക്കളും ലഘുക്കളും ഇടകലർന്നിരിക്കും.

ഏവം ധ്രുവാണാം കർത്തവ്യാ
ജാതയോ വൃത്തസംഭവാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ശീർഷകാണാം തു ലക്ഷണം. 260

വൃത്തങ്ങളിൽ നിന്നുണ്ടാവുന്ന ധ്രുവകളുടെ ജാതികൾ ഇപ്രകാരം രൂപപ്പെടുത്തേണ്ടവയാണ്. ഇനി ശീർഷകങ്ങളുടെ ലക്ഷണം പറയാം.

## ശീർഷകജാതികൾ

93 ശ്യേനി

ആദ്യമന്ത്യം തൃതീയം ച
പഞ്ചമം സപ്തമാഷ്ടമേ
ഗുരൂണി യസ്യാഃ പാദേ തു
സാ ശ്യേനീ പ്രകൃതൌ യഥാ. 261

ഒന്ന്, മൂന്ന്, അഞ്ച്, ഏഴ്, എട്ട് എന്നീ അക്ഷരങ്ങളും അവസാനത്തെ അക്ഷരവും ഗുരുവായിട്ടുള്ള ശീർഷകജാതിക്ക് ശ്യേനി എന്നു പേർ. ഇതു പാദത്തിൽ ഇരുപത്തൊന്നക്ഷരമുള്ള പ്രകൃതിച്ഛന്ദസ്സിൽപ്പെട്ടതാണ്.

ഉദാ:– സാഗരം സമുദ്ധുണന്തോ
രവമിവ ലഘുഗതിരഭിഭവദി
പവ്വദാ സമാഹണന്തോ
തരുസു ച ജണയദി ഭയമതുലം
രേണുജാലമുക്ഖിവന്തോ
ദിവസകരകിരണമുവകലിതോ
ബോധയം പ്രജാസു കാമം
വിചരദി വരതനു സുഹപവണോ. 262

ഛായ:– സാഗരം സമുദ്ധൂന്വൻ
രവമിവ ലഘുഗതിരഭിഭവതി
പർവ്വതാൻ സമാഘ്നൻ
തരുഷു ച ജനയതി ഭയമതുലം
രേണുജാലമുക്ഷിപൻ
ദിവസകരകിരണോപകലിതോ
ബോധയൻ പ്രജാസു കാമം
വിചരതി വരതനു സുഖപവനഃ

ഭാഷ:– ആഴിയിങ്കലോളമേറ്റി–
ധ്വനിയുടെ ഗതിയൊടു സമജവനായ്
പർവ്വതങ്ങളാഞ്ഞടിച്ചും
തരുനിരകളിലതിഭയകരനായ്
ധൂളിജാലവും പരത്തി–
ദ്ദിവസകരകിരണനികരയുതൻ
കാമബോധനം വരുത്തി–
പ്പരിചൊടു വരുവിതു സുഖപവനൻ.

94 ചപല

പ്രകൃത്യാം പഞ്ചമാന്ത്യേ തു
ഹൃഷ്ടമൈകാദശേ ഗുരൂ
ദ്വാദശം ചേതി വിജ്ഞേയം
നാമതശ്ചപലാ യഥാ. 263

പ്രകൃതിച്ഛന്ദസ്സിൽ അഞ്ച്, എട്ട്, പതിനൊന്ന്, പന്ത്രണ്ട് എന്നീ അക്ഷരങ്ങളും അവസാനത്തെ അക്ഷരവും ഗുരുവായാൽ അത് ചപലയെന്ന ശീർഷകജാതി.

ഉദാ:– മുനിഗണമണ്ഡലിനന്ദിതതേജോ
വിധുണിഅ തിമിരപഡം
കമലവണാഇ വിബോധിയമാണോ
ഗഹഗണ പരിഗണിദോ
ഭുജഗസഹസ്സവിബന്ധിദപാസോ
വിതവിതകണകവപൂ
ഉദയദി സംപദി താവിതലോഓ
വരതണു ദിവസകരോ. 264

ഛായ:– മുനിഗണമണ്ഡലീവന്ദിതതേജാ
വിധൂയ തിമിരപടം
കമലവനാനി വിബോധയൻ
ഗ്രഹഗണപരിഗണിതഃ
ഭുജഗസഹസ്രവിബദ്ധപാർശ്വോ
വിതപ്തകനകവപു–
രുദയതി സമ്പ്രതി താപിതലോകോ
വരതനു ദിവസകരഃ.

ഭാഷ:– മുനിഗണമണ്ഡലവന്ദിതപാദൻ
പരിഹൃതതിമിരപടൻ
കമലവനങ്ങളുണർത്തുവതിന്നായ്
ഗ്രഹഗണപരിഗണിതൻ
ഭുജഗസഹസ്രവിബന്ധിതപാർശ്വൻ
സുകനകസദൃശകരൻ
തെളിവൊടു മന്ദമുദിച്ചുയരുന്നൂ
വരതനു ദിവസകരൻ.

95 ക്രൌഞ്ച

പഞ്ചത്വാദൌ യത്ര തു ദീർഘം
നവമമപി ച ഗുരുസമയകൃതം
ദീർഘം ചാന്ത്യം ചാഷ്ടമമന്യത്
ലഘുവിരചിതമിഹ ചരണവിധൌ
വൃത്തേ ജ്ഞേയാ ജാതിരപീയം
ശ്രുതിസുഖവിരചിതയതിവിഭവാ
ക്രൌഞ്ചാ നാമ്നാ ഛന്ദസി ചോക്താ
ദ്വിജഗണമുനിഗണപരിപഠിതാ. 265

ആദ്യത്തിൽ അഞ്ചക്ഷരവും, എട്ട്, ഒമ്പത് എന്ന രണ്ടക്ഷരവും അവസാനത്തെ അക്ഷരവും ഗുരുക്കളായും, മറ്റുള്ളതെല്ലാം ലഘുക്കളായും, വരുന്ന ശീർഷക ജാതിക്ക് ക്രൌഞ്ച എന്നു പേർ. ഇതിൽ ശ്രുതിസുഖപ്രദങ്ങളായ യതികൾ കല്പിക്കണം. പാദത്തിൽ ഇരുപത്തിരണ്ടക്ഷരമുള്ള ആകൃതിച്ഛന്ദസ്സിൽപ്പെട്ട ജാതിയാണിത്.

ഉദാ:- ഏസോ ചന്ദോ ണിമ്മലജോഹ്ണോ
വിധുണിഅ ഘണമസിതപഡണിഹം
ലോകാനന്ദോ ലോകപദീവോ ഉഡുഗണ-
ഗഹഗണസമണുഗദോ
പാസാദാണം കാരയമാണോ സിതപഡ-
ണിവസണമിവ വിപുലം
ലോകാലോകം രഞ്ജയമാണോ വിചരദി
വരതണു ഗഗനതലേ. 266

ഛായ:- ഏഷ ചന്ദ്രോ നിർമ്മലജ്യോത്സ്നോ വിധൂയ
ഘനമസിതപടനിഭം
ലോകാനന്ദോ ലോകപ്രദീപ
ഉഡുഗണഗ്രഹഗണസമനുഗതഃ
പ്രാസാദാനാം കാരയൻ സിതപട
നിവസനമിവ വിപുലം
ലോകാലോകം രഞ്ജയൻ വിചരതി
വരതനു ഗഗനതലേ-

ഭാഷ:- പൂർണ്ണൻ ചന്ദ്രൻ നിർമ്മലശോഭൻ
പരിഹൃതനവജലധരവസനൻ
ലോകാനന്ദൻ ലോകസുദീപം
ഗ്രഹപരിലസദുഡുഗണസഹിതൻ
പ്രാസാദങ്ങൾക്കങ്ങണിയിപ്പാൻ
സുവിപുലസിതപടമഴകൊടു തീർ-
ത്തീ വാനത്തിൽപ്പോന്നണയുന്നൂ
തെളിവൊടു വരതനു ശിശിരകരൻ.

96 പുഷ്പസമൃദ്ധ

ആദ്യചതുർത്ഥം പഞ്ചമഷഷ്ഠം
നവമദശമമഥ നിധനഗതം
യേ ച തതോന്യേ തേഷു ലഘുത്വം
യദി ഭവതി ച ചരണഗതി വിധൌ
സാ വികൃതിഃ സ്യാത് പുഷ്പസമൃദ്ധാ
ദ്വിജഗണമുനിഗണപരിപഠിതാ
നാമവികല്പദ്യുത്തകൃതാ വൈ
ബുധജനബഹുമതപദനിയമാ. 267

ഒന്ന്, നാല്, അഞ്ച്, ആറ്, ഒമ്പത്, പത്ത് എന്നീ അക്ഷരങ്ങളും അവസാനത്തെ അക്ഷരവും ഗുരു, മറ്റക്ഷരങ്ങളെല്ലാം ലഘു, പാദത്തിൽ ഇരുപത്തിമൂന്നക്ഷരമുള്ള വികൃതിച്ഛന്ദസ്സിൽ വരുന്ന ഈ ശീർഷകജാതിക്കു പുഷ്പസമൃദ്ധയെന്നു പേർ.

ഉദാ:– പുപ്ഫവിദാണം ഉദ്ധുണമാണോ
രവ ഇവ ദുദഗതി അഭിപദിദോ
പക്ഖളമാണോ മേഹതഡേസും
തരുസു ച ജണയദി ഭയമതുലം
ഉമ്മിസഹസ്സം ഉദ്ധുണമാണോ
സരസ ഖുഭിദസലിലകളകളോ
ഭീമണിണാദോ ചണ്ഡപവാഹീ
വിചരദി വരതണു സുഹപവണോ. 268

ഛായ:– പുഷ്പവിതാനമുദ്ധൂന്വൻ
രവ ഇവ ദ്രുതഗതിരഭിപതിതഃ
പ്രസ്ഖലൻ മേഘതടേഷു
തരുഷു ച ജനയതി ഭയമതുലം
ഊർമ്മിസഹസ്രമുദ്ധൂന്വൻ
സരസക്ഷുഭിതസലിലകളകളോ
ഭീമനിനാദശ്ചണ്ഡപ്രവാഹീ വിചരതി
വരതനു സുഖപവനഃ.

ഭാഷ:– പുഷ്പസമൂഹം നീളെയിളക്കി
ദ്രുതതരഗതിയൊടുമണയുകയാം
മേഘതടത്തിൽത്തട്ടിമടങ്ങി–
ത്തരുനിരകളിലഴലരുളുകയാം
വൻതിരമാലക്കൂട്ടമുയർത്തി–
ക്കളകളമൊടു കടൽ കടയുകയാം
ഭീമനിനാദൻ ഭീകരവേഗൻ
വരതനു വരുമൊരു സുഖപവനൻ.

97. സംഭ്രാന്ത

അന്ത്യം ച പഞ്ചമം ഷഷ്ഠം
സപ്തമം ദശമം പരം

വൃത്തേ സംകൃതിസംജ്ഞേ തു
സംഭ്രാന്താ നാമതോ യഥാ. 269

അഞ്ച്, ആറ്, ഏഴ്, പത്ത്, പതിനൊന്ന് എന്നീ അക്ഷരങ്ങളും അവസാനത്തെ അക്ഷരവും ഗുരുവായിട്ടുള്ള ശീർഷകജാതിക്കു സംഭ്രാന്തയെന്നു പേർ. ഇത് പാദത്തിൽ ഇരുപത്തിനാലക്ഷരമുള്ള സംകൃതിച്ഛന്ദസ്സിൽപ്പെട്ടതാണ്.

ഉദാ:–
കിരണസഹസ്സം വിക്ഖചരമാണോ
ഫലിഹമണിരുചിരധവളണിഹോ
കുമുദവണാളം ബോധയമാണോ
കുമുദദളനിയരസദിസവപൂ
ഗഹഗണബന്ധൂ ലോകപദീവോ
ഉഡുഗണഗഹഗണസമണുഗദോ
ഉദയദി ചന്ദോ രോഹിണികന്തോ
ണവസരദി മുദിതസുഖജണണോ. 270

ഛായ:–
കിരണസഹസ്രം വികിരൻ
സ്ഫടികമണിരുചിരധവളനിഭഃ
കുമുദവനാനി ബോധയൻ
കുമുദദളനികരസദൃശവപുഃ
ഗ്രഹഗണബന്ധുർലോകപ്രദീപ
ഉഡുഗണഗ്രഹഗണസമനുഗത
ഉദയതി ചന്ദ്രോ രോഹിണീകാന്തോ
നവശരദി മുദിതസുഖജനഃ

ഭാഷ:–
കിരണസഹസ്രം നീളെ വിതപ്പോൻ
സ്ഫടികമണിനികരസദൃശകരൻ
കുമുദവനത്തിൻ ബോധമിയറ്റും
കുമുദദളനികരസദൃശതനു
ഗ്രഹഗണമിത്രം പാരിനു ദീപം
പരിലസദുഡുഗണസമനുഗതൻ
പരിചൊടുദിപ്പൂ രോഹിണിയോടേ
ശരദൃതുവിതിലതിസുഖകരനായ്.

98. സ്ഖലിത

ആദ്യമന്ത്യം ചതുർത്ഥം ച
സപ്തമം ദശമം തഥാ
ഗുരുണ്യേകാദശം ചൈവ
സംകൃതൌ വൃത്തസംശ്രയം
ലഘൂന്യന്യാനി ശേഷാണി
പാദേ യസ്മിൻ ഭവന്തി തു
തജ്ജ്ഞേയം ശീർഷകം തജ്ജ്ഞൈഃ
സ്ഖലിതം നാമതോ യഥാ. 271

ഒന്ന്, നാല്, ഏഴ്, പത്ത്, പതിനൊന്ന് ഈ അക്ഷരങ്ങളും അവസാനത്തെ അക്ഷരവും ഗുരു, ശേഷമുള്ള അക്ഷരങ്ങൾ ലഘു. ഇങ്ങനെയുള്ള സംകൃതിച്ഛന്ദസ്സിലെ ശീർഷകജാതിക്കു സ്ഖലിതയെന്നു പേർ.

ഉദാ:– വാദസമുദ്ധദവീചിതരംഗോ
ഫളിയമണിണികരരുചിരജലോ
വീചിപരമ്പരഘോരണിണാദോ
പടുപവനളുളിദവിഹഗകുലോ
മീണകുലാകുലഭീമതരംഗോ
ഖുഭിദഘണണിവഹസഭിസരവോ
തുംഗമഹീധരവാരണിരുദ്ധോ
രുസിദ ഇവ സപദി സലിലണിധീ. 272

ഛായ:– വാതസമുദ്ധതവീചിതരംഗഃ
സ്ഫടികമണിനികരരുചിരജലോ
വീചിപരമ്പരഘോരനിനാദഃ
പടുപവനലുളിതവിഹഗകുലഃ
മീനകുലാകുലഭീമതരംഗഃ
ക്ഷുഭിതഘനനിവഹസദൃശരവ-
സ്തുംഗമഹീധരവാരനിരുദ്ധോ
രുഷിത ഇവ സപദി സലിലനിധിഃ.

ഭാഷ:– വാതസമുത്ഥിതതുംഗതരംഗം
സ്ഫടികമണിനികരരുചിരജലം
വീചിചയോദ്ഗതഘോരനിനാദം
പടുപവനലുളിതവിഹഗഗണം
മീനകുലാകുലഭീമജലാന്തം
ക്ഷുഭിതഘനനിവഹസദൃശരവം
തുംഗമഹീധരസംഘനിരുദ്ധം
കുപിതസദൃശമിത സലിലനിധി.

99. മത്താക്രീഡ

അഷ്ടാവാദൌ ദീർഘാണി സ്യു-
ര്യദി ച പുനരപി ഹി ഭവതി ബഹുലഘുഗണോ
ഭൂയശ്ചാന്തേ ദീർഘം ത്വേകം
യദി ഭവതി ച പദി പദി പുനരപി ച തഥാ
മത്താ ക്രീഡാ വിദ്യുന്മാലേത്യപി
ച വിവിധകവിഭിരപി ബഹുഭിരുദിതാ
നാമ്നാ ഛന്ദോവൃത്തേ ദൈവീത്യഭികൃതി
ഗതിവിധിഷു ച നിയതമഭിഹിതാ. 273

ആദ്യം എട്ടു ഗുരു, പിന്നെ പതിനാറു ലഘു, ഒടുവിൽ ഒരു ഗുരു. ഇതാണെല്ലാ പാദത്തിലേയും വ്യവസ്ഥ. ഈ ശീർഷകജാതിക്കു മത്താക്രീഡയെന്നും വിദ്യുന്മാലയെന്നും പേരുണ്ട്. പാദത്തിൽ ഇരുപത്തഞ്ചക്ഷരമുള്ള അഭികൃതിച്ഛന്ദസ്സിലെ ദേവസംബന്ധമുള്ള ജാതിയാണിത്.

ഉദാ:- ഏസോ മേഹോ സേലാഭോഗോ
അസണിമുരജപടുപടഹരവസമരവോ
ണാണാവിജ്ജൂജ്ജോത്ആ ലോയോ
ഘണപഡലനിചയജലധരസമണു ഗദോ
ണാണാവണ്ണോ തോഉഗ്ഗാരീ
ചരിതദവളഖഗവിചലിതകുസുമപഭോ
സംച്ഛായന്തോ ലോയം യാതോ
ഗിരി വിയ ഗിരിണിവഹസഹിയ
സുഭസലിലോ. 274

ഛായ:- ഏഷ മേഘഃ ശൈലാഭോഗോ-f-
ശനിമുരജപടുപടഹരവസമരവോ
നാനാവിദ്യുദ്യോഗാലോകോ
ഘനപടലനിചയജലധരസമനുഗതഃ
നാനാവർണ്ണസ്തോയോദ്ഗാരീ
ചരിതധവളഖഗവിചരിതകുസുമപ്രഭഃ
സംഛാദയൻ ലോകം യാതോ
ഗിരിഗിവ ഗിരിനിവഹസഹിതഃ ശുഭസലിലഃ.

ഭാഷ:- പ്രൌഢം മേഘം ശൈലാഭോഗം
പടുപടഹനിനദസുസദൃശഘനരടിതം
നാനാവിദ്യുന്മാലാലോലം
നിരവധിവിധബഹുജലധരസമനുഗതം
നാനാവർണ്ണം തോയാപൂർണ്ണം
ചലിതധവളഖഗവികസിത കുസുമഗണം
ലോകം മൂടിക്കൊണ്ടെത്തുന്നൂ
ഗിരിനിവഹസഹിതഗിരിയൊടു സദൃശമിതാ.

100. വേഗവതി

പഞ്ചമം ദ്വാദശം ചൈവ
ദീർഘമന്ത്യം ത്രയോദശം
ഉൽകൃത്യാം തു ഭവേത് പാദേ
വൃത്തം വേഗവതീ യഥാ. 275

അഞ്ച്, പന്ത്രണ്ട്, പതിമ്മൂന്ന് എന്നീ അക്ഷരങ്ങളും അവസാനത്തെ അക്ഷരവും ഗുരുവായിട്ടുള്ള ശീർഷകജാതിക്കു വേഗവതി എന്നു പേർ. ഇത് പാദത്തിൽ ഇരുപത്താറക്ഷരമുള്ള ഉൽകൃതിച്ഛന്ദസ്സിൽപ്പെട്ടതാണ്.

ഉദാ:- ഗഗണതലംഗണമഭിരുഹമാണോ
ഉഡുഗണഗഹഗണസമണുഗദോ
യുവതിജണാണതസുരുചിതരൂവോ
സുഖിതദയിതജണമദണകരോ
കിരണസഹസ്സസുവിരചിതബന്ധോ
രജതഗിരി സിഹരസദിസവപൂ

ഉദയദി സമ്പദി അസു ജഗദീവോ
കുമുദവണരുചിരവിമലകരോ. 276

ഛായ:- ഗഗനതലാങ്കണമഭിരോഹ-
ന്നുഡുഗണഗ്രഹഗണസമനുഗതോ
യുവതിജനാനതസുരുചിതരൂപഃ
സുഖിതദയിതജനമദനകരഃ
കിരണസഹസ്രസുവിരചിതബന്ധോ
രജതഗിരിശിഖരസദൃശവപു-
രുദയതി സമ്പ്രത്യാശു ജഗദ്ദീപഃ
കുമുദവനരുചിരവിമലകരഃ.

ഭാഷ:- ഗഗനതലാങ്കണമതിലണയുന്നൂ
ഗ്രഹഗണമുഡുഗണമിവയൊടുടൻ
യുവതിജനപ്രിയസുമധുരരൂപൻ
സുഖിതദയിതജനമദനകരൻ
കിരണസഹസ്രസുവിരചിതബന്ധൻ
രജതഗിരിശിഖരസദൃശവപു-
സ്സുലകിനു വെച്ചൊരു സുമഹിതദീപം
കുമുദവനരുചിരവിമലകരൻ.

ഏതാ ഹ്യഷ്ടൌ ബുധൈഃ ജ്ഞേയാഃ
ശീർഷകാണാം തു ജാതയഃ
പുനർന്നർകുടകാനാം തു
സമ്പ്രവക്ഷ്യാമി ലക്ഷണം. 277

ഇവയെട്ടും ശീർഷകജാതികളാണ്. ഇനി നർകുടകങ്ങളുടെ ലക്ഷണം പറയാം.

## നർകുടകജാതികൾ

അഷ്ടൌ നർകുടകാനാം തു
വിജ്ഞേയാ ജാതയോ ബുധൈഃ
ദർശനം ലക്ഷണം ത്വാസാം
നാമാനി ച നിബോധത. 278

നർകുടകങ്ങൾക്ക് എട്ടു ജാതികൾ ഉണ്ട്. അവയുടെ ലക്ഷണവും പേരുകളും മനസ്സിലാക്കുക.

രഥോത്തരം ബുദ്ബുദക-
മുദ്ഗതം വംശപത്രകം
മിതാക്ഷരാ കേതുമതീ
ഹംസാസ്യം തോടകം തഥാ. 279

രഥോത്തരം, ബുൽബുദകം, ഉൽഗതതം, വംശപത്രകം, മിതാക്ഷര, കേതുമതി, ഹംസാസ്യം, തോടകം ഇവയാണ് എട്ട് നർകുടകജാതികൾ.

101. രഥോത്തരം

പ്രഥമം ച തൃതീയം ച
സപ്തമം നവമാന്ത്യകേ

ഗുരൂണി ത്രൈഷ്ടുഭേ യത്ര
നർകുടം തദ്രഥോത്തരം. 280

ഒന്ന്, മൂന്ന്, ഏഴ്, ഒമ്പത്, പതിനൊന്ന് എന്നീ അഞ്ചക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ത്രിഷ്ടുപ്ഛന്ദസ്സിലെ നർകുടകത്തിന് രഥോത്തരമെന്നു പേർ.

ഉദാ:– ഏസികാ കമലഗബ്ഭഗേഹകേ
രേണുപിഞ്ജരിതചാരുഗത്തിആ
സാരദേ മദകളോപകൂജിദാ
ഹിണ്ഡദേ സരവരംഹ്മി ഛപ്പദീ. 281

ഛായ:– ഏഷാ കമലഗർഭഗേഹേ
രേണുപിജ്ഞരിതചാരുഗാത്രീ
ശാരദേ മദകളോപകൂജിതാ
ഹിണ്ഡതി സരോവരേ ഷട്പദീ

ഭാഷ:– പങ്കജാലയമതിന്നകത്തിതാ
മഞ്ഞയാം പൊടി പുരണ്ട മെയ്യുമായ്
പൊയ്കയിൽക്കളനികൂജനത്തൊടും
വാഴ്കയാം ഭ്രമരി സമ്മദാലസ.

102. ബുൽബുദകം

പഞ്ചമം സപ്തമം ചൈവ
നൈധനം ച ഗുരൂണ്യഥ
പാദേ തു ബൃഹതീസംസ്ഥേ
യത്ര ബുദ്ബുദകം യഥാ. 282

അഞ്ച്, ഏഴ്, ഒമ്പത് എന്നീ മൂന്നക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള ബൃഹതീച്ഛന്ദസ്സിലെ നർകുടകം ബുദ്ബുദകം.

ഉദാ:– തഡിഗുണബന്ധബദ്ധയോ
സിദഖഗപന്തിസോഹിദോ
ണഹസി ഗജോ സമുഗ്ഗഓ
വിചരദി ഏസ മേഹഓ. 283

ഛായ:– തടിദ്ഗുണബന്ധബദ്ധഃ
സിതഖഗപംക്തിശോഭിതഃ
നഭസി ഗജഃ സമുദ്ഗതോ
വിചരത്യേഷ മേഘഃ.

ഭാഷ:– തടിദുരുപാശവേഷ്ടിതം
സിതഖഗഭംഗിശോഭിതം
ഗഗനഗജം വലാഹകം
പരിചൊടു വന്നിടുന്നിതാ.

103. ഉദ്ഗതം

തൃതീയം പഞ്ചമം ചൈവ
നവമൈകാദശേ തഥാ

ദ്വാദശം ഷോഡശം ചൈവ
ചതുർദ്ദശമഥാപി ച
യസ്മിന്നഷ്ടികൃതേ പാദേ
ഗുരൂണ്യേതാനി സർവ്വശഃ
ഛന്ദോജ്ഞൈർജ്ഞേയമേതത് തു
നർകുടം ഹ്യുദ്ഗതം യഥാ. 284

മൂന്ന്, അഞ്ച്, ഒമ്പത്, പതിനൊന്ന്, പന്ത്രണ്ട്, പതിന്നാല്, പതിനാറ് എന്നീ അക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള അഷ്ടിച്ഛന്ദസ്സിലെ നർകുടകം ഉദ്ഗതം.

ഉദാ:- വണഖണ്ഡകം ജഹദി കോസികോ വായസാഹദോ
ഭയദീദയോ ഭജതി പാദവം ദീണദീണഓ
തരുകോഡരം വസതി സമ്പദം ലോലനേത്തഓ
സമദിദ്ദുദോ ണിസിയരോ അയം ഏദി സോഹിദോ. 285

ഛായ:- വനഖണ്ഡകം ജഹാതി കൌശികോ വായസാഹതോ
ഭയഭീതോ ഭജതി പാദപം ദീനദീനഃ
തരുകോടരം വസതി സാമ്പ്രതം ലോലനേത്രകഃ
സമഭിദ്രുതോ നിശിചരോഽയമേതി ശോഭിതഃ.

ഭാഷ:- വെടിയുന്നു കൂമനിത കാനനം കാക്ക ഞേടവേ
ഭയമാർന്നു ചേക്കണവു പാദപം ദീനദീനമായ്
തരുകോടരത്തിൽ മരുവുന്നിതാ ലോലനേത്രമാ-
യിരവിൽച്ചരിപ്പു പകപോക്കുവാൻ പാർത്തു തക്കവും.

104. വംശപത്രകം

യത്രചതുർത്ഥഷഷ്ഠദശമൈഃ പ്രഥമനിധനഗൈർ-
ഭൂഷിതമക്ഷരൈർഗുരുകൃതൈഃ ശ്രവണസുഖകരൈഃ
തത് ഖലു വംശപത്രപതിതം മുനിഗണഗദിതം
നർകുടകം വദന്തി നിയമാദുപധൃതിരചിതം. 286

ഒന്ന്, നാല്, ആറ്, പത്ത്, പതിനേഴ് എന്നീ അക്ഷരങ്ങൾ ഗുരുവായിട്ടുള്ള അത്യഷ്ടിച്ഛന്ദസ്സിലെ നർകുടകത്തിന് വംശപത്രകം എന്നു പേർ.

ഉദാ:- ചൂദവണം പഫുല്ലതിലകം കുരവയ സഹിയം
ചാരുവസോയസാലകലിദം കുസുമസമുദിതം
മാധവകാണണം യുവദി ആജണമദജണണം
ഹിണ്ഡദി കോകിലാ ഫലരസാസവമഹുരരവാ. 287

ഛായ:- ചൂതവനം പ്രഫുല്ലതിലകം കുരവകസഹിതം
ചാർവ്വശോകസാലകലിതം കുസുമസമുദിതം
മാധവകാനനം യുവതി ജനമദജനനം
ഹിണ്ഡതി കോകിലാ ഫലരസാസവമധുരരവാ.

ഭാഷ:- ചൂതവനം പ്രഫുല്ലതിലകം കുരവകസഹിതം
പ്രീതമശോകസാലകലിതം കുസുമസമുദിതം
മാധവമോഹനം യുവതികാമദജനനമണ-
ഞ്ഞാ നവകോകിലം കുറുകിടുന്നിത കളമധുരം.

105. മിതാക്ഷര

തൃതീയം പഞ്ചമം ചൈ
നവമം നൈധനം തഥാ
ഗുരൂണ്യേതാനി പാദേ തു
യത്ര സാ പ്രമിതാക്ഷരാ. 288

മൂന്ന്, അഞ്ച്, ഒമ്പത്, പന്ത്രണ്ട് എന്നീ നാലക്ഷരം മാത്രം ഗുരുവായിട്ടുള്ള നർകുടകത്തിന് മിതാക്ഷരയെന്നുപേർ.

ഉദാ:- കമലാഅരേസു ഭമിഊണ ചിരം
ഭമരീമുഹാസവപിപാസുഅഓ
മധുഭൂസിദം സുരഹി ചൂദവണം
പരിഹിണ്ഡിദോ സുതണു ഛപ്പദഓ. 289

ഛായ:- കമലാകരേഷു ഭ്രാന്ത്വാ ചിരം
ഭ്രമരീമുഖാസവപിപാസുഃ
മധുഭൂഷിതം സുരഭി ചൂതവനം
പരിഹിണ്ഡതിതഃ സുതനു ഷട്പ്പദകഃ

ഭാഷ:- കമലാകരങ്ങളിലുഴന്നധികം
ഭ്രമരീമുഖാസവപിപാസയൊടേ
മധുവേന്തിടും സുരഭി ചൂതവനം
ബത പൂകിടുന്നു മധുപം ദയിതേ!

106. കേതുമതി (ധ്വജിനി)

തൃതീയപഞ്ചമാന്ത്യാനി
പ്രഥമം സചതുർത്ഥകം
ഷഷ്ഠം ച നൈധനേ ചാഥ
ഗുരൂണി ധ്വജിനീ യഥാ. 290

മൂന്ന്, അഞ്ച്, ഒമ്പത്, പത്ത് ഇങ്ങനെ നാലക്ഷരം ഗുരുവായിട്ട് ഒന്നാംപാദം, ഒന്ന്, നാല്, ആറ്, പത്ത്, പതിനൊന്ന് ഇങ്ങനെ അഞ്ചക്ഷരം ഗുരുവായിട്ട് രണ്ടാം പാദം, പൂർവ്വാർദ്ധംപോലെത്തന്നെ ഉത്തരാർദ്ധം. ഈ വിധത്തിലുള്ള അർദ്ധസമ മായ നർകുടകത്തിന് കേതുമതി അല്ലെങ്കിൽ ധ്വജിനി എന്നു പേർ. കേതുവും ധ്വജവും കൊടിമരമാണല്ലോ.

ഉദാ:- വിലസന്തി യാ കമലസണ്ഡേ
പുപ്ഫസുഗന്ധഏ കുസുമലുദ്ധാ
തുരിയം പപീതമധുമത്താ
ഛപ്പദിയാ കുളം സമുപയാദി. 291

ഛായ:- വിലസതി യാ കമലഷണ്ഡേ
പുഷ്പസുഗന്ധകേ കുസുമലുബ്ധാ
ത്വരിതണ പ്രപീതമധുമത്താ
ഷട്പ്പടികാ കുലം സമുപയാതി.

ഭാഷ:- വിലസുന്ന പങ്കജവനത്തിൽ
പുഷ്പസുഗന്ധിയിൽത്തെളിമലർത്തേൻ

ത്വരിതം കുടിച്ചു മദമോടേ
ഷട്പ്പദി വേഗമോടിത വരുന്നു.

107. ഹംസാസ്യം

ദശമം സപ്തമം ഷഷ്ഠം
ചതുർത്ഥം സതൃതീയകം
ഗുരൂണി നിധനം ചൈവ
ഹംസാസ്യം ജഗതീഗതം. 292

മൂന്ന്, നാല്, ആറ്, ഏഴ്, പത്ത്, പന്ത്രണ്ട് എന്നീ ആറക്ഷരം ഗുരുവായിട്ടുള്ള ജഗതീച്ഛന്ദസ്സിലെ നർകുടകത്തിന് ഹംസാസ്യമെന്നു പേർ.

ഉദാ:– ദി അ ഹംസാ വസന്തേ സളിളാശയേ
കുസുമാസാദളുദ്ധാ കമലാഅരേ
ണളിണീപത്തമജ്ഝേ പരിഹിണ്ഡിദാ
ഗമണാആസഖിണ്ണാ ഭമരാവലീ. 293

ഛായ:– ദിവ്യഹംസാ വസന്തേ സലിലാശയേ
കുസുമാസാദലുബ്ധാ കമലാകരേ
നളിനീപത്രമദ്ധ്യേ പരിഹിണ്ഡിതാ
ഗമനായാസഖിന്നാ ഭ്രമരാവലീ.

ഭാഷ:– അരയന്നം വസന്തക്കുളിർപൊയ്കയിൽ
സുഖവാസംകൊതിപ്പൂ കമലങ്ങളിൽ
നളിനീപത്രമധ്യങ്ങളിൽവാഴ്കയാം
ഗമനായാസഖേദാൽ ഭ്രമരാവലി.

108. തോടകം

യദി ചാന്ത്യതൃതീയകഷഷ്ഠഗതൈർ
നവമേന ച ഭൂഷിതമേവമിദം
ഗുരുഭിഃ സതതം ത്വിഹ തദ്ഘടിതം
നനു തോടകമേവ ഹി നർകുടകം. 294

മൂന്ന്, ആറ്, ഒമ്പത്, പന്ത്രണ്ട് എന്ന നാലക്ഷരങ്ങൾ ഗുരുക്കളായിട്ടുള്ള നർകുടകത്തിനു തോടകമെന്നു പേർ.

ഉദാ:– രമണീരഹിദോ രഅണീവിരമേ
ഗഗണംഗണഏ ഖഗകോസിഅഓ
അണുവാ അസ ഏഹി വിഘട്ടിദഓ
പരിമണ്ഠദി കോടരഅം സുഹിദം. 295

ഛായ:– രമണീരഹിതോ രജനീവിരമേ
ഗഗനാങ്കണേ ഖഗകൌശികഃ
അനുവായസൈർവിഘട്ടിതഃ
പരിമണ്ഠതി കോടരം സുഖിതം.

ഭാഷ:– രമണീസഹിതൻ പുലരുന്നളവിൽ–
ഗ്ഗഗനാങ്കണസീമയിലാകുലനായ്
എതിൽകാക്കകൾ ഞേടുകമൂലമഹോ

തരുകോടരമാർന്നമരുന്നു സുഖം.
ഏതാസ്തു ജാതയഃ പ്രോക്താ
നർകുടാനാം സമാസതഃ
പുനസ്തു ഖഞ്ജകാനാം ച
സമ്പ്രവക്ഷ്യാമി ലക്ഷണം. 296

ഈ നർകുടജാതികളും ചുരുക്കത്തിൽ വിവരിച്ചു കഴിഞ്ഞു. ഇനി ഖഞ്ജകങ്ങളുടെ ലക്ഷണം വിവരിക്കാം.

## ഖഞ്ജകജാതികൾ

മോദകം ഖഞ്ജകം പൂർവ്വം
ഭാവികം മത്തചേഷ്ടിതം
ഏതാസ്തിസ്രഃ സമാഖ്യാതാഃ
ഖഞ്ജകാനാം തു ജാതയഃ. 297

മോദകം, ഭാവികം, മത്തചേഷ്ടിതം എന്നു മൂന്നു ജാതികളാണു ഖഞ്ജകങ്ങൾക്കുള്ളത്.

109. മോദകം

ആദ്യചതുർത്ഥഷഷ്ഠദശമം സഷോഡശമ-
ഥാന്ത്യമേഷ ച യദി
ദ്വാദശമേവ യത്ര ചരണേഷു സപ്തദശ-
കാത് പരം ച വിഹിതം
ഛന്ദസ്സി ചേത്തഥാ ഗുരു ഭവേദഥാകൃതിഗ-
തം ഭവേത്തു സതതം
ഭദ്രകമേവ ഖഞ്ജകമിദം പുനശ്ച കഥി-
തം പ്രമോദകമിദം. 298

ഒന്ന്, നാല്, ആറ്, പത്ത്, പന്ത്രണ്ട്, പതിനാറ്, പതിനെട്ട്, ഇരുപത്തി രണ്ട് എന്നീ അക്ഷരങ്ങൾ നാലു പാദത്തിലും ഗുരുവായിട്ടുള്ള ആകൃതിച്ഛന്ദസ്സിലെ ഖഞ്ജകത്തിനു മോദകമെന്നു പേർ. നൊണ്ടിനടക്കുന്നവൻ എന്നാണ് ഖഞ്ജശബ്ദത്തിനർത്ഥം. ഖഞ്ജകങ്ങളുടെ ഗതിക്ക് നൊണ്ടി നടക്കുന്നൊരു വിഷമതാളഗതി കാണാം.

ഉദാ:– മാഹവമാസസോഹിദസമഗ്ഗകേ ഉപവണ-
മ്മി ഫുല്ലകുസുമേ
ണിച്ചപമത്തജൂടംബഹുപക്ഖിസംഘപരി-
ഘുട്ടണാദമുഹുളേ
ഫല്ലിദചൂദസണ്ഡസഹ ആരമഞ്ജരിവി-
ളോളണാദപവണേ
ഹിണ്ഡദി ഛപ്പദാണുഗദമഗ്ഗഓ പരഹു-
ദോ ണിവിട്ഠവഅണോ. 299

ഛായ:– മാധവമാസശോഭിതസമഗ്രകേ ഉപവനേ
ഫുല്ലകുസുമേ

നിത്യപ്രമത്തജുഷ്ടബഹുപക്ഷിസംഘപരിഘുഷ്ട-
നാദമുഖരേ
ഫലിതചൂതഷണ്ഡസഹകാരമഞ്ജരീവിലോല-
നാദപവനേ
ഹിണ്ഡതി ഷട്പദാനുഗതമാർഗ്ഗകഃ പരഭൃതോ
നിവിഷ്ടവദനഃ.

ഭാഷ:- മാധവമാസശോഭകൾ നിറഞ്ഞു മഞ്ജുപവനം
പ്രഫുല്ലകുസുമം
സന്തതസമ്പ്രമത്തബഹുപക്ഷിസംഘപരി-
ഘുഷ്ടനാദമുഖരം
പുഷ്പിതചൂതപോതസഹകാരസൌരഭമനോ-
ജ്ഞമാമുപവനം
പുക്കിതു ഷട്പദാനുഗതമാർഗ്ഗമായ് മൊഴികൾ
തൂകിടും പരഭൃതം.

110. ഭാവികം

ആദ്യപഞ്ചമാന്ത്യസപ്തമം
സ്യാത് തൃതീയമേവ ദീർഘകം
യസ്യ പാദയോഗതോ ഹി തത്
ഭാവികം തു ഖഞ്ജകം യഥാ. 300

ഒന്ന്, മൂന്ന്, അഞ്ച്, ഏഴ്, ഒമ്പത് എന്നീ അഞ്ചക്ഷരം ഗുരുവായിട്ടുള്ള ഖഞ്ജകത്തിന് ഭാവികം എന്നു പേർ.

ഉദാ:- ജാതിപുപ്ഫപാണമത്തഓ
ചൂദരേണുഗുണ്ഠിദംഗഓ
ഫുല്ലപങ്കജോവസോഹിദോ
ഛപ്പഓ ദുദം പധാവിദോ. 301

ഛായ:- ജാതിപുഷ്പപാനമത്ത-
ശ്ചൂതരേണുഗുണ്ഠിതാംഗഃ
ഫുല്ലപങ്കജോപശോഭിതഃ
ഷട്പദോ ദ്രുതം പ്രധാവിതഃ.

ഭാഷ:- ജാതിപുഷ്പപാനമത്തമായ്
ചൂതരേണുധൂസരാംഗമായ്
ഫുല്ലപങ്കജോപശോഭിതം
ഷട്പദം ദ്രുതം പറന്നുപോയ്.

111. മത്തചേഷ്ടിതം

യദാ തൃതീയസപ്തമം
തദാദ്യപഞ്ചമം ലഘു
തദാ തു മത്തചേഷ്ടിതം
വദന്തി ഖഞ്ജകം ബുധാഃ. 302

ഒന്ന്, മൂന്ന്, അഞ്ച്, ഏഴ്, എന്നീ നാലക്ഷരം ലഘുവായിട്ടുള്ള ഖഞ്ജകത്തിനു മത്തചേഷ്ടിതമെന്നു പേർ.

ഉദാ:– പഫുള്ളപുപ്ഫപാദവം
വിഹംഗമോപസോഹിദം
വണം പ്രഗീദഛപ്പദം
ഉവേഇ ഏസ കോഇലോ. 303

ഛായ:– പ്രഫുല്ലപുഷ്പപാദപം
വിഹംഗമോപശോഭിതം
വനം പ്രഗീതഷട്പദ–
മുപൈത്യേഷ കോകിലഃ.

ഭാഷ:– വിടർന്ന പൂമരങ്ങളും
തെളിഞ്ഞെഴും ഖഗങ്ങളും
മുരണ്ട വണ്ടുമാണ്ടെഴും
വനത്തിൽ വാഴ്കയാം കുയിൽ.

നർകുടാനാം തു ഖഞ്ജാനാ–
മേതാ വൈ മൂലജാതയഃ
ആദ്യോ വിധിസ്സൃതാശ്ചാന്യാ
യുഗ്മൌജാ വിഷമാസ്തഥാ. 304

ഇവയാണ് നിർകുടകങ്ങൾക്കും ഖഞ്ജകങ്ങൾക്കുള്ള മൂലജാതികൾ. ഇവയിൽ നിന്നു വേറെയും അർദ്ധസമങ്ങളും വിഷമങ്ങളുമായ നിർകുടഖഞ്ജകങ്ങളുണ്ടാവുന്നു.

ചതുഷ്ഷഷ്ടിർധ്രുവാണാം തു
വിജ്ഞേയാ മൂലജാതയഃ
സമവൃത്താക്ഷരകൃതാ
അതോന്യാ വിഷമാ മതാഃ. 305

ധ്രുവകൾക്ക് അറുപത്തിനാല് മൂലജാതികളാണു സമാക്ഷരവൃത്തങ്ങളായിട്ടുള്ളത്. വിഷമാക്ഷരങ്ങളായിട്ട് വേറെയും ധ്രുവകളുണ്ട്.

സമവൃത്താത് തു ജായന്തേ
ധ്രുവാസ്തിസ്രസ്തു നിത്യശഃ
യുഗ്മൌജാശ്ചാപി മശ്രാശ്ച
വിഷമാർദ്ധസമാഃ സമാഃ. 306

സമവൃത്തത്തിൽ നിന്നാണു യുഗ്മം, ഓജം, മിശ്രം എന്നു താളത്തിന്റെ അടിസ്ഥാനത്തിൽ മൂന്നുതരം ധ്രുവകളുണ്ടാവുന്നത്. ആ മൂന്നുതരം ധ്രുവകളും വിഷമം, അർദ്ധസമം, സമം, എന്ന് അക്ഷരങ്ങളുടെ അടിസ്ഥാനത്തിൽ മുമ്മൂന്നു വിധമായി തിരിയുന്നു. അപ്പോൾ ഒമ്പതു വിധം ധ്രുവകളായി.

സുപ്രതിഷ്ഠാദികാനി സ്യുർ–
ബൃഹത്യന്താനി യാനി തു
ഛന്ദാംസി തേഷാം മാനേന
ത്ര്യശ്രാഃ കാര്യാ ധ്രുവാ ബുധൈഃ. 307

പാദത്തിലഞ്ചക്ഷരമുള്ള സുപ്രതിഷ്ഠാച്ഛന്ദസ്സു മുതൽ ഒമ്പതക്ഷരമുള്ള ബൃഹതീച്ഛന്ദസ്സുവരെയുള്ള വൃത്തങ്ങളിലെ ധ്രുവകൾക്ക് ത്ര്യശ്രതാളമാണ് വേണ്ടത്.

ഉഷ്ണിഗാദീനി യാനി സ്യുഃ
ശക്വര്യന്താനി ചൈവ ഹി
ഛന്ദാംസി തേഷാം മാനേന
ചതുരശ്രാ ധ്രുവാ മതാഃ. 308

പാദത്തിൽ ഏഴക്ഷരമുള്ള ഉഷ്ണിക്ച്ഛന്ദസ്സു മുതൽ പതിന്നാലക്ഷരമുള്ള ശക്വരീച്ഛന്ദസ്സുവരെയുള്ള വൃത്തങ്ങളിലെ ധ്രുവകൾക്ക് ചതുരശ്രതാളം യോജിപ്പിക്കാം.

ത്രിഷ്ടുബാദീനി യാനി സ്യു-
രുത്കൃത്യന്താനി ചൈവ ഹി
ഛന്ദാംസി തേഷാം മാനേന
ചതുരശ്രാ ദ്വിപാദികാഃ. 309

ഇത്യന്യേ

പാദത്തിൽ പതിനൊന്നക്ഷരമുള്ള ത്രിഷ്ടുപ്ച്ഛന്ദസ്സു മുതൽ ഇരുപത്താറക്ഷരമുള്ള ഉത്കൃതിച്ഛന്ദസ്സുവരെയുള്ള വൃത്തങ്ങളിലെ ധ്രുവകൾക്കു താളം ചതുരശ്രം തന്നെ. എന്നാൽ ഈ ധ്രുവകൾക്ക് ഈരണ്ടു പാദം മതി, നന്നാലു പാദം വേണ്ട. ഈ മൂന്നു പദ്യങ്ങളിൽ കാണിച്ച താളവ്യവസ്ഥ ചിലർക്ക് മാത്രമുള്ളതാണ്. സാർവ്വത്രികമല്ല.

തത്രാർദ്ധവിഷമാണാം തു
ഷട്പഞ്ചാശേ ശതേ സ്മൃതേ
ഏതദേവ പരീമാണം
വിഷമാണാം പ്രകീർത്തിതം. 310

അർദ്ധസമവൃത്തങ്ങൾക്കും അർദ്ധവിഷമവൃത്തങ്ങളെന്നും പറയാം. പകുതി ഭാഗം സമമാണെങ്കിൽ മറ്റേ പകുതി വിഷമമാകുമല്ലോ. അർദ്ധസമവൃത്തങ്ങൾക്ക് ഇരുന്നൂറ്റമ്പത്താറു വകഭേദമാണുള്ളത്. വിഷമവൃത്തങ്ങളുടെ സംഖ്യയും അതുതന്നെ.

സമവൃത്തധ്രുവകൾ അറുപത്തിനാലാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. നന്നാലു പാദമുള്ള ആ ധ്രുവകൾക്കു നന്നാലു വകഭേദം വരുമ്പോൾ (64x4=256) ഇരുന്നൂറ്റമ്പത്താറാവുമല്ലോ.

സമാ ഓജാശ്ച ജായന്തേ
ധ്രുവാ വിഷമപാദികാഃ
സ്വേന നാമ്നാ തു നാമാനി
താസാം കാര്യാണി വൃത്തതഃ. 311

പാദങ്ങൾക്കു വ്യത്യാസമുള്ള ധ്രുവകളിൽ ഇരട്ടസ്സംഖ്യയായ രണ്ടും നാലും പാദങ്ങളിലും ഒറ്റസ്സംഖ്യയായ ഒന്നും മൂന്നും പാദങ്ങളിലും മാറ്റം വരാം. അതാതു വൃത്തത്തിന്റെ പേർ തന്നെയാണ് ധ്രുവകൾക്കും കല്പിക്കേണ്ടത്.

ഏവം തു ജാതയഃ പ്രോക്താ
നാനാവൃത്തസമുദ്ഭവാഃ

അത ഊർദ്ധ്വം പ്രവക്ഷ്യാമി
വികല്പാൻ പഞ്ചഹേതുകാൻ. 312

ഇങ്ങനെ പല വൃത്തങ്ങളിൽ നിന്നും ഉണ്ടാവുന്ന ധ്രുവജാതികളെ വിവരിച്ചു കഴിഞ്ഞു. ഇനി അഞ്ചു കാരണങ്ങളെ ആസ്പദമാക്കിയുള്ള വകഭേദങ്ങൾ വിവരിക്കാം.

## ധ്രുവാഭേദകാരണങ്ങൾ

ജാതിഃ സ്ഥാനം പ്രകാരശ്ച
പ്രമാണം നാമ ചൈവ ച
ജ്ഞേയോ ധ്രുവാണാം ഗാനജ്ഞൈർ-
വികല്പഃ പഞ്ചഹേതുകഃ. 313

ജാതി, സ്ഥാനം, പ്രകാരം, പ്രമാണം, നാമം എന്നിവയാണ് ധ്രുവകൾക്ക് ഭേദം വരുത്തുവാനുള്ള അഞ്ചു കാരണങ്ങൾ.

ജാതി, പ്രകാരം

വൃത്താക്ഷരപ്രമാണം ഹി
ജാതിരിത്യഭിസംജ്ഞിതാ
സമാർദ്ധവിഷമാഭിശ്ച
പ്രകാരഃ പരികീർത്തിതഃ. 314

വൃത്തങ്ങളുടെ അക്ഷരവ്യവസ്ഥയ്ക്കാണ് ജാതിയെന്നു പറയുന്നത്. സമം, അർദ്ധസമം, വിഷമം എന്ന ഭേദമാണ് പ്രകാരത്തിന്നടിസ്ഥാനം.

പ്രമാണം, നാമം

ഷട്ക്കലാഷ്ടകലേ ചൈവ
പ്രമാണേ ദ്വിവിധേ സ്മൃതേ
യഥാ ഗോത്രകുലാചാരൈർ-
നൃണാം നാമാഭിധീയതേ
ഏതം നാമാശ്രയോപേതം
ധ്രുവാണാമപി ചേഷ്യതേ. 315

ആറുകല, എട്ടുകല എന്നിവയാണ് ധ്രുവാതാളങ്ങളുടെ ഓജയുഗ്മപ്രമാണങ്ങൾ. വംശം, കുടുംബം, ആചാരം എന്നിവയെ ആസ്പദമാക്കിയാണല്ലോ മനുഷ്യർക്ക് പേരിടുക പതിവ്. അതുപോലെത്തന്നെയാണ് ധ്രുവകൾക്കും പേരിടുന്നത്.

പ്രവേശാക്ഷേപനിഷ്ക്രാമ-
പ്രാസാദികമഥാന്തരം
ഗാനം പഞ്ചവിധം വിദ്യാത്
ധ്രുവായോഗസമന്വിതം. 316

പ്രവേശം, ആക്ഷേപം, നിഷ്ക്രാമം, പ്രസാദം, അന്തരം ഇങ്ങനെ പ്രയോഗസന്ദർഭഭേദമനുസരിച്ചു ധ്രുവകൾക്കു അഞ്ചു പേരുകളുണ്ട്.

1. പ്രാവേശികി

നാനാരസാർത്ഥയുക്താ
നൃണാം യാ ഗീയതേ പ്രവേശേഷു

പ്രാവേശികീ തു നാമ്നാ
വിജ്ഞേയാ സാ ധ്രുവാ തജ്ജ്ഞൈഃ. 317

പല രസങ്ങളോടും അർത്ഥങ്ങളോടും കൂടി കഥാപാത്രങ്ങളുടെ പ്രവേശസന്ദർഭങ്ങളിൽ പാടുന്ന ധ്രുവയാണ് പ്രവേശികി.

2. നൈഷ്ക്രാമി

അങ്കാന്തേ നിഷ്ക്രമണേ
പാത്രാണാം ഗീതയേ പ്രയോഗേഷു
നിഷ്ക്രാമോപഗതഗുണാ
വിദ്യാന്നൈഷ്ക്രാമികീം താം തു. 318

അങ്കങ്ങളുടെ അവസാനത്തിലും കഥാപാത്രങ്ങൾ രംഗത്തിൽ നിന്നു പോകുന്ന സന്ദർഭങ്ങളിലും പ്രയോഗിക്കുന്ന ധ്രുവയാണ് നൈഷ്ക്രാമികി.

3. ആക്ഷേപികി

ക്രമമുല്ലംഘ്യ വിധിജ്ഞൈഃ
ക്രിയതേ യാ ദ്രുതലയേന നാദ്യവിധൌ
ആക്ഷേപികീ ധ്രുവാസൌ
ദ്രുതാ സ്ഥിതാ വാപി വിജ്ഞേയാ.. 319

ക്രമംമാറ്റി ദ്രുതലയത്തിൽ പ്രയോഗിക്കുന്ന ധ്രുവയാണ് ആക്ഷേപികി. വിളംബിതലയത്തിൽ പ്രയോഗിക്കുന്നതായാലും ആക്ഷേപികി തന്നെ. വിളംബിതലയം വിട്ടു ദ്രുതലയമാക്കുന്നതും ദ്രുതലയം വിട്ടു വിളംബിതലയമാക്കുന്നതും ആക്ഷേപികീ ധ്രുവകൊണ്ടാണെന്നു താത്പര്യം.

4. പ്രാസാദികി

യാ ച രസാന്തരമുപഗത-
മാക്ഷേപവശാത് കൃതം പ്രസാദയതി
രാഗപ്രസാദജനനീം
വിദ്യാത് പ്രാസാദികീം താം തു. 320

ആക്ഷേപം നിമിത്തം വന്നുചേർന്നിട്ടുള്ള രസാന്തരത്തിന് ഉപശമനം വരുത്തുന്ന ധ്രുവയാണ് പ്രാസാദികി. അത് മനോഭാവത്തിനു പ്രസാദം (തെളിവ്) നല്കുന്നതാണ്. ആക്ഷേപത്താൽ കലങ്ങിയ മനസ്സിനു തെളിവുണ്ടാക്കാൻ പ്രാസാദികി പ്രയോഗിക്കണമെന്നർത്ഥം.

5. അന്തര

വിഷണ്ണേ മൂർച്ഛിതേ ഭ്രാന്തേ
വസ്ത്രാഭരണസംയമേ
ദോഷപ്രച്ഛാദനേ യാ ച
ഗീയതേ സാന്തരാ ധ്രുവാ. 321

ദുഃഖം, മോഹാലസ്യം, തലചുറ്റ്, വസ്ത്രവും ആഭരണവും ശരിപ്പെടുത്തുന്ന അവസരം ഇവിടെയെല്ലാം ഇടവേളയിൽ പഴുതടക്കാൻ വേണ്ടി പാടുന്ന ധ്രുവയാണ് അന്തര. ധ്രുവകളുടെ നാമഭേദം ഇങ്ങനെ അഞ്ചുവിധമാണ്.

## സ്ഥാനഭേദം

ധ്രുവാണാം ചൈവ സർവ്വാസാം
രസഭാവസമന്വിതം
യഥാസ്ഥാനം പ്രവക്ഷ്യാമി
യത്ര ഗേയം പ്രയത്നതഃ. 322

എല്ലാ ധ്രുവകൾക്കും രസഭാവങ്ങളോടുകൂടി ഗാനം ചെയ്യപ്പെടേണ്ടുന്ന സ്ഥാനം വിവരിക്കാം.

ദ്വിവിധം തു സ്മൃതം സ്ഥാനം
പരസംസ്ഥാത്മസംശ്രയം
യത് ത്വാക്ഷേപസമായുക്തം
തച്ച മേ സന്നിബോധത. 323

പരസ്ഥമെന്നും ആത്മസ്ഥമെന്നും സ്ഥാനം രണ്ടുവിധം. രണ്ടു വിധത്തിൽ ധ്രുവാഗാനം രസപോഷണത്തിൽ ഉപയോഗപ്പെടുന്നതാണ്. സ്ഥാനത്തിനു മാറ്റം വരുമ്പോൾ ഗാനത്തിനും മാറ്റം വരുത്തേണ്ടതുണ്ട്. അതിന്റെ സ്വഭാവം വിവരിക്കാം.

ബദ്ധേ നിരുദ്ധേ പതിതേ
വ്യാധിതേ മൂർച്ഛിതേ മൃതേ
അവകൃഷ്ടാ ധ്രുവാ കാര്യാ
ഭാവേ ച കരുണാശ്രയേ. 324

കെട്ടുക, തടഞ്ഞുനിർത്തുക, ഭ്രഷ്ടനായിത്തീരുക, രോഗം ബാധിക്കുക, മോഹാലസ്യപ്പെടുക, മരിക്കുക എന്നിങ്ങനെ ദുഃഖസംബന്ധമുള്ള ഭാവങ്ങളിൽ അവകൃഷ്ട ധ്രുവയാണു വേണ്ടത്. ആത്മസ്ഥമായോ പരസ്ഥമായോ ഉള്ള ദുഃഖഭാവങ്ങളാണ് അവകൃഷ്ടധ്രുവയ്ക്കുള്ള സ്ഥാനമെന്നർത്ഥം.

ഔത്സുക്യേ ഹ്യവഹിത്ഥേ ച
ചിന്തായാം പരിദേവിതേ
ശ്രമേ ദൈന്യേ വിഷാദേ ച
സ്ഥിതാ കാര്യാ ധ്രുവാ ബുധൈഃ. 325

ഔത്സുക്യം, അവഹിത്ഥം, ചിന്ത, വിലാപം, ശ്രമം, ദൈന്യം, വിഷാദം എന്നീ ഭാവങ്ങളിൽ സ്ഥിതധ്രുവയാണ് വേണ്ടത്.

ഏതേഷ്വേവ ഹി ഭാവേഷു
കരുണാവേദിതേഷു ച
ദ്രുതാ ധ്രുവാ ച കർത്തവ്യാ
കരുണേ ഭാവസംശ്രയാ. 326

കരുണരസത്തിന്റെ അംഗങ്ങളായ ഇതേ ഭാവങ്ങളിലും കരുണരസത്തിലും ദ്രുതധ്രുവയുമാവാം ഭാവങ്ങളെ ആശ്രയിച്ചാണു ധ്രുവകളുടെ പ്രയോഗം നിർണ്ണയിക്കുന്നത്.

യത്ര പ്രത്യക്ഷജം ദുഃഖം
മൃതാഭിഹതദർശനം
സ്ഥിതാ തത്ര ഹി കർത്തവ്യാ
കരുണേ തു രസേ ബുധൈഃ. 327

മറ്റുള്ളവരുടെ ദുഃഖം കണ്ടിട്ടോ മരിച്ചിട്ടോ പരിക്കുകളേറ്റിട്ടുള്ള ആളെ കണ്ടിട്ടോ കരുണരസാനുഭൂതിയുള്ള ദിക്കിൽ സ്ഥിതധ്രുവയാണ് വേണ്ടത്.

ഉത്പാതദർശനേ ചൈവ
പ്രഹർഷേऽദ്ഭുതദർശനേ
വിഷാദേ ച പ്രമാദേ ച
രോഷേ സത്ത്വസ്യ ദർശനേ
വീരരൌദ്രഭയാദ്യേഷു
പ്രത്യക്ഷാവേദിതേഷു ച
ധ്രുവാ ദ്രുതലയാ കാര്യാ
ഹ്യാവേഗേ സംഭ്രമേ തഥാ. 328

ഭൂകമ്പാദികളായ വലിയ അനർത്ഥങ്ങൾ കാണുക, സന്തോഷമുണ്ടാവുക, അത്ഭുതം കാണുക, വിഷാദം, പ്രമാദം, കോപം എന്നീ ഭാവങ്ങളുണ്ടാവുക, ഘോര മൃഗങ്ങളെ കാണുക, വീരം, രൌദ്രം, ഭയം മുതലായവ നേരിട്ടറിയുക, ആവേഗസംഭ്ര മഭാവങ്ങളുണ്ടാവുക എന്നിങ്ങനേയുള്ള വൈകാരികസന്ദർഭങ്ങളിൽ ദ്രുതലയത്തി ലുള്ള ധ്രുവയാണ് വേണ്ടത്.

പ്രസാദയാചനേ ചൈവ
തഥാനുസ്മരണേ പുനഃ
തഥാതിശയവാക്യേഷു
തഥാ ച നവസംഗമേ
ഹർഷേ ച പ്രാർത്ഥനേ ചൈവ
ശൃംഗാരാദ്ഭുതദർശനേ
ധ്രുവാ പ്രാസാദികീ കാര്യാ
തജ്ജ്ഞൈർമധ്യലയാശ്രിതാ. 329

പ്രസാദപ്രാർത്ഥന, അനുസ്മരണം, വലുതാക്കിപ്പറയുക, പുതുതായിക്കണ്ടു മുട്ടുക, സന്തോഷിക്കുക, അഭ്യർത്ഥിക്കുക, ശൃംഗാരവും അദ്ഭുതവും കാണുക, ഈ സന്ദർഭങ്ങളിലെല്ലാം മധ്യലയത്തെ അവലംബിച്ചുകൊണ്ടുള്ള പ്രാസാദി കീധ്രുവയാണ് വേണ്ടത്.

ശരീരവ്യസനേ രോഷേ
പുനഃസന്ധാനകർമ്മണി
സാനുബന്ധാ ബുധൈഃ കാര്യാ
ഗീതജ്ജ്ഞൈരന്തരാ ധ്രുവാ. 330

ദേഹത്തിനു കേടുസംഭവിച്ചതുകൊണ്ടോ കോപംനിമിത്തമോ നടൻ രംഗത്തു നിന്നു പോകുന്നപക്ഷം ഇടയിലുള്ള വിടവു നികത്തുവാൻ ദ്രുതലയത്തിൽ അന്തര ധ്രുവ പാടേണ്ടതാണ്.

അധ്രുവാസ്തു പ്രവേശാഃ സ്യുർ-
ധാവതോ രുദതസ്തഥാ
സംഭ്രമേ പ്രേഷണേ ചൈവ
ഹ്യുത്പാതേ വിസ്മയേ തഥാ. 331

ആപത്തിലും അദ്ഭുതത്തിലും പരിഭ്രമിച്ചു പറഞ്ഞയച്ചിട്ടു കരഞ്ഞുകൊണ്ടോ ഓടിക്കൊണ്ടോ പ്രവേശിക്കുകയാണെങ്കിൽ അവിടെ പ്രാവേശികീധ്രുവ വേണ്ടതില്ല.

ഏവമർത്ഥവിധിം ജ്ഞാത്വാ
ദേശം കാലമൃതും തഥാ
പ്രകൃതിം ഭാവലിംഗം തു
തതോ യോജ്യാ ധ്രുവാ ബുധൈഃ. 332

ഇപ്രകാരം അർത്ഥസ്വഭാവവും ദേശം, കാലം, ഋതു, പ്രകൃതി, ഭാവം, അനുഭാവം എന്നിവയും നോക്കി ധ്രുവ പ്രയോഗിക്കേണ്ടതാണ്.

## പ്രകാരഭേദം

ശീർഷകാ ചോദ്ധതാ ചൈവ
ഹ്യനുബദ്ധാ വിളംബിതാ
അഡ്ഡിതാ ചാവകൃഷ്ടാ ച
ഷട്പ്രകാരാ ധ്രുവാ സ്മൃതാ. 333

ശീർഷക, ഉദ്ധത, അനുബദ്ധ, വിളംബിത, അഡ്ഡിത, അവകൃഷ്ട ഇങ്ങനെ ധ്രുവ ആറു തരത്തിലാണ്.

1. ശീർഷക 2. ഉദ്ധത

ശിരഃ സ്ഥാനീയമേതദ്ധി
യസ്മാത്തസ്മാത്തു ശീർഷകാ
ഉദ്ധതാ തൂദ്ധതാ യസ്മാത്
തസ്മാത് ജ്ഞേയാ ധ്രുവാ ബുധൈഃ. 334

ശിരസ്സിനെപ്പോലെ പ്രധാനമായതുകൊണ്ടാണ് ആദ്യത്തേതിന് ശീർഷക എന്നു പേർ വന്നത്. ഉദ്ധതചേഷ്ടകൾക്കു പ്രാധാന്യം വരികയാൽ പിന്നത്തേതിന് ഉദ്ധത യെന്ന പേരും ലഭിച്ചു. വീരരസത്തിനും രൌദ്രരസത്തിനും പ്രാധാന്യമുള്ള ദിക്കി ലാണ് ഉദ്ധത പ്രയോഗിക്കുന്നതെന്നു ഭാവം.

3. അനുബദ്ധ

യതിം ലയം വാദ്യഗതിം
പദം വർണ്ണാൻ സ്വരാക്ഷരം
അനുബധ്നാതി യത്രൈവ-
മനുബദ്ധാ ഭവേത്തു സാ. 335

യതി, ലയം, വാദ്യഗതി, പദം, വർണ്ണങ്ങൾ, സ്വരം, അക്ഷരം ഇവയെ പിൻതുടർന്നുകൊണ്ടുള്ള ധ്രുവയാണ് അനുബദ്ധ.

അനുബന്ധമുള്ള ധ്രുവയാണല്ലോ അനുബദ്ധ. അതിലെ അനുബന്ധമെന്തെന്നു വിവരിക്കുന്നു.

ആപീഡിതപ്രവൃത്തോ യ-
ശ്ചതുർത്ഥലയകാരകഃ
നാട്യോപചാരജനിതഃ
സോഽനുബന്ധഃ പ്രകീർത്തിതഃ. 336

യതിലയാദികൾ തമ്മിൽ തിങ്ങിയിണങ്ങിച്ചേർന്നു നാലാമതൊരു ലയത്തെ ഉളവാക്കുന്നതും നാട്യപ്രയോഗത്തിൽ മാത്രം പ്രത്യക്ഷപ്പെടുന്നതുമായ ഒരു ഗുണവിശേഷമാണ് അനുബന്ധം. വിളംബിതം, ദ്രുതം, മദ്ധ്യം എന്നു മൂന്നു ലയം

പ്രസിദ്ധമാണ്. അവയിലുൾപ്പെടാത്ത പുതിയൊരു ലയമാണ് അനുബന്ധത്തിൽ അനുഭവപ്പെടുന്നത്.

4. വിളംബിത (ദ്രുതവിളംബിത)

നാട്യേ ത്വരിതസഞ്ചാരാ
നാട്യധർമ്മമനുവ്രതാ
സവിളംബിതസഞ്ചാരോ
ഭവേദ്ദ്രുതവിളംബിതാ. 337

നാട്യപ്രയോഗമനുസരിച്ച് വേഗത്തിലും സാവധാനത്തിലും ലയഭേദം സ്വീകരിക്കേണ്ടതേതോ അതാണ് വിളംബിതയെന്ന ധ്രുവം. ഇതിനു ദ്രുതവിളംബിതയെന്നും പേരുണ്ട്.

5. അഡ്ഡിത

അഡ്ഡിതാ തൂത്ക്കടഗുണാ
ശൃംഗാരരസസംഭവാ
യസ്മാത് സ്ഥാനേ പ്രസന്നാ ച
തസ്മാദേവാഡ്ഡിതാ സ്മൃതാ. 338

ഗുണപുഷ്ടിയുള്ളതും ശൃംഗാരസമുൾക്കൊള്ളുന്നതും തെളിവുറ്റതുമായ ധ്രുവയാണ് അഡ്ഡിത. അഭിയോഗമെന്നർത്ഥമുള്ള അഡ്ഡധാതുവിന് ഉത്സാഹാതിശയമെന്നാണർത്ഥം.

6. അവകൃഷ്ട

അന്യഭാവേഷു കൃഷ്ടാ ച
കൃഷ്ടഹേതുഷു ഗീയതേ
യസ്മാത് കാരുണ്യസംയുക്താ
ഹ്യവകൃഷ്ടാ ഭവേത്തതഃ. 339

പ്രധാനമായി കാരുണ്യഭാവത്തിൽ പാടുന്നതാണെങ്കിലും അതിനോടിണക്കമുള്ള മറ്റു ഭാവങ്ങളിലും വലിച്ചിണക്കിപ്പാടുന്ന ധ്രുവയാണ് അവകൃഷ്ട. അവകർഷിക്കപ്പെടുന്നത്-കീഴോട്ടു വലിക്കുന്നത്-എന്നു അവകൃഷ്ടപദത്തിന്നർത്ഥം.

## ശീർഷകാദികളുടെ ഉപയോഗം

യാ തു പ്രാവേശികീ ദീപ്താ
സാ കാര്യാ തൂദ്ധതാ നൃണാം
യാ തു പ്രാസാദികീ നാമ
സ്ത്രീണാം കാര്യാഡ്ഡിതാ തു സാ. 340

പുരുഷൻമാരുടെ ദീപ്തിയുള്ള പ്രവേശത്തിൽ പ്രാവേശികീധ്രുവ ഉദ്ധതയാക്കിപ്പാടണം. സ്ത്രീകളെ പ്രസാദിപ്പിക്കുന്ന സമയത്ത് പ്രാസാദികീധ്രുവ അഡ്ഡിതയാക്കിപ്പാടണം.

യാ സ്ഥിതാ സാവകൃഷ്ടാ തു
യാ ദ്രുതാ സാ വിളംബിതാ
യാന്തരാ സാനുബദ്ധാ ച
പ്രകാരാസ്തു പ്രവേശജാഃ. 341

വിളംബിതധ്രുവയെ അവകൃഷ്ടയാക്കി പ്രയോഗിക്കുന്നതും ദ്രുതധ്രുവയെ വിളംബിതയാക്കി പ്രയോഗിക്കുന്നതും അന്തരധ്രുവയെ അനുബദ്ധയാക്കി പ്രയോഗിക്കുന്നതും പ്രവേശത്തിലെ പ്രകാരഭേദങ്ങളാണ്.

ശീർഷകാ ചോദ്ധതാ ചൈവ
ദേവപാർത്ഥിവയോർഭവേത്
ദിവ്യപാർത്ഥിവവേശ്യാനാം
സ്ത്രീണാം യോജ്യാ തഥാസ്ഥിതാ. 342

ശീർഷകയും ഉദ്ധതയും ദേവൻമാർക്കും രാജാക്കൻമാർക്കും ഉള്ളതാണ്. ദിവ്യസ്ത്രീകൾക്കും രാജ്ഞിമാർക്കും വേശ്യാസ്ത്രീകൾക്കും അസ്ഥിതയാണ് വേണ്ടത്.

മധ്യമാനാം പ്രവേശേ തു
ജ്ഞേയാ ദ്രുതവിളബിതാ
നീചാനാം ചൈവ കർത്തവ്യേ
നൃണാം യേ ഖഞ്ജനർകുടേ. 343

മധ്യമങ്ങളും അധമങ്ങളുമായ പുരുഷകഥാപാത്രങ്ങളുടെ പ്രവേശത്തിൽ ഖഞ്ജകജാതിയിലും നർകുടകജാതിയിലും പെട്ട ധ്രുവകളെ ദ്രുതവിളംബിതകളാക്കി പ്രയോഗിക്കണം.

ഖഞ്ജകാ നർകുടം ചൈവ
സ്ഥാനേ പ്രാസാദികീ തഥാ
കസ്മാല്ലളിതഭാവത്വാ-
ദ്ധാസ്യശൃംഗാരയോര്യതഃ. 344

പ്രാസാദികീധ്രുവയും, ഖഞ്ജകനർകുടകജാതികളിൽ യഥാവസരം പ്രയോഗിക്കാം. കാരണം, ഹാസ്യശൃംഗാരങ്ങൾ ലളിതഭാവങ്ങളാണല്ലോ.

ഹാസ്യശംഗാരങ്ങളാണ് പ്രാസാദികിക്കുള്ള രസങ്ങൾ, അവ ലളിതഭാവങ്ങളാകയാൽ ഖഞ്ജകനർകുടകങ്ങൾ അവയിൽ ഉചിതങ്ങളാണെന്നർത്ഥം.

കുര്യാന്നീചേ മൃതേ ചൈവ
ത്വനുബന്ധം ലയാശ്രയം
സ്ത്രീണാം രാജന്യവൈശ്യാനാ-
മവകൃഷ്ടാം തഥൈവ ച. 345

മരിച്ച സന്ദർഭത്തിൽ അധമകഥാപാത്രത്തിൽ അനുബന്ധം, 333-ാം കാരികയിൽ വിവരിച്ച വിധത്തിലുള്ള ലയത്തോടെ പ്രയോഗിക്കണം. അനുബദ്ധയാണ് അവിടെ വേണ്ടതെന്നർത്ഥം. അതേ അവസരത്തിൽ ക്ഷത്രിയസ്ത്രീകൾക്കും വൈശ്യസ്ത്രീകൾക്കും അവകൃഷ്ടയാണ് വേണ്ടത്.

സന്നിപാതാസ്തു ചത്വാരഃ
പ്രാവേശിക്യാ ഭവന്തി ഹി
ശേഷാ ദ്വിസന്നിപാതാസ്തു
ശീർഷകാഃ ഷട്പരാഃ സ്മൃതാഃ. 346

പ്രാവേശികിക്ക് സന്നിപാതങ്ങൾ നാലാണ്. നാലു താളവട്ടം വേണമെന്നർത്ഥം. നൈഷ്ക്രാമികി മുതലായ മറ്റു ധ്രുവകൾക്ക് രണ്ടു സന്നിപാതങ്ങൾ മതി. ശീർഷകയ്ക്ക് ആറുവരെ ആകാം.

സ്ഥിതം ചാപ്യസ്ഥിതം ചൈവ
നീചാനാം ന ഹി കാരയേത്
സർവ്വഭാവാശ്രയഗതൈ-
സ്തേഷാം കാര്യം തു നാടകം. 347

സ്ഥിതിയും (വിളംബിതയും) അസ്ഥിതയും അധമകഥാപാത്രങ്ങൾക്ക് പാടില്ല. എല്ലാ ഭാവങ്ങൾക്കും ഉചിതമായ ഖഞ്ജകനർകുടകങ്ങളാണ് അവർക്ക് നാടകത്തിൽ ഉചിതങ്ങളായിട്ടുള്ളത്.

ത്രയോ ഭാവാ ഭവന്ത്യേഷാം
ഹാസശോകഭയാത്മകാഃ
ഏവം ഭാവാൻ വിദിത്വാ തു
ധ്രുവാ കാര്യാ പ്രയോക്തൃഭിഃ. 348

അധമകഥാപാത്രങ്ങൾക്കു മൂന്നു ഭാവങ്ങളാണ് പ്രധാനമായിട്ടുണ്ടാവുക-ഹാസവും ശോകവും ഭയവും. ഇങ്ങനെ ഭാവങ്ങൾ മനസ്സിലാക്കീട്ടുവേണം ധ്രുവകൾ പ്രയോഗിക്കുവാൻ.

## സ്ഥാനഭേദങ്ങൾ

വസ്തു പ്രയോഗം പ്രകൃതിം
രസഭാവാവൃതും വയഃ
ദേശം കാലമവസ്ഥാം തു
ജ്ഞാത്വാ യോജ്യാ ധ്രുവാ ബുധൈഃ. 349

വസ്തു, പ്രയോഗം, പ്രകൃതി, രസഭാവങ്ങൾ, ഋതു, വയസ്സ്, ദേശം, കാലം, അവസ്ഥ ഇതെല്ലാം നോക്കീട്ടുവേണം ധ്രുവകൾ പ്രയോഗിക്കുവാൻ.

1. വസ്തു 2. പ്രയോഗം

വസ്തൂദ്ദേശസമുത്ഥം തു
നാഗരാരണ്യസംഭവം
പ്രയോഗശ്ചൈവ വിജ്ഞേയോ
ദിവ്യമാനുഷസംശ്രയഃ. 350

നഗരത്തിലുള്ളത് എന്നും വനത്തിലുള്ളത് എന്നും ദേശഭേദം നോക്കി ധ്രുവകളെ തിരഞ്ഞെടുക്കുന്നത് വസ്തുവിവേചനം. കിളി, അരയന്നം മുതലായവ നഗരത്തിലുള്ളവയും സിംഹം, പുലി മുതലായവ വനത്തിലുള്ളവയും. ദിവ്യന്മാരെസ്സംബന്ധിച്ചതോ മനുഷ്യനെസ്സംബന്ധിച്ചതോ എന്നു നോക്കി പ്രയോഗിക്കുന്നത് പ്രയോഗവിവേചനം.

3. പ്രകൃതി 4. രസഭാവങ്ങൾ 5. ഋതു

ഉത്തമാധമമധ്യാ തു
ത്രിവിധാ പ്രകൃതിർമതാ
രസഭാവൌ തു പൂർവ്വോക്താ-
വൃതുഃ കാലഭവസ്തഥാ. 351

ഉത്തമം, അധമം, മധ്യമം എന്നു പ്രകൃതി മൂന്നുവിധം. രസഭാവങ്ങൾ-ശൃംഗാരാദികളും നിർവ്വേദാദികളും-മുമ്പ് ആറും ഏഴും അധ്യായങ്ങളിൽ പറഞ്ഞിട്ടുണ്ടല്ലോ. ഋതു, വസന്താദികാലഭേദം.

6. വയസ്സ് 7 ദേശം

ശിശുയൌവനവൃദ്ധത്വം
വയശ്ചൈവ പ്രകീർത്തിതം
കക്ഷ്യാദിഗ്ഭാഗജനിതോ
ദേശസ്തു ദ്വിവിധോ മതഃ. 352

ബാല്യം, യൌവനം, വാർദ്ധക്യം എന്ന പ്രായഭേദമാണു വയസ്സ്. കക്ഷ്യാഭേദവും കിഴക്ക് തെക്ക് മുതലായ ദിഗ്ഭേദവുമായി ദേശം രണ്ടുവിധമുണ്ട്.

8. കാലം 9. അവസ്ഥ

കാലോ രാത്രിന്ദിവകൃതോ
മാസപക്ഷവിനിർമ്മിതഃ
അവസ്ഥാ ചൈവ വിജ്ഞേയാ
സുഖദുഃഖാർത്ഥസംഭവാ. 353

രാത്രി, പകൽ, മാസം, പക്ഷം മുതലായത് കാലം. സുഖം, ദുഃഖം എന്നിവ കൊണ്ടുണ്ടാവുന്നത് അവസ്ഥ.

സ്ഥാനാന്യേതാനി തു ബുധൈർ-
നാനാവസ്ഥാനി നിത്യശഃ
പ്രയോഗേ സമ്പ്രയോജ്യാനി
രസഭാവൌ സമീക്ഷ്യ ച 354

ഇങ്ങനെ പല സൂക്ഷ്മതത്ത്വങ്ങളും രസഭാവങ്ങളും നോക്കീട്ടു വേണം ധ്രുവകൾ പ്രയോഗിക്കുവാൻ.

യാനി വാക്യൈസ്തു ന ബ്രൂയാത്
താനി ഗീതൈരുപാഹരേത്
ന തൈരേവ തു കാവ്യാർത്ഥൈ-
രന്യൈരൌപമ്യസംഭവൈഃ. 355

നാടകവാക്യങ്ങളെക്കൊണ്ടു വ്യക്തമാക്കാൻ പറ്റാത്ത കാര്യങ്ങൾ ഗീതങ്ങളെക്കൊണ്ടു വെളിപ്പെടുത്തണം. അതേ നാടകവാക്യാർത്ഥങ്ങളെക്കൊണ്ടല്ല, സാദൃശ്യമുള്ള മറ്റു ഗീതവാക്യാർത്ഥങ്ങളെക്കൊണ്ട്.

ധ്രുവകളിലെ സാദൃശ്യകല്പനം

ധ്രുവാണാമാശ്രയാഃ കാര്യാ
ഔപമ്യഗുണസംഭവാഃ
ഉത്തമാധമമധ്യാനാം
നൃണാം സ്ത്രീണാമഥാപി ച. 356

ഉത്തമാധമമധ്യമഭേദമുള്ള പുരുഷൻമാർക്കും സ്ത്രീകൾക്കും സാദൃശ്യം നോക്കി ഔചിത്യമനുസരിച്ച് ധ്രുവകളുടെ ആശ്രയം നിശ്ചയിക്കേണ്ടതാണ്.

ആദിത്യസോമപവനാ
ദേവപാർത്ഥിവയോർമതാഃ
ദൈത്യാനാം രാക്ഷസാനാം ച
മേഘപർവ്വതസാഗരാഃ. 357

ദേവൻമാർക്കും രാജാക്കൻമാർക്കും ഉപമാനങ്ങളായി ആദിത്യനും ചന്ദ്രനും വായുവുമാവാം. അസുരൻമാർക്കും രാക്ഷസൻമാർക്കും മേഘങ്ങളും പർവ്വതങ്ങളും സമുദ്രങ്ങളുമാവാം.

സിദ്ധഗന്ധർവ്വയക്ഷാണാം
ഗ്രഹോഡുവൃഷഭാ മതാഃ
തപഃസ്ഥിതാനാം സർവ്വേഷാം
സൂര്യാഗ്നിപവനാ മതാഃ. 358

സിദ്ധൻമാർക്കും ഗന്ധർവ്വൻമാർക്കും യക്ഷൻമാർക്കും വ്യാഴം മുതലായ ഗ്രഹങ്ങളും പ്രധാനനക്ഷത്രങ്ങളും ആവാം. തപസ്സു ചെയ്തുകൊണ്ടിരിക്കുന്ന എല്ലാവർക്കും ആദിത്യനും അഗ്നിയും വായുവുമാവാം.

ഹവ്യവാഹസ്തു വിപ്രാണാം
യേ ചാന്യേ തപസി സ്ഥിതാഃ
ഏതേഷാമേവ യാ നാര്യ-
സ്താസാമൌപമ്യസംശ്രയാഃ. 359

ബ്രാഹ്മണർക്കും തപസ്സിലിരിക്കുന്ന മറ്റു ക്ഷത്രിയാദികൾക്കും അഗ്നിയാണ് വേണ്ടത്. ഇവരുടെ ഭാര്യമാർക്കും സാദൃശ്യം നോക്കി വിഷയം സ്വീകരിക്കണം.

വിദ്യുദുല്ക്കാർക്കരശ്മ്യാദ്യാ
ദിവ്യാനാമപി ച സ്മൃതാഃ
ദേവാനാം തു പ്രയോജ്യാ യേ
നൃപാണാമപി തേ സ്മൃതാഃ. 360

ദിവ്യൻമാർക്ക് ഇടിമിന്നൽ കൊള്ളിമീൻ സൂര്യരശ്മി മുതലായവയുമാവാം. ദേവൻമാർക്ക് പ്രയോഗിക്കുന്നതെല്ലാം രാജാക്കൻമാർക്കുമാവാം.

നാഗസിംഹവൃഷാർത്ഥാശ്ച
നൈതേ ദിവ്യേഷു കീർത്തിതാഃ
മഹിഷാ രുരുശാർദ്ദൂലാഃ
ക്രവ്യാദാഃ പശവശ്ച യേ
ഹിംസ്രസത്ത്വേഷു തേ കാര്യാ
യക്ഷരാക്ഷസജാതിഷു. 361

ആന, സിംഹം, കാള എന്നിവയും പോത്തുകളും രുരു (ഉഴൽമാൻ) വിഭാഗത്തിൽപ്പെട്ട മാനുകളും പുലികളും മാംസം തിന്നുന്ന മറ്റു മൃഗങ്ങളും ദിവ്യൻമാർക്ക് ഉപമാനമായി പ്രയോഗിക്കാവുന്നതല്ല. യക്ഷരാക്ഷസവർഗ്ഗത്തിൽപ്പെട്ട ഹിംസസ്വഭാവമുള്ളവർക്ക് പകരം മുൻപറഞ്ഞ മാംസം തിന്നുന്ന മൃഗങ്ങളെ പ്രയോഗിക്കാവുന്നതാണ്.

ഉത്തമാനാം പ്രയോക്തവ്യാ
നാനാരസസമാശ്രയാഃ
മത്തമാതംഗസഹിതാ
രാജഹംസാശ്ച യോക്തൃഭിഃ. 362

ഉത്തമൻമാർക്ക് ഉപമാനമായി പലവക രസങ്ങളുടെ അടിസ്ഥാനത്തിൽ മദിച്ച ആനകളേയും അരയന്നങ്ങളേയും സ്വീകരിക്കാവുന്നതാണ്.

ശിഖിനഃ സാരസാഃ ക്രൌഞ്ചാ-
ശ്ചക്രാഹ്വാഃ കുമുദാകരാഃ
മധ്യമാനാം പ്രയോക്തവ്യാ
ഔപമ്യഗുണസംശ്രയാഃ. 363

മയിലുകൾ, വണ്ടാരക്കോഴികൾ, അഴുകുരലുകൾ, ചക്രവാകങ്ങൾ, ആമ്പൽപ്പൊയ്കകൾ ഇവയെ മധ്യമകഥാപാത്രങ്ങൾക്ക് ഉപമാനമായി പ്രയോഗിക്കാം.

കോകിലം ഷട്പദം ധ്വാങ്ക്ഷം
കുരരം കൌശികം ബകം
പാരാവതം സകാദംബ-
മധമേഷു പ്രയോജയേത്. 364

കുയിൽ, വണ്ട്, കാക്ക, കുരരപ്പക്ഷി, കൂമൻ, കൊറ്റി, മാടപ്രാവ്, കാരന്നം എന്നീ പക്ഷികളെ അധമൻമാർക്ക് ഉപമാനമായി ഉപയോഗിക്കാം.

ഏവമേഷാം പ്രയുക്താനാം
സ്ത്രിയോ യാസ്തു ഭവന്തി ഹി
ഉത്തമാധമമധ്യാനാം
താസാം ചൈവ നിബോധത. 365

ഇപ്രകാരം പ്രയോഗിക്കുന്ന ഉത്തമാധമമധ്യമൻമാരുടെ സ്ത്രീകൾക്കുള്ള ഉപമാനങ്ങളും നിങ്ങൾ മനസ്സിലാക്കുക.

ശർവ്വരീ ച സുധാ ജ്യോത്സ്നാ
നളിനീ കരിണീ നദീ
നൃപസ്ത്രീണാം ഭവന്ത്യേതാ
ഔപമ്യഗുണസംശ്രയാഃ. 366

രാത്രി, സുധ (അമൃത്) ജ്യോത്സ്ന (നിലാവ്) താമരവള്ളി, പിടിയാന, നദി (പുഴ) ഇവയെല്ലാം രാജസ്ത്രീകൾക്ക് ഉപമാനങ്ങളാക്കാവുന്നതാണ്.

ദീർഘികാ കുരരീ വല്ലീ
സാരസീ ശിഖിനീ മൃഗീ
മധ്യമാനാം ഭവന്ത്യേതാ
വേശ്യാസ്ത്രീണാം ച നിത്യശഃ. 367

ദീർഘിക (കുളം) കുരരി (കുരരപ്പക്ഷിപ്പിട) വള്ളി, വണ്ടാരക്കോഴിപ്പിട, മയിൽപ്പിട, മാൻപേട, ഇവ മധ്യമസ്ത്രീകൾക്കും വേശ്യാസ്ത്രീകൾക്കും ഉപമാനമാക്കാവുന്നതാണ്.

ഷട്പ്പദീം കുരരീം ധ്വാങ്ക്ഷീം
പരപുഷ്ടാം ച യോജയേത്
അധമാനാം ധ്രുവാ ഹ്യേതാഃ
പ്രയോക്തവ്യാഃ പ്രയോക്തൃഭിഃ. 368

പെൺവണ്ട്, കുരരപ്പെണ്ണ്, കാക്കപ്പെണ്ണ്, കുയിൽപ്പെണ്ണ് ഇവയെ അധമസ്ത്രീകൾക്ക് ഉപമാനങ്ങളാക്കാം. ഇങ്ങനെ വേണം ഈ ധ്രുവകളെ പ്രയോഗിക്കുവാൻ.

ഗത്യർത്ഥോപമിതാ യാശ്ച
ചലനാർത്ഥാ ഭവന്തി ഹി

പ്രാവേശിക്യാ ബുധൈരേവം
നൈഷ്ക്രാമികാസ്തഥൈവ ച. 369

ഗതിക്കു പ്രാധാന്യമുള്ള ഉപമേയങ്ങളോടുകൂടിയവയും ഗമനാർത്ഥമുള്ളവയുമായ ധ്രുവകൾ പ്രാവേശികിയായിട്ടും നൈഷ്ക്രാമികിയായിട്ടും ഉപയോഗിക്കപ്പെടുന്നു.

പ്രാവേശിക്യാശ്രയാ യാസ്തു
പൂർവ്വാഹ്നാർത്ഥാസ്തു താഃ സ്മൃതാഃ
നക്തന്ദിവസമുത്ഥാസ്തു
നൈഷ്ക്രാമിക്യഃ സ്വകാലജാഃ. 370

പ്രാവേശികിയായി ഉപയോഗിക്കുന്ന ധ്രുവകൾ ആവുന്നത്ര ഉച്ചയ്ക്കുമുമ്പ് നടക്കുന്ന കാര്യങ്ങളെക്കുറിച്ചുള്ളവയാവണം. നൈഷ്ക്രാമികിയായി ഉപയോഗിക്കുന്ന ധ്രുവകൾ രാത്രിയിലും പകലേയും അതതു കാലത്തു നടക്കുന്ന കാര്യങ്ങളെക്കുറിച്ചാവണം.

സൌമ്യാഃ പൂർവ്വാഹ്നകാലേ തു
മധ്യാഹ്നേ ദീപ്തിസംശ്രയാഃ
അപരാഹ്നേ തഥാ മദ്ധ്യാഃ
സന്ധ്യായാം കരുണാശ്രയാഃ. 371

സൌമ്യതയുള്ള ധ്രുവകൾ രാവിലേയും ദീപ്തിയുള്ള ധ്രുവകൾ ഉച്ചക്കും ഇടത്തരം ധ്രുവകൾ ഉച്ചതിരിഞ്ഞും ദുഃഖമുൾക്കൊള്ളുന്ന ധ്രുവകൾ സന്ധ്യയ്ക്കും ഉപയോഗിക്കുക.

ചലനാർത്ഥാശ്ച യേ പ്രോക്താ
ആക്ഷേപിക്യാ ഭവന്തി ഹി
ആക്ഷേപാ ഏവമേവ സ്യുർ-
ദ്രുതസ്ഥിതഗതാസ്തഥാ
രോഷാമർഷാദിസംഭൂതാഃ
ശോകാദ്ഭുതഭയാനകാഃ. 372

ചലനമുള്ള വസ്തുക്കളെല്ലാം ആക്ഷേപികീധ്രുവയ്ക്ക് പറ്റുന്നവയാണ്. അതിലെ ആക്ഷേപങ്ങൾ ദ്രുതലയത്തിലും വിളംബിതലയത്തിലും വരാവുന്നവയാണ്. കോപവും ക്രോധവും മറ്റും നിമിത്തമുണ്ടാവുന്ന കരുണരസവും അദ്ഭുതരസവും ഭയാനകരസവും ആക്ഷേപങ്ങളായി വരും, അവ ചലനമുള്ളവയാണെന്നർത്ഥം.

യദ് ദ്രവ്യം വസുധാസംസ്ഥ-
മൃതേ ദൈവതമാനുഷാത്
തത് സർവ്വമുപനേയം തു
ഗാനയുക്ത്യോപമാശ്രയം. 373

ദേവൻമാരും മനുഷ്യരുമൊഴികെ ഭൂമിയിലുള്ള വസ്തുക്കളെല്ലാം ഉപമാനമെന്ന നിലയിൽ ധ്രുവാഗാനങ്ങളിൽ യോജിപ്പിക്കാവുന്നതാണ്.

സ്ഥാവരൈഃ സ്ഥാവരം കുര്യാത്
ഗത്യർത്ഥൈശ്ചപലാശ്രയം

സുഖദുഃഖകൃതൈർഭാവൈ-
രൗപമ്യഗുണസംശ്രയാത്. 374

സ്ഥിരവസ്തുക്കളെ സ്ഥിരവസ്തുക്കളോടും ചലനമുള്ളവയെ ചലനമുള്ള വസ്തുക്കളോടും സാദൃശ്യപ്പെടുത്തി സുഖദുഃഖഭാവങ്ങളോടുകൂടി ഉപയോഗിക്കാവുന്നതാണ്.

ഭൂമിസ്ഥവാജികുഞ്ജര-
മൃഗപശുശിബികാവിമാനാനാം
ഗതിവിഭ്രമം ഹി ദൃഷ്ട്വാ
കർത്തവ്യാ തു ധ്രുവാ തജ്ജ്ഞൈഃ. 375

ഭൂമിയിലുള്ള കുതിര, ആന, മൃഗം, പശു, പല്ലക്ക്, വിമാനം എന്നിവയുടെ ഗതിവൈചിത്ര്യം കണ്ടറിഞ്ഞ് ധ്രുവ രചക്കേണ്ടതാണ്.

രഥപത്രവാജിവാരണ-
വിമാനശിബികാസ്ഥപക്ഷിയാനേഷു
ദ്രുതപദവർണ്ണാവർണ്ണൈഃ
കർത്തവ്യാ തു ധ്രുവാ തജ്ജ്ഞൈഃ. 376

തേർ, കുതിര, ആന, വിമാനം, പല്ലക്കിലിരിക്കുന്ന ആൾ, ഗരുഡാദിപക്ഷി വാഹനം ഇവയുടെ ഗതികളിൽ ധ്രുവ, ലഘുമയങ്ങളായ പദങ്ങളോടും ഗീതികളോടും അവർണ്ണങ്ങളായ വായ്ത്താരികളോടും കൂടി പ്രയോഗിക്കേണ്ടതാണ്.

ഓജസ്കൃതാ തു സാ വൈ
ഗുരുവർണ്ണാ വൃഷഗജേന്ദ്രസിംഹേഷു
സാരസവാനരഹംസേ
തഥാ മയൂരേ വിധാതവ്യാ. 377

കാള, ആന, സിംഹം, വണ്ടാരങ്കോഴി, വാനരൻ, അരയന്നം, മയിൽ ഇവയെക്കുറിച്ചുള്ള ധ്രുവകൾ ഓജസ്സുള്ള ഗുരുക്കളായ അക്ഷരങ്ങൾ ചേർന്നവയായിരിക്കണം.

ദ്രുതഗമനേ ലഘുവർണ്ണാ
വിളംബിതഗതൗ ച ദീർഘവർണ്ണകൃതാ
ഏവം സ്ഥിതദ്രുതാനാം
ജ്ഞാത്വാ ഭാവം ധ്രുവാ കാര്യാ. 378

വേഗത്തിലുള്ള ഗതിക്കു ലഘുക്കളായ അക്ഷരങ്ങളും പതുക്കേയുള്ള ഗതിക്കു ദീർഘാക്ഷരങ്ങളും അധികമായ വിധം ഭാവഗതി മനസ്സിലാക്കി ധ്രുവ രചിക്കേണ്ടതാണ്.

നാസ്തി കിഞ്ചിദവൃത്തം തു
പാദം ഗാനസമാശ്രയം
തസ്മാദ് ഗാനമഭിപ്രേക്ഷ്യ
തദ്വൃത്താം യോജയേദ്ധ്രുവാം. 379

ഗാനത്തിൽ ഒരു പാദവും വൃത്തബന്ധമില്ലാത്തതായി ഉണ്ടാവില്ല. അതിനാൽ ഗാനത്തിനനുസരിച്ച് വൃത്തം ധ്രുവയിൽ യോജിപ്പിക്കണം.

തസ്മാദ്വാഹനഗത്യൈർത്ഥർ-
ധ്രുവാ കാര്യാക്ഷരൈസ്തഥാ

അംഗാനാം സമതാ യത്ര
ഭാണ്ഡവാദ്യേ കരിഷ്യതി. 380

അതിനാൽ വാഹനങ്ങളുടെ ഗതിക്കു യോജിച്ച അക്ഷരത്തിൽ ധ്രുവ നിർമ്മിക്കണം. അത് പിന്നെ ഭാണ്ഡവാദ്യത്തിന്റെ (മിഴാവിന്റെ) അംഗങ്ങളായ വർണ്ണങ്ങൾക്കു യോജിക്കുന്നവയായിരിക്കയും വേണം.

യദ്വൃത്തോ വാഹനഗതൌ
ധ്രുവാപാദോ വിധീയതേ
തദ്വൃത്തം തു ഭവേദ്വാദ്യ-
മംഗവാദ്യസമം തഥാ. 381

വാഹനങ്ങളുടെ ഗതിക്കുള്ള ധ്രുവയുടെ ഏതു വൃത്തമുപയോഗിക്കുന്നുവോ അതേ വൃത്തത്തിലാവണം അംഗങ്ങളായ വാദ്യങ്ങൾ യോജിക്കുന്നവിധത്തിലുള്ള ഭാണ്ഡവാദ്യപ്രയോഗം.

പൂർവ്വം ഗാനം തതോ വാദ്യം
തതോ നൃത്തം പ്രയോജയേത്
ഗീതവാദ്യാംഗസംയോഗഃ
പ്രയോഗ ഇതി സംജ്ഞിതഃ. 382

ആദ്യം ഗാനം, പിന്നെ വാദ്യം, പിന്നെ നൃത്തം ഇതാണ് പ്രയോഗക്രമം. ഗീതവും വാദ്യവും നൃത്താഭിനയാദികളായ നാട്യാംഗങ്ങളും വേണ്ടുംവിധത്തിൽ ഇണക്കി പ്രയോഗിക്കുന്നതിനത്രേ പ്രയോഗമെന്ന പേർ നല്കീട്ടുള്ളത്.

ഹൃദയസ്ഥസ്തു യോ ഭാവഃ
സോംഗാദ്യഭിനയൈരഥ
നിവൃത്ത്യങ്കുരസൂചാസു
കാര്യസ്ത്വഭിനയാത്മകഃ. 383

ഹൃദയത്തിലുള്ള ഭാവമേതോ അത് ആംഗികാദികളായ അഭിനയങ്ങളെക്കൊണ്ട് നിവൃത്ത്യങ്കുരങ്ങളിലും സൂചകളിലും ആവിഷ്ക്കരിക്കണം. അഭിനയപ്രധാനമത്രേ ഭാവാവിഷ്കാരം.

തത്ര പ്രാസാദികീ യോജ്യാ
പ്രഹർഷാർത്ഥഗുണോദ്ഭവാ. 384

സാമാജികന്മാർക്കു പ്രീതിയുളവാക്കുവാൻ പററിയ ഗുണങ്ങളുള്ളതാവണം പ്രാസാദികിയായി പാടുന്ന ധ്രുവ.

ആശാശപുരുഷോ യത്ര
യത്ര ചാകാശഭാഷണം
അന്വർത്ഥാ തത്ര കർത്തവ്യാ
ധ്രുവാ ഹ്യാകാശസംശ്രിതാ. 385

ആകാശപുരുഷനോ ആശാശഭാഷണമോ ഉള്ള സന്ദർഭത്തിൽ അതിനു യോജിക്കുന്ന അർത്ഥമുൾക്കൊള്ളുന്ന, ആകാശപ്രദേശത്തെ പരാമർശിക്കുന്ന, ധ്രുവ പാടണം.

പ്രസാദനാശ്രയാ ചാപി
ഹീർഷ്യാക്രോധാശ്രയാപി വാ

ശൃംഗാരരസമാസാദ്യ
ധ്രുവാന്വർത്ഥാ പ്രയോഗതഃ. 386

ശൃംഗാരത്തിലെ പ്രസാദനത്തിലും ഈർഷ്യാ ക്രോധങ്ങളിലും കാര്യാനുഗുണമായി പ്രാസാദികീധ്രുവ പ്രയോഗിക്കേണ്ടതാണ്.

യാനി പ്രാസാദികാനി സ്യുഃ
സ്ഥാനാനി രസസംശ്രയാത്
അന്വർത്ഥാ തത്ര കർത്തവ്യാ
ധ്രുവാ പ്രാസാദികീ തഥാ. 387

രസത്തെ ആശ്രയിച്ച് പ്രസാദിപ്പിക്കേണ്ടുന്ന സന്ദർഭങ്ങളിലെല്ലാം കാര്യാനുഗുണമായി പ്രാസാദകീധ്രുവ പ്രയോഗിക്കേണ്ടതാണ്.

ഭാഷാം തു ശൌരസേനീം ഹി
ധ്രുവാണാം സമ്പ്രയോജയേത്
ഭാഷായാം ചൈവ മാഗധ്യാം
കർത്തവ്യം നൻകുടകം ബുധൈഃ. 388

ധ്രുവകൾക്കു പൊതുവിൽ ശൌരസേനി എന്ന പ്രാകൃതഭാഷയാണ് വേണ്ടത്. നർകുടകമാകട്ടെ മാഗധിയിൽ വേണം.

ദിവ്യാനാം സംസ്കൃതം ഗാനം
പ്രമാണൈസ്തു വിധീയതേ
അർദ്ധസംസ്കൃതമേവം തു
മാനുഷാണാം പ്രയോജയേത്. 389

ദിവ്യൻമാരുടെ ധ്രുവാഗാനങ്ങൾക്ക് വ്യാകരണശുദ്ധിയുള്ള സംസ്കൃതഭാഷ വേണമെന്നാണു വിധി. മനുഷ്യർക്കാകട്ടെ പകുതി സംസ്കൃതമായിട്ടുള്ള മണിപ്രവാളഭാഷയോ ശൌരസേന്യാദിപ്രാകൃതങ്ങളോ ഉപയോഗിക്കാവുന്നതാണ്.

യേ ത്വൌപമ്യകൃതാ ദിവ്യാ
യദി തേഷാം പ്രയോഗതഃ
പ്രവേശാ നാടകേ തു സ്യാ-
ച്ഛൃണു തേഷാം സമാശ്രയം. 390

സാദൃശ്യം പുരസ്കരിച്ച് സ്വീകരിക്കാറുള്ള സൂര്യാഗ്നിചന്ദ്രാദികൾക്ക് നാടകപ്രയോഗവശാൽ പ്രവേശിക്കേണ്ടിവരുന്നതായാൽ അവിടെ എന്തു ചെയ്യണമെന്നു കേൾക്കുക.

യസ്ത്വേഷാം സാത്ത്വികോ ഭാവഃ
കർമ്മസങ്കീർത്തനം ച യത്
തത് കാര്യം ഗാനയോഗേഽപി
പ്രമാണഗുണസംശ്രയം. 391

അവരുടെ സാത്ത്വികഭാവവും കർമ്മങ്ങളും വാക്കുകളും ഗാനത്തിലും, ശാസ്ത്രനിഷ്കർഷയോടും ഗുണപൂർത്തിയോടും കൂടി വേണ്ടതാണ്. സുര്യാദികൾക്ക് വേറെ ഉപമാനം സ്വീകരിക്കേണ്ടതില്ല. അവരെത്തന്നെ വൈകല്യമൊന്നും കൂടാതെ ആവിഷ്കരിച്ചാൽ മതിയെന്നർത്ഥം.

ഛന്ദഃപ്രമാണസംയുക്തം
ദിവ്യാനാം ഗാനമിഷ്യതേ

പുണ്യാശ്രയം ച തത്ക്കാര്യം
കർമ്മസങ്കീർത്തനാദപി. 392

ദിവ്യൻമാരെസ്സംബന്ധിച്ച ഗാനത്തിൽ വേദത്തിലെ ഛന്ദസ്സിന്റെ ലക്ഷണവും ഒത്തിരിക്കണം. പുണ്യകർമ്മസങ്കീർത്തനവും അതിലുണ്ടായിരിക്കണം. (ശാകുന്തളത്തിലെ 'അമീ വേദീം' എന്ന ഗാനം ഉദാഹരണം).

ധ്രുവാപാദവിധൌ കാര്യം
യച്ച പുണ്യം ഗുണാശ്രയം
മാലാ വക്ത്രം പുടം വൃത്തം
വിശ്ലോകാ ചൂളിതാ തഥാ.
ഉദ്ഗതാപരവക്ത്രം ച –
കർത്തവ്യാനി പ്രയോക്തൃഭിഃ. 393

ധ്രുവകളുടെ പാദങ്ങൾ രചിക്കുമ്പോൾ പുണ്യവും ഗുണമുള്ളതുമായ വൃത്തം സ്വീകരിക്കണം. മാല, വക്ത്രം, പുടം, വിശ്ലോക, ചൂളിത, ഉദ്ഗത, അപരവക്ത്രം എന്നീ വൃത്തങ്ങൾ പ്രയോഗിക്കാവുന്നതാണ്.

വിധാനം ഛന്ദസാമേത–
ന്മയാ പൂർവ്വമുദാഹൃതം
ജയാശീർവ്വാദയുക്താനി
കാര്യാണ്യേതാനി ദൈവതേ. 394

വൃത്തങ്ങളെസ്സംബന്ധിച്ചുള്ള ഈ വിധി ഞാൻ മുമ്പു വിവരിച്ചിട്ടുണ്ട്. ദിവ്യൻമാരെസ്സംബന്ധിച്ചിടത്തോളം ഈ വൃത്തങ്ങൾ ജയവചനത്തോടും ആശീർവ്വാദത്തോടും കൂടിയവയായിരിക്കണം.

ഋഗ്ഗാഥാഃ പാണികാശ്ചൈവ
ദ്രഷ്ടവ്യാസ്തു പ്രമാണതഃ
സുശ്രവാശ്ചൈവ യസ്മാത്തു
തസ്മാദ്ഗീതം പ്രയോജയേത്. 395

ഋക്കുകളും ഗാഥകളും പാണികകളും പ്രമാണംകൊണ്ട് പാകത്തിലുള്ളതു നോക്കിയെടുക്കാവുന്നതാണ്. ശ്രവണസുഖമുള്ളവയാണെങ്കിൽ അവ പാട്ടിനു ഉപയോഗിക്കാം.

ഗാന്ധാരമധ്യമയുതാഃ
പഞ്ചമയുക്താശ്ച ജാതയോ യാസ്തു
താഭിഃ പ്രമാണഗാനം
കർത്തവ്യം ദൈവതോപേതം. 396

ഗാന്ധാരി, മധ്യമ, പഞ്ചമി എന്നീ ജാതികളിലാണ് ദേവതാബന്ധമുള്ള ധ്രുവാഗാനം പാടേണ്ടത്.

പ്രാസാദികം സ്ഥിതം ചൈവ
നൈഷ്ക്രാമം സപ്രവേശനം
പ്രമാണമപി കർത്തവ്യം
ചതുഃസ്ഥാനസമന്വിതം. 397

പ്രാസാദികി, ആക്ഷേപികി, നൈഷ്ക്രാമികി, പ്രാവേശികി എന്നീ നാലു ധ്രുവകൾക്കും താളവ്യവസ്ഥയോടുകൂടിയ നന്നാലു ഖണ്ഡങ്ങൾ ഉണ്ടായിരിക്കണം.

('സ്ഥിതമാത്രാക്ഷേപികം ഗാനം=സ്ഥിതമെന്ന വാക്ക് ഇവിടെ ആക്ഷേപികീധ്രുവയ്ക്കുള്ള ഗാനത്തെ കാണിക്കുന്നുവെന്നു അഭിനവഭാരതി).

പ്രായശഃ സംസ്കൃതം യോജ്യ-
മനുഷ്ടുപ്ഛന്ദസാ കൃതം
നാനാദൈവതകാര്യേഷു
ഹ്യന്തരായാ വിനാ തഥാ. 398

പലവക ദിവ്യകഥാപാത്രങ്ങൾക്കും അനുഷ്ടുപ്വൃത്തത്തിലുള്ള സംസ്കൃത ഗാനം പ്രയേണ ഉപയോഗിക്കാവുന്നതാണ്. എന്നാൽ അന്തരാധ്രുവയ്ക്കു മാത്രം അതു പറ്റില്ല.

വക്ത്രം ചാപരവക്ത്രം ച
മാലാ ചൈവ പ്രവേശജം
പുടം ച ചൂളികാ ചൈവ
നൈഷ്ക്രാമികമഥേഷ്യതേ. 399

വക്ത്രം, അപരവക്ത്രം, മാല എന്നീ വൃത്തങ്ങൾ ദേവൻമാരുടെ പ്രവേശത്തിനു നല്ലതാണ്. പുടം, ചൂളിക എന്നീ വൃത്തങ്ങൾ നിഷ്ക്രാമത്തിനു ഉപയോഗിക്കാം.

പ്രാസാദികിക്യുദ്ഗതാ വൃത്താ
സ്ഥിതം ചാനുഷ്ടുഭിഷ്യതേ
സ്ഥാനാന്യേതാനി ബോദ്ധ്യാനി
പ്രമാണസ്യ ബുധൈരഥ. 400

പ്രാസാദികിക്ക് ഉദ്ഗതാവൃത്തം കൊള്ളാം. ആക്ഷേപികി അനുഷ്ടുപ് വൃത്തത്തിലാവാം. വൃത്തങ്ങളുടെ വലിപ്പം നോക്കി തിരഞ്ഞെടുക്കുവാനുള്ള സ്ഥാനവ്യവസ്ഥ ഇങ്ങനെയൊക്കെയാണ്.

യദനുഷ്ടുപ്കൃതം ഗാനം
സ്ഥിതസ്ഥാനസമാശ്രയം
സ്വർഗ്ഗഭ്രംശാശ്രയകൃതം
ചിന്താദുഃഖസമന്വിതം. 401

ആക്ഷേപികീധ്രുവയ്ക്ക് അനുഷ്ടുപ്ഛന്ദസ്സിൽ രചിച്ചിട്ടുള്ളതും സ്വർഗ്ഗഭ്രംശാദികളെ വിഷയീകരിച്ചിട്ടുള്ളതുമായ ഗാനം ചിന്തയോടും ദുഃഖത്തോടും കൂടിയതായിരിക്കണം.

ഗുരുപ്രായാക്ഷരകൃതം
കരുണസ്വരജാതികം
പ്രകൃഷ്ടവർണ്ണബഹുളം
സ്ഥിതസ്ഥാനം തു തദ്ഭവേത്. 402

ആക്ഷേപികീധ്രുവയ്ക്കുപയോഗിക്കുന്ന ആ ഗാനം ഗുരുക്കളായ അക്ഷരങ്ങൾ അധികമായിട്ടുള്ളതും കരുണരസത്തിന് ഉചിതങ്ങളായ സ്വരങ്ങളുള്ള ജാതിയിൽ പാടേണ്ടതും നീട്ടി നീട്ടി ചൊല്ലേണ്ടുന്ന അക്ഷരങ്ങൾ ധാരാളമുള്ളതും ആയിരിക്കണം.

ഉത്പാദനാർത്ഥം നൃണാം തു
തഥാ വിഹരണേഷ്വപി

ദിവ്യാന്വയം തു കർത്തവ്യം
ഗാനം പാത്രസമാശ്രയം. 403

മനുഷ്യരെ ഉത്പാദിപ്പിക്കുവാൻ വേണ്ടി രമിക്കുന്നതിനു ദിവ്യൻമാരെ അവതരിപ്പിക്കുമ്പോൾ മേൽക്കാണിച്ച വിധമുള്ള ഗാനം പ്രയോഗിക്കേണ്ടതാണ്.

മാനുഷേഷ്വവതീർണ്ണേഷു
മർത്ത്യസ്യ സ്മരണാശ്രയം
പ്രായേണ ഗാനം കർത്തവ്യം
ദിവ്യസ്യ സ്മരണാശ്രയം. 404

ദിവ്യൻമാർ മനുഷ്യരായി അവതരിച്ചാൽ മനുഷ്യത്വത്തിന്റെ സ്മരണയും ദിവ്യത്വത്തിന്റെ സ്മരണയും ഉൾക്കൊള്ളുന്നവിധം വേണം പ്രായേണ ഗാനരചന.

അസ്യൈവ ദുഃഖവിഷയം
ശോകചിന്താവിനാശജം
പ്രമാണഗാനം കർത്തവ്യം
ശോകാവസ്ഥാക്ഷരാശ്രയം
നരാന്വയേന കർത്ഥവ്യം
ഗാനം മാനുഷകാദിഷു. 405

ദുഃഖത്തിൽനിന്നും ചിന്തയിൽനിന്നും നാശത്തിൽനിന്നും ജനിച്ചിട്ടുള്ളതും ദുഃഖമുൾക്കൊള്ളുന്നതുമായ വികാരാനുരൂപലയത്തിലുള്ള ഗാനം, ശോകാവസ്ഥയ്ക്കു യോജിച്ച അക്ഷരങ്ങളോടുകൂടിയതായിരിക്കണം. മനുഷ്യകഥാപാത്രങ്ങളാണെങ്കിൽ മനുഷ്യബന്ധമുള്ള ഗാനം പ്രയോഗിക്കണം.

ധ്രുവാണാം ഹി വികാരസ്യ
ഹ്യാശ്രയസ്യ വിശേഷതഃ
യഥാ പ്രയോഗഃ കർത്തവ്യ-
സ്തച്ച മേ സന്നിബോധത. 406

ധ്രുവകളുടെ വകഭേദങ്ങൾയ്ക്കുള്ള വിശേഷപ്രയോഗം എങ്ങനെ വേണമെന്നും ഞാൻ പറയുന്നതു ശ്രദ്ധിക്കുക.

സ്ഥാപിതേ ഭാണ്ഡവിന്യാസേ
ത്രിസാമ്നി പരികീർത്തിതേ
ആശ്രാവണാദ്യം കർത്തവ്യം
ബഹിർഗീതപ്രയോഗജം
പ്രയുജ്യ ച ബഹിർഗീതം
പൂർവ്വരംഗം പ്രയോജയേത്. 407

വാദ്യക്കാരെ യഥാസ്ഥാനം ഇരുത്തി പാട്ടുകാരേയുമിരുത്തി അവർ ആലാപമാരംഭിച്ചാൽ മിഴാവൊച്ചപ്പെടുത്തൽ മുതലായി ഗീതം കൂടാതെ തിരശ്ശീലയ്ക്കകത്തു വെച്ചു നിർവ്വഹിക്കേണ്ടുന്ന അംഗങ്ങളെല്ലാം പ്രയോഗിക്കണം. ബഹിർഗീതപ്രയോഗത്തിനുശേഷം പത്തംഗങ്ങളോടുകൂടിയ പൂർവ്വരംഗം പ്രയോഗിക്കണം.

പ്രത്യാഹാരാവതരണാദികളായ ബഹിർഗീതാംഗങ്ങളും ഗീതകവർദ്ധമാനകാദികളായ പൂർവ്വരംഗാംഗങ്ങളും അഞ്ചാമധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

പൂർവ്വരംഗേ പ്രയുക്തേ തു
നാട്യാചാര്യസമാശ്രയേ
ധ്രുവാ തത്ര പ്രയോക്തവ്യാ
പ്രകൃതീനാം പ്രവേശജാ. 408

പൂർവ്വരംഗം പ്രയോഗിച്ചു കഴിഞ്ഞാൽ നാട്യാചാര്യന്റെ നിർദ്ദേശമനുസരിച്ച് ഉത്തമാദിപാത്രകൃതികളുടെ പ്രവേശത്തിന്നുതകുന്ന പ്രാവേശികീധ്രുവ ഉപയോഗിക്കണം.

ഗത്യാശ്രയേണ നാട്യജ്ഞൈർ-
ഗാനസ്യ പരിവർത്തനാ
പരിക്രമേണ രംഗസ്യ
ഗാനേനാർത്ഥവശേന ച
പരിവർത്താഃ പ്രയോക്തവ്യാഃ
പാദൈരനുഗതൈരഥ. 409

ഗതിഭേദമനുസരിച്ച് ഗാനത്തിനും മാറ്റം വരുത്തണം. രംഗത്തിന്റെ നാലു ദിക്കിലേക്കും ചുറ്റി നടന്നു താളാനുകൂലമായ ഗാനത്തോടും ചുവടുവെപ്പുകളോടും കൂടി പരിവർത്തങ്ങൾ പ്രയോഗിക്കണം. 'പരിവർത്താ ശ്ച ചത്വാരഃ' (5–54) എന്നു മുമ്പു പൂർവ്വരംഗവിധിയിൽ പറഞ്ഞിട്ടുള്ള പരിവർത്തങ്ങളേയാണ് ഇവിടെ സൂചിപ്പിച്ചിട്ടുള്ളത്.

ധ്രുവാ തത്ര പ്രയോക്തവ്യാ
ദേവതാഭിര്യുതാ ബുധൈഃ
തത്ര പാതാ പ്രയോക്തവ്യാ
ഏകവിംശതിരേവ ച. 410

ആ പരിവർത്തങ്ങളിൽ ദേവതാസ്തുതിയുൾക്കൊള്ളുന്ന ധ്രുവ പ്രയോഗിക്കണം. അതിൽ ഇരുപത്തൊന്നു പാതങ്ങൾ–പാദവിന്യാസങ്ങൾ പ്രയോഗിക്കേണ്ടതാണ്.

ത്ര്യശ്രാ വാ ചതുരശ്രാ വാ
ധ്രുവാ നാട്യേ പ്രയോഗതഃ
ത്രികലം പാദപതനം
ത്ര്യശ്രായാസ്തു വിധീയതേ
ചതുഷ്കലം തു പതനം
ചതുരശ്രാഗതം ഭവേത്. 411

ത്ര്യശ്രതാളത്തിലോ ചതുരശ്രതാളത്തിലോ ധ്രുവ പ്രയോഗിക്കാം. ത്ര്യശ്രധ്രുവയിൽ മുമ്മൂന്നു മാത്ര കഴിയുമ്പോൾ പാദവിന്യാസം ചെയ്യുക. ചതുരശ്രധ്രുവയിൽ നന്നാലുമാത്ര കഴിയുമ്പോൾ പാദവിന്യാസം.

ഉത്തമേ ചതുരശ്രാ ച
ത്ര്യശ്രാ ചൈവ തു മധ്യമേ
ഖഞ്ജം നർകുടകം ചൈവ
ഹ്യധമേഷു പ്രയോജയേത്. 412

ഉത്തമകഥാപാത്രത്തിനു ചതുരശ്രധ്രുവ. മധ്യമകഥാപാത്രത്തിനു ത്ര്യശ്രധ്രുവ. അധമകഥാപാത്രത്തിനു ഖഞ്ജകവും നർകുടകവും പ്രയോഗിക്കുക.

വിധിഃ സ്വസ്ഥഗതേ ഹ്യേഷ
ഭവേച്ചരണപാതനേ
സംഭ്രമോത്പാതരോഷേഷു
കലാർദ്ധകലമിഷ്യതേ. 413

സ്വസ്ഥൻമാർക്കു പാദവിന്യാസത്തിനുള്ള വിധിയാണിത്. പരിഭ്രമം, ഭൂകമ്പാദികളായ നാട്ടനർത്ഥങ്ങൾ, ക്രോധം എന്നിവയിൽ ഒരു മാത്രയിലും അരമാത്രയിലും പാദവിന്യാസമാവാം.

ത്രികലദ്വികലൈകകലാ-
ശ്ചതുഷ്കലാ യത്ര പാദവിന്യാസാഃ
തത്ര ച സാമ്യം കാര്യം
ഭാണ്ഡേന സമന്ദതാളേന. 414

മൂന്നു മാത്രയിലും രണ്ടു മാത്രയിലും ഒരു മാത്രയിലും നാലു മാത്രയിലും പാദവിന്യാസം ചെയ്യുമ്പോൾ അതു മെല്ലെ താളം പിടിച്ചുകൊണ്ടുള്ള വാദ്യത്തോടൊത്തിരിക്കണം.

ന ഹ്യേകകലാ ദ്വികലാ
ധ്രുവാ വിരാമാ ഭവന്തി ഗാനവിധൌ
തസ്മാത് സാമ്യം കാര്യം
ഭാണ്ഡേന സമം, ന ഗാനേന. 415

ധ്രുവ പാടുമ്പോൾ ഒരു കലയിലോ രണ്ടു കലയിലോ വിരാമം (യതി) സംഭവിക്കുകയില്ല. അതിനാൽ പാദവിന്യാസത്തിനു വാദ്യപ്രയോഗത്തോടു സാമ്യം വരുത്തിയാൽ മതി, ഗാനത്തോടു സാമ്യം വരുത്തേണ്ടതില്ല.

യേ പൂർവ്വോക്താ ഭാവാഃ
സ്ഥിതാശ്രയാ വാ ദ്രുതാശ്രയാ വാപി
തേഷാം പാദനിപാതം
ജ്ഞാത്വാ സമ്യഗ്ബുധൈഃ കാര്യം. 416

സ്ഥിതലയത്തെക്കുറിച്ചും ദ്രുതലയത്തെക്കുറിച്ചും എന്തെല്ലാം വൈചിത്ര്യങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടോ അവയുടെ സ്വഭാവം മനസ്സിലാക്കി അതിനനുസരിച്ച് വേണ്ടുംവിധത്തിൽ പാദവിന്യാസം ചെയ്തുകൊള്ളുക.

അപടാക്ഷേപകൃതാശ്ചോ-
ദാത്യയികാ ഹർഷരാഗശോകാദ്യൈഃ
വിച്ഛേദസ്തത്ര സമഃ
കാര്യസ്തജ്ജ്ഞൈഃ പ്രവേശേഷു. 417

സന്തോഷം, അനുരാഗം, ശോകം മുതലായവ നിമിത്തം യവനിക പിടിക്കാതെ അടിയന്തിരമായി പ്രവേശകങ്ങൾ വേണ്ടിവരുമ്പോൾ അതിനോടൊപ്പം ഗാനം നിറുത്തണം. വാദ്യവും പാദന്യാസവും ഒത്തിരിക്കുകയും വേണം.

ഏവമേതേ ബുധൈർജ്ഞേയാഃ
പ്രയോഗപരിവർത്തകാഃ
അതഃ പരം പ്രവക്ഷ്യാമി
ഭാണ്ഡഗ്രഹവികല്പനം. 418

ഇങ്ങനെയാണ് പൂർവ്വരംഗങ്ങളിലെ പരിവർത്തങ്ങളെസ്സംബന്ധിച്ച വിധി. ഇനി പരിവർത്തങ്ങളിലെ വാദ്യപ്രയോഗവിധി വിവരിക്കാം.

അഭാണ്ഡമേവ ഗാനസ്യ
പരിവർത്തം പ്രയോജയേത്.
ചതുർത്ഥേ സന്നിപാതേ തു
തസ്യ ഭാണ്ഡഗ്രഹോ ഭവേത്. 419

വാദ്യപ്രയോഗം കൂടാതെത്തന്നെ ഗാനത്തിന്റെ പരിവർത്തം പ്രയോഗിക്കുക. നാലാമത്തെ സന്നിപാതത്തിൽ വാദ്യപ്രയോഗം തുടങ്ങുക.

സന്നിപാതഗ്രഹാഃ കാഞ്ചിത്
കാശ്ചിദ്വൈ തർജ്ജനീഗ്രഹാഃ
കഥാകാശഗ്രഹാഃ കാശ്ചിത്
ധ്രുവാ ഗാനേ ഭവന്തി ഹി. 420

സന്നിപാതമെന്ന സശബ്ദക്രിയയോടുകൂടി വാദ്യപ്രയോഗം തുടങ്ങേണ്ടവയാണ് ചില ധ്രുവകൾ. ചില ധ്രുവകൾ ചൂണ്ടാണിവിരൽകൊണ്ടുള്ള നിശ്ശബ്ദക്രിയയോടു കൂടി വാദ്യപ്രയോഗം തുടങ്ങേണ്ടവയാണ്. വാദ്യപ്രയോഗമേ ഇല്ലാത്ത ധ്രുവകളും ചിലതുണ്ട്.

ധ്രുവായാസ്തു ഗ്രഹോ യസ്മാത്
കലാകാലലയാന്വിതഃ
സ തു ഭാണ്ഡേന യോക്തവ്യ-
സ്തജ്ജ്ഞൈർഗതിപരിക്രമേ. 421

ഗതികളിൽ അടിവെയ്ക്കുമ്പോൾ മാത്ര, കാലം, ലയം എന്നിവയോടു കൂടിയ ധ്രുവയിലെ ഗ്രഹം എവിടെയോ അവിടെ വാദ്യപ്രയോഗം തുടങ്ങുക.

ശീർഷകോദ്ധതയോശ്ചൈവ
പ്രദേശിന്യാ ഗ്രഹോ ഭവേത്
വിളംബിതാസ്ഥിതായോഗേ
സന്നിപാതേ തൃതീയകേ. 422

ശീർഷക, ഉദ്ധത എന്ന രണ്ടു ധ്രുവകളിൽ ചൂണ്ടാണിവിരലിലെ നിശ്ശബ്ദക്രിയ യോടുകൂടേയാണു വാദ്യപ്രയോഗം തുടങ്ങേണ്ടത്. ദ്രുതവിളംബിത, സ്ഥിത എന്ന രണ്ടു ധ്രുവകളിൽ മൂന്നാമത്തെ സന്നിപാതത്തിൽ വാദ്യപ്രയോഗം തുടങ്ങുക.

നർകുടസ്യാസ്ഥിതായാശ്ച
പ്രാസാദികാ്യസ്തഥൈവ ച
സന്നിപാതഗ്രഹഃ കാര്യോ
ദ്രുതായാശ്ചോർദ്ധ്വകേ ഗ്രഹഃ. 423

നർകുടകം, അസ്ഥിത, പ്രാസാദികീ എന്നീ ധ്രുവകൾക്ക് സന്നിപാതത്തിൽ വാദ്യ പ്രയോഗം തുടങ്ങണം. ദ്രുതാധ്രുവയ്ക്ക് ആദ്യത്തെ സന്നിപാതത്തിൽത്തന്നെ വാദ്യ പ്രയോഗം തുടങ്ങുക.

നൈഷ്ക്രാമികൃനുബദ്ധാനാം
ഗ്രഹോ ഗാനസമോ ഭവേത്
ന ത്വസൌ പരിവർത്തസ്തു
കാര്യോ ഗാനേ പ്രയോക്തൃഭിഃ. 424

നൈഷ്ക്രാമികി, അനുബദ്ധ എന്നീ ധ്രുവകൾക്ക് ഗാനത്തോടൊപ്പം തന്നെ വാദ്യപ്രയോഗം തുടങ്ങണം. ഈ ഗാനത്തിൽ പരിവർത്തനം വേണ്ടതില്ല; മാറ്റം വരുത്തേണ്ടതില്ല.

നർകുടകസ്യാപി ചത്വാരോ
ഗ്രഹാഃ കാര്യാഃ പ്രയോക്തൃഭിഃ
സന്നിപാതശ്ച ശമ്യാ ച
താലശ്ചാകാശജസ്തഥാ. 425

നർകുടകത്തിനു നാലു ഗ്രഹം വേണം. സന്നിപാതം, ശമ, താലം, ആകാശജം ഇവയാണ് ക്രമത്തിൽ നാലു ഗ്രഹം.

സംഭ്രമാവേഗഹർഷേഷു
പ്രവേശാ യേ ഭവന്തി ഹി
ഗ്രഹോ ഗാനസമസ്തത്ര
സോദ്ഘാത്യഃ സമ്പ്രകീർത്തിതഃ. 426

പരിഭ്രമം, ഭയം, സന്തോഷം എന്നീ ഭാവങ്ങളോടുകൂടി പ്രവേശിക്കുകയാണെങ്കിൽ ഗ്രഹവും ഗാനവും ഒപ്പം തുടങ്ങണം. ഉദ്ഘാത്യവും വേണം.

ഭൂഷണവാസഃപതനേ
വൈകല്യേ വിസ്മൃതേ പരിശ്രാന്തേ
ദോഷാച്ഛാദനഹേതോ-
രുദ്ഘാത്യഃ സമ്പ്രയോജ്യസ്തു. 427

ആഭരണമോ, വസ്ത്രമോ അഴിഞ്ഞുവീഴുക, അഭിനയപ്രയോഗവൈകല്യം വന്നുചേരുക, മറവി പറ്റുക, ക്ഷീണിക്കുക ഇങ്ങനെ എന്തെങ്കിലും സംഭവിച്ചാൽ അതിന്റെ ദോഷം മറയ്ക്കുവാൻവേണ്ടി ഉദ്ഘാത്യം പ്രയോഗിക്കണം.

ഏവം പ്രയോക്തൃഭിഃ കാര്യം
ധ്രുവാണാം സമ്പ്രവേശനം
യഥാസ്ഥാനാശ്രയോപേതം
യഥാനൃത്തകൃതം തഥാ. 428

ഇങ്ങനെ സ്ഥാനവും ആശ്രയവും നൃത്തപ്രയോഗവും നോക്കി ധ്രുവകൾ പ്രയോഗിച്ചുകൊള്ളണം.

യഥാ വർണ്ണാദൃതേ ചിത്രം
ന ശോഭോത്പാദനം ഭവേത്
ഏവുമേവ വിനാ ഗാനം
നാട്യം രാഗം ന ഗച്ഛതി. 429

ചായം കൂടാതെ ചിത്രത്തിനു ശോഭയുണ്ടാവാത്തതുപോലെ ഗാനമില്ലെങ്കിൽ നാട്യത്തിനു രഞ്ജിപ്പുണ്ടാവില്ല.

പൂർവ്വരംഗവിധാനേ തു
കർത്തവ്യോ രാഗജോ വിധിഃ
ദേവപൂജാധികാരസ്തു
തത്ര സമ്പരികീർത്തിതഃ. 430

പൂർവ്വരംഗപ്രയോഗത്തിലാണു ഗാനത്തിന്റെ രഞ്ജിപ്പിനു വേണ്ടിയുള്ള യത്നം ചെയ്യേണ്ടത്. ദേവപൂജയ്ക്കുള്ള സന്ദർഭവും അതാണല്ലോ.

തതശ്ച കാവ്യബന്ധേഷു
നാനാഭാവരസാശ്രയം
ഗ്രാമദ്വയം തു കർത്തവ്യം
യഥാസ്ഥാനരസാന്വിതം. 431

അതിനാൽ കാവ്യബന്ധങ്ങളിൽ വിവിധരസങ്ങളേയും ഭാവങ്ങളേയും അവലംബിച്ചു രണ്ടു ഗ്രാമവും സ്ഥാനോചിതമായ രസത്തോടുകൂടി പ്രയോഗിക്കണം.

മുഖേ തു മധ്യമഗ്രാമഃ
ഷഡ്ജ്ജഃ പ്രതിമുഖേ ഭവേത്
സാധാരിതസ്തഥാ ഗർഭേ
വിമർശേ ചൈവ പഞ്ചമം
കൈശികം ച തഥാ കാര്യം
ഗാനം നിർവ്വഹണേ ബുധൈഃ
സന്നിവൃത്താശ്രയം ചൈവ
രസഭാവസമന്വിതം. 432

മുഖസന്ധിയിൽ മധ്യമഗ്രാമവും, പ്രതിമുഖസന്ധിയിൽ ഷഡ്ജ്ജഗ്രാമവും, ഗർഭസന്ധിയിൽ സ്വരസാധാരണമോ ജാതിസാധാരണമോ ഉള്ള ഗ്രാമവും, വിമർശസന്ധിയിൽ പഞ്ചമസ്വരത്തിന്നു പ്രാധാന്യമുള്ള രാഗവും, നിർവ്വഹണസന്ധിയിൽ കൈശികസ്വരത്തിന്നു പ്രാധാന്യമുള്ള രാഗവും പ്രയോഗിച്ചുകൊള്ളുക. ഈ ഗാനങ്ങളെല്ലാം രസഭാവോചിതമായി ആവർത്തിച്ചു പാടാവുന്നതാണ്.

യഥാരസകൃതാ നിത്യം
ധ്രുവാഃ പ്രകരണാശ്രിതാഃ
നക്ഷത്രാണീവ ഗഗനം
നാട്യമുദ്യോതയന്തി താഃ. 433

സന്ദർഭം നോക്കി രസാനുഗുണമായി പാടുന്ന ധ്രുവകൾ, നക്ഷത്രങ്ങൾ ആകാശത്തിനെന്നപോലെ നാട്യത്തിനു തെളിവു നല്കുന്നു.

മാഗധീ പ്രഥമാ ഗീതി-
സ്തഥാ ചൈവാർദ്ധമാഗധീ
സംഭാവിതാ തൃതീയാ സ്യാത്
പൃഥുലാ ച തഥാ പരാ. 434

1. മാഗധി, 2. അർദ്ധമാഗധി, 3. സംഭാവിത, 4. പൃഥുല എങ്ങനെ ക്രമത്തിൽ ഗീതിക്കു നാലു വകഭേദമുണ്ട്.

ത്രിനിവൃത്ത്യാ പദാനാം തു
മാഗധീ സമുദാഹൃതാ
ചിത്രേƒർദ്ധമാഗധീ ചൈവ
ദ്വിനിവൃത്തപദാശ്രയാ
വൃത്തൌ സംഭാവിതാ പ്രായോ
ലഘുവാദ്യാക്ഷരാന്വിതാ
പൃഥുലാ ദക്ഷിണേ തു സ്യാത്
ഗുരുവാദ്യാക്ഷരാന്വിതാ. 435

ഗാനത്തിലെ ചരണങ്ങൾ മൂന്നാവർത്തിച്ചു പാടുന്നതു മാഗധി. ചിത്രമാർഗ്ഗത്തിൽ രണ്ടാവർത്തിച്ചു പാടുന്നത് അർദ്ധമാഗധി. ലഘുക്കളായ വാദ്യാക്ഷരങ്ങളോടുകൂടി വൃത്തിമാർഗ്ഗത്തിൽ ഒരു പ്രാവശ്യം മാത്രം പാടുന്നത് സംഭാവിത. ഗുരുക്കളായ വാദ്യാക്ഷരങ്ങളോടുകൂടി ദക്ഷിണമാർഗ്ഗത്തിൽ ഒരു പ്രാവശ്യം പാടുന്നത് പൃഥുല.

ഗാനയോഗേ ചതസ്രസ്തു
യോജ്യാഃ സർവ്വത്ര ഗയനൈഃ
യഥാക്ഷരകൃതാ ഹ്യേതാഃ
പ്രയുജ്യന്തേ ധ്രുവാസ്വപി. 436

ഗാനപ്രയോഗത്തിൽ മുൻപറഞ്ഞ നാലു ഗീതികളും എവിടേയും പ്രയോഗിക്കാവുന്നതാണ്. യഥാക്ഷരതാളത്തിലുള്ള ഈ ഗീതികൾ ധ്രുവകളിലും പ്രയോഗിക്കപ്പെടുന്നു.

പൂർണ്ണസ്വരം ചാഥ വിചിത്രവർണ്ണം
ത്രിസ്ഥാനശോഭി ത്രിലയം ത്രിമാർഗ്ഗം
രക്തം സമം ശ്ലക്ഷ്ണമലങ്കൃതം ച
സുഖം പ്രശസ്തം മധുരം ച ഗാനം. 437

എല്ലാ സ്വരങ്ങളും ചേർന്നും വർണ്ണവൈചിത്ര്യാത്തോടുകൂടിയും ഉരസ്സ്, കണ്ഠം, ശിരസ്സ് എന്ന മൂന്നു സ്ഥാനങ്ങളിൽ ശോഭിക്കുന്നതും വിളംബിതം, ദ്രുതം, മദ്ധ്യം എന്ന മൂന്നു ലയങ്ങളോടു കൂടിയതും ചിത്രം വാർത്തികം ദക്ഷിണം എന്ന മൂന്നു മാർഗ്ഗങ്ങളുള്ളതും രഞ്ജിപ്പുണ്ടാക്കുന്നതും സമതാളബദ്ധവും സൌകുമാര്യമുള്ളതും ശ്രുതിമാധുര്യസഹിതവും സുഖകരവുമായ ഗാനമത്രേ പ്രശസ്തമായിട്ടുള്ളത്.

ഗീതേ പ്രയത്നഃ പ്രഥമം തു കാര്യഃ
ശയ്യാം ഹി നാട്യസ്യ വദന്തി ഗീതം
ഗീതേപി വാദ്യേƒപി ച സമ്പ്രയുക്തേ
നാട്യപ്രയോഗോ ന വിപത്തിമേതി. 438

ഗീതത്തിലാണ് ഒന്നാമതായി പ്രയത്നം ചെയ്യേണ്ടത്. ഗീതം നാട്യത്തിന്റെ ശയ്യയാണെന്നു പറയാറുണ്ടല്ലോ. ഗീതവും വാദ്യവും വേണ്ടുംവണ്ണം പ്രയോഗിച്ചാൽ പിന്നെ നാട്യപ്രയോഗത്തിനു യാതൊരു ന്യൂനതയുമുണ്ടാവില്ല.

ഏതദുക്തം മയാ സമ്യഗ്-
ധ്രുവാണാം ലക്ഷണം മഹത്
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഗാതൃവാദകയോർഗുണാൻ. 439

ഇതാ ഞാൻ മഹത്തായ ധ്രുവകളുടെ ലക്ഷണം വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു. ഇനി പാട്ടുകാർക്കും വാദ്യക്കാർക്കും വേണ്ടുന്ന ഗുണങ്ങൾ വിവരിക്കാം.

## ഗുണദോഷവിചാരം

ഗുണാത് പ്രവർത്തതേ ഗാനം
ദോഷാച്ചൈവ നിരസ്യതേ
തസ്മാദ്യത്നേന വിജ്ഞേയൌ
ഗുണദോഷൌ സമാസതഃ. 440

ഗുണത്താൽ ഗാനം തുടർന്നു നടക്കുന്നു. ദോഷത്താൽ ഒഴിവാക്കപ്പെടുന്നു. അതിനാൽ പ്രയാസപ്പെട്ടു ഗുണദോഷങ്ങൾ ഒട്ടാകെ മനസ്സിലാക്കണം.

ഗാതാ പ്രത്യഗ്രവയാഃ
സ്നിഗ്ദ്ധോ മധുരസ്വരോപചിതകണ്ഠഃ
ലയതാളകലാപാത–
പ്രമാണയോഗേഷു തത്ത്വജ്ഞഃ. 441

പാട്ടുകാരനു വേണ്ട ഗുണങ്ങൾ–പ്രായം ചെറുപ്പമാവണം, ശബ്ദത്തിനു സ്നിഗ്ധത വേണം. സ്വരത്തിനു മാധുര്യം വേണം. ലയം, താളം, കല, താളത്തിലെ പാതത്തിന്റെ–അടിയുടെ–സ്ഥാനം, പ്രമാണം, യോഗം എന്നിവയുടെ സൂക്ഷ്മ ജ്ഞാനം വേണം.

രൂപഗുണകാന്തിയുക്താ
മാധുര്യോപേതസത്ത്വസമ്പന്നാ
പേശലമധുരസ്നിഗ്ദ്ധാ–
നുനാദിസമരക്തശുഭകണ്ഠാ
സുവിഹിതഗമകവിധായി–
ന്യക്ഷോഭ്യാ താളലയകുശലാ
ആതോദ്യാർപ്പിതകരണാ
വിജ്ഞേയാ ഗായികാ ശ്യാമാ. 442

പാട്ടുകാരിക്ക്, ശരീരസൌന്ദര്യം, മുഖശ്രീ, വാക്കിൽ മാധുര്യം, മനസ്സിന് ഉറപ്പ്, പേശല–മധുരസ്നിഗ്ദ്ധവും, അനുനാദമുള്ളതും ഏറ്റക്കുറച്ചിലില്ലാതെ രഞ്ജിപ്പുണ്ടാക്കുന്നതുമായ തെളിഞ്ഞ സ്വരം, ഭംഗിയിൽ ഗമകങ്ങൾ പ്രയോഗിക്കുവാനുള്ള കഴിവ്, അക്ഷോഭ്യത, താളലയനൈപുണ്യം, വാദ്യങ്ങളുടെ കരണങ്ങളിൽ അർപ്പിത മനോഭാവം, യൌവനപ്രായം എന്നീ ഗുണങ്ങൾ വേണം.

പ്രായേണ തു സ്വഭാവാത്
സ്ത്രീണാം ഗാനം നൃണാം ച പാഠ്യവിധിഃ
സ്ത്രീണാം സ്വഭാവമധുരഃ
കണ്ഠോ നൃണാം ബലിത്വം ച. 443

സ്വാഭാവികമായി പാടുവാൻ നല്ലത് പ്രായേണ സ്ത്രീകളാണ്. പറയുവാൻ നല്ലത്, പുരുഷൻമാരും. സ്ത്രീകളുടെ കണ്ഠത്തിനാണു സ്വാഭാവികമായ മാധുര്യം. പുരുഷൻമാരുടെ കണ്ഠത്തിനു ബലവും.

യത്ര സ്ത്രീണാം പാഠ്യം
ഗുണൈർനരാണാം ച ഗാനമധുരത്വം
ജ്ഞേയൌഽലങ്കാരൌഽസൌ
ന ഹി സ്വഭാവോ ഹ്യയം തേഷാം. 444

സ്ത്രീകൾക്കു വാക്കും പുരുഷൻമാർക്കു പാട്ടും ഗുണങ്ങൾ തികഞ്ഞതായി കാണുന്നപക്ഷം അത് അലങ്കാരമായി കരുതേണ്ടതാണ്. അവരുടെ സ്വഭാവം അതല്ല.

സുനിവിഷ്ടപാണിലയയതി–
യോഗജ്ഞൌ ഗീതമധുരലഘുഹസ്തൌ
ഗാതൃഗുണൈശ്ചോപേതാ–
വവഹിതമനസൌ സുസംഗീതൌ

സ്ഫുടരചിതചിത്രകരണൌ
ഗീതശ്രവണാചലൌ പ്രവീണൌ ച
ചിത്രാദിവാദ്യകുശലൌ
വീണായാ വാദകൌ ജ്ഞേയൌ. 445

വീണവായനയ്ക്കു രണ്ടാൾ വേണം. അവർക്കു വീണക്കയ്യുകൾ, ലയം, യതി ഇവയെ ഇണക്കി പ്രയോഗിക്കുവാനുള്ള കഴിവ്, പാട്ടുപോലെ മാധുര്യം തോന്നിക്കുന്ന ലാഘവമുള്ള കയ്യുകൾ, ഗായകനു വേണ്ടുന്ന സാമാന്യഗുണങ്ങൾ, മനസ്സിന്റെ ഏകാഗ്രത, നൃത്തഗീതവാദ്യജ്ഞാനം, വ്യക്തമായും വൈചിത്ര്യത്തോടു കൂടിയും കരണങ്ങൾ പ്രയോഗിക്കുവാനുള്ള വൈദഗ്ദ്ധ്യം, പാട്ടുകേട്ടു കുലുങ്ങാതെ നന്നായി വീണ വായിക്കുവാനുള്ള കഴിവ്, ചിത്രാദിരീതിയിൽ വാദ്യം പ്രയോഗിക്കുവാനുള്ള കുശലത, ഇതൊക്കെയുണ്ടായിരിക്കണം.

ബലവാനവഹിതബുദ്ധിർ-
ഗീതലയജ്ഞസ്തഥാ സുസംഗീതഃ
ശ്രാവകമധുരസ്നിഗ്ദ്ധോ
ദൃഢപാണിർവംശവാദകോ ജ്ഞേയഃ. 446

ദേഹബലം, ബുദ്ധിക്ക് ഏകാഗ്രത, ഗീതലയത്തിന്റെ ജ്ഞാനം, സംഗീതനൈപുണ്യം, ദൂരേയ്ക്കു കേൾക്കുന്നതും മാധുര്യവും സ്നിഗ്ദ്ധതയുള്ളതുമായ ഊത്ത്, കൈവിരലുകൾക്ക് കരുത്ത് എന്നീ ഗുണങ്ങളുള്ള ആളാവണം കുഴൽക്കാരൻ.

അവിചലിതമവിച്ഛിന്നം
വർണ്ണാലങ്കാരബോധകം മധുരം
സ്നിഗ്ദ്ധം ദോഷവിഹീനം
വേണോരേവം സ്മൃതം വാദ്യം. 447

മേൽക്കാണിച്ച ഗുണങ്ങളുണ്ടെങ്കിൽ സ്ഥാനം തെറ്റാതെ, ഇടമുറിവ് കൂടാതെ വർണ്ണാലങ്കാരങ്ങളെ ബോധിപ്പിക്കുന്നതും മാധുര്യമുള്ളതും സ്നിഗ്ദ്ധതയുള്ളതും ദോഷങ്ങളില്ലാത്തതുമാവും, വേണുവാദനം (കുഴലൂത്ത്)

ജ്ഞാനവിജ്ഞാനകരണവചനപ്രയോഗസിദ്ധിനിഷ്പാദനാനി ഷഡാചാര്യഗുണാ ഇതി. തത്ര ജ്ഞാനം ശാസ്ത്രാവബോധഃ. തഥാ ച ക്രിയാസമ്പാദനം വിജ്ഞാനം കണ്ഠഹസ്തഗൌണ്യം കരണം. ജിതഗ്രന്ഥതാ വചനം ദേശാദിസമ്പദാരാധനം പ്രയോഗസിദ്ധിഃ. ശിഷ്യസ്വഭാവവിശേഷോപാത്തയ ഉപദേശാച്ഛിഷ്യനിഷ്പാദനമിതി. 448

ജ്ഞാനം, വിജ്ഞാനം, കരണം, വചനം, പ്രയോഗസിദ്ധി, നിഷ്പാദനം, ഇങ്ങനെ ആചാര്യഗുണങ്ങൾ ആറാണ്. ശാസ്ത്രജ്ഞാനമാണു ജ്ഞാനം. പ്രയോഗപരിചയമാണ് വിജ്ഞാനം. കണ്ഠത്തിനും ഹസ്തത്തിനുമുള്ള ഗുണമാണ് കരണം. പാട്ടിലെ അക്ഷരങ്ങൾ തോന്നിയിരിക്കലാണ് വചനം. കാലദേശാദിഗുണത്താൽ ശ്രോതാക്കളെ തൃപ്തിപ്പെടുത്തലാണ് പ്രയോഗസിദ്ധി. ശിഷ്യൻമാരെ സ്വഭാവവിശേഷം നോക്കി സ്വീകരിക്കലാണ് നിഷ്പാദനം.

## കണ്ഠസ്വരഗുണങ്ങൾ

ശ്രാവകോഽഥ ഘനഃ സ്നിഗ്ദ്ധോ
മധുരോ ഹ്യവധാനവാൻ

ത്രിസ്ഥാനശോഭീത്യേവം തു
ഷട് കണ്ഠസ്യ ഗുണാ മതാഃ. 449

ഗായകന്റെ കണ്ഠസ്വരത്തിന് ആറു ഗുണങ്ങളാണ് വേണ്ടത്. 1. ശ്രാവകം, 2.ഘനം, 3. സ്നിഗ്ദ്ധം, 4. മധുരം, 5. അവധാനവത്ത്, 6. ത്രിസ്ഥാനശോഭി.

1. ശ്രാവകം 2. ഘനം

ദൂരാത്തു ശ്രൂയതേ യസ്മാ-
ത്തസ്മാച്ഛ്റാവക ഉച്യതേ
ശ്രാവകഃ സുസ്വരോ യസ്മാ-
ദച്ഛിന്നഃ സ ഘനോ മതഃ. 450

ദുരത്തേയ്ക്കു കേൾക്കുന്ന സ്വരം ശ്രാവകം. ശ്രാവകമായ സ്വരം ഇടമുറിയാതിരുന്നാൽ അത് ഘനം.

3. സ്നിഗ്ദ്ധം 4. മധുരം

അരൂക്ഷധ്വനിസംയുക്തഃ
സ്നിഗ്ദ്ധസ്തജ്ജ്ഞൈഃ പ്രകീർത്തിതാഃ
മനഃപ്രഹ്ളാദനകരഃ
സ വൈ മധുര ഉച്യതേ. 451

ധ്വനിക്കു രൂക്ഷതയില്ലാത്ത സ്വരം സ്നിഗ്ദ്ധം. അത് മനസ്സിന് ആഹ്ളാദം നല്കുന്നതു കൂടിയായാൽ മധുരം.

5. അവധാനവത്ത് 6. ത്രിസ്ഥാനശോഭി

സ്വരേഽധികേ ച ഹീനേ ച
ഹ്യവിരക്തോഽവധാനവാൻ
ശിരഃ കണ്ഠേഷ്വഭിഹത-
സ്ത്രിസ്ഥാനമധുരഃ സ്വരഃ. 452

സ്വരം ഏറിയാലും കുറഞ്ഞാലും വിരക്തി തോന്നിക്കാത്തത് അവധാനവത്ത്, ഉരസ്സ്, ശിരസ്സ്, കണ്ഠം എന്നീ മൂന്നു സ്ഥാനങ്ങളിൽ തട്ടി പുറപ്പെടുന്ന മധുരസ്വരം ത്രിസ്ഥാനശോഭി.

## കണ്ഠസ്വരദോഷങ്ങൾ

കപിലോഽവസ്ഥിതശ്ചൈവ
തഥാ സന്ദഷ്ട ഏവ ച
കാകീ ച തുംബകീ ചൈവ
പഞ്ച ദോഷാ ഭവന്തി ഹി. 453

അഞ്ചു ദോഷങ്ങളാണ് കണ്ഠസ്വരങ്ങൾക്കുള്ളത്. 1. കപിലം, 2. അവസ്ഥിതം, 3. സന്ദഷ്ടം, 4. കാകി, 5. തുംബകി.

1. കപിലം

വൈസ്വര്യം ച ഭവേദ്യത്ര
തഥാ സ്യാദ് ഘർഘരായിതം
കപിലഃ സ തു വിജ്ഞേയഃ
ശ്ലേഷ്മകണ്ഠസ്തഥൈവ ച. 454

ഒച്ചയടപ്പുള്ളതും കരകര എന്ന മട്ടിൽ പരുപരുത്തതും കഫംകെട്ടിയ കണ്ഠത്തിൽനിന്നു പുറപ്പെടുന്നതുമായ സ്വരം കപിലം.

2. അവസ്ഥിതം

ഊനതാധികതാ വാപി
സ്വരാണാം യത്ര ദൃശ്യതേ
രൂക്ഷദോഷഹതശ്ചൈവ
വിജ്ഞേയഃ സ ത്വവസ്ഥിതഃ. 455

കുറവോ ആധിക്യമോ വരുന്നതും രൂക്ഷത-തുളഞ്ഞുകയറുന്ന മട്ട്-ഉള്ളതുമായ സ്വരം അവസ്ഥിതം.

3. സന്ദഷ്ടം

ദന്തപ്രയോഗാത് സന്ദഷ്ട-
സ്ത്വാചാര്യൈഃ പരികീർത്തിതഃ. 456

പല്ലുകൊണ്ടു കടിച്ചുച്ചരിക്കുന്ന സ്വരം സന്ദഷ്ടം.

4. കാകി

യോ ന വിസ്തരതി സ്ഥാനേ
സ്വരമുച്ചാരണാഗതം
തഥാ രൂക്ഷസ്വരശ്ചൈവ
സ കാകീത്യഭിസംജ്ഞിതഃ. 457

വേണ്ട സ്ഥാനത്തുതട്ടാതെ പുറപ്പെടുന്നതും രൂക്ഷതയുള്ളതുമായ സ്വരം കാകി.

5. തുംബകി

നാസാഗ്രഗ്രസ്തശബ്ദസ്തു
തുംബകീ സോƒഭിധീയതേ. 458

മൂക്കിൽക്കടന്നു അനുനാസികമായിത്തീർന്ന സ്വരം തുംബകി.

## ഹസ്തഗുണങ്ങൾ

സമപ്രഹരണൌ ചൈവ
ജവിനൌ വിശദൌ തഥാ
ജിതശ്രമൌ വികൃഷ്ടൌ ച
മധുരൌ സ്വേദവർജ്ജിതൌ
തഥാ ബൃഹന്നഖൌ ചൈവ
ജ്ഞേയൌ ഹസ്തസ്യ വൈ ഗുണാഃ. 459

രണ്ടു കയ്യിനും ഒരു പോലെ കൊട്ടുവാൻ കഴിയുക. ഒരുപോലെ വേഗമുണ്ടായിരിക്കുക, ഒരുപോലെ ശുദ്ധിയുണ്ടായിരിക്കുക, കൈ കുഴയാതിരിക്കുക, മുട്ടിൽ മടങ്ങി ചതുരാകൃതിയായിരിക്കുക, ധ്വനിക്കു മാധുര്യമുണ്ടായിരിക്കുക, വിയർക്കാതിരിക്കുക, നഖങ്ങൾക്കു വലിപ്പമുണ്ടായിരിക്കുക, ഇങ്ങനെ എട്ടു ഗുണങ്ങളാണ് വാദ്യവാദകന്റെ കൈകൾക്കു വേണ്ടത്.

ഏതേ ഗുണാശ്ച ദോഷാശ്ച
തത്ത്വതഃ കഥിതാ മയാ

അത ഊർദ്ധ്വം പ്രവക്ഷ്യാമി
ഹ്യവനദ്ധവിധിം പുനഃ. 460

ഗുണങ്ങളും ദോഷങ്ങളും ഇതാ ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി അവനദ്ധ വാദ്യങ്ങളുടെ വിധി വിവരിക്കാം.

ഗാന്ധർവ്വമേതത് കഥിതണ മയാ വഃ
പൂർവ്വം യദുക്തം ത്വിഹ നാരദേന
കുര്യാദ്യ ഏവം തു നരഃ പ്രയോഗേ
സമ്മാനമഗ്ര്യം ലഭതേ സ ലോകേ. 461

ഞാൻ നിങ്ങൾക്കു വിവരിച്ചുതന്ന ഈ ഗാന്ധർവ്വവേദം-സംഗീതശാസ്ത്രം- പണ്ടു നാരദൻ പറഞ്ഞുതന്നിട്ടുള്ളതാണ്. പ്രയോഗത്തിൽ ഇതിനെ അനുസരിക്കുന്ന മനുഷ്യന് ലോകത്തിൽ വലിയ മാന്യത ലഭിക്കും.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ധ്രുവാവിധിയെന്ന
മുപ്പത്തിരണ്ടാമദ്ധ്യായം.

## അദ്ധ്യായം 33
# അവനദ്ധവിധി

തതാതോദ്യവിധിസ്ത്വേഷ
മയാ പ്രോക്തഃ സമാസതഃ
അവനദ്ധഗതസ്യാപി
തസ്യ വക്ഷ്യാമി ലക്ഷണം. 1

വീണ മുതലായ തന്ത്രീവാദ്യങ്ങളുടെ വിധി ഞാൻ ഇതാ ചുരുക്കത്തിൽ വിവരിച്ചുകഴിഞ്ഞു. മൃദംഗം മുതലായ ചർമ്മവാദ്യങ്ങളുടെ ലക്ഷണവും വിവരിക്കാം.

യഥോക്തം മുനിഭിഃ പൂർവ്വം
സ്വാതിനാരദപുഷ്കരൈഃ
സവ്വലക്ഷണസംയുക്തം
സർവ്വാതോദ്യപുരസ്കൃതം;
മൃദംഗാനാം സമാസേന
ലക്ഷണം പണവസ്യ ച
ദർദ്ദരസ്യ ച സംക്ഷേപാ –
ദ്വിധാനം വാദ്യമേവ ച. 2

സ്വാതി, നാരദൻ, പുഷ്കരൻ എന്നി മഹർഷിമാർ മുമ്പ് എല്ലാ ലക്ഷണങ്ങളോടുകൂടിയും എല്ലാ വാദ്യങ്ങളേയും പുരസ്കരിച്ചും മൂന്നുവിധം മൃദംഗങ്ങൾക്കും പണവത്തിനും ദർദ്ദരത്തിനും ലക്ഷണവും പ്രയോഗവും ചുരുക്കി വിവരിച്ചിട്ടുണ്ട്. അതനുസരിച്ചാണ് ഞാൻ പറയാൻ ഭാവിക്കുന്നത്.

അനധ്യായേ കദാചിത്തു
സ്വാതിർമഹതി ദുർദ്ദിനേ
ജലാശയം ജഗാമാഥ
സലിലാനയനം പ്രതി. 3

ഒരിക്കൽ പഠിപ്പില്ലാത്ത, മഹത്തായ കാർമൂടിക്കെട്ടിയ ഒരു ദിവസം സ്വാതി മഹർഷി വെള്ളം കൊണ്ടുവരുവാൻ ജലാശയത്തിലേയ്ക്കു പോയി.

തസ്മിൻ ജലാശയേ യാവത്
പ്രവൃത്തഃ പാകശാസനഃ
ധാരാഭിർമഹതീഭിസ്തു
പൂരയന്നിവ മേദിനീം. 4

ആ ജലാശലത്തിൽ അപ്പോൾ ഇന്ദ്രൻ കനത്ത ജലധാരകൾകൊണ്ടു ഭൂമി നിറയ്ക്കാനെന്നപോലെ മഴ പെയ്യിക്കാൻ തുടങ്ങി.

പതന്തീഭിശ്ച ധാരാഭിർ–
വായുവേഗാജ്ജലാശയേ
പുഷ്കരിണ്യാം പടുഃ ശബ്ദഃ
പത്രാണാമഭവത്തദാ. 5

വായുവേഗത്താൽ ജലാശയത്തിൽ ജലധാരകൾ വീഴുമ്പോൾ താമരയിലകളിൽ കനത്ത ശബ്ദമുണ്ടായി.

തേഷാം ധാരോദ്ഭവം നാദം
നിശമ്യ സ മഹാമുനിഃ
ആശ്ചര്യമിതി മന്വാന –
ശ്ചാവധാരിതവാൻ സ്വനം. 6

വെള്ളത്തുള്ളികൾ വീഴുമ്പോൾ താമരയിലകൾക്കുണ്ടാവുന്ന ശബ്ദം കേട്ട് ആശ്ചര്യം തോന്നിയ ആ മഹർഷി ശബ്ദം മനസ്സിരുത്തി കേട്ടു.

ജ്യേഷ്ഠമധ്യകനിഷ്ഠാനാം
പത്രാണാമവധാര്യ ച
ഗംഭീരമധുരം ശബ്ദ–
മാജഗാമാശ്രമം തതഃ 7

മൂത്തതും മൂപ്പു കുറഞ്ഞതും ഇളയതുമായ ഇലകളുടെ ഗംഭീരമധുരമായ ശബ്ദം മനസ്സിലാക്കിയിട്ട് ആശ്രമത്തിലേയ്ക്ക് മടങ്ങിപ്പോന്നു.

ധ്യാത്വാ സൃഷ്ടിം മൃദംഗാനാം
തതശ്ചക്രേ ത്രിപുഷ്കരം
പണവം ദർദ്ദുരം ചൈവ
സഹിതോ വിശ്വകർമ്മണാ. 8

മൃദംഗങ്ങളുണ്ടാക്കണമെന്നുറച്ചിട്ട് വിശ്വകർമ്മാവിന്റെ സഹായത്തോടുകൂടെ മൂന്നുവിധം പുഷ്കരവാദ്യവും പണവവും ദർദ്ദുരവും ഉണ്ടാക്കി.

ദേവനാം ദുന്ദുഭീൻ ദൃഷ്ട്വാ
ചകാര മുരജാംസ്തതഃ
ആലിംഗ്യമൂർദ്ധ്വകം ചൈവ
തഥൈവാങ്കികമേവ ച. 9

ദേവന്മാരുടെ പെരുമ്പറകൾ കണ്ടിട്ടാണ് ആലിംഗ്യവും ഊർദ്ധ്വകവും ആങ്കികവുമായിട്ടുള്ള മൃദംഗങ്ങൾ ഉണ്ടാക്കിയത്. (ചെണ്ടപോലെയോ മദ്ദളം പോലെയോ ആലിംഗനം ചെയ്ത് കൊട്ടേണ്ടത് ആലിംഗ്യം. മിഴാവുപോലെ മേൽപ്പോട്ടു മുഖമാക്കിവച്ച് കൊട്ടേണ്ടത് ഊർദ്ധ്വകം. മൃദംഗം പോലെ മടിയിൽവച്ച് കൊട്ടേണ്ടത് ആങ്കികം.)

ചർമ്മണാ ചാവനദ്ധാംസ്തു
മൃദംഗാൻ ദർദ്ദുരം തഥാ
തന്ത്രീഭിഃ പണവവും ചൈവ–
മൂഹാപോഹവിശാരദഃ. 10

തോൽകൊണ്ടടച്ചുകെട്ടീട്ടുള്ള മൃദംഗങ്ങളും തോലും തന്ത്രികളും കൂടിച്ചേർന്നിട്ടുള്ള ദർദ്ദുരവും പണവും ഊഹാപോഹങ്ങൾ വഴി നിർമ്മിച്ചു.

ഭൂയശ്ചാന്യാന്യപി തഥാ
കാഷ്ഠായ സകൃതാന്യഥ
ഝല്ലരീപടഹാദീനി
ചർമ്മനദ്ധാനി നിർമമേ. 11

പിന്നെ വേറെയും മരംകൊണ്ടും ഇരിമ്പ്, ചെമ്പ് മുതലായ ലോഹങ്ങൾകൊണ്ടും ഝല്ലരി പടഹം മുതലായ തോൽകെട്ടിയ വാദ്യങ്ങൾ ഉണ്ടാക്കി.

ആതോദ്യസമവായേ തു
യാനി യോജ്യാനി വാദകൈഃ
അംഗപ്രത്യംഗയോഗേന
ഗദതോ മേ നിബോധത. 12

വാദ്യങ്ങളെ ചേർത്തു പ്രയോഗിക്കുമ്പോൾ വാദ്യക്കാർ അംഗപ്രത്യംഗരൂപത്തിൽ ഏതെല്ലാം വാദ്യങ്ങളെ ചേർക്കണമെന്നു ഞാൻ പറയാം.

വിപഞ്ചീ ചൈവ ചിത്രാ ച
ദാരവീഷ്വംഗസംജ്ഞിതേ
കച്ഛപീ ഘോഷകാദീനി
പ്രത്യംഗാനി വിനിർദിശേത്. 13

മരം കൊണ്ടുണ്ടാക്കിയ വീണകളിൽ വിപഞ്ചിയും ചിത്രയും അംഗങ്ങളാണ്. കച്ഛപി, ഘോഷകം മുതലായവ പ്രത്യംഗങ്ങളാണ്.

മൃദംഗാ, ദർദ്ദുരാശ്ചൈവ
പണവാശ്ചാംഗസംജ്ഞിതാഃ
ഝല്ലരിപടഹാദീനി
പ്രത്യംഗാനി തഥൈവ ച. 14

മൃദംഗങ്ങൾ, ദർദ്ദുരങ്ങൾ, പണവങ്ങൾ ഇവ അംഗങ്ങളാണ്. ത്സല്ലരി, പടഹം എന്നിവ പ്രത്യംഗങ്ങളുമാണ്.

അംഗലക്ഷണസംയുക്തോ
വിജ്ഞേയോ വംശ ഏവ ഹി
ശംഖസ്തു ഡക്കിനീ ചൈവ
പ്രത്യംഗേ പരികീർത്തിതേ. 15

വംശം (കുറുങ്കുഴൽ) അംഗമാണ്. ശംഖും ഡക്കിനിയും പ്രത്യംഗങ്ങളാണ്.

നാസ്തി കിഞ്ചിദനായോജ്യ-
മാതോദ്യം ദശരൂപകേ
രസഭാവേ പ്രയോഗം തു
ജ്ഞാത്വാ യോജ്യം വിധാനതഃ 16

ദശരൂപകത്തിൽ ചേർക്കാൻ പററാത്തതായി യാതൊരു വാദ്യവുമില്ല. പ്രയോഗം നോക്കി രസഭാവങ്ങളിൽ വിധിപ്രകാരം യോജിപ്പിക്കേണ്ടതാണെന്നു മാത്രം.

ഉത്സവേ ചൈവ യാനേ ച
നൃപാണാം മംഗളേഷു ച,
ശുഭകല്യാണയോഗേ ച
വിവാഹകരണേ തഥാ;
ഉത്പാതേ സംഭ്രമേ ചൈവ
സംഗ്രാമേ പുത്രജന്മനി,
ഈദൃശേഷു ഹി കാര്യേഷു
സർവ്വാതോദ്യാനി വാദയേത്. 17

ഉത്സവം, രാജാക്കന്മാരുടെ യുദ്ധയാത്ര, മംഗളസന്ദർഭങ്ങൾ, ശുഭകാര്യസിദ്ധി, വിവാഹം, ഭൂകമ്പാദി ലോകാനർത്ഥം, ആപത്തു സംഭവിക്കൽ, യുദ്ധം, പുത്രജനനം ഇങ്ങനേയുള്ള അവസരങ്ങളിൽ എല്ലാ വാദ്യങ്ങളും ഒന്നിച്ച് പ്രയോഗിക്കണം.

അംഗാനാം തു സമത്വാർത്ഥം
ഛിദ്രപ്രച്ഛാദനേ തഥാ
വിശ്രാമഹേതോഃ ശോഭാർത്ഥം
ഭാണ്ഡവാദ്യം പ്രയോജയേത്. 18

അംഗങ്ങൾക്കു സാമ്യം വരുവാൻവേണ്ടിയും ഇടപഴുത് അടയ്ക്കാൻവേണ്ടിയും നടന്മാർക്ക് വിശ്രമത്തിനുവേണ്ടിയും ഭാണ്ഡവാദ്യം (മിഴാവ്) പ്രയോഗിക്കുക.

തത്രാനവദ്ധേ വക്ഷ്യാമി
വിധിം സ്വരസമുത്ഥിതം
നാനാകരണസംയുക്തം
മാർഗ്ഗജാതിവിഭൂഷിതം. 19

അവനദ്ധവാദ്യത്തെ സംബന്ധിച്ചു സ്വരങ്ങൾ കരണങ്ങൾ മാർഗ്ഗജാതികൾ ഇവ യുടെ അടിസ്ഥാനത്തിൽ വരുന്ന നിയമങ്ങൾ വിവരിക്കാം.

യാവന്തി ചർമ്മനദ്ധാനി
ഹ്യാതോദ്യാനി ദ്വിജോത്തമാഃ
താനി ത്രിപുഷ്കാരാദ്യാനി
ഹ്യവനദ്ധമിതി സ്മൃതം. 20

തോൽകൊണ്ട് അടച്ചുകെട്ടീട്ടുള്ള വാദ്യങ്ങൾ ഏതെല്ലാമുണ്ടോ ത്രിപുഷ്ക്കരം മുതലായവ അവയ്ക്കെല്ലാം പൊതുവായിട്ടുള്ള പേരാണ് അവനദ്ധമെന്നത്.

ഏതേഷാം തു പുനർഭേദാഃ
ശതസംഖ്യാഃ പ്രകീർത്തിതാഃ
കിന്തു ത്രിപുഷ്കരസ്യാത്ര
ലക്ഷണം പ്രോച്യതേ മയാ. 21

ഇവയ്ക്കു നൂറുകണക്കിൽ വകഭേദങ്ങളുണ്ട്. അവയിൽ ത്രിപുഷ്ക്കരത്തിൻെറ ലക്ഷണം വിവരിക്കാം.

ശേഷാണാം കർമ്മബാഹുല്യം
യസ്മാദസ്മിന്ന ദൃശ്യതേ
ന സ്വരാ ന പ്രഹാരാശ്ച
നാക്ഷരാണി ന മാർജ്ജനാഃ 22

ഈ ത്രിപുഷ്കരമൊഴികെ മററു വാദ്യങ്ങളിൽ കർമ്മങ്ങൾക്കു ബഹുളതവൈ വിധ്യം – ഇല്ല. ത്രിപുഷ്കരത്തിലെപ്പോലെ സ്വരഭേദങ്ങളോ പ്രഹാരഭേദങ്ങളോ (കരണഭേദങ്ങളോ) അക്ഷരഭേദങ്ങളോ മാർജ്ജനാഭേദങ്ങളോ ഒന്നും ഇല്ല.

ഭേരിപടഹഝഞ്ഝാസു
തഥാ ദുന്ദുഭിഡിണ്ഡിമേ
ശൈഥില്യാദായതത്വാച്ച
സ്വരേƒ ഗാംഭീര്യമിഷ്യതേ. 23

ഭേരി, പടഹം, ഝഞ്ഝ, ദുന്ദുഭി, ഡിണ്ഡിമം എന്നിവയിൽ അയവുവരുന്നതു കൊണ്ടും നീളം കൂടുന്നതുകൊണ്ടും സ്വരത്തിൽ ഗാംഭീര്യമുണ്ടാവില്ല.

പ്രായസ്താനി പ്രയോജ്യാനി
കാലകാര്യേ സമീക്ഷ്യ തു
തസ്മാത് ത്രിപുഷ്കരസ്യാസ്യ
ശ്രൂയതാം യോ വിധിഃ സ്മൃതഃ. 24

ആ വാദ്യങ്ങൾ മിക്കവാറും കാലവും കാര്യവും നോക്കി പ്രയോഗിക്കേണ്ടവയാണ്. അതിനാൽ ത്രിപുഷ്കരത്തിൻെറ വിധിയാണ് വിവരിക്കപ്പെടുന്നത്.

വായ്വാത്മകോ ഭവേച്ഛബ്ദഃ
സ ചാപി ദിവിധോ മതഃ
സ്വരവാംശ്ചൈവ വിജ്ഞേയ-
സ്തഥാ ചൈവാഭിധാനവാൻ. 25

ശബ്ദം വായുസ്വരൂപമാണ്. അതു രണ്ടു വിധമുണ്ട്. ധ്വനിതമാത്രമായിട്ടുള്ള നാദം. അർത്ഥമുള്ള വർണ്ണം.

തത്രാഭിധാനവാൻ നാമ
നാനാഭാഷാസമാശ്രയഃ
സ്വരവാനപി വിജ്ഞേയോ
നാനാതോദ്യസമാശ്രയഃ 26

അർത്ഥമുള്ള വർണ്ണാത്മകശബ്ദം പലവക ഭാഷകളിലുള്ളതാണ്. നാദാത്മക ശബ്ദം പലവക വാദ്യങ്ങളിലുണ്ടാവുന്നതാണ്.

ശാരീര്യാമേവ വീണായാം
സ്വരാഃ സപ്ത പ്രകീർത്തിതാഃ
തേഭ്യോ വിനിസ്സൃതാശ്ചൈവ-
മാതോദ്യേഷു ദ്വിജോത്തമാഃ 27

ശരീരവീണയിൽ അതായതു കണ്ഠത്തിൽത്തന്നെയാണ് സപ്തസ്വരങ്ങൾ ഉളവാകുന്നത്. ആ സ്വരങ്ങളിൽ നിന്നു വാദ്യങ്ങളിലും സപ്തസ്വരങ്ങൾ ഉണ്ടാകുന്നു.

പൂർവ്വം ശരീരാദുത്പന്നാ-
സ്തതോ ഗച്ഛന്തി ദാരവീം 28
സ്വരാഃ പുഷ്കരജം ചൈവ-
മനുയാന്തി ധ്വനിം യുതാഃ

ആദ്യം സ്വരങ്ങൾ ശരീരത്തിൽ നിന്നുണ്ടാവുന്നു. പിന്നെ അവ വീണയിലേയ്ക്കു കടക്കുന്നു. പിന്നെ ആ രണ്ടു സ്വരങ്ങളും കൂടിച്ചേർന്നു പുഷ്കരവാദ്യത്തിൻെറ ധ്വനിയെ പിന്തുടരുന്നു.

തേഷാം വാക്കരണൈർജ്ഞേയാഃ
പ്രഹാരാ വചനാശ്രയാഃ
ഝണ്ടും ഝഞ്ഝേതി സംയുക്താ
വീണാവാദ്യപ്രയോഗിനഃ 29

ആ സ്വരങ്ങൾക്കുള്ള കൊട്ടുകൾ, വാക്കരണങ്ങളായ വർണ്ണങ്ങളെക്കൊണ്ടു രചിച്ച വചനങ്ങളെ അവലംബിച്ചിട്ടാണ്. അവ ത്സണ്ടും ഝഞ്ഝാ എന്നിവയോടു കൂടിയും വീണാവാദ്യപ്രയോഗത്തോടുകൂടിയും വേണം.

ശാരീര്യാമഥ വീണായാം
ത്സണ്ടും ജഗതിപാദി ച
ഭവേദ്വാക്കരണം വിപ്രാ
നാനാകരണസംയുക്തം. 30

ശരീര വീണയിൽ ത്സണ്ടും ജഗതിപ മുതലായവയാണു വാക്കരണം. അതിനു വീണക്കയ്യുകൾ പലവിധമാണ്.

യം യം ഗാതാ സ്വരം ഗച്ഛേത്
തമാതോദ്യൈഃ പ്രയോജയേത്
യതിപാണിസമായുക്തം
ഗുരുലഘ്വക്ഷരാന്വിതം. 31

പാട്ടുകാരൻ പാടുന്ന സ്വരമേതോ അതുതന്നെ വാദ്യങ്ങളിൽ പ്രയോഗിക്കണം, യതികളോടും പാണികളോടും കൂടിയും ഗുരുക്കളും ലഘുക്കളുമായ അക്ഷരങ്ങൾ ചേർന്നിടും.

പൌഷ്കരസ്യ തു വാദ്യസ്യ
മൃദംഗപണവാശ്രയം
വിധാനം സമ്പ്രവക്ഷ്യാമി
ദർദ്ദരസ്യ തഥൈ ച. 32

പുഷ്കരവാദ്യങ്ങളിൽപ്പെട്ട മൃദംഗം പണവം ദർദ്ദരം എന്നിവയ്ക്കുള്ള വിധികൾ പറയാം.

ഷോഡശാക്ഷരസമ്പന്നം
ചതുർമ്മാർഗ്ഗം തഥൈവ ച
ദിലേപനം ഷഡ്ക്കരണം
ത്രിയതി, ത്രിലയം തഥാ;
ത്രിഗതം ത്രിപ്രചാരം ച
ത്രിസംയോഗം ത്രിപാണികം
ദശാർദ്ധപാണിപ്രഹതം
ത്രിപ്രഹാരം ത്രിമാർജ്ജനം;
വിംശത്പ്രകാരാലങ്കാരം
തഥാഷ്ടാദശജാതികം
ഏവമേതൈസ്തു സമ്പന്നം
വാദ്യം പുഷ്കരജം ഭവേത്. 33

പതിനാറ് അക്ഷരം, നാലു മാർഗ്ഗം, രണ്ടു ലേപനം, ആറു കരണം, മൂന്നു യതി, മൂന്നു ലയം, മൂന്നു ഗതി, മൂന്നു പ്രചാരം, മൂന്നു സംയോഗം, മൂന്നു പാണി, അഞ്ചു പാണിപ്രഹതി, മൂന്നു പ്രഹാരം, മുന്നു മാർജ്ജനം, ഇരുപതു പ്രകാരം, പതിനെട്ടു ജാതി ഇവയെല്ലാം ചേർന്നതാണു പുഷ്കരവാദ്യം.

തത്ര ഷോഡ ശാക്ഷാരമിതി യദുക്തം
തദനുവ്യാഖ്യാസ്യാമഃ

അക്ഷരം പതിനാറെന്നു പറഞ്ഞുവല്ലോ. അതു വിവരിക്കാം.

കഖഗഘടഠഢണതഥദധ
മരലഹ ഇതി ഷോഡശാക്ഷരാണീഹ,
നിയതം പുഷ്കരവാദ്യേ
വാക്കരണൈഃ സംവിധേയാനി. 35

ക, ഖ, ഗ. ഘ, ട, ഠ, ഢ, ണ, ത, ഥ, ദ, ധ, മ, ര, ല, ഹ എന്നീ പതിനാറക്ഷരങ്ങളാണ് പുഷ്കരവാദ്യത്തിൽ വാക്കരണങ്ങളേക്കൊണ്ടു പ്രയോഗിക്കേണ്ടത്.

ചതുർമ്മാർഗ്ഗം നാമ ആലിപ്താഡ്ഢിതഗോമുഖവിതസ്താശ്ചത്വാരാ മാർഗ്ഗാഃ. 36

ഇനി നാലു മാർഗ്ഗം. ആലിപ്തം, അഡ്ഢിതം, ഗോമുഖം, വിതസ്തം ഇവയാണ് നാലു മാർഗ്ഗങ്ങൾ.

ദ്വിലേപനം നാമ, വാമോർദ്ധ്വകപ്രലേപാത്. 37

ഇടത്തുഭാഗത്തും മുകളിലുമായി ലേപനം രണ്ടു വിധം.

ഷട്കരണം നാമ, രൂപം, കൃതപ്രതികൃതം, പ്രതിഭേദോ,
രൂപശേഷമോഘഃ പ്രതിശുഷ്കാ ചേതി. 38

ആറു കരണം രൂപം, കൃതപ്രതികൃതം, പ്രതിഭേദം, രൂപശേഷം, ഓഘം, പ്രതിശുഷ്ക എന്നിങ്ങനെ കരണം ആറാണ്.

ത്രിയതിർനാമ ദ്രുതമധ്യവിളംബിതയോഗാത്. 39

മൂന്നു യതി, ദ്രുതയതിയും മധ്യയതിയും വിളംബിതയതിയുമാണ്.

ത്രിലയം നാമ ദ്രുതമധ്യവിളംബിതയോഗാത് 40

മൂന്നു ലയമെന്നത് ദ്രുതലയവും മധ്യലയവും വിളംബിതലയവുമാണ്.

ത്രിഗതം നാമ തത്ത്വമനുഗതമോഘശ്ച. 41

മൂന്നു ഗതിയെന്നത് തത്ത്വവും അനുഗതവും ഓഘവുമാണ്.

ത്രിപ്രചാരം നാമ, സമപ്രചാരോ വിഷമപ്രചാരഃ
സമവിഷമപ്രചാരശ്ചേതി. 42

മൂന്നു പ്രചാരമെന്നത് സമപ്രചാരവും വിഷമപ്രചാരവും സമവിഷമപ്രചാരവുമാണ്.

ത്രിസംയോഗം നാമ ഗുരുസംയോഗോ ലഘുസംയോഗോ
ഗുരുലഘുസംയോഗശ്ചേതി. 43

മൂന്നു സംയോഗമെന്നതു ഗുരുസംയോഗവും ലഘുസംയോഗവും ഗുരുലഘുസംയോഗവുമാണ്.

ത്രിപാണികം നാമ സമപാണിരവപാണിരുപരിപാണി-
ശ്ചേതി. 44

മൂന്നു പാണിയെന്നത് സമപാണിയും അവപാണിയും ഉപരിപാണിയുമാണ്.

പഞ്ചപാണിപ്രഹതം നാമ, സമപാണിരർദ്ധസമപാണി-
രർദ്ധാർദ്ധസമപാണിഃ പാർശ്വപാണിഃ പ്രദേശിനീ ചേതി. 45

അഞ്ചു പാണിപ്രഹതിയെന്നത്, സമപാണിയും അർദ്ധസമപാണിയും അർദ്ധാർദ്ധസമപാണിയും പാർശ്വപാണിയും പ്രദേശിനിയുമാണ്.

ത്രിപ്രഹാരം നാമ നിഗൃഹീതോഽർദ്ധനിഗൃഹീതോ
മുക്തശ്ച. 46

മൂന്നു പ്രഹാരമെന്നതു നിഗൃഹീതവും (അടക്കിയും) അർദ്ധനിഗൃഹീതവും (പകുതിയടക്കിയും) മുക്തവും (വിട്ടും) ആണ്.

ത്രിമാർജ്ജനം നാമ മായൂര്യർദ്ധമായൂരി കാർമ്മാരവീ
ചേതി. 47

മൂന്നു മാർജ്ജനയെന്നതു മായൂരിയും അർദ്ധമായൂരിയും കാർമ്മാരവിയുമാണ്.

വിംശത് പ്രകാരാനഷ്ടാദശജാതീശ്ച പദഭേദേ
ദർശയിഷ്യാമഃ. 48

ഇരുപതു പ്രകാരങ്ങളേയും പതിനെട്ടു ജാതികളേയും മേലിൽ വിശദീകരണത്തിൽ വ്യക്തമാക്കാം.

ഏതാവത് സൂത്രം. അതഃ പദദേഃ 49

ഇത്രയും സൂത്രങ്ങൾ. ഇനി വവരണം.

തത്ര ഷോഡശാക്ഷരം നാമ.

വ്യക്താനി ഷോഡശാദ്യാനി
യാന്യഭിവ്യഞ്ജിതാനി ഹി,
താന്യക്ഷരാണി ജാനീത
പുഷ്കരേഷു യഥാവിധി;
പണവേ ദർദ്ദുരേ ചൈവ
മൃദംഗേഷു തഥൈവ ച. 50

പതിനാറക്ഷരമെന്നു പറഞ്ഞുവല്ലോ. മുമ്പ് വ്യക്തമായി പറഞ്ഞ പതിനാറക്ഷരങ്ങൾ തന്നെയാണ് പുഷ്കരവാദ്യങ്ങളായ പണവത്തിലും ദർദ്ദുരത്തിലും മൃദംഗങ്ങളിലും വിധിപ്രകാരം പ്രയോഗിക്കേണ്ടത്.

കഖതഥമരാസ്തു ദക്ഷിണ-
മുഖേƒത്ര ഘധഹാശ്ച വാമകേ നിയതാഃ;
ഗദകാരൌ ചൈവോർദ്ധ്വേ
ടഠഢണലാഃ സ്യുസ്തഥാലിംഗ്യേ. 51

കഖതഥമര എന്ന ആറക്ഷരം വലന്തലയിലും ഘധഹ എന്ന മൂന്നക്ഷരം ഇടന്തലയിലും ഗകാരദകാരങ്ങൾ ഊർദ്ധ്വകവാദ്യത്തിലും ടഠഢണല എന്ന അക്ഷരം (തിമില മുതലായ) ആലിംഗ്യവാദ്യത്തിലും പ്രയോഗിക്കേണ്ടതാണ്. (6+3+2+5=16) ഇങ്ങനെ ആകെ പതിനാറക്ഷരം.

ഏതേഷാമക്ഷരാണാം സ്വരസംയോഗം വ്യഞ്ജനസംയോഗം ച
വ്യാഖ്യാസ്യാമഃ 52

ഈ അക്ഷരങ്ങൾക്കു വരുന്ന സ്വരങ്ങളുടെ ചേർച്ചയും വ്യഞ്ജനങ്ങളുടെ ചേർച്ചയും വിശദീകരിക്കാം.

തത്ര അ ആ ഇ ഉ ഏ ഓ അം ഇതി സ്വരാ വ്യജ്ജനൈഃ
സഹ സംയോഗം ഗച്ഛന്തി. 53

അവയിൽ അ ആ ഇ ഉ ഏ ഓ അം എന്ന ഏഴു സ്വരങ്ങൾ വ്യജ്ഞനാക്ഷരങ്ങളോടു ചേരുന്നു.

അകാരേകാരോകാരൈകാരൌകാരാങ്കാരാ ഇതി
കകാരേ. യഥാ-കകികുകേകോകമിതി. 54

അകാരം ഇകാരം ഉകാരം ഏകാരം ഓകാരം അംകാരം എന്നീ അറു സ്വരങ്ങൾ കകാരത്തിൽ ചേരുന്നു. ഉദാഹരണം-ക കി കു കേ കോ കം.

ഇകാരെകാരൌകാരാ ഇതി ഖകാരേ. യഥാ-ഖിഖേ ഖോ ഇതി. 55

ഇകാരം ഏകാരം ഓകാരം എന്നീ മൂന്നു സ്വരങ്ങൾ ഖകാരത്തിൽ ചേരുന്നു. ഉദാഹരണം-ഖി ഖേ ഖോ.

ഉകാരൈകാരൌ ഗകാരേ. യഥാ-ഗു ഗേ ഇതി. 56

ഉകാരം ഏകാരം എന്നീ രണ്ടു സ്വരങ്ങൾ ഗകാരത്തിൽ ചേരുന്നു. ഉദാഹരണം-ഗു ഗേ.

ആകാരേകാരോകാരൌകാരാ ഘകാരേ. യഥാ-ഘ ഘി ഘു ഘോ ഇതി. 57

അകാരം ഇകാരം ഉകാരം ഓകാരം എന്നീ നാലു സ്വരങ്ങൾ ഘകാരത്തിൽ ചേരുന്നു. ഉദാഹരണം ഘ ഘി ഘു ഘോ.

അകാരാകാരേകാരൌകാരാങ്കാരാ ഇതി ടകാരേ. യഥാ-ട ടാ ടി ടോ ടമിതി. 58

അകാരം ആകാരം ഇകാരം ഓകാരം അംകാരം ഇങ്ങനെ അഞ്ചു സ്വരങ്ങൾ ടകാരത്തോടു ചേരുന്നു. ഉദാഹരംണ-ട ടാ ടി ടോ ടം.

അകാരാകാരേകാരൈകാരൌകാരാങ്കാരാ ഇതി ഠകാരേ യഥാ-ഠ ഠാ ഠി ഠേ ഠോ ഠമിതി. 59

അകാരം ആകാരം ഇകാരം ഏകാരം ഓകാരം അംകാരം ഇങ്ങനെ ആറു സ്വരങ്ങൾ ഠകാരത്തോടു ചേരുന്നു. ഉദാഹരണം- ഠ ഠാ ഠി ഠേ ഠോ ഠം.

ഏകാരൌകാരൌ ഢകാരേ. യഥാ-ഢേ ഢോ ഇതി. 60

ഏകാരം ഓകാരം ഇവ രണ്ടും ഢകാരത്തോടു ചേരുന്നു ഉദാഹരണം-ഢേ ഢോ.

അകാരകാരൈകാരൌകാരാ ഇതി ണകാരേ. യഥാ-ണ ണാ ണേ ണോ ഇതി. 61

അകാരം ആകാരം ഏകാരം ഓകാരം ഈ നാലു സ്വരങ്ങൾ ണകാരത്തോടു ചേരുന്നു. ഉദാഹരണം-ണ ണാ ണേ ണോ.

അകാരാകാരേകാരൈകാരാ ഇതി തഥയോ. യഥാ-ത താ തി തേ, ഥ ഥാ ഥി ഥേ ഇതി. 62

അകാരം ആകാരം ഇകാരം ഏകാരം ഈ നാലു സ്വരങ്ങൾ ത ഥ എന്നിവയോടു ചേരുന്നു. ഉദാഹരണം- ത താ തി തേ, ഥ ഥാ ഥി ഥേ.

അകാരോകാരൈകാരൌകാരാ ഇതി ദകാരേ. യഥാ-ദ ദാ ദേ ദോ ഇതി. 63

അകാരം ഉകാരം ഏകാരം ഓകാരം എന്നീ നാലു സ്വരങ്ങൾ ദകാരത്തിൽ ചേരുന്നു. ഉദാഹരണം - ദ ദാ ദേ ദോ.

അകാരകാരേകാരൈകാരൌകാരാങ്കാരാ ഇതി ധകാരേ. യഥാ-ധ ധാ ധി ധേ ധോ ധമിതി. 64

അകാരം ആകാരം ഇകാരം ഏകാരം ഓകാരം അംകാരം ഇങ്ങനെ ആറു സ്വരങ്ങൾ ധകാരത്തിൽ ചേരുന്നു. ഉദാഹരണം- ധ ധാ ധി ധേ ധോ ധം.

അകാരാകാരേകാരൈകാരാ ഇതി രേഫേ.
യഥാ–ര രാ രി രേ ഇതി. 65

അകാരം ആകാരം ഇകാരം ഏകാരം ഇങ്ങനെ നാലു സ്വരങ്ങൾ ര എന്ന വ്യഞ്ജനത്തിൽ ചേരുന്നു. ഉദാഹരണം–ര രാ രി രേ

അകാരാകാരേകാരൈകാരാ ഇതി ലകാരേ
യഥാ–ല ലാ ലി ലേ ഇതി. 66

അകാരം ആകാരം ഇകാരം ഏകാരം ഇങ്ങനെ നാലു സ്വരങ്ങൾ ലകാരത്തിൽ ചേരുന്നു. ഉദാഹരണം–ല ലാ ലി ലേ.

ഹകാരമകാരൌ ശുദ്ധൌ. 67

ഹ മ എന്നു രണ്ടു വ്യഞ്ജനങ്ങൾ മററു സ്വരങ്ങൾ ചേരാതെ അകാരം മാത്രം ചേർന്നു ശുദ്ധരൂപത്തിൽ പ്രയോഗിക്കുന്നു.

കകാരഗകാരഘകാരതകാരദകാരധകാരാണാം
രേഫോനുബന്ധഃ. യഥാ–ക്ര ഗ്ര ഘ്ര ത്ര ദ്ര ധ്ര ഇതി. 68

ക ഗ ഘ ത ദ ധ എന്ന വ്യഞ്ജനങ്ങളെ പിന്നാലെ ര ചേർന്നു കൂട്ടക്ഷരമുണ്ടാവുന്നു. ഉദാഹരണം– ക്ര ഗ്ര ഘ്ര ത്ര ദ്ര ധ്ര.

കകാരസ്യ ലകാരോഽനുബന്ധഃ. യഥാ ക്ല ക്ലേ ക്ലമിതി. 69

ക എന്നതിനോടു ലകാരം ചേർന്നു ക്ല ക്ലേ ക്ലം എന്ന കൂട്ടക്ഷരങ്ങളുണ്ടാവുന്നു. ഹകാരസ്യ ണകാരോഽനുബന്ധഃ യഥാ ഹ്ണ ഇതി.

ഹകാരസ്യ ണകാരോഽനുബന്ധഃ. യഥാ ഹ്ണ ഇതി. 70

ഹ എന്നതിൽ ണകാരം ചേർന്ന് ഹ്ണ എന്ന കൂട്ടക്ഷരമുണ്ടാവുന്നു.

തകാരസ്യ ഥകാരോഽനുബന്ധഃ. യഥാ ത്ഥ ഇതി. 71

തകാരത്തിൽ ഥ ചേർന്ന് ത്ഥ എന്ന കൂട്ടക്ഷരമുണ്ടാവുന്നു,

ദകാരസ്യ ധകാരോഽനുബന്ധഃ. യഥാ ദ്ധം ദ്ധാ ദ്ധേ ഇതി. 72

ദ എന്നതിൽ ധകാരം ചേർന്ന് ദ്ധ എന്ന കൂട്ടക്ഷരമുണ്ടാവുന്നു. ഉദാഹരണം ദ്ധം ദ്ധാ ദ്ധേ.

ഏവമേതൈഃ സംയോഗൈർദ്വിഹസതയുക്താന്യക്ഷരാണി
ഭവന്തി. 73

ഇങ്ങനെയുള്ള സ്വരങ്ങളുടേയും വ്യഞ്ജനങ്ങളുടേയും സംയോഗങ്ങൾകൊണ്ട് രണ്ടു കൈകളും ചേർന്ന് അക്ഷരങ്ങൾ ഉണ്ടാവുന്നു.

തത്രൈത ഏവ ദ്വിപുഷ്കരേ. 74

മേൽപ്പറഞ്ഞ അക്ഷരങ്ങൾ തന്നെയാണു രണ്ടു മുഖമുള്ള (ഇടന്തലയും വലന്ത ലയുമുള്ള) പുഷ്കരത്തിൽ പ്രയോഗിക്കേണ്ടത്.

ആങ്കികമൃദംഗേ ദിപുഷ്കരേ സമഹസ്തനിപാതനാദ്ധങ്കാരഃ
തത്രൈവാംഗുലിപ്രചലനാത് ധ്രകാരഃ. തത്രൈവാവഷ്ടം–
ഭാത് ധകാരഃ തത്രൈവാർദ്ധനിഗൃഹീതാത് ഥകാരഃ.തത്രൈവ
ദക്ഷിണമുഖേ പാർഷ്ണിനിപീഡിതേ കകാരഃ. തത്രൈവാം–
ഗുലികുഞ്ചനാത് കകാരഃ. ഊർദ്ധ്വകവാമകയോ സമഹസ്ത–
നിപാതനാദ് ഘങ്കാരഃ. പ്രദേശിന്യാ ചാലിംഗ്യേ ക്രേങ്കാരഃ. 75

മടിയിൽവെച്ചു വായിക്കുന്ന മൃദംഗമെന്ന ദ്വിമുഖവാദ്യത്തിൽ രണ്ടു കൈകളും ഒപ്പം വീണാൽ ധം എന്ന അക്ഷരം. അതിൽത്തന്നെ വിരലിളക്കിയാൽ ധ്ര എന്ന ക്ഷരം. അവിടെത്തന്നെ ബലം കൊടുത്താൽ ധ എന്ന അക്ഷരം. അവിടെത്തന്നെ പകുതി അടക്കിപ്പിടിച്ചാൽ ഥ എന്ന അക്ഷരം. വലന്തലയ്ക്കൽ കൈപ്പത്തിയുടെ അടിഭാഗംകൊണ്ട് അമർത്തിയാൽ ക എന്ന അക്ഷരം. അതിൽത്തന്നെ വിരൽ കനിച്ചാൽ കു എന്ന അക്ഷരം. മുകളിലും ഇടന്തലയ്ക്കും രണ്ടു കയ്യും ഒപ്പം വീണാൽ ഘം എന്ന അക്ഷരം. ചൂണ്ടുവിരൽകൊണ്ട് ആലിംഗ്യമായ പുഷ്കരത്തിൽ വായിച്ചാൽ ക്രേം എന്ന അക്ഷരം.

പഞ്ചപാണിപ്രഹതമിതി യദുക്തം സമപാണ്യർദ്ധപാണ്യർദ്ധാ-
ർദ്ധപാണിപാർശ്വപാണിപ്രദേശിന്യശ്ചേതി ത ഏതേ
പഞ്ചപാണിപ്രഹതാ നിഗൃഹീതാർദ്ധനിഗൃഹീതമുക്താ
യഥായോഗം കാര്യാഃ 76

സമപാണി അർദ്ധപാണി അർദ്ധാർദ്ധപാണി പാർശ്വപാണി പ്രദേശിനി എന്നിങ്ങനെ അഞ്ചുതരം പാണിപ്രഹതികൾ (കൊ ട്ടുന്നതിന്റെ പ്രകാരഭേദങ്ങൾ) പറയുകയുണ്ടായല്ലോ. അവയെ അടക്കിയും പകുതി അടക്കിയും വിട്ടും ചേർച്ചപോലെ പ്രയോഗിക്കേണ്ടതുണ്ട്.

തത്ര സമപാണിപ്രഹതോ മകാരഃ സ നിഗൃഹീതഃ. ഗകാര-
ഘകാരദകാരധകാരാ അർദ്ധപാണിപ്രഹതാ
അർദ്ധനിഗൃഹീതാഃ.
കകാരഖകാരടകാരഠകാരാഃ പാർശ്വപാണിപ്രഹതാ നിഗൃഹീ-
താശ്ച. തകാരഥകാരാവർദ്ധാർദ്ധപാണിപ്രഹതാവർദ്ധനി-
ഗൃഹീതൌ. പ്രദേശിനീപ്രഹതാ ആലിംഗ്യേ ഢകാരണകാര-
രേഫലകാരാ മുക്താഃ. ദിഹസ്തപ്രഹതാ ധ്രു ദ്രോം ക്ലേ
ഇതി മുക്താഃ പാർശ്വേ. ഥി ക്രാ ഇത്യർദ്ധപാണിപ്രഹതാ
നിഗൃഹീതാഃ. ഏവമേതേഷ്വക്ഷരേഷു പ്രയോഗവശേന
കാര്യാഃ പ്രഹാരാഃ 77

അവയിൽ സമപാണികൊണ്ട് അടക്കിക്കൊട്ടിയാൽ മകാരം. അർദ്ധപാണികൊണ്ട് പകുതി അടക്കികൊട്ടിയാൽ ഗകാരഘകാരദകാരധകാരങ്ങൾ. പാർശ്വപാണികൊണ്ട് അടക്കിക്കൊട്ടിയാൽ കകാരഖകാരടകാരഠകാരങ്ങൾ. അർദ്ധാർദ്ധപാണികൊണ്ട് പകുതി അടക്കിക്കൊട്ടിയാൽ തകാരഥകാരങ്ങൾ. ആലിംഗ്യവാദ്യത്തിൽ പ്രദേശിനി (ചൂണ്ടുവിരൽ) കൊണ്ട് വിട്ടുകൊട്ടിയാൽ ഢകാരണകാരരേഫലകാരങ്ങൾ. രണ്ടു കൈകൊണ്ടും പാർശ്വപാണിയായി വിട്ടുകൊട്ടിയാൽ ധ്രു ദ്രോം ക്ലേ എന്ന അക്ഷരങ്ങൾ, അർദ്ധപാണികൊണ്ട് അടക്കിക്കൊട്ടിയാൽ തി ഥി ക്രാ എന്ന അക്ഷരങ്ങൾ. ഇങ്ങനെ ഈ അക്ഷരങ്ങളിൽ പ്രയോഗം നോക്കി പ്രഹാരങ്ങൾ (അടികൾ) വേണ്ടതാണ്.

ഷോഡശൈതാനി ദൃഷ്ടാനി
വാദ്യജാന്യക്ഷരാണി തു,
അനേനൈവ വിധാനേന
യോജ്യം വാക്കരണം ബുധൈഃ. 78

വാദ്യങ്ങളിൽ ഉണ്ടാവുന്നതായി ഈ പതിനാറക്ഷരങ്ങളാണു കണ്ടിട്ടുള്ളത്. ഈ വിധിയനുസരിച്ച് വാക്കരണങ്ങൾ (വായ്ത്താരികൾ) ഘടിപ്പിക്കേണ്ടതാണ്.

ചതുർമ്മാർഗ്ഗമിതി യദുക്തം തദനുവ്യാഖ്യാസ്യാമഃ

അഡ്ഡിതാലിപ്തമാർഗ്ഗൌ തു
വിതസ്തോ ഗോമുഖസ്തഥാ
മാർഗ്ഗാശ്ചത്വാര ഏവൈതേ
പ്രഹാരകരണാശ്രയഃ 79

നാലു മാർഗ്ഗമെന്നു പറഞ്ഞുവല്ലോ. അതു വിവരിക്കാം. അഡ്ഡിതം, ആലിപ്തം, വിതസ്തം, ഗോമുഖം ഈ നാലു മാർഗ്ഗങ്ങൾ, കൊട്ടുന്നതിൻെറ അടിസ്ഥാനത്തിലുള്ളതാണ്.

തത്രാങ്കികമൃദംഗപ്രഹാരയുക്തോഽഡ്ഡിതമാർഗ്ഗഃ. വാമോർദ്ധ്വക
പ്രഹാരയുക്ത ആലിപ്തമാർഗ്ഗഃ. ഊർദ്ധ്വകാങ്കികേ
ദക്ഷിണമുഖ ആലിപ്തഹസ്തോ വിതസ്തമാർഗ്ഗംഃ.
ആലിപ്തകരണബഹുളഃ സർവ്വപുഷ്കരഹതോ
ഗോമുഖമാർഗ്ഗഃ ഇതി. 80

അവയിൽ മടിയിൽ വെയ്ക്കുന്ന മൃദംഗത്തിൽ കൊട്ടുന്നത് അഡ്ഡിതമാർഗ്ഗം. ഇടത്തും മുകളിലുമായി കൊട്ടുന്നത് ആലിപ്തമാർഗ്ഗം–മുകളിലേയ്ക്കു മുഖമാക്കി മടിയിൽ വെയ്ക്കുന്ന മൃദംഗത്തിൽ വലത്തും മുകളിലുമായി ആലിപ്തരീതിയിൽ കൊട്ടുന്നതു വിതസ്തമാർഗ്ഗം. ആലിപ്തരീതിയ്ക്കു പ്രാധാന്യം കൊടുത്തുകൊണ്ട് ഏതു പുഷ്കരവാദ്യത്തിൽ കൊട്ടുന്നതും ഗോമുഖമാർഗ്ഗം.

തത്രാഡ്ഡിതപ്രഹാരാ-
ജ്ജാതം മടകടഥ ധധട ധേധോധം
ഹംമധി ധംധധ ധിധിധധ
ധിധിധധ ഇത്യഡ്ഡിതോ മാർഗ്ഗഃ 81

മൃദംഗം മടിയിൽവെച്ചു മടകടഥ ധധട ധേധോധം ഹംമധി ധം ധധ ധിധിധധ ധിധിധധ ധിധിധധ എന്ന അക്ഷരങ്ങൾ വായിക്കുന്നത് അഡ്ഡിതമാർഗ്ഗം.

ധടഗുടു ഗുടമദ്ധേദോ
ധിംധദു ധിദുധേംധി ഗുടമ ധേദോധിം
ധടഗുടുഗുടമദ്ധേദോ
ഇത്യാലിപ്തോ ഭവേന്മാർഗ്ഗഃ. 82

ധടഗുടു ഗുടമദ്ധേദോ ധിംധദു ധിദുധേംധി ഗുടമ ധേദോധിം എന്ന അക്ഷരങ്ങൾ ഇടന്തലയ്ക്കലും മുകളിലുമായി കൊട്ടുന്നത് ആലിപ്തമാർഗ്ഗം.

കിംകാകിടു മേടകിതാം
കിംകേ കിതതാം കിതാം കിതാം തകിതാം
കിംകാം കിടുതാം ഗുടുഗേ–
ത്ര്യേവം ജ്ഞേയോ വിതസ്തസ്തു. 83

കിംകാകിടു മേടകിതാം കിംകേ കിതതാം കിംതാം തകിതാം കിംകാകിടുതാം ഗുടുഗ ഇത്യാദ്യക്ഷരങ്ങൾ മൃദംഗം മടിയിൽവെച്ചു വലന്തലയ്ക്കലും മുകളിലുമായി ആലിപ്തരീതിയിൽ കൊട്ടുന്നതു വിതസ്തമാർഗ്ഗം.

ഖുദ്ധം ഖിദ്ധഃ മധികുട
ധേധേ മദ്ധിദ്ധി ധഖുഖുണം ധേധോ
ടദ്ധിമടം ടദ്ധിമടം
ടദ്ധിമടം ഗോമുഖോ മാർഗ്ഗഃ. 84

ആലിപ്തകരണത്തിനു പ്രാധാന്യം കൊടുത്തുകൊണ്ടു ഖുദ്ധം ഖിദ്ധം ഇത്യാദ്യക്ഷരങ്ങൾ ഏതു പുഷ്കരവാദ്യത്തിൽ പ്രയോഗിക്കുന്നതും ഗോമുഖമാർഗ്ഗം.

കുര്യാദ്വിതസ്തമാർഗ്ഗേ
ഗണലമരവർജ്ജിതാൻ പ്രഹാരാംസ്തു
അഡ്ഡിതമാർഗ്ഗേണ വിനാ
ശേഷാഃ കാര്യാസ്തു ഗോമുഖേ മാർഗ്ഗേ. 85

വിതസ്തമാർഗ്ഗത്തിൽ ഗണലമര എന്ന അക്ഷരങ്ങളുടെ പ്രഹാരങ്ങൾ ഒഴിവാക്കണം. അഡ്ഡിതമാർഗ്ഗത്തിലെ അക്ഷരങ്ങളൊഴികെ മററക്ഷരങ്ങളെല്ലാം ഗോമുഖമാർ ഗ്ഗത്തിൽ സ്വീകരിക്കാം.

ദദ്രോമം ഗുടുഗുടുധേ-
ദ്രഥണേ ഘടകേ ദുദോരാഭിം
ഏവം വിതസ്തവാദ്യം
വിജ്ഞേയം വാദകൈസ്തജ്ഞൈഃ. 86

ദദ്രോമം ഗുഡുഗുടുധേ എന്നു തുടങ്ങുന്ന അക്ഷരങ്ങളാണു വിതസ്തമാർഗ്ഗത്തിൽ വായിക്കേണ്ടത്.

ഠിണ്ണിഖിഠിണ്ണി ഹോഢ ഢഢധോ
ഗോമുഖമാർഗ്ഗേ ഭവന്ത്യേവം
യേ ത്വാലിപ്തസമുത്ഥാഃ
സർവ്വേ തേ സംവിധാതവ്യാഃ. 87

ഠിണ്ണിഖിഠിണ്ണിഹോഢ എന്നു തുടങ്ങുന്ന അക്ഷരങ്ങൾ ഗോമൂഖമാർഗ്ഗത്തിൽ വരുന്നതാണ്. ആലിപ്തമാർഗ്ഗത്തിലെ എല്ലാ അക്ഷരങ്ങളും ഇതിൽ പ്രയോഗിക്കാം.

ഗ്രഹഗോ ന ലക്ഷ്യസത്ത്വോ
നാട്യവിധാനം സമാസാദ്യ
ഗ്രഹമോക്ഷണസന്ധാനൈ-
സ്തു മൃദംഗാനാം ഗ്രഹോ ഭവതി. 88

നാട്യപ്രയോഗത്തിൽ ഗ്രഹത്തിലെ അക്ഷരം മനസ്സിലാക്കാൻ പ്രയാസമുണ്ട്. ഗ്രഹത്തിലും മോക്ഷത്തിലും സന്ധാനത്തിലും മൃദംഗങ്ങളുടെ ഗ്രഹം വരാവുന്നതാണ്. (താളത്തിൻെറ തുടക്കത്തിലും അവസാനത്തിലും മദ്ധ്യത്തിലും മൃദംഗം വായിക്കാൻ തുടങ്ങാമെന്നർത്ഥം).

ഏതേഷാം ചൈവ വക്ഷ്യാമി
ദർശനാനി യഥാക്രമം.
ചതുർണ്ണാമപി മാർഗ്ഗാണാ-
മക്ഷരഗ്രഹണം യഥാ. 89

ഈ നാലു മാർഗ്ഗങ്ങൾക്കും ക്രമത്തിൽ അക്ഷരം പിടിക്കുന്നതിനുള്ള ഉദാഹരണങ്ങൾ കാണിക്കാം.

ദാധദ ധിമടാം ധിമടാം
ദിഥിഥിക്ലം ഥിക്ലഥിക്ലതാം ഥികടാം
കടധിമടാം ധിമടാം ഖോ–
ഖോധേടാമഡ്ഡിതം വാദ്യം. 90

ദാധദ ധിമടാം ഇത്യാദിരൂപത്തിലാണ് അഡ്ഡിതവാദ്യത്തിനുള്ള അക്ഷര പ്രയോഗം.

തംത്രാം തികിതാം തികിതാം
ധംധം ത്രാം തികിത തികിത തികിതാം ത്രാം
മടഥകിതാം കേത്തകിതാം
ടാകുട്ടികികിട വിതസ്തായാം. 91

തംത്രാം തികി താം ഇത്യാദികളാണു വിതസ്തവാദ്യത്തിലുള്ള അക്ഷര പ്രയോഗം.

ഘ്രാം മാം ഘുടു ഘേഘേടാ
ഘേഘേടാ ഘടിത കഥിഥി ഘോടാമാം
ആലിപ്തകസംയോഗഃ
കാര്യഃ സംവാദനേ സമ്യക് 92

ഘ്രാം മാം ഘുടാ മുതലായ രൂപത്തിലാണ് ആലിപ്തവാദ്യത്തിനുള്ള അക്ഷര ഘടന.

ധ്രടമിഥി ധേടാം ധേധേ
തമത്ഥി ഘോണാ ഗമത്ഥിഥ ക്ലേംതാം
ഖോഖോ ഥാ ഥാ ണാ ണാ
ണാ ണാ ണാ ണാ ച ഗോമുഖ്യാം. 93

ധ്രടമിഥി തുടങ്ങിയ രൂപത്തിലാണു ഗോമുഖവാദ്യത്തിലെ അക്ഷര യോജന.

## പ്രചാരങ്ങൾ

ഏതേഷാം പുഷ്കരാണാം ത്രിവിധഃ പ്രചാരഃ
സമപ്രചാരോ വിഷമപ്രചാരഃ സമവിഷമപ്രചാര ഇതി. 94

ഈ പുഷ്കരവാദ്യങ്ങളിൽ മൂന്നുവിധം പ്രചാരമുണ്ട്. 1. സമപ്രചാരം. 2. വിഷമ പ്രചാരം. 3. സമവിഷമപ്രചാരം.

തത്ര,

വാമോർദ്ധ്വകയോർവാമഃ
സവ്യോ വൈ ദക്ഷിണോർദ്ധ്വകേ ചാപി
കാര്യഃ സമപ്രചാരേ
ഹ്യാലിപ്തേ ലിപ്തവാദ്യകരണേ തു. 95

ഇടന്തലയ്ക്കലും മുകളിലും ഇടത്തുകയ്യും വലന്തലയ്ക്കലും മുകളിലും വലത്തു കയ്യും കൊട്ടുവാനുപയോഗിക്കുന്നത് സമപ്രചാരം. അതാതുഭാഗത്തേയ്ക്ക് അതാതു കയ്യാണല്ലോ ഉപയോഗിക്കുന്നത്. ഇത് ആലിപ്തമാർഗ്ഗത്തിൽ ലിപ്തവാദ്യത്തിലാണ് പ്രയോഗിക്കുന്നത്. ലിപ്തവാദ്യം=ലേപമുള്ള വാദ്യം.

വാമോർദ്ധ്വകസവ്യാനാം
പ്രഹതോ വാമഃ കരസ്തു കർത്തവ്യഃ

വ്യോർദ്ധകവാമാനാം
സവ്യോ വിഷമപ്രചാരേ തു. 96

ഇടന്തലയ്ക്കലും മുകളിലും വലന്തലയ്ക്കലും ഇടത്തുകയ്യും വലന്തലയ്ക്കലും മുകളിലും ഇടന്തലയ്ക്കലും വലത്തുകയ്യും ഉപയോഗിക്കുന്നത് വിഷമ പ്രചാരം.

സ്വച്ഛന്ദകം കരാണാം
പ്രഹതം ശേഷേഷു മാർഗ്ഗകരണേഷു
അഡ്ഡിതഗോമുഖയോഗേ
സമവിഷമോ ഹസ്തസഞ്ചാരഃ 97

മററു മാർഗ്ഗങ്ങളിലെ കരണങ്ങളിൽ അഡ്ഡിതം ഗോമുഖം എന്ന മാർഗ്ഗങ്ങളെ ചേർത്ത് കൈകൾ ഇഷ്ടംപോലെ ഉപയോഗിക്കുന്നത് സമവിഷപ്രചാരം.

## മാർഗ്ഗങ്ങളുടെ രസഭേദം

ശൃംഗാരഹാസ്യയോഗേ
വാദ്യം യോജ്യം തഥാഡ്ഡിതേ മാർഗ്ഗേ
വീരാദ്ഭുതരൌദ്രാണം
വിതസ്തമാർഗ്ഗേണ വാദ്യം തു. 98

ശൃംഗാരരസത്തിനും ഹാസ്യരസത്തിനും അഡ്ഡിതമാർഗ്ഗത്തിൽ വാദ്യം പ്രയോഗിക്കുക. വീരം അദ്ഭുതം രൌദ്രം എന്നീ രസങ്ങൾക്ക് വിതസ്തമാർഗ്ഗത്തിൽ വാദ്യം പ്രയോഗിക്കുക.

കരുണരസേഽപി ഹി വാദ്യം
യോജ്യം ഹ്യാലിപ്തകരണമാർഗ്ഗേ തു;
ബീഭത്സഭയാനകയോ-
സ്തഥൈവ നിത്യം ഹി ഗോമുഖ്യാം. 99

കരുണരസത്തിനു വാദ്യപ്രയോഗം ആലിപ്തമാർഗ്ഗത്തിൽ വേണം. ബീഭത്സരസത്തിനും ഭയാനകരസത്തിനും വാദ്യം ഗോമുഖമാർഗ്ഗത്തിൽ വേണം.

രസഭാവസത്ത്വയോഗം
ദൃഷ്ടാഭിനയം ഗതിപ്രചാരാംശ്ച,
വാദ്യം നിത്യം കാര്യം
യഥായഥം വാദ്യയോഗജ്ഞൈഃ. 100

രസങ്ങൾ ഭാവങ്ങൾ പാത്രപ്രകൃതി അഭിനയം ഗതിഭേദം ഇതെല്ലാം നോക്കി എല്ലാററിനും യോജിച്ച വിധത്തിൽ വാദ്യം പ്രയോഗിക്കേണ്ടതാണ്.

ഏവം പ്രഹതവിധാനം
കാര്യം മാർഗ്ഗാശ്രിതം ബുധൈഃ സമ്യക്,
വക്ഷ്യാമ്യതശ്ച ഭൂയോ
ദർദ്ദരപണവാശ്രിതം വാദ്യം. 101

ഇങ്ങനെ മാർഗ്ഗങ്ങളെ ആശ്രയിച്ചു കൊണ്ടു വേണ്ടവിധത്തിൽ വാദ്യം പ്രയോഗിക്കേണ്ടതാണ്. ഇനി ദർദ്ദരവാദ്യത്തിൻെറയും പണവവാദ്യത്തിൻെറയും വിധികൾ വിവരിക്കാം.

## ദർദ്ദരപണവവാദ്യം

അതിവാദിതമനുവാദ്യം
സമവാദിതമുച്യതേ പണവവാദ്യം
തത്രാതിവാദിതം സ്യാ-
ന്മുരജാനാമഗ്രതോ യത്തു. 102

പണവവാദ്യം മൂന്നു വിധമുണ്ട്. 1. അതിവാദിതം. 2. അനുവാദിതം, 3. സമവാദിതം. മൃദംഗവാദ്യം പ്രയോഗിക്കുന്നതിനു മുമ്പ് പണവും വായിക്കുന്നത് അതിവാദിതം.

യത്ത്വനുഗതം മൃദംഗൈ-
രനുവാദിതമുച്യതേ തു തദ്വാദ്യം
സമവാദിതം മൃദംഗൈർ-
ജ്ഞേയം സാമ്യേന യദ്വാദ്യം. 103

മൃദംഗത്തെ പിൻതുടർന്നു പണവം വായിക്കുന്നത് അനുവാദിതം. മൃദംഗവും പണവവും ഒപ്പം വായിക്കുന്നത് സമവാദിതം.

കഖഗ ടഠണാ ദേഹ്ണാ
ണരലാഃ കലിലം ധ്രണേതി കിരികിഹ്ണാഃ
ഏതേ വർണ്ണാഃ പണവാ-
തോദ്യവിധാനേ വിധാതവ്യാഃ. 104

കഖഗ ടഠണ ദേഹ്ണ ണരല കലിലം ധ്രണ കിരികിഹ്ണ എന്ന അക്ഷരങ്ങൾ പണവവാദ്യത്തിൽ പ്രയോഗിക്കേണ്ടവയാണ്.

ധോധോ ണാധോ കിഹുലം
പ്രഹുലം ഹ്ണഹ്ണിതി രിണിതി രിണിഥഹ്ണേ
കഥിത്വാ ഢേഢേണാം
ഢേഢേണാണാം പണവവാദ്യം. 105

പണവവാദ്യത്തിൽ പ്രയോഗിക്കുന്ന അക്ഷരങ്ങളാണ് ഈ ശ്ലോകത്തിൽ കാണിച്ചിട്ടുള്ളത്.

തസ്യ പ്രഹതം കാര്യം
കനിഷ്ഠികാനാമികാഗ്രകോണേന
നാനാകരണവിഭാഗൈഃ
പണവേ ശിഥിലാഞ്ചിതേ തജ്ഞൈഃ. 106

പണവവാദ്യം പ്രയോഗിക്കേണ്ടതു ചെറുവിരലിൻെറയും മോതിരവിരലിൻെറയും അററം കൊണ്ടാണ്. ചരട് അയച്ചും മുറുക്കിയും പലതരം കരണങ്ങൾ പ്രയോഗിക്കാവുന്നതാണ്.

വാദകകനിഷ്ഠികാഭ്യാം
ശീഘ്രഗതാഭ്യം തു കരണഗതവർണ്ണാഃ
ശേഷാസ്തു വാദനകൃതാഃ
സ്മൃതാഃ പ്രഹാരാശ്ച വാദ്യാനാം 107

ശീഘ്രഗതിയോടുകൂടിയ മോതിരവിരൽകൊണ്ടും ചെറുവിരൽകൊണ്ടും കരണങ്ങളിൽ ഉൾപ്പെട്ട വർണ്ണങ്ങൾ പ്രയോഗിക്കുക. ബാക്കി വർണ്ണങ്ങൾ വായനക്കോലു കൊണ്ടും പ്രയോഗിക്കുക.

കോണാനാമികവാദ്യം
മധ്യാംഗുല്യാദിവാദനം കാര്യം
കോണാനാമികവാദ്യം
ശുദ്ധം പ്രഹതം ഭവേദേതത്. 108

ചെറുവിരൽ മോതിരവിരൽ എന്നിവകൊണ്ടു വായിക്കുന്നതു നടുവിരൽ ചേർത്തിട്ടുമാവാം. ചെറുവിരൽ മോതിരവിരൽ എന്നിവകൊണ്ടു വായിക്കുന്നതു ശുദ്ധം. അതിൻെറ ധ്വനിക്കു ശുദ്ധി കൂടുമെന്നർത്ഥം.

ഭ്രാന്തകയോഗാദ്ധി കിഹുല-
മിത്യേതത് ഭ്രാന്തവാദനാഗ്രകൃതം
രിഭിതകരണാനുവിദ്ധ-
സ്തത്രാഭ്യസ്തോ ദ്രകാരസ്തു. 109

ഭ്രാന്തകമെന്ന കരണമുപയോഗിച്ച് വിരലുകൾ ചുഴററിക്കൊട്ടിയാൽ കിഹുലം എന്ന അക്ഷരമുണ്ടാവും. ദ്ര എന്ന അക്ഷരത്തിന് രിഭിതം എന്ന കരണം ആവർത്തിച്ചു പ്രയോഗിക്കണം.

ശീഘ്രകരണാനുവിദ്ധൈർ.
ദ്രേകാരസ്തൂർദ്ധ്വഹസ്തസംയോഗാത്
സ തു വാദകേന വാദ്യേ
ധുര്യേണ വിശേഷതഃ കാര്യഃ. 110

ഉരുട്ടിക്കൊട്ടുക എന്നു പറയുന്ന ശീഘ്രകരണത്തോടുകൂടി മേൽഭാഗത്തു കൈകൊണ്ട് വായിച്ചാൽ ദ്രേ എന്ന അക്ഷരം ഉണ്ടാകും. അതു പ്രധാനപ്പെട്ട വാദ്യക്കാരനാണ് പ്രയോഗിക്കേണ്ടത്.

സ്വഞ്ചിതകക്ഷ്യൌ പണവൌ
കൃത്വാ ധുര്യപരിവാദകാഭ്യാം ഹി
രണണകി കിണികിഹ്ണി കിണാ
ഇതി പ്രഹാരാ വിധാതവ്യാഃ. 111

രണ്ടു പണവങ്ങൾ കയറു നന്നായി വലിച്ചു മുറുക്കി ശരിപ്പെടുത്തി അവയിൽ പ്രധാനപ്പെട്ട രണ്ടു വാദ്യക്കാർ രണണകികിണി കിഹ്ണികിണാ എന്നു പ്രയോഗിക്കേണ്ടതാണ്.

അഞ്ചിതകക്ഷ്യേ പണവേ
രേഫസ്സ്യാർദ്ധേ ഗ്രഹേ തു ഹസ്യോർദ്ധേ
കാര്യാ മയൂരകകരാ-
സ്തഥാ പ്രഹാരാ വിധാതവ്യാഃ. 112

കയറു വലിച്ചു മുറുക്കിയ പണവത്തിൽ ര എന്ന അക്ഷരം ഹകാരത്തിൻെറ മുകളിലെ പാതയിൽ പ്രയോഗിക്കുക. ഹ എന്ന അക്ഷരം പ്രയോഗിക്കണമെന്നർത്ഥം. മായൂരി മൂർച്ഛനയ്ക്കുള്ള കരപ്രയോഗമാണിവിടെ വേണ്ടത്.

കൃത്വാ ശിഥിലാം കക്ഷ്യാം
കാര്യസ്തു കനിഷ്ഠികാഗ്രകോണേന
തേനൈവ ച രേഫേദ്ധോ
ദാഗേ ഇത്യഞ്ചിതേനൈവ. 113

കയറയച്ചു കെട്ടിയ പണവവാദ്യത്തിൽ ചെറുവിരലും മോതിരവിരലും ചേർത്തു പ്രയോഗിച്ചാൽ രേഹ്രേദ്ധോഗേ എന്നീ അക്ഷരങ്ങൾ ഉണ്ടാവും.

അഞ്ചിതശിഥിലേ കഠണാ
കിണികിണ്ണികൃതഃ പുനഃ പ്രഹാരാസ്തു
ഭ്രാന്തകകരണേന തഥാ
സ്വഞ്ചിതകക്ഷ്യേ ച ശിഥിലേ ച. 114

കയറയച്ചുകെട്ടിയ പണവത്തിൽ കഠണ എന്ന അക്ഷരങ്ങളുണ്ടാവും. കയറു മുറുക്കിക്കെട്ടിയാലും അയച്ചുകെട്ടിയാലും ഭ്രാന്തകകരണം ഉപയോഗിച്ചാൽ കിണികിണ്ണി എന്ന അക്ഷരങ്ങളുണ്ടാവും.

അഞ്ചിതകക്ഷ്യേ പണവേ
കഖരടണകൃരാഃ മതാഃ പ്രഹാരാസ്തു
ധിത്തേ ഇതി പ്രഹാതാ
പണവേ തു സദാ ശിഥിലകക്ഷ്യേ. 115

കഖരടണ എന്ന അക്ഷരങ്ങൾ പ്രയോഗിക്കുമ്പോൾ പണവത്തിൻെറ കയറ് കുറച്ചു മുറുക്കണം. ധിത്തേ എന്നു പ്രയോഗിക്കുമ്പോൾ കയറയക്കണം.

കഖരടകൃതാഃ പ്രഹാരാഃ
സോച്ഛ്വാസേ ഹി പണവേ വിധാതവ്യാഃ
ശേഷാ ഭ്രാന്തകയോഗാഃ
സംയുക്താഃ സംവിധാതവ്യാഃ. 116

കഖരട എന്ന അക്ഷരങ്ങൾ സ്വസ്ഥമായ (ശുദ്ധമായ) പണവത്തിൽ പ്രയോഗിക്കേണ്ടതാണ്. കൂട്ടക്ഷരങ്ങൾ ഉളവാക്കാൻ ഭ്രാന്തമെന്ന കരണം ഉപയോഗിക്കണം.

ടങ്കാരേണ സ്വനജം
വാദ്യം കക്ഷ്യാഞ്ചിതേ തു സംഭവതി
ഹേന ണകാരോ യുക്തോ
ഹ്ണ ഇതി ച പണവേ പ്രഹാരഃ സ്യാത്. 117

കയറു വലിച്ചു മുറുക്കിയ പണവത്തിൽ ടം എന്ന ശബ്ദമുണ്ടാവും. ഹകാരത്തോടു ണകാരം ചേർന്ന് ഹ്ണ എന്ന അക്ഷരവുമുണ്ടാവും.

തിര്യഗ്ഗൃഹീതവാദന-
മുഖവർത്തിത ഇഷ്യതേ തകാരസ്തു
തഹുലം തഹുലം ക്രമശ-
ശൈവം ഹ്യേതേ പ്രഹാരാസ്തു. 118

വിലങ്ങനെ പിടിച്ച വാദ്യത്തിൻെറ മുഖത്തുനിന്നാണു തകാരമുണ്ടാവുന്നത്. തഹുലം തഹുലം എന്നിങ്ങനെ ക്രമത്തിൽ ശബ്ദങ്ങൾ ഉദ്ഭവിക്കുന്നു.

ഏവം പണവേ വാദ്യം
വിധിവത് സംക്ഷേപതോ യഥാഭിഹിതം
വക്ഷ്യാമ്യതഃ പരമഹം
ദർദ്ദുരവാദ്യാക്ഷരാണ്യേവം. 119

ഇങ്ങനെ പണവവാദ്യം വിധിപ്രകാരം ചുരുക്കിപ്പറഞ്ഞതുപോലെ ഇനി ഞാൻ ദർദ്ദുരവാദ്യത്തിൻെറ അക്ഷരങ്ങളും പറയാം.

രേക്ലതി കഖണോ തഖണോ
ധണമോ ഗോണേഹ ധിഹ്ണ സംയുക്താഃ
ഇതി ദർദ്ദരേ പ്രഹാരാഃ
കാര്യാ മുക്താ നിഷണ്ണാശ്ച. 120

പൂർവ്വാർദ്ധത്തിൽ കാണിച്ച അക്ഷരങ്ങൾ ദർദ്ദരവാദ്യത്തിൽ വിട്ടും പിടിച്ചും കെട്ടേണ്ടതാണ്.

കാര്യാസ്തത്ര നിഷണ്ണാ
രഗ്രധ്രഹ്ണീതി ദക്ഷിണകരേണ
വാമേന ഗോമദോത്ഥാ
ന നഖസ്പൃഷ്ടഃ പ്രഹാരോ$f$ഗ്രേ. 121

ദർദ്ദരത്തിൽ രഗ്രധ്രഹ്ണി എന്ന അക്ഷരങ്ങൾ വലതുകൈകൊണ്ട് പിടിച്ചു കൊട്ടേണ്ടവയാണ്. ഗോമദോത്ഥാ എന്ന അക്ഷരങ്ങൾ ഇടത്തുകൈകൊണ്ടും. കൊട്ടുമ്പോൾ നഖങ്ങളുടെ അററം തട്ടരുത്.

മുക്തൌ തീ, ത്രി ത്രിഭവേ-
ന്നിപീഡനേ വൈ കരദ്വയേനാപി
ധീ മുക്തപ്രഹതം സ്യാ-
ദനുസ്വനേ താഡിതേ ചൈവ. 122

വിട്ടുകൊട്ടിയാൽ തീ എന്ന അക്ഷരമുണ്ടാവും. രണ്ടു കൈകൊണ്ടും അമർത്തി കൊട്ടിയാൽ ത്രിത്രി എന്നുണ്ടാവും. അനുരണനം എന്നു പറയുന്ന നീണ്ട നാദത്തിന്നും താഡനത്തിനും ധീ എന്നു വിട്ടുകൊട്ടുക.

സ്യാത് പീഡിതേ ച ധിഹ്ണേ-
ത്യേതന്മുക്തേ തഥാ വിമുക്തേ$f$പി
ശേഷാ ഭവതി മുക്താ-
സ്തക്ലാ ഇതി ചൈവ നിഗൃഹീതേ. 123

വിട്ടിട്ടും പിടിച്ചിട്ടും അമർത്തുകൊട്ടിയാൽ ധിഹ്ണേ എന്ന അക്ഷരങ്ങൾ ഉണ്ടാവും. ശേഷമക്ഷരങ്ങൾ വിട്ടുകൊട്ടേണ്ടവയാണ്. തക്ല എന്ന അക്ഷരങ്ങൾക്കു പിടിച്ചുകൊട്ടണം.

ശീഘ്രകരണാനുബന്ധ-
സ്ഥിതിരേവ ഹി നിസ്സ്വനഃ ഖലിതകം സ്യാത്
ഇതി ദർദ്ദരേ പ്രഹാരാഃ
സമാസതാസ്തത്ര വിജ്ഞേയാഃ. 124

തുടർച്ചയായി ഉരുട്ടിക്കൊട്ടുമ്പോൾ ഉണ്ടാവുന്ന ശബ്ദത്തിൻെറ സ്ഥിതിവിശേഷത്തിനു ഖലിതകം എന്നു പറയുന്നു. ഇതാണു ചുരുക്കത്തിൽ ദർദ്ദരവാദ്യത്തിലെ കൊട്ടിൻെറ സ്വഭാവം.

ഏവം ത്വസങ്കരകൃതാ
പ്രഹാരശുദ്ധി ഹി കീർത്തിതാ തജ്ജ്ഞൈഃ
ദർദ്ദരപണവമൃദംഗൈർ-
മിശ്രിതവാദ്യം പ്രവക്ഷ്യാമി. 125

ഇപ്രകാരമാണു തമ്മിൽ കൂട്ടിക്കലർത്താതെ ശുദ്ധമായി കൊട്ടുന്നതിന്റെ സ്വഭാവം. ദർദ്ദരം പണവം മൃദംഗം എന്നീ വാദ്യങ്ങൾ ഇടകലർത്തി കൊട്ടുന്നതിന്റെ സ്വഭാവം ഇനി വിവരിക്കാം.

തത്ര വ്യക്തീഭാവം
വാദ്യേ ഗച്ഛന്തി മിശ്രിതാഃ കേചിത്
കേചിദ്യുഗപത്കരണാഃ
കേചിത് പര്യായകരണാസ്തു. 126

വാദ്യപ്രയോഗത്തിൽ ചില കൊട്ടുകൾ ഇടകലർത്തി കൊട്ടിയാലേ വ്യക്തമാവുകയുള്ളൂ. ചിലത് ഒപ്പം കൊട്ടി വ്യക്തമാക്കേണ്ടവയാണ്. ഒന്നു കഴിഞ്ഞു മറെറാന്ന് എന്ന ക്രമത്തിൽ കൊട്ടി വ്യക്തമാക്കേണ്ടവയുമുണ്ട്.

## മിശ്രകരണം

ഏകൈകസംപ്രയുക്താ
വർണ്ണാ ന ഗതാസ്തഥൈവ സംപൃക്താഃ
ഘേ്ലാന്ദ്രേ രേന്ദോ ഖോകോ
കിഹുലം തകിതാ മൃദംഗേഷു. 127

അക്ഷരങ്ങൾ തമ്മിൽ കൂടിച്ചേരാതെ ഒററയ്ക്കൊററയ്ക്കായും കൂടിച്ചേർന്നും മൃദംഗങ്ങളിൽ പ്രയോഗിക്കാവുന്നതാണ്. ഉദാഹരണം-ഘേ്ലാന്ദ്രേ രേന്ദോ ഖോകോ കിഹുലം തകിതാ.

അഥ ദർദ്ദരേ$f$പി ധിം ധിം
ക്ലേതേ പണവേ തു സംയുക്താഃ
ഢണഘേ ഖോദേ ദോദേ
ദിധിരേ ദിധിദിധിവിമിശ്രാസ്തു. 128

ദർദ്ദരത്തിൽ ധിംധിം ക്ലേതേ എന്ന അക്ഷരങ്ങൾ വരും. പണവത്തിൽ അവ കൂട്ടക്ഷരങ്ങളായിട്ടും വരും. ഢണഘേ ഖോദേ ദോദേ ദിധിരേ ദിധി ദിധി എന്ന അക്ഷര ങ്ങൾ ഇടകലർത്തിയും പ്രയോഗിക്കാം.

ഏഭ്യോ യേ$f$ന്യേ ശേഷാ-
സ്തേ മിശ്രാ ഏവ നിത്യശഃ കാര്യാഃ
പൂർവ്വേ$f$പി ച മിശ്രിത്വം
വ്രജന്തി സർവ്വേ യഥായോഗം. 129

ഇവയ്ക്കു പുറമേ ബാക്കിയുള്ളവയും ഇടകലർത്തി പ്രയോഗിക്കാവുന്നവയാണ്. മുമ്പറഞ്ഞ അക്ഷരങ്ങളും യോജിപ്പുനോക്കി ഇടകലർത്തി പ്രയോഗിക്കാം.

## യുഗപത്കരണം

അഥ യുഗപത്കരണാനി തു
കഹ്ണഹ്ണേ കുകുധണം ധ്രലം ദോഹ്ണം
കഹുലം ഹ്ണഹ്ണാ ദോദോ
ഏവം യോഗ്യാസ്തു പണവേ$f$പി. 130

ഇനി ഒപ്പം കൊട്ടുന്ന കാര്യം. കഹ്ണഹ്ണോ കുകുധണം. ധ്രലം ദോഹ്ണം കഹുലം ഹ്ണഹ്ണാ ദോദോ എന്നീ അക്ഷരങ്ങൾ പണവവാദ്യത്തിൽ ഒപ്പം പ്രയോഗിക്കേണ്ടവയാണ്.

## പര്യായകരണം

ധുര്യകൃതം തു ക്രമശഃ
കരണം പരിവാദകേന കർത്തവ്യം
കോഘേലാ ദോദോ ധോണ–
ഹ്ണേതികി കിണികിഹ്ണിതികിതാശ്ച. 131

ഒന്നാമൻ പ്രയോഗിക്കുന്ന കരണങ്ങൾ രണ്ടാമനും പ്രയോഗിക്കണം. കോഘേലാ ദോദോ ധോണ ഹ്ണേ ഹ്ണേതികി കിണികിഹ്ണി തികിതാ എന്നിവ അതിനുള്ള അക്ഷരങ്ങളാണ്.

ഇങ്ങനെ ഒരാൾ പ്രയോഗിച്ച കരണം തന്നെ രണ്ടാമനും പ്രയോഗിക്കുന്നതിനാണ് പര്യായകരണം എന്നു പറയുന്നത്.

പണവാനാമനുബദ്ധേ
കാര്യം ധുക്ധുഹ്ണകേതി വാദ്യം തു
ഭ്രയഃ പ്രതികൃതിഭേദോ
മാർദ്ദംഗികദർദ്ദരിഭ്യാം ച. 132

പണവവാദ്യത്തിൽ രണ്ടാമൻ തുടർന്നു കൊട്ടുമ്പോൾ വാദ്യം ധുക്ധുഹ്ണക എന്ന രൂപത്തിലാവണം. മൃദംഗക്കാരനും ദർദ്ദരക്കാരനും ഒന്നാമനെ അനുകരിച്ചു കൊട്ടുന്നതിനു പല വകഭേദങ്ങളുമുണ്ട്.

യദ്യത് കുര്യാന്മുരജേ
പ്രഹാരജാതം ഗതിപ്രചാരേഷു
അനുഗതമക്ഷരവൃത്തം
തദേവ വാദ്യം തു പണവേഽപി 133

നാടകാദികൾ അഭിനയിക്കുമ്പോൾ പരിക്രമണം മുതലായ ഗതിഭേദങ്ങളിൽ മുരജവാദ്യത്തിൽ എന്തൊക്കെ പ്രയോഗിക്കുന്നുവോ ആ അക്ഷരങ്ങൾ തന്നെയാണ് പണവവാദ്യത്തിലും രസാദികൾക്കനുസരിച്ചു പ്രയോഗിക്കേണ്ടത്.

ന ഹി ചിത്രം കർത്തവ്യം
ഗതിപ്രചാരേഷു വാദനം തജ്ജ്ഞൈഃ
സമവിഷമം തത്ര ഹി യത്
തല്ലക്ഷ്യം പാദസഞ്ചാരേ. 134

ഗതിഭേദങ്ങൾക്കു കൊട്ടുമ്പോൾ രണ്ടു മൂന്നു വാദ്യങ്ങളിൽ ഒപ്പം വൈചിത്ര്യത്തോടു കൂടിയുള്ള പ്രയോഗം യുക്തമല്ല. സമവും വിഷമവുമായിട്ടുള്ള പാദന്യാസം അതിൽ വ്യക്തമാവണമല്ലോ.

ഉപരികരണേ യഥേഷ്ടം
കർത്തവ്യസ്തു പണവോ മൃദംഗേഷു
തത്ര പ്രഹാരകരണൈർ–
മൃദംഗവാദ്യം വിധാതവ്യം. 135

മേൽക്കുമേൽ കരണങ്ങൾ മാറി മാറി പ്രയോഗിക്കുന്ന വാദ്യപ്രാധാന്യമുള്ള സന്ദർഭങ്ങളിൽ മൃദംഗപ്രയോഗങ്ങളോടൊപ്പം പണവവാദ്യം യഥേഷ്ടം പ്രയോഗിക്കാവുന്നതാണ്. അതിൽ മൃദംഗത്തിലും എല്ലാവിധ കരണവൈചിത്ര്യവും വരുത്താവുന്നതുമാണ്.

പ്രായേണ സർവ്വവാദ്യേ-
ഷ്വാദൌ പണവഗ്രഹഃ പ്രയോക്തവ്യഃ
വക്ഷ്യാമ്യതഃ പരമഹം
തു ലക്ഷണം കരണജാതസ്യ. 136

എല്ലാ വാദ്യപ്രയോഗങ്ങളിലും ആദ്യം പണവം പ്രയോഗിക്കുക എന്നതാണ് പ്രായേണ നിയമം. ഇനി കരണങ്ങളുടെ ലക്ഷണം പറയാം.

## കരണങ്ങൾ

രൂപം കൃതപ്രതികൃതം
പ്രതിഭേദോ രൂപശേഷമോഘശ്ച
ഷഷ്ഠീ ച പ്രഃിശുഷ്കേ-
ത്യേവം ജ്ഞേയം കരണജാതം. 137

1. രൂപം, 2. കൃതപ്രതികൃതം, 3. പ്രതിഭേദം, 4. രൂപശേഷം, 5. ഓഘം, 6. പ്രതിശുഷ്ക ഇവയാണ് കരണങ്ങൾ.

1. രൂപം

തത്ര രൂപം നാമ വിഭക്തവരണം യഥാ-
ദേം ഘം ദേം ഘം കിടിമാ
കിടിമാ കിടിമാ ഘടത്ഥി മത്ഥിടച
ഘദുഗുദുകിടികടകൃഹ്ണം
ദോധേ ദോധേ തഥാ ദോക്ലേ. 138

അവയിൽ രൂപമെന്നത് കരണങ്ങളെ വേർതിരിച്ചു കാണിക്കലാണ്. ഉദാഹരണം ദേം ഘം ദേം ഘം എന്നു തുടങ്ങി മുകളിൽക്കാണിച്ചതു തന്നെ. (രണ്ടു ഗുരു, ദേം ഘം. രണ്ടു ലഘു ഒരു ഗുരു കിടിമാ. ലഘു ഗുരു ലഘു ഘടത്ഥി. ഒരു ഗുരു രണ്ടു ലഘു മത്ഥിട. നാലു ലഘു ഘുദുഗുദു. ഇവ മുരജം ദർദ്ദരം പണവം എന്ന മൂന്നു വാദ്യങ്ങളിലായി പ്രയോഗിക്കുന്നു.)

2. കൃതപ്രതികൃതം

കൃതപ്രതികൃതം നാമ യത്രൈകം കരണം ത്രിപുഷ്കരമപ്യുദ്ഭാവയതി- യഥാ-
ദം ദം ധും ധും ഖും ഖും
ഖുണമണ കമധിമ തിതോട മത്ഥിതകം
ഗുദുഖേ കിഹുലേ ദോഹ്ണം
ദോധോ ദോധോ ണഖേ വാദ്യം. 139

മുരജം ദർദ്ദരം പണവം എന്ന മൂന്നു പുഷ്കരവാദ്യവും ഒരേ കരണംതന്നെ പ്രയോഗിക്കുന്നത് കൃതപ്രതികൃതം. ഉദാഹരണം ദംദം എന്നു തുടങ്ങുന്ന പദ്യം. (ദംദം എന്നു രണ്ടു ഗുരു മുരജത്തിൽ പ്രയോഗിച്ചാൽ ധുംധും എന്ന് അതുതന്നെ ദർദ്ദരത്തിലും ഖുംഖും എന്ന് രണ്ടു ഗുരുതന്നെ പണവത്തിലും പ്രയോഗിക്കുക. ഖുണമണ എന്നു നാലു ലഘുവിന് കമധിമ എന്നു നാലു ലഘു. ഇതാണ് കൃതപ്രതികൃതം. ആദ്യത്തെ കരണത്തിൻെറ പ്രതികരണമാണല്ലോ തുടർന്നു രണ്ടു തവണ വരുന്നത്).

3. പ്രതിഭേദം

പ്രതിഭേദോ നാമ യുഗപത് കൃതേ കരണേ മൃദംഗാനാം യദുപരികരണേന ഗച്ഛതി യഥാ–

ദാധാ ധോധോ ധണിധാ
ധണിധാ മടഗത മധിംഘ ടേകോഖോ
ഏഭിഃ കരണവിശേഷൈഃ
പ്രതിഭേദോ നാമ വിജ്ഞേയഃ. 140

പ്രതിഭേദമെന്നത് ഒരേ കരണം മുന്നിലും ഒപ്പം ചെയ്തതിനുശേഷം ഒടുവിൽ മൃദംഗത്തിൽ അടുത്ത കരണം കാണിക്കുക. ഉദാഹരണം ദാധാ എന്നു തുടങ്ങുന്ന പദ്യം. (മൂന്നു വാദ്യത്തിലും രണ്ടു ഗുരുവായിട്ടുള്ള കരണം ഒപ്പം പ്രയോഗിച്ചതിനുശേഷം ധണിതാ എന്നു രണ്ടു ലഘുവും ഒരു ഗുരുവുമായിട്ടുള്ള കരണം മൃദംഗം കാണിച്ചിരിക്കുന്നു. പിന്നെ മുന്നിലും ധണിധാ എന്നു പ്രയോഗിച്ചാൽ ഒടുവിൽ മൃദംഗത്തിൽ മടഗത എന്നു നാലു ലഘു കാണിക്കുന്നു. ഇങ്ങനെ മാറിമാറിപ്പാടിക്കുന്നത് പ്രതിഭേദം).

4. രൂപശേഷം

രൂപശേഷോ നാമ കരണാനാമവിശേഷഃ യഥാ–

ഖുഖുണം ണണണം ണണണം
ധിമടാം ധിമടാം മടാം മടാം ധേടാം
ധേധേട മദ്ധിണ ധേഹ്ണാ–
മിതി വാദ്യം രൂപശേഷസ്തു 141

രൂപശേഷമെന്നതു കരണങ്ങൾ വിശേഷം കൂടാതെ ആവർത്തിച്ചു പ്രയോഗിക്കുക. ഖുഖുണം എന്നു തുടങ്ങുന്ന പദ്യം ഉദാഹരണം (രണ്ടു ലഘുവും ഒരു ഗുരുവുമായിട്ടുള്ള കരണം പലവട്ടം ആവർത്തിച്ചിട്ടുള്ളതു നോക്കുക.)

5. ഓഘം

ഓഘോ നാമ സർവ്വഭാണ്ഡവിധേയോ ദ്രുതപാണിലയോ നദ്യോഘവത്. യഥാ–

ഘലംകിടി മഥകിടി കിടിഘേ
ഘദഘുദു ദേദേണ ഘാണ ദാധാണ
ഖോഖോ ഘദുഗുദു ഘുദുഗുദു
ഘേണിണ ഏതേ തഥൌഘേ ച. 142

ഓഘമെന്നത് എല്ലാ വാദ്യങ്ങളും കൂടി നദീപ്രവാഹംപോലെ ഒന്നിച്ചു ദ്രുതലയത്തിൽ പ്രയോഗിക്കലാണ്. (ഓഘം എന്ന വാക്കിന് പ്രവാഹം എന്നാണല്ലോ അർത്ഥം) ഘലംകിടി എന്നു തുടങ്ങുന്ന പദ്യം ഉദാഹരണം. (എല്ലാ വാദ്യങ്ങളും പലവിധം കരണങ്ങൾ ഒപ്പം പ്രയോഗിക്കുന്നത് ഉദാഹരണം നോക്കിക്കാണുക.)

6. പ്രതിശുഷ്ക

പ്രതിശുഷ്കാ നാമാനുസ്വാരോ മാർദ്ദംഗികദർദ്ദരവാദകാനാം. യഥാ–

ഘടമഥി കുണകിടി ഖാഖാ
കഥിഥിണ ണണകോണ ഖോണ ഖോണാഖാ
കുടകിടി കുണകിടി കുടഖേ
പ്രതിശുഷ്കാഖ്യം തഥാ കരണം. 143

പ്രതിശുഷ്കയെന്നതു മൃദംഗദർദ്ദുരങ്ങൾ ദ്രുതലയത്തിൽ കുറേയേറെ നേരം തുടർന്നു കൊട്ടുന്നത്. ഘടമിഥി എന്നു തുടങ്ങുന്ന പദ്യം ഉദാഹരണം. രൂപാദികളായ ആറു കരണങ്ങൾ വീണയിൽ വരുന്നവ 29-ാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

## യതിലയപാണികൾ

ത്രിയതിർനാമ സമാ സ്രോതോഗതാ ഗോപുച്ഛാ ചേതി. 144

മൂന്നു യതിയെന്നു പറയുന്നത്, സമ, സ്രോതോഗത, ഗോപുച്ഛ എന്നിവയാണ്.

ത്രിലയം നാമ ദ്രുതോ മധ്യോ വിളംബിതശ്ചേതി. 145

മൂന്നു ലയമെന്നു പറയുന്നത്, ദ്രുതം മധ്യം വിളംബിതം എന്നിവയാണ്.

ത്രിപാണികം നാമ സമപാണിരർദ്ധപണിരുപരി-
പാണിശ്ചേതി. 146

മൂന്നു പാണിയെന്നു പറയുന്നത്, സമപാണിയും അർദ്ധപാണിയും ഉപരിപാണിയുമാണ്.

യതിലയപാണീനാം ത്രിവിധഃ സംയോഗഃ. സ ച
ത്രിപ്രകാരോ ഭവതി. തദ്യഥാ-രാദ്ധം വിദ്ധം ശയ്യാഗതം.
ചേതി. 147

യതി, ലയം, പാണി എന്നിവയ്ക്കു മൂന്നുവിധം സംയോഗമുണ്ട്. അതു മൂന്നു പ്രകാരത്തിലുമാണ്. 1. രാദ്ധം, 2. വിദ്ധം, 3., ശയ്യാഗതം

1. രാദ്ധം

സമാ യതിർദ്രുതശ്ചൈവ
ലയോ യത്ര ഭവേദഥ
തഥൈവോപരിപാണിശ്ച
രാദ്ധസ്യൈഷ വിധിർഭവേത്. 148

സമയതിയും ഭ്രുതലയവും ഉപരിപാണിയും വേണമെന്നുള്ളതാണ് രാദ്ധമെന്ന വാദ്യപ്രകാരത്തിന്റെ നിയമം.

2. വിദ്ധം

സ്രോതോഗതാ യതിര്യത്ര
ലയോ മദ്ധ്യസ്തഥൈവ ച
സമപാണിസ്തഥാ ചൈവ
വിദ്ധം വാദ്യം തു തദ്ഭവേത്. 149

സ്രോതോഗതയതിയും മദ്ധ്യലയവും സമപാണിയും ചേർന്ന വാദ്യപ്രയോഗത്തിനു വിദ്ധമെന്നു പേർ.

3. ശയ്യാഗതം

അർദ്ധപാണിസ്തു യത്ര സ്യാത്
തഥാ ചൈവ സ്ഥിതോ ലയഃ

യതിശ്ചൈവ തു ഗോപുച്ഛാ
വാദ്യം ശയ്യാഗതം തു തത്. 150

അർദ്ധപാണി സ്ഥിതലയം ഗോപുച്ഛയതി എന്നിവ ചേർന്ന വാദ്യം ശയ്യാഗതമാണ്.

സ്ഥിതാല്ലയാത് പ്രഭൃത്യേഷാം
പ്രമാണം സമ്പ്രവർത്തതേ
കാര്യാ ഹാനിഃ കലാനാം ച
ശേഷേഷ്വന്യേഷു പാണിഷു. 151

സ്ഥിതലയം മുതൽക്കാണു മേൽക്കാണിച്ച മൂന്നുതരം വാദ്യങ്ങളുടെ കാലക്കണക്കു തുടങ്ങുന്നത്. പിന്നെ പാണികൾ മാറുമ്പോൾ കലകൾക്കു കുറവു വരുത്തണം.

യതയഃ പാണയശ്ചൈവ
ലയാ വൈ വാദ്യസംശ്രയാഃ
യഥാകാമം ഹി കർത്തവ്യാ
നാട്യയുക്തിമവേക്ഷ്യ തു. 152

വാദ്യങ്ങളെ നിയന്ത്രിക്കുന്ന യതികളും പാണികളും ലയങ്ങളും നാട്യത്തിന്റെ ചേർച്ചനോക്കി ഇഷ്ടംപോലെ പ്രയോഗിക്കാവുന്നതാണ്.

## മാർജ്ജനകൾ

ത്രിമാർജ്ജനം നാമ
മായൂരീ ഹ്യർദ്ധമായൂരി
തഥാ കാർമ്മാരവീതി ച
തിസ്രസ്തു മാർജ്ജനാ ജ്ഞേയാഃ
പുഷ്കരേഷു സ്വരാശ്രയാഃ. 153

സ്വരങ്ങളെ ആശ്രയിച്ചു വരുന്ന മൂന്നു മാർജ്ജനകൾ ഉണ്ട്. 1. മായൂരി, 2. അർദ്ധമായൂരി, 3. കാർമ്മാരവി.

1. മായൂരി

ഗാന്ധാരോ വാകമേ കാര്യഃ
ഷഡ്ജ്ജോ ദക്ഷിണപുഷ്കരേ
ഊർദ്ധ്വകേ പഞ്ചമശ്ചൈവ
മായൂര്യാം തീ സ്വരാ മതാഃ. 154

ഇടന്തലയ്ക്കൽ ഗാന്ധാരം, വലന്തലയ്ക്കൽ ഷഡ്ജ്ജം, മുകളിൽ പഞ്ചമം ഇതാണ് മായൂരീമാർജ്ജനയിലെ സ്വരവ്യവസ്ഥ.

2. അർദ്ധമായൂരി

വാമകേ പുഷ്കരേ ഷഡ്ജ്ജ
ഋഷഭോ ദക്ഷിണേ തഥാ
ഊർദ്ധ്വകേ ധൈവതശ്ചൈവ-
മർധമായൂര്യുതാഹൃതാ. 155

ഇടന്തലയ്ക്കൽ ഷഡ്ജം, വലന്തലയ്ക്കൽ ഋഷഭം, മുകളിൽ ധൈവതം ഇതാണ് അർദ്ധമായൂരീമാർജ്ജനയിലെ സ്വരവ്യവസ്ഥ.

3. കാർമ്മാരവി

ഋഷഭഃ പുഷ്കരേ വാമേ
ഷഡ്ജോ ദക്ഷിണപുഷ്കരേ
പഞ്ചമശ്ചൈവ ഊർദ്ധ്വകേ കാര്യഃ
കാർമ്മാരവ്യാഃ സ്വരാസ്ത്വമീ. 156

ഇടന്തലയ്ക്കൽ ഋഷഭം, വലന്തലയ്ക്കൽ ഷഡ്ജം, മുകളിൽ പഞ്ചമം ഇതാണ് കാർമ്മാരവീമാർജ്ജനയിലെ സ്വരവ്യവസ്ഥ.

ഏതേഷാമനുവാദീ തു
ജാതീനാം യഃ സ്വരോ മതഃ
ആലിംഗ്യമാർജ്ജനാം പ്രാപ്തോ
നിഷാദഃ സ വിധീയതേ 157

ജാതിസ്വരങ്ങളെ സംബന്ധിച്ച അനുവാദിസ്വരമേതോ അതുതന്നെയാണ് ഈ വാദ്യസ്വരങ്ങളുടേയും അനുവാദിസ്വരം. ആലിംഗ്യമൃദംഗത്തിലെ മാർജ്ജന (തേപ്പ്) ഉള്ള ഭാഗത്താകട്ടെ നിഷാദം ഏതു സ്വരത്തിന്റേയും അനുവാദിസ്വരമാവും.

മായൂരീ മധ്യമഗ്രാമേ
ഷഡ്ജേ ത്വർദ്ധാ വിധീയതേ
കാർമ്മാരവീ തു കർത്തവ്യാ
സാധാരണസമാശ്രയാ. 158

മായൂരിയായ മാർജ്ജന മധ്യമഗ്രാമത്തിലും അർദ്ധമായൂരി ഷഡ്ജഗ്രാമത്തിലും കാർമ്മാരവി സാധാരണ സ്വരങ്ങളെ ആശ്രയിച്ചും പ്രയോഗിക്കേണ്ടതാണ്.

സ്വരാഃ സ്ഥാനസ്ഥിതാ യേ തു
ശ്രുതിസാധാരണാശ്രയാഃ
ത ഏവ മാർജ്ജനകൃതാഃ
ശേഷാഃ സഞ്ചാരിണോ മതാഃ. 159

സ്വസ്ഥാനത്തു നില്ക്കുന്ന ഗ്രാമസ്വരങ്ങളെ സ്ഥായിസ്വരങ്ങളെന്നും അവയെത്തന്നെ മാർജ്ജനംകൊണ്ട് ശ്രുതിഭേദം വരുത്തി സാധാരണസ്വരങ്ങളാക്കിയാൽ സഞ്ചാരിസ്വരങ്ങളെന്നും പറയുന്നു.

## തേപ്പുകൾ

വാമകേ ചോർദ്ധ്വകേ ചൈവ
ആഹാര്യാ ലേപതഃ സ്വരാഃ
ശൈഥില്യാദായതത്വാച്ച
വധ്റാകോടനയാപി ച. 160

ഇടന്തലയ്ക്കലും മുകളിലും ലേപനംകൊണ്ട് (തേപ്പുകൊണ്ട്-മാർജ്ജനംകൊണ്ട്) സ്വരങ്ങൾക്കു സ്ഥാനഭേദം വരുത്താവുന്നതാണ്. കയർ അയച്ചിട്ടും മുറുക്കീട്ടും തോൽവാറിന് വളവ് (കോട്ടം) വരുത്തീട്ടും സ്വരങ്ങൾക്ക് സ്ഥാനഭേദം വരുത്താം.

സ്വരാണാം സംഭവഃ കാര്യോ
മാർജ്ജനാസു പ്രയോക്തൃഭിഃ
മാർജ്ജനാ തു മൃദാ കാര്യാ
വാമകോർദ്ധ്വകയോഃ സദാ. 161

വാദ്യപ്രയോഗം ചെയ്യുന്നവർക്കു തേപ്പുകളിൽ സ്വരങ്ങൾ ഉണ്ടാക്കാവുന്നതാണ്. ഇടന്തലയ്ക്കലും മുകളിലും മണ്ണുകൊണ്ടാണ് തേപ്പു വേണ്ടത്.

## തേപ്പിനുള്ള മണ്ണിൻെറ ലക്ഷണം

ലക്ഷണം മൃത്തികായാസ്തു
ഗദതോ മേ നിബോധത
നിശ്ശർക്കരാ നിസ്സികതാ
നിസ്തൃണാ നിസ്തുഷാ തഥാ
ന പിച്ഛിലാ ന വിശദാ
ന ക്ഷാരാ ന കടുസ്തഥാ
നാവദാതാ ന കൃഷ്ണാ ച
നാമ്ളാ നൈവ ച തിക്തകാ
മൃത്തികാ ലേപനേ ശസ്താ
തയാ കാര്യാ തു മാർജ്ജനാ. 162

മൃദംഗത്തിൽ തേപ്പിനുള്ള മണ്ണിൻെറ ലക്ഷണം പറയാം. ചരൽക്കല്ലില്ലാത്തതും മണലില്ലാത്തതും പുല്ലോ ഉമിയോ ഇല്ലാത്തതും ഒട്ടലോ ഉലർച്ചയോ ഇല്ലാത്തതും ഉപ്പോ എരുവോ ഇല്ലാത്തതും വെറുപ്പോ കരിനിറമോ ഇല്ലാത്തതും പുളിയോ കയ്പോ ഇല്ലാത്തതുമായ മണ്ണാണു ലേപനത്തിന് (തേപ്പിന്) വിധിച്ചിട്ടുള്ളത്. അങ്ങനെയുള്ള മണ്ണുകൊണ്ടുവേണം ലേപനം ചെയ്യുവാൻ. ലേപനത്തിൻെറ പേരാണ് മാർജ്ജനയെന്നത്.

നദീകൂലപ്രദേശസ്ഥാ
ശ്യാമാ ച മധുരാ ച യാ
തോയാപസരണശ്ലക്ഷ്ണാ
തയാ കാര്യാ തു മാർജ്ജനാ. 163

പുഴവക്കത്തുള്ള, നീലനിറവും മധുരരസവും ചേർന്ന, നീർവലിഞ്ഞു മിനുസം വന്നതായ കളിമണ്ണുകൊണ്ടുവേണം ലേപനം ചെയ്യുവാൻ.

ബധിരാ ഹ്യവദാതാ ച
കൃഷ്ണാ ഗുർവ്വീ ന ച സ്ഥിരാ
സതുഷാ ന സ്വരകരീ
ശ്യാമാ സ്വരകരീ ഭവേത്. 164

വെളുത്തതും കറുത്തതും കനത്തതും കടുത്തതും ഉമികലർന്നതുമായ മണ്ണിന് നാദമുണ്ടാവില്ല. നീലനിറത്തിലുള്ള മണ്ണിനു നാദമുണ്ടാവും.

യവഗോധൂമചൂർണ്ണം വാ
തത്ര ദദ്യാത് പ്രലേപനേ
ഏകസ്തത്ര തു ദോഷഃ സ്യാ-
ദേകസ്വരകരം ഭവേത്. 165

യവത്തിന്റേയോ ഗോതമ്പിൻേറയോ പൊടി വിരകിയിട്ടും മൃദംഗത്തിൽ ലേപനം ചെയ്യാം. അതിന് ഒരു ദോഷമുണ്ട്. ഒരു സ്വരമേ ഉണ്ടാവുകയുള്ളൂ.

ത്രിസംയോഗം നാമ ഗുരുസഞ്ചയോ ലഘുസഞ്ചയോ ഗുരു-
ലഘുസഞ്ചയശ്ചേതി. 166

ത്രിസംയോഗമെന്നത് ഗുരുസഞ്ചയവും ലഘുസഞ്ചയവും ഗുരുലഘുസഞ്ചയവുമാണ്.

1. ഗുരുസഞ്ചയം

തത്ര ഗുരുസഞ്ചയോ നാമ ഗുരുസ്ഥിതലയപ്രവൃത്തഃ. യഥാ-
ധംതോ കേതാം ധംദ്രാം
ധേ തം ധം ധം തഥൈവ കേംതാംധം
ദംദേം ദേംദ്രാം ഘോംതാം
ഖേംതാം ഖേംതാമിനി ഗുരു സ്യാത്. 167

അവയിൽ ഗുരുസഞ്ചയമെന്നതു ഗുരുക്കൾ മാത്രമായി വിളംബിതലയത്തിൽ പ്രയോഗിക്കുന്നതാണ്. ഉദാഹരണത്തിൽ ധം താം ഇത്യാദികളായ എല്ലാ അക്ഷരങ്ങളും ഗുരുക്കളാണല്ലോ.

2. ലഘുസഞ്ചയം

ലഘുസഞ്ചയോ നാമ ലഘുമധ്യലയപ്രവൃത്തഃ. യഥാ-
ഘടമട മടഘട ഘടമട
മടഘട മടഥിടഥ ധഗുഡ ധഡഡ ലഘു
ഘടമഥി ഘദുഗുദു ഖദുഘദു
ഘദുഘദു ഘദുഘം ലഘുലയശ്ച. 168

ലഘു സഞ്ചയമെന്നതു ലഘുക്കൾ മാത്രമായി മധ്യലയത്തിൽ പ്രയോഗിക്കുന്നതാണ്. ഉദാഹരണത്തിൽ എല്ലാ അക്ഷരങ്ങളും ലഘുക്കളാണല്ലോ.

3. ഗുരുലഘുസഞ്ചയം

ഗുരുലഘുസഞ്ചയോ നാമ ഗുരുലഘുദ്രുതലയപ്രവൃത്തഃ. യഥാ-
ഘടഥിം മഥിഥിം മഥിതം
കിടാഘടത്ഥിം മഥിം കിടുത്ഥിമടേ
ഇതി സംയോഗാ ജ്ഞേയാ
മൃദംഗവാദ്യപ്രയോഗജ്ഞൈഃ. 169

ഗുരുലഘുസഞ്ചയമെന്നതു ഗുരുക്കളും ലഘുക്കളും ഇടകലർത്തി ദ്രുതലയത്തിൽ പ്രയോഗിക്കുന്നതാണ്. ഉദാഹരണത്തിൽ ഗുരുലഘുക്കൾ ഇടകലർത്തി ഉൾക്കൊള്ളിച്ചിട്ടുണ്ടല്ലോ. മൃദംഗവാദ്യത്തിലുള്ള അക്ഷരസംയോഗങ്ങൾ ഇവയാണ്.

ത്രിഗതം നാമ തത്ത്വമനുഗതമോഘം ചേതി. 170

ത്രിഗതമെന്നു പറയുന്നത്, തത്ത്വം അനുഗതം ഓഘം എന്ന പേരുകളിൽ അറിയപ്പെടുന്ന മൂന്നുതരം ഗതികളാണ്.

1. തത്ത്വം

അക്ഷരസദൃശം വാദ്യം
സ്ഫുടപദവർണ്ണം തഥൈവ വൃത്തസമം

സുവിഭക്തകരണയുക്തം
തത്ത്വേ വാദ്യം വിധാതവ്യം. 171

തത്ത്വഗതിയിൽ അക്ഷരങ്ങൾക്കു സമമായും വൃത്തങ്ങൾക്കു സമമായും പദങ്ങളും അക്ഷരങ്ങളും കരണങ്ങളും സുവ്യക്തമായി വേർതിരിഞ്ഞു കേൾക്കത്തക്കവിധം വാദ്യം പ്രയോഗിക്കണം. കഥകളിയിൽ പതിഞ്ഞാട്ടത്തിലെ വാദ്യം ഉദാഹരണം.)

2. അനുഗതം

സമപാണ്യവപാണിയുതം
സ്ഫുടപ്രഹാരകരണാനുഗം ചൈവ
ഗേയസ്യ ച വാദ്യസ്യ ച
ഭവദവിഘാതായ തദനുഗതം. 172

സമപാണി, അവപാണി എന്ന താളഭേദങ്ങളോടുകൂടിയും ഉറക്കെക്കൊട്ടിയും കരണങ്ങളെ പിൻതുടർന്നും പാട്ടിനും വാദ്യത്തിനും പ്രാധാന്യം കൊടുത്തുമുള്ള വാദ്യഗതിവിശേഷമാണ് അനുഗതം. ആദ്യം ഗീതപ്രധാനവും പിന്നെ വാദ്യപ്രധാനവുമായിരിക്കും പ്രയോഗം. ഗീതത്തെ പിൻതുടർന്നുകൊണ്ടുള്ള വാദ്യമെന്നർത്ഥം. ഗീതത്തിൻെറയും വാദ്യത്തിൻെറയും പ്രാധാന്യം അനുഗതത്തിൽ നിലനിർത്തുന്നു. (കഥകളിയിലെ മേളപ്പദം ഉദാഹരണം.)

3. ഓഘം

നൈകകരണാശ്രയഗതം
ഹ്യുപര്യുപരിപാണികം ദ്രുതലയം ച
ആവിദ്ധകരണബഹുളം
യോജ്യം വാദ്യം ബുധൈരോഘേ. 173

പലവിധം കരണങ്ങൾ കലർന്നും മേൽക്കുമേൽ തകർത്തുകൊട്ടിയും ദ്രുതലയത്തിലും ആവിദ്ധകരണം അധികമായുള്ള വാദ്യമാണ് ഓഘഗതിയിൽ പ്രയോഗിക്കുന്നത്. ഓഘം=പ്രവാഹം. വെള്ളപ്പൊക്കത്തിലെ കലങ്ങി മറിഞ്ഞ ജലപ്രവാഹം പോലുള്ള കുത്തിയൊഴുകുന്ന വാദ്യപ്രയോഗമാണ് ഓഘം. കഥകളിയിലെ യുദ്ധപ്പദങ്ങളിലെ വാദ്യമുദാഹരണം.)

## സാമ്യങ്ങൾ

സർവ്വസ്യൈവ ച വാദ്യസ്യാഷ്ടൗ സാമ്യാനി ഭവന്തി.
തദ്യഥാ–

അക്ഷരസമമംഗസമം
താളലയയതിഗ്രഹസമം ച
ന്യാസാപന്യാസസമം
പാണിസമം ചേതി വിജ്ഞേയം. 174

തത്ത്വത്തിൻെറ ഗതിയിൽ അക്ഷരസാമ്യത്തെയും വൃത്തസാമ്യത്തെയും പററി പറഞ്ഞുവല്ലോ. വാസ്തവത്തിൽ എല്ലാ വാദ്യത്തിനും എട്ടുതരം സാമ്യം വരാവുന്നതാണ്. 1. അക്ഷരസമരം. 2. അംഗസമം. 3. താളസമം. 4. ലയസമം. 5. യതിസമം. 6. ഗ്രഹസമം. 7. ന്യാസാപന്യാസസമം, 8. പാണിസമം.

1. അക്ഷരസമം

യദ്വൃത്തം തു ഭവേദ്ഗാനം
ഗുരുലഘ്വക്ഷരാന്വിതം
തദ്വൃത്തം തു ഭവേദ്വാദ്യം
തദക്ഷരസമം ഭവേത്. 175

ഗാനത്തിലെ വൃത്തത്തിൽ ഗുരുലഘുക്കളുടെ വ്യവസ്ഥയെന്തോ അതുതന്നെ വാദ്യത്തിലും സ്വീകരിക്കുന്ന പക്ഷം അത് അക്ഷരസമമായ വാദ്യമാണ്.

2. അസംഗമം

ധ്രുവാണാം ഗ്രഹമോക്ഷേഷു
കലാന്തരകലാസു ച
തദംഗം ക്രിയതേ വാദ്യം
തദംഗസമമുച്യതേ. 176

ധ്രുവകളുടെ ഗ്രഹങ്ങളിലും മോക്ഷങ്ങളിലും കലകളിലും അന്തരകലകളിലും സ്വീകരിക്കുന്ന അംഗങ്ങൾ തന്നെ വാദ്യത്തിലും സ്വീകരിക്കുന്നതായാൽ അത് അംഗസമം.

3. താളസമം

യച്ഛരീരം ഭവേദ്ഗാനം
കലാതാളപ്രമാണതഃ
തത് പ്രമാണം തു തദ്വാദ്യം
തദ്വൈ താളസമം ഭവേത്. 177

ഗാനത്തിൽ കലകളുടെയും താളത്തിൻെറയും കണക്ക് എന്തോ അതുതന്നെയാണ് വാദ്യത്തിനും സ്വീകരിക്കുന്നതെങ്കിൽ അതു താളസമം.

4. ലയസമം

സ്ഥിതേ മധ്യേ ദ്രുതേ വാപി
ലയേ ഗാനം യഥാ ഭവേത്
തഥാ ഭവേത്തു തദ്വാദ്യം
തദ്വൈ ലയസമം ഭവേത്. 178

വിളംബിതം, മധ്യം, ദ്രുതം എന്നു മൂന്നുവിധം ലയമുള്ളതിൽ ഗാനത്തിന് ഏതു യതി സ്വീകരിക്കുന്നുവോ അതുതന്നെ വാദ്യത്തിനും സ്വീകരിക്കുന്നതായാൽ അത് ലയസമം.

5. യതിസമം

സമാ സ്രോതോഗതാ ചാപി
ഗോപുച്ഛ ച യതിര്യഥാ
തഥാ ഭവേത്തു യദ്വാദ്യം
തദ്വൈ യതിസമം ഭവേത്. 179

സമ, സ്രോതോഗത, ഗോപുച്ഛ എന്നു മൂന്നു യതിയുള്ളതിൽ ഗാനത്തിന് ഏതു യതി സ്വീകരിക്കുന്നുവോ അതുതന്നെ വാദ്യത്തിനും സ്വീകരിക്കുന്നതായാൽ അതു യതിസമം.

6. ഗ്രഹസമം

തതാവനദ്ധവംശാനാ-
മേകശ്രുതികൃതോഽപി ച
ഗ്രഹോ ഗാനേന സദൃശം
തത്തു ഗ്രഹസമം ഭവേത്. 180

തതം, അവനദ്ധം, വംശം എന്ന മൂന്നു വക വാദ്യങ്ങളിലും ഒരേ ശ്രുതി വരുത്തി ഗാനത്തിലുള്ള ഗ്രഹസ്വരമേതോ അതുതന്നെ വാദ്യത്തിലും സ്വീകരിക്കുന്നതായാൽ അതു ഗ്രഹസമം.

7. ന്യാസാപന്യാസസമം

ന്യാസാപന്യാസയോഗസ്തു
സ്വരാണാം ഹി ഭവേദ്യഥാ
തദ്വാദ്യം യദാതോദ്യേ
ന്യാസാപന്യാസജം ഭവേത്. 181

ഗാനത്തിൽ ന്യാസസ്വരവും അപന്യാസസ്വരവും ഏതാണോ സ്വീകരിക്കുന്നത് അതു തന്നെ വാദ്യത്തിലും സ്വീകരിക്കുന്നതായാൽ അത് ന്യാസാപന്യാസസമം.

8. പാണിസമം

സമപാണ്യർദ്ധപാണിസ്ഥം
തഥൈവോപരിപാണികം
ഗീതാനുഗം ഹി യദ്വാദ്യം
ജ്ഞേയം പാണിസമം തു തത്. 182

സമപാണി, അവപാണി, ഉപരിപാണി എന്നു താളത്തിനു മൂന്നുവക പാണിയുള്ളതിൽ ഗീതത്തിനു ഏതു പാണി സ്വീകരിക്കുന്നുവോ അതു തന്നെ വാദ്യത്തിനും സ്വീകരിക്കുന്നതായാൽ അത് പാണിസമം.

## ജാതിവ്യവസ്ഥ

അഷ്ടദശജാതികമിതി യദുക്തം തദനുവ്യാഖ്യാസ്യാമഃ.
തദ്യഥാ-

ശുദ്ധാ പുഷ്കരകരണാ
വിഷമാ വിഷ്കംഭിതൈകരൂപാ ച
പാർഷ്ണിസമാ പര്യസ്താ
സമവിഷമകൃതാവകീർണ്ണാ ച
പര്യവസാനോച്ചിതികാ
സംയുക്താ സംപ്ലുതാ മഹാരംഭാ
വിഗതക്രമാ വിഗളിതാ
വഞ്ചിതികാ ചൈകവാദ്യാ ച. 183

പതിനെട്ടു ജാതിയുണ്ടെന്നു പറഞ്ഞുവല്ലോ. അതു വിശദീകരിക്കാം. 1. ശുദ്ധ, 2. പുഷ്കരകരണ, 3. വിഷമ, 4. വിഷ്കംഭിത. 5. ഏകരൂപ. 6. പാർഷ്ണിസമ. 7. പര്യസ്ത, 8. സമവിഷമകൃത, 9. അവകീർണ്ണ, 10. പര്യവസാന, 11. ഉച്ചിതിക, 12. സംയുക്ത, 13. സംപ്ലുത, 14. മഹാരംഭ, 15. വിഗതക്രമ, 16. വിഗളിത, 17. വഞ്ചിതിക, 18. ഏകവാദ്യ ഇവയാണ് പതിനെട്ടു വാദ്യപ്രയോഗജാതികൾ.

ഏതാസാം ജാതീനാം ലക്ഷണനിദർശനാന്യഭിവ്യാഖ്യാ-
സ്യാമഃ. 184

ഈ ജാതികളുടെ ലക്ഷണങ്ങളും ഉദാഹരണങ്ങളും വിവരിക്കാം. (ചിലതിന്റെ ലക്ഷണങ്ങൾ മാത്രം. ചിലതിന്റെ ഉദാഹരണങ്ങൾ മാത്രം. ചിലതിനു രണ്ടും.)

1. ശുദ്ധ

ഏകാക്ഷരകൃതം വാദ്യം
യദ് ഭവേദ് സാർവ്വമാർഗ്ഗികം
നിത്യം കരണയോഗേന
സാ ശുദ്ധാ നാമതോ യഥാ. 185

ഒരേ അക്ഷരം തന്നെ ആവർത്തിച്ചുകൊണ്ടു കരണങ്ങൾ പ്രയോഗിക്കുന്ന ജാതിക്ക് ശുദ്ധയെന്നു പേർ. ഇത് ഏതു മാർഗ്ഗത്തിലുമാവാം. രസഭാവങ്ങൾക്ക് യോജിച്ചിരിക്കണമെന്നു മാത്രം ഉദാഹരണം.

ധം ധം ദ്രം ദ്രം ക്ലാ ക്ലാ
ഖോ ഖോ ഹ്ണ ഹ്ണേതി വിഹിതവാക്യാ യാ
സാ ശുദ്ധാ വിജ്ഞേയാ
മധ്യസ്ത്രീണാം സദാ ജാതിഃ 186

ധംധം ദ്രംദ്രം എന്നിങ്ങനെ ഒരേ അക്ഷരം ആവർത്തിച്ചു ക്രമപ്പെടുത്തിയ ജാതിയാകയാൽ ഇതു ശുദ്ധജാതി. ഇതു മധ്യകളായ (ഇടത്തരക്കാരായ) സ്ത്രീകളുടെ അഭിനയത്തിൽ പ്രയോഗിക്കേണ്ടതാണ്.

2. പുഷ്കരകരണ

സ്വസ്തികഹസ്തവിചാരാ
സർവ്വമൃദംഗപ്രഹാരസംയുക്താ
സാ ത്രിലയവാദ്യയുക്താ
പുഷ്കരണകരണാ ഭവേജ്ജാതിഃ. 187

സ്വസ്തികമായി കൈകൾ പിണച്ചുപയോഗിച്ചും മൃദംഗത്തിനു വിധിച്ചിട്ടുള്ള എല്ലാ തരം കൊട്ടുകളോടുകൂടിയും വിളംബിതം, മധ്യം, ദ്രുതം എന്ന മൂന്നു ലയവും ചേർന്നു വാദ്യപ്രയോഗം ചെയ്യുന്നത് പുഷ്കരകരണ.

3. വിഷമ

ഘേന്താം കേന്തോം ഖേന്താം
ദീർഘകൃതൈരക്ഷരൈഃ കൃതാ യാ ച
രാജ്ഞാം സ്വഭാവഗമനേ
സാ വിഷമാ നാമതോ ജാതിഃ. 188

ഘേന്താം കേന്താം ഖേന്താം എന്നിങ്ങനെ ദീർഘങ്ങളായ അക്ഷരങ്ങൾ മാത്രമായി ട്ടുള്ള ജാതിക്കു വിഷമ എന്നു പേർ. രാജാക്കന്മാരുടെ സ്വഭാവികമായ നടത്തത്തിനാണ് ഇതുപയോഗിക്കുക.

4. വിഷ്കംഭ

ഗുരു യുഗ്മം ലഘു യുഗ്മം
ലഘുയുഗഗുരുരൂപതോടകം വാപി

നിത്യം യത്ര തു വാദ്യേ
വിഷ്കംഭാ നാമ സാ ജാതിഃ. 189

രണ്ടു ഗുരു രണ്ടു ലഘു എന്ന കണക്കിലോ രണ്ടു ലഘു ഒരു ഗുരു എന്നിവയാൽ രചിച്ച തോടകവൃത്തത്തിലോ വാദ്യം പ്രയോഗിക്കുന്നത് വിഷ്കംഭയെന്ന ജാതി.

5. ഏകരൂപ

വാമോർദ്ധ്വകപ്രവൃത്താ-
വോഘേ ക്ഷിപ്താവകൃഷ്ടലയയുക്താ
സാ സമകരണപ്രായാ
ജാതിഃ സ്യാദേകരൂപാ തു. 190

ഇടത്തും മുകളിലും ഓഘഗതിയോടുകൂടി ഭൂതലയത്തിൽ ഒരേ കരണം പ്രയോഗിക്കുന്ന വാദ്യജാതിക്ക് ഏകരൂപയെന്നു പേർ.

6. പാർഷ്ണിസമ

ധിത്ഥം ധികടധി ധികടം
മടധിം കരണൈഃ സപാർഷ്ണികൃതൈഃ
ധേക്ലേ ടാധേ ഗ്രഥിതാ
പാർഷ്ണിസമാ സാ ഭവേജ്ജാതിഃ 191

ധിത്ഥം ധികടധി മുതലായി ഉള്ളംകയ്യിൻെറ അടിഭാഗംകൊണ്ടു പ്രയോഗിക്കുന്ന ധി എന്ന അക്ഷരത്തിനു പ്രധാന്യം കൊടുത്തുകൊണ്ടുള്ള ജാതി പാർഷ്ണിസമ.

7. പര്യസ്ത

താഥേം താംതാം ദോധേ
ദോഹ്ണാമിത്യക്ഷരൈരസ്തു സംയുക്താ
പര്യാസ്താ ജാതിരിയം
മധ്യമപുരുഷേഷു കർത്തവ്യാ. 192

താഥേം താം താം മുതലായ ദീർഘാക്ഷരങ്ങൾക്കു പ്രാധാന്യം കൊടുത്തു കൊണ്ടുള്ള ജാതി പര്യസ്ത. ഇത് ഇടത്തരം കഥാപാത്രങ്ങളുടെ പ്രവേശാദികളിൽ പ്രയോഗിക്കേണ്ടതാണ്.

8. സമവിഷമ

കൃത്വോപരിപാണികൃതം
വാദ്യം യത് ദ്രുതലയം സമാരൂഢം
പുനരേവ സമലയം സ്യാത്
സമവിഷമാ സാ തു വിജ്ഞേയാ. 193

ഉപരിപാണിയായി പ്രയോഗിക്കുന്ന വാദ്യം വിളംബിതലയംകൊണ്ടു തുടങ്ങി ക്രമത്തിൽ ദ്രുതലയത്തിലേക്കു കയറി വീണ്ടും വിളംബിതലയത്തിലേയ്ക്കു ഇറങ്ങുന്നതായാൽ അതു സമവിഷമജാതി.

9. അവകീർണ്ണ

അവകീർണ്ണാം യദ് ദ്വിഗുണൈഃ
കരണൈർവാദ്യം മൃദംഗാനാം

പണവേഷു ദർദ്ദരേഷ്വ-
പ്യവകീർണ്ണാ നാമ സാ ജാതിഃ. 194

മൃദംഗങ്ങളിലെ വാദ്യം പണവങ്ങളിലും ദർദ്ദരങ്ങളിലും ക്രമംകൂടാതെ ഇരട്ടിയായി പ്രയോഗിക്കുന്നത് അവകീർണ്ണജാതി.

10. പര്യസ്ത

പര്യവഗച്ഛതി പൂർവ്വം
യസ്യാം വൈ പ്രസ്തുതം കരണജാതം
ത്രിവിധ്യേപി ച ലയയോഗേ
പര്യവസാനാ തു സാ ജാതിഃ. 195

ആദ്യം ആരംഭിച്ച കരണങ്ങൾത്തന്നെ വിളംബിതം മധ്യം ദ്രുതം എന്ന മൂന്നു ലയത്തിലും പ്രയോഗിക്കുന്നതായാൽ അതു പര്യവസാനയെന്ന ജാതി.

11. ഉച്ചിതിക

ഘേണ്ടാം ദോഹ്ണം ഹ്ണുഹ്ണാ-
മേഭിഃ സ്യാദക്ഷരൈർഹി സംബദ്ധാ
സാമ്യാർത്ഥേ ചോച്ചിതികാ
ജാതിർവാദ്യേ തു ബോദ്ധവ്യാ. 196

ഘേണ്ടാം ദോഹ്ണം ഹ്ണുഹ്ണാം എന്ന അക്ഷരങ്ങളെക്കൊണ്ടു സാമ്യത്തിനുവേണ്ടി പ്രയോഗിക്കുന്ന ജാതിയാണ് ഉച്ചിതിക.

12. സംയുക്ത

ഥങ്കേ ടാങ്കേ ടകിണാ-
മേഭിര്യാ ചാക്ഷരൈസ്തു സംയുക്താ
സംയുക്താ സാ ജാതിഃ
കാചേടഗതൗ വിധാതവ്യാ. 197

ഥങ്കേ ടാങ്കേ ടകിണാം എന്ന അക്ഷരങ്ങളോടു ചേർന്ന ജാതി സംയുക്ത. ഇതു കാചേടന്മാരുടെ (കൊള്ളരുതാത്ത ഭൃത്യന്മാരുടെ) ഗതിക്കു പ്രയോഗിക്കേണ്ടതാണ്.

13. സംപ്ലുത

സർവ്വാംഗുലിചലനകൃതാ
സർവ്വമൃദംഗപ്രഹാരസംയുക്താ
ഭീതനഭോയാനഗതൗ
സംപ്ലുതജാതിർവിധാതവ്യാ. 198

എല്ലാ വിരലുകളും ചലിപ്പിച്ചുകൊണ്ട് എല്ലാ മൃദംഗങ്ങളിലും കൊട്ടുന്ന ജാതി സംപ്ലുത. ഇത് ഭയപ്പെട്ടുകൊണ്ടുള്ള ആകാശയാത്രയിലെ ഗതിയിൽ പ്രയോഗിക്കേണ്ടതാണ്.

14. മഹാരംഭ

അവപാണികരണയുക്തം
കൃത്വാദൗ മധ്യലയതുല്യം

വാദ്യം ദ്രുതലയമന്തേ
ജാതിഃ സ്യാത് സാ മഹാരംഭാ. 199

ആദ്യത്തിൽ അവപാണിയിലെ കരണങ്ങളോടകൂടി മധ്യലയത്തിൽ വാദ്യം പ്രയോഗിച്ചിട്ടു് ദ്രുതലയത്തിൽ അവസാനിപ്പിക്കുന്നതു മഹാരംഭയെന്ന ജാതി.

15. വിഗതക്രമ

ഊർദ്ധ്വാങ്കദക്ഷിണമുഖേ
ക്ഷിപ്തപ്രഹതാ വിതസ്തമാർഗ്ഗാ ചാ
അങ്കോർദ്ധ്വകപ്രവൃത്താ
ദക്ഷിണവാമപ്രഹാരജാതാ ച
പ്രായേണോദ്ധതമാർഗ്ഗാ
വിതസ്തമാർഗ്ഗാശ്രയേണ ദിവ്യാനാം
ധംദ്രാം ധംദ്രാം പ്രായാ
ജാതിർവിഗതക്രമാ നാമ. 200

മടിയിൽ മൃദംഗം വലന്തല മേല്പ്പോട്ടാക്കി വെച്ചു വിതസ്തമാർഗ്ഗത്തിൽ ഉരുട്ടി ക്കൊട്ടിക്കൊണ്ടും വലന്തലയ്ക്കും ഇടന്തലയ്ക്കും പ്രഹരിച്ചുകൊണ്ടും പ്രയോ ഗിക്കുന്ന ജാതിയാണു വിഗതക്രമ. പ്രായേണ ദിവ്യകഥാപാത്രങ്ങൾക്കാണ് ഉദ്ധത സ്വഭാവമുള്ള വിതസ്തമാർഗ്ഗത്തിൽ ഈ ജാതി പ്രയോഗിക്കുക. ധംദ്രാം ധംദ്രാം എന്ന അക്ഷരങ്ങ ളായിരിക്കും ഈ ജാതിയിൽ അധികവും.

16. വിഗളിത

ലഘ്വക്ഷരഭൂയിഷ്ഠാ
വിചിത്രകരണാ ച സർവ്വമാർഗ്ഗേഷു
വാദ്യാ വിസർപ്പികരണാ
വിളഗിതനാമാ തു സാ ജാതിഃ. 201

ലഘുക്കളായ അക്ഷരങ്ങൾ അധികമായും പലതരം കരണങ്ങൾ ആവൃത്തി വരാത്തവിധം ഉപയോഗിച്ചും എല്ലാ മാർഗങ്ങളിലും പ്രയോഗിക്കുന്നതു വിഗളിത യെന്ന ജാതി.

17. വഞ്ചിതിക

കരണൈർബഹുഭിശ്ചിത്രൈഃ
സർവ്വമൃദംഗപ്രഹാരസംയുക്താ
സ്വാഭാവികോത്തമഗതൗ
വഞ്ചിതികാ സാ തു വിജ്ഞേയാ. 202

വൈചിത്രമുള്ള പലവകകരണങ്ങളോടുകൂടി എല്ലാ മൃദംഗക്കയ്യുകളുമുപ യോഗിച്ചു പ്രയോഗിക്കുന്നതാണ് വഞ്ചിതികയെന്ന ജാതി. ഉത്തമകഥാപാത്രങ്ങളുടെ സ്വാഭാവികഗതിക്കാണ് ഇതിൻെറ വിനിയോഗം.

18. ഏകവാദ്യ

ധ്രോധ്രോ ധ്രേധ്രേ ധോധോ-
മേഭിര്യാ ത്വക്ഷരൈശ്ച സംയുക്താ
സാ ഹ്യേകവാദ്യജാതിർ-
നൃത്തഗതിവിധാനവത്കാര്യാ. 203

ധ്രോ ധ്രോ ധ്രേ ധ്രേ എന്നിങ്ങനെ ഒരോ അക്ഷരങ്ങളുടെ സംയോഗത്തോടുകൂടി പ്രയോഗിക്കുന്ന ജാതിയാണ് ഏകവാദ്യം. നൃത്തങ്ങളിലെ ഗതിവിശേഷങ്ങൾ ക്കാണ് ഇതിൻെറ ഉപയോഗം.

ഏവമേതേന വിധിനാ
കർത്തവ്യം വാദനം ബുധൈഃ
ഗതിപ്രചാരേ ഗീതേ ച
ദശരൂപേ വിശേഷതഃ. 204

നൃത്തത്തിലും ഗീതത്തിലും നാട്യത്തിൽ പ്രത്യേകിച്ചും വാദ്യപ്രയോഗം ഇപ്രകാരം വിധിയനുസരിച്ചു ചെയ്യേണ്ടതാണ്.

സപ്തരൂപവിധാനേ ച
ഛന്ദകാസാരിതേഷു ച
തത്ത്വം ചാനുഗതം ചൈവ
തഥൌഘോ വാദ്യമിഷ്യതേ. 205

ഗീതവിധിയിലും ഛന്ദകാസാരിതങ്ങളെന്ന നൃത്തവിശേഷങ്ങളും തത്ത്വം അനുഗതം ഓഘം എന്നു മൂന്നുവിധം വാദ്യമുണ്ട്.

വാദ്യം ഗുർവ്വക്ഷരകൃതം
തഥാല്പാക്ഷരമേവ ച
ഗതിപ്രചാരേ കർത്തവ്യം
ഗാനേ സമ്യഗിഹേച്ഛതാ. 206

ഗതിവിശേഷങ്ങളിൽ വാദ്യാക്ഷരങ്ങൾക്കു കനം കൂട്ടിയും ഗാനത്തിൽ വാദ്യാക്ഷരങ്ങൾക്കു കനം കുറച്ചും പ്രയോഗിക്കുന്നതു നന്നായിരിക്കും. (ഗതിക്കു ശക്തി കിട്ടണമെങ്കിൽ വാദ്യത്തിനു കനം വേണം. ഗാനം വ്യക്തമാവണമെങ്കിൽ വാദ്യത്തിനു കനം കുറഞ്ഞിരിക്കണം എന്നു താൽപര്യം.)

തത്ത്വം ചാനുഗതം ചാപി
ഓഘശ്ചാപി കദാചന
രാജ്ഞാം ലളിതഗാമിത്വാ–
ദ്വാദ്യം യോജ്യം സ്വഭാവജം. 206

രാജാക്കന്മാർ ലളിതമായ രീതിയിൽ സഞ്ചരിക്കുന്നവരാകയാൽ അവരുടെ സ്വഭാവവിശേഷം നോക്കി തത്ത്വമായും (വിളംബിതമായും) അനുഗതമായും (മധ്യരീതിയിലും) ഓഘമായും (ദ്രുതഗതിയിലും) വാദ്യം പ്രയോഗിക്കാവുന്നതാണ്.

തത്ത്വം തു പ്രഥമേ ഗാനേ
ദ്വിതീയേ$f$നുഗതം ഭവേത്
തൃതീയേ ത്വോഘസംജ്ഞം തു
വാദ്യം ഗതിപരിക്രമേ. 208

ഗതിപരിക്രമത്തിൽ ഒന്നാമത്തെ ഗാനത്തിൽ തത്ത്വവും രണ്ടാമത്തെ ഗാനത്തിൽ അനുഗതവും മൂന്നാമത്തെ ഗാനത്തിൽ ഓഘവും പ്രയോഗിക്കേണ്ടതാണ്.

ധ്രുവാസു ഛന്ദതശ്ചിത്രം
ശേഷാണാം സമ്പ്രയോജയേത്
തഥാ സ്ഥിതാവകൃഷ്ടായാം
വാദ്യം ത്വനുഗതം ഭവേത്. 209

രാജാക്കന്മാരൊഴികെ ബാക്കിയുള്ളവരുടെ കാര്യത്തിൽ തത്ത്വാദികൾ വൈചിത്ര്യത്തോടുകൂടി പ്രയോഗിക്കാവുന്നതാണ്. സ്ഥിതാവകൃഷ്ടയായ ഗീതയിൽ അനുഗതമായി വാദ്യപ്രയോഗം ചെയ്യണം.

പ്രാവേശികീനാം കർത്തവ്യം
തത്ത്വം ചാനുഗതം തഥാ
നൈഷ്ക്രാമികൃന്തരകൃതം
കാര്യം ത്രിലയവാദിതം. 210

പ്രാവേശികീധ്രുവകൾക്ക് തത്ത്വമായും അനുഗതമായും വാദ്യം പ്രയോഗിക്കാം. നൈഷ്ക്രാമികി, അന്തര എന്നീ ധ്രുവകളിൽ മൂന്നു ലയത്തിലും വാദ്യമാവാം.

ദ്രുതേ പ്രാസാദികീനാം തു
ദ്രുതം ചൌഘം ച വാദയേത്
ഏവം ധ്രുവാണാം കർത്തവ്യം
വാദ്യം പ്രകരണാന്വിതം. 211

പ്രസാദികീധ്രുവകൾ ദ്രുതലയത്തിൽ പാടുമ്പോൾ വാദ്യവും ദ്രുതലയത്തിൽ പ്രയോഗിക്കണം. ഇങ്ങനെ സന്ദർഭം നോക്കി ധ്രുവാഗീതികൾക്ക് വാദ്യം പ്രയോഗിക്കേണ്ടതാണ്.

മാത്രാംശകവികല്പസ്തു
ധ്രുവാപാദേഷു യോ ഭവേത്
സ തു ഭാണ്ഡേന കർത്തവ്യ-
സ്തജ്ജൈർഗതിപരിക്രമേ. 212

ഗതിപരിക്രമത്തിൽ പാടുന്ന ധ്രുവാഗീതികളുടെ പാദങ്ങളിൽ മാത്രകളുടെ സ്വഭാവഭേദം വാദ്യംകൊണ്ടു വ്യക്തമാക്കേണ്ടതാണ്.

ഏവം ഗതിപ്രചാരേഷു
കാര്യം വാദ്യം പ്രയോക്തൃഭിഃ
താണ്ഡവേ സുകുമാരേ ച
വാദ്യം വക്ഷ്യാമി തത്ത്വതഃ 213

ഇങ്ങനെ ഗതിവിശേഷങ്ങളിൽ വാദ്യം പ്രയോഗിക്കേണ്ടതാണ്, സുകുമാരമായ നൃത്തത്തിൽ വാദ്യമെങ്ങനെ പ്രയോഗിക്കണമെന്നും ഞാൻ വിവരിക്കാം.

അഭാണ്ഡമേകം ഗാനസ്യ
പരിവർത്തം പ്രയോജയേത്
തസ്യാന്തേ സന്നിപാതേ ച
കാര്യോ ഭാണ്ഡഗ്രഹോ ബുധൈഃ 214

വാദ്യം കൂടാതെ ഗാനം മാത്രമായിട്ട് ഒരു പരിവർത്തം (ചുററി നടക്കൽ) പ്രയോഗിക്കണം. അതിൻെറ അവസാനത്തിൽ സന്നിപാതത്തിൽ വാദ്യം തുടങ്ങണം.

അഥവാ നൃത്തശോഭാർത്ഥ-
മംഗാനാം പരിവർത്തനം
സംഗീതസ്യ പ്രകർത്തവ്യം
ലയസ്യ ച നിവർത്തനം. 215

അല്ലെങ്കിൽ നൃത്തശോഭയ്ക്കുവേണ്ടി സംഗീതത്തിൻെറ അംഗങ്ങൾക്കു മാററം വരുത്തണം. ലയത്തിനു മാററം വരുത്താതെ ആവർത്തിക്കുകയും വേണം.

യത്രാഭിനേയമംഗം തു
തത്ര വാദ്യം ന യോജയേത്
യത്ര ഗീതിവശാദംഗം
ഭൂയോ ഭൂയോ നിവർത്തതേ
ന തത്രാർത്ഥോƒഭിനേയസ്തു
ശേഷം നൃത്തേന യോജയേത്. 216

ഗീതത്തിൻെറ അംഗം അഭിനയിക്കേണ്ടതാണെങ്കിൽ അവിടെ വാദ്യം പ്രയോഗിക്കാൻ പാടില്ല. ഗീതത്തിൻെറ സ്വഭാവമനുസരിച്ച് ഒരേ അംഗം ആവർത്തിക്കുകയാണെങ്കിൽ അവിടെ അർത്ഥം അഭിനയിക്കേണ്ടതില്ല. അങ്ങനെയുള്ള ശിഷ്ടഭാഗം നൃത്തത്തോടു യോജിപ്പിച്ചാൽ മതി (കലാശമെടുത്താൽ മതി).

യദ്വൃത്തം തു പദം ഗാനേ
താദൃശം വാദ്യമിഷ്യതേ
ഗീതവാദ്യപ്രമാണേന
കുര്യാച്ചാംഗവിചേഷ്ടിതം. 217

ഗാനത്തിലെ പദം ഏതു വൃത്തത്തിലുള്ളതാണോ അതേ രീതിയിലുള്ളതാവണം വാദ്യം. ഗീതത്തിൻേറയും വാദ്യത്തിൻേറയും താളഭേദത്തിനൊപ്പിച്ച് കരചരണാദികളായ അംഗങ്ങൾ പ്രവർത്തിപ്പിക്കുകയും വേണം.

യഥാ ഗുർവ്വക്ഷരം ചൈവ
തഥാല്പാക്ഷരമേവ ച
മുഖേ സോപോഹനേ കാര്യം
പ്രകൃതേർവർണ്ണതസ്തഥാ. 218

മുഖത്തിലും ഉപോഹനത്തിലും പാത്രപ്രകൃതിയും ഗീതവർണ്ണസ്വഭാവവും നോക്കി ഗുരുക്കളായ അക്ഷരങ്ങളെക്കൊണ്ടും ലഘുക്കളായ അക്ഷരങ്ങളെക്കൊണ്ടും വാദ്യം പ്രയോഗിക്കേണ്ടതാണ്.

സ്ഥിതേ ശുദ്ധപ്രഹാരം തു
മദ്ധ്യേƒക്ഷരസമം തഥാ
കാര്യം തു ഗീതകേ വാദ്യം
ദ്രുതേ തു ചോപരിപാണികം. 219

വിളംബിതലയത്തിൽ പാടുമ്പോൾ വാദ്യത്തിൽ കരണങ്ങൾക്കു ശുദ്ധിയുണ്ടായിരിക്കണം. മധ്യലയത്തിൽ പാടുമ്പോൾ അക്ഷരങ്ങൾക്കൊപ്പിച്ചു വാദ്യം പ്രയോഗിക്കുക. ദ്രുതലയത്തിൽ പാടുമ്പോൾ ഉപരിപാണിയായിട്ടു വാദ്യം പ്രയോഗിക്കണം.

സമം രക്തം വിഭക്തം ച
തഥാ ശുദ്ധപ്രഹാരജം
നൃത്താംഗഗ്രാഹി ച തഥാ
വാദ്യം കാര്യം തു താണ്ഡവേ. 220

താണ്ഡവത്തിൽ വാദ്യം, സമമായും ശ്രുതിസുഖപ്രദമായും കരണങ്ങൾ വേർതിരിഞ്ഞു വ്യക്തമായി കേൾക്കത്തക്കവിധത്തിലും നൃത്താംഗങ്ങൾ ഗ്രഹിക്കുവാൻ കഴിയുന്ന വിധത്തിലും പ്രയോഗിക്കേണ്ടതാണ്.

സനൃത്തേഷു പ്രയോഗേഷു
തത്ത്വം ഹ്യനുഗതം തഥാ
അനൃത്തേഷു പ്രയോഗേഷു
തത്ത്വമോഘം ക്രമേണ തു. 221

നൃത്തത്തോടുകൂടിയ വാദ്യപ്രയോഗങ്ങളിൽ വിളംബിതലയവും മധ്യലയവുമാണ് വേണ്ടത്. നൃത്തമില്ലാത്ത വാദ്യപ്രയോഗങ്ങളിൽ വിളംബിതലയത്തിനുശേഷം ദ്രുതലയം പ്രയോഗിക്കാം.

സ്ഥിതേ മധ്യേ ദ്രുതേ വാപി
യഥാ ഗാനം തു ഗീയതേ
തഥാ നൃത്താംഗഹാരേഷു
തേന ചൈവ ക്രമേണ തു. 222

വിളംബിതം മധ്യം ദ്രുതം ഇവയിൽ ഏതു ക്രമത്തിലാണോ പാട്ടുപാടുന്നത് അതേക്രമം നൃത്താംഗഹാരങ്ങളിലും വാദ്യത്തിന് അനുസരിക്കുക. പാട്ടിലെ ക്രമം തന്നെയാണ് നൃത്താംഗഹാരങ്ങളിലെ വാദ്യത്തിനും വേണ്ടതെന്നർത്ഥം.

യോ വിധിർഗാനവാദ്യാനാം
പദാക്ഷരലയാന്വിതഃ
സ തു നൃത്താംഗഹാരേഷു
കർത്തവ്യോ നാട്യയോക്തൃഭിഃ. 223

ഗാനങ്ങൾക്കും വാദ്യങ്ങൾക്കും ഉള്ള വിധിതന്നെയാണ് നൃത്താംഗഹാരങ്ങളിലും അനുസരിക്കേണ്ടത്.

ഏതാസ്തു ജാതയഃ പ്രോക്താ
ദശ ചാഷ്ടൗ ച ഭാണ്ഡജാഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
പ്രകാരാൻ വാദ്യസംശ്രയാൻ 224

വാദ്യത്തിനു ശുദ്ധാദികളായി പതിനെട്ടു വകഭേദങ്ങൾ പറഞ്ഞുവല്ലോ. അവയ്ക്ക് ജാതികൾ എന്നുതന്നെയാണ് പേർ. ഇനി വാദ്യത്തിന്റെ പ്രകാരഭേദങ്ങൾ വിവരിക്കാം.

## വാദ്യപ്രകാരങ്ങൾ

തദ്യഥാ–ചിത്രഃ സമോ വിഭക്തശ്ഛിന്നാശ്ഛിന്നവിദ്ധോഽനുവിദ്ധോ വിദ്ധോ വാദ്യസംശ്രയോഽനുസൃതഃ പ്രതിവിദ്യുതോ ദുർഗ്ഗോഽവകീർണ്ണോർദ്ധാ വകീർണ്ണഃ പരിക്ഷിപ്ത ഏകരൂപോ നിയമാന്വിതഃ സാചീകൃതഃ സമലേശ്ചിത്രലേഖഃസർവ്വസമവായകൃതോ ദൃഢ ഇതി. 225

1. ചിത്രം 2. സമം 3. വിഭക്തം 4. ഛിന്നം 5. ഛിന്നവിദ്ധം 6. അനുവിദ്ധം 7. വിദ്ധം. 8. വാദ്യസംശ്രയം 9. അനുസൃതം 10. പ്രതിവിദ്യുതം 11. ദുർഗ്ഗം 12. അവകീർണ്ണം 13. അർദ്ധാവകീർണ്ണം 14. പരിക്ഷിപ്തം 15. ഏകരൂപം 16. നിയമാന്വിതം 17. സാചീകൃതം 18. സമലേഖം 19. ചിത്രലേഖം 20. സർവ്വസമവായകൃതം 21. ദൃഢം ഇങ്ങനെ ഇരുപത്തൊന്ന് വാദ്യപ്രകാരങ്ങൾ.

1. ചിത്രം

രിഭിതോജകൃതശ്ചിത്രോ
നാനാകരണഭൂഷിതഃ
പ്രസന്നകരണൈശ്ചൈവ
ത്രിപാണിലയസംഭവഃ. 226

ചതുരശ്രതാളവും ത്ര്യശ്രതാളവും ഉപയോഗിച്ചും പല കരണങ്ങളും പ്രയോഗിച്ചും കരണങ്ങൾക്കെല്ലാം തെളിവു വരുത്തിയും മൂന്നു പാണിയും മൂന്നു ലയവും ഉൾക്കൊള്ളിച്ചും വാദ്യം പ്രയോഗിക്കുന്നത് ചിത്രം.

2. സമം

ദർദ്ദുരപണമൃദംഗൈർ-
ന്നാനാകരണൈഃ സമനുയാതഃ
താളാംഗവേണുയുക്തഃ
സ തു വിജ്ഞേയഃ സമോ നാമ. 227

ദർദ്ദുരം പണവം മൃദംഗം എന്ന മൂന്നു വാദ്യവും പല കരണങ്ങളോടുകൂടി പ്രയോഗിക്കുക, താളത്തിൻെറ അംഗമായിട്ട് വേണുവും (കുറുങ്കുഴലും) ചേർക്കുക. ഇങ്ങനെയുള്ള വാദ്യം സമം.

3. വിഭക്തം

നാത്യായതശ്ച യഃ സ്യാ-
ദിഹ സംസ്ഥാനസ്ഥിതോ വിഭക്തശ്ച
അക്ഷരപാണിലയേഷു ച
വിഭക്തകരണോ വിഭക്തഃ സഃ. 228

വല്ലാതെ വലിച്ചു മുറുക്കാതെ സാധാരണമട്ടിൽ ഉള്ള വാദ്യങ്ങളിൽ അക്ഷരം, പാണി, ലയം, കരണം എന്നിവ വേർതിരിഞ്ഞു കേൾക്കത്തക്ക വിധം വാദ്യം പ്രയോഗിക്കുന്നതു വിഭക്തം.

4. ഛിന്നം

വാദ്യം ദ്രുതലയം യത്ര
സഹസാ വിനിവർത്തതേ
സർവ്വാതോദ്യേഷു ഭിന്നേഷു
പ്രകാരശ്ഛിന്ന ഏവ സഃ. 229

ദ്രുതലയത്തിൽ പ്രയോഗിച്ചുകൊണ്ടിരിക്കുന്ന മുരജവാദ്യം പെട്ടെന്നു നിറുത്തുക, വീണാദികളായ മററു വാദ്യങ്ങൾ പ്രയോഗിച്ചുകൊണ്ടേ ഇരിക്കുക. ഇങ്ങനെയുള്ള വാദ്യപ്രയോഗം ഛിന്നം.

5. ഛിന്നവിദ്ധം

അവപാണിർമൃദംഗേഷു
പണവോപരിപാണികഃ
യദാ ഭവതി വാദ്യേഷു
ഛിന്നവിദ്ധസ്ത്വസൌ ഭവേത്. 230

പണവം ഉപരിപാണിയായി പ്രയോഗിക്കുമ്പോൾ മൃദംഗങ്ങൾ അവപാണിയായി പ്രയോഗിക്കുക. ഇങ്ങനെയുള്ള വാദ്യപ്രയോഗം ഛിന്നവിദ്ധം.

6. അനുവിദ്ധം

ശുദ്ധാനുവിദ്ധം യദ്വാദ്യം
സർവ്വാതോദ്യേഷു ദൃശ്യതേ
പരസ്പരാനുവേധേന
സോƒനുവിദ്ധ ഇതി സ്മൃതഃ. 231

ഏതു വാദ്യമായാലും ആദ്യം ശുദ്ധമായി തുടങ്ങി പിന്നെ മററു വാദ്യങ്ങളോടു ചേർന്നു പ്രയോഗിക്കുന്നത് അനുവിദ്ധം. വാദ്യങ്ങൾ അന്യോന്യം അനുസരിച്ചു പ്രയോഗിക്കുന്നത് അനുവിദ്ധമെന്നർത്ഥം.

7. വിദ്ധം

മൃദംഗകരണേ വാദ്യം
പണവാ വാദയന്തി ചേത്
സൂചീവിദ്ധൈർവിചിത്രൈസ്തു
കരണൈർവിദ്ധ ഏവ സഃ. 232

മൃദംഗങ്ങളിൽ കരണപ്രയോഗം കഴിഞ്ഞതിനുശേഷം വിചിത്രങ്ങളായ സൂചീ വിദ്ധകരണങ്ങളെ പണവങ്ങളിൽ പ്രയോഗിക്കുന്നതായാൽ അത് വിദ്ധം.

8. വാദ്യസംശ്രയം

വിശ്രദ്ധവാദ്യപ്രകൃതിഃ
സമപാണികൃതസ്തഥാ
സ്വരൂപാനുഗതശ്ചൈവ
വിജ്ഞേയോ വാദ്യസംശ്രയഃ. 233

സമപാണിയായ താളത്തിൽ ഗീതസ്വരൂപത്തെ പിന്തുടർന്നുകൊണ്ടുള്ള വിശുദ്ധ വാദ്യപ്രയോഗത്തിനു വാദ്യസംശ്രയമെന്നു പേർ.

9. അനുസൃതം

മുരജം പണവോ വാപി
പണവം ദർദ്ദരോƒഥവാ
അനുയാതി യദാ വാദ്യേ
ഭവേദനുസൃതസ്തു സഃ. 234

മൃദംഗത്തെ പണവമോ പണവത്തെ ദർദ്ദരമോ അനുകരിച്ചു വായിക്കുന്നതായാൽ അത് അനുസൃതമെന്ന പ്രകാരം.

10. പ്രതിവിദ്യുതം

അനുഗമ്യ യദാതോദ്യം
ഗച്ഛേത് സമലയം പുനഃ
ശ്രാന്തവത് സമവാദ്യേഷു
തദാ സ്യാത് പ്രതിവിദ്യുതഃ. 235

എട്ടുതരം സാമ്യങ്ങൾ മുമ്പു പറഞ്ഞവയിൽ ഏതെങ്കിലും സാമ്യത്തെപ്പിന്തുടർന്നു തളർന്നപോലെ ലയസാമ്യത്തിലേയ്ക്കു മടങ്ങുന്നതായാൽ അത് പ്രതിവിദ്യുതമെന്ന പ്രകാരം.

11. ദുർഗ്ഗം

വാദ്യേ പ്രചാരവിഷമഃ
സർവ്വമാർഗ്ഗപ്രബോധനഃ
അവിഭക്താക്ഷരപദഃ
സ ദുർഗ്ഗ ഇതി കീർത്തിതഃ. 236

ഹസ്തപ്രചാരങ്ങളുടെ വൈഷമ്യംമൂലം എല്ലാ മാർഗ്ഗങ്ങളേയും സൂചിപ്പിക്കുന്നതും അക്ഷരങ്ങളോ പദങ്ങളോ വേർതിരിഞ്ഞു കേൾക്കാത്തതുമായ വാദ്യപ്രകാരം ദുർഗ്ഗം.

12. അവകീർണ്ണം

സമവൃത്തൌ തു മുരജാ-
ശ്ചാദ്യന്തേ പണവൈര്യദി
നാനാവിചിത്രൈഃ കരണൈ-
രവകീർണ്ണഃ സ ഉച്യതേ. 237

ഒരേ കാലത്തിലാണു പ്രയോഗിക്കുന്നതെങ്കിലും വിചിത്രങ്ങളായ പലവക കരണങ്ങൾ കൊണ്ടു പണവങ്ങൾ മൃദംഗങ്ങളെ മറയ്ക്കുന്നതായാൽ അത് അവകീർണ്ണമെന്ന വാദ്യപ്രകാരം.

13. അർദ്ധാവകീർണ്ണം

ദ്രുതം ലയം സമാരുഹ്യ
പണവോ ദർദ്ദരോഽപി വാ
അവപാണൌ യദാ സ്യാതാം
തദാ ത്വർദ്ധാവകീർണ്ണകഃ. 238

പണവും ദർദ്ദരവും ദ്രുതലയത്തിലേയ്ക്കു കയറിയിട്ട് അവപാണിയിലേയ്ക്കു ഇറങ്ങുന്നതായാൽ ആ പ്രകാരം അർദ്ധാവകീർണ്ണം.

14. പരിക്ഷിപ്തം

പണവൈശ്ഛരാദിതം യത്ര
വാദ്യമല്പം മൃദംഗജം
സുവിഭക്താക്ഷരപദം
പരിക്ഷിപ്തഃ സ ഉച്യതേ. 239

അക്ഷരങ്ങളും പദങ്ങളും വേർതിരിഞ്ഞു കേൾക്കത്തക്കവിധത്തിലുള്ള മൃദംഗ വാദ്യത്തെ പണവങ്ങൾ മറയ്ക്കുന്നതായാൽ ആ പ്രകാരം പരിക്ഷിപ്തം.

15. ഏകരൂപം

സർവ്വാതോദ്യാനി യത്രൈകം
കരണം ഭാവയന്തി തു
സമവൃത്തപദാന്യേവ-
മേകരൂപ ഉദാഹൃതഃ. 240

എല്ലാ വാദ്യങ്ങളും ഒരേ കരണം തന്നെ പ്രയോഗിക്കുന്നതായാൽ അത് ഏകരൂപം. അതിൽ വൃത്തം പദവും എല്ലാം ഒരുപോലെ ആയിരിക്കുകയും ചെയ്യും.

16. നിയമാന്വിതം

പ്രശാന്തനിയമോപേതഃ
സ്ഫുടവാദ്യസമന്വിതഃ
ഉപയാതി ച ഗീതം യഃ
സ ജ്ഞേയോ നിയമാന്വിതഃ. 241

പ്രശാന്തത കൈവെടിയാതെ കരണങ്ങൾ വ്യക്തമാക്കികൊണ്ടു വാദ്യം ഗീതത്തെ പിന്തുടരുന്നതായാൽ അതു നിയമാന്വിതമെന്ന പ്രകാരം.

17. സാചീകൃതം

ചിത്രം ഹി കരണം യത്ര
വാദ്യേനൈകേന വാദ്യതേ
നൃത്താംഗഹാരാനുഗതോ
ജ്ഞേയഃ സചീകൃതസ്തു സഃ. 242

നൃത്താംഗഹാരങ്ങൾക്കു യോജിക്കുന്ന വിധത്തിൽ ഒരേ വാദ്യംതന്നെ വിചിത്രങ്ങളായ കരണങ്ങൾ പ്രയോഗിക്കുന്നത് സാചീകൃതമെന്ന പ്രകാരം.

18. സമലേഖം

കൃത്വോപരിഗതം വാദ്യം
പണവോ ദർദ്ദരോഽപി വാ
പ്രയാതി മുരജം യത്ര
സമലേഖഃ സ കീർത്തിതഃ. 243

പണവമോ ദർദ്ദരമോ ആദ്യത്തിൽ ഉയർന്നനിലയിൽ പ്രയോഗിച്ചിട്ടു പിന്നീടു മൃദംഗത്തോടു സമമാക്കി പ്രയോഗിക്കുന്നതു സമലേഖമെന്ന പ്രകാരം.

19. ചിത്രലേഖം

ചിത്രം ബഹുവിധം വാദ്യം
മൃദംഗപണവാദിഭിഃ
ക്രിയതേ യത്ര സംരബ്ധൈ-
ശ്ചിത്രലേഖഃ സ ഉച്യതേ. 244

മൃദംഗപണവാദിവാദ്യങ്ങൾ പലവിധം വൈചിത്ര്യത്തോടുകൂടി മത്സരബുദ്ധിയോടെ പ്രയോഗിക്കുന്നത് ചിത്രലേഖമെന്ന പ്രകാരം.

20. സർവ്വസമവായകൃതം

സർവ്വമാർഗഗതോ യസ്തു
സർവ്വപാണിലയാന്വിതഃ
വിചിത്രശ്ച വിഭക്തശ്ച
സ സർവ്വസമവായകഃ. 245

എല്ലാ മാർഗത്തിലും എല്ലാ പ്രാണിയിലും എല്ലാ ലയത്തിലും വിചിത്രമായും വിഭാഗത്തോടുകൂടിയും പ്രയോഗിക്കുന്ന പ്രകാരം സർവ്വസമവായകൃതം.

21. ദൃഢം

യസ്തു മധ്യലയോപേതഃ
സമഃ സുവിഹിതാക്ഷരഃ

ഗതിപ്രചാരേ ഗീതേ വാ
പ്രകാരോ ദൃഢ ഏവ സഃ. 246

മധ്യലയത്തോടുകൂടി സമമായി അക്ഷരങ്ങൾ വ്യക്തമാക്കി ഗതിപ്രചാരത്തിനു വേണ്ടി പ്രയോഗിക്കുന്ന വാദ്യപ്രകാരം ദൃഢം.

ഏവമേതേ പ്രകാരാസ്തു
കർത്തവ്യാ വാദ്യസംശ്രയാഃ
ഗതിപ്രചാരേ ഗീതേ വാ
രസഭാവാനപേക്ഷ്യ ച. 247

ഇപ്രകാരം ഈ വാദ്യപ്രകാരങ്ങൾ, നൃത്തത്തിലും, ഗീതത്തിലും രസഭാവങ്ങൾക്കനുസൃതമായി പ്രയോഗിക്കേണ്ടതാണ്.

പ്രകാരാ ജാതയശ്ചൈവ
സർവ്വമാർഗ്ഗേഷു സംസ്ഥിതാഃ
യേ വൈ ഗതിപ്രചാരേഷു
ശുദ്ധാസ്തേ കേവലാ മതാഃ. 248

പ്രകാരങ്ങളും ജാതികളും എല്ലാ മാർഗ്ഗങ്ങളിലുമുള്ളവയാണ്. നൃത്തങ്ങൾക്കുള്ള പ്രകാരങ്ങളും ജാതികളും ശുദ്ധങ്ങളാണ്.

## പ്രയോഗങ്ങൾ

പ്രയോഗമിദാനീം വക്ഷ്യാമഃ. തത്രോപവിഷ്ടേ പ്രാങ്മുഖേ രംഗേ കുതപവിന്യാസഃ കർത്തവ്യഃ. തത്ര പൂർവ്വോക്തയോർന്നേ പത്ഥ്യഗൃഹദ്വാരയോർമദ്ധ്യേ കുതപവിന്യാസഃ കാര്യഃ. തത്ര രംഗാഭിമുഖോ മൌരജികഃ, തസ്യ ദക്ഷിണതഃ പാണവികോ, ദാർദ്ദരികോ വാമതഃ. ഏഷ പ്രഥമമവനദ്ധകുതപവിന്യാസ ഉക്തഃ. തത്രോത്തരാഭിമുഖോ ഗായകഃ. ഗായകസ്യ വാമപാർശ്വേ വൈണികഃ വൈണികസ്യ ദക്ഷിണേന വംശവാദകൌ. ഗാതുരഭിമുഖം ഗായികാ. ഇതി കുതപവിന്യാസഃ. 249

പ്രയോഗം ഇനി വിവരിക്കാം. സദസ്യർ വന്നിരുന്നു കഴിഞ്ഞാൽ കിഴക്കോട്ടു മുൻഭാഗമായ രംഗത്തിൽ വാദ്യക്കാരെ യഥാസ്ഥാനം ഇരുത്തുക. അവിടെ മുമ്പു പറഞ്ഞ രണ്ട് അണിയറവാതിലുകളുടെ നടുവിലാണ് വാദ്യക്കാർക്കുള്ള സ്ഥാനം. അവിടെ രംഗത്തിലേയ്ക്ക് അഭിമുഖമായി മൃദംഗക്കാരൻ. അതിൻെറ വലത്ത് പണവക്കാരൻ. ഇടത്ത് ദർദ്ദരക്കാരൻ. ഇത് ആദ്യമായി അവനദ്ധവാദ്യങ്ങൾ വായിക്കുന്നവർക്കുള്ള സ്ഥാനമാണ് പറഞ്ഞത്. അവിടെ വടക്കോട്ടു തിരിഞ്ഞു പാട്ടുകാരൻ. പാട്ടുകാരൻെറ ഇടത്തുഭാഗത്ത് വീണക്കാരൻ. വീണക്കാരൻെറ വലത്തുഭാഗത്ത് രണ്ടു കുഴൽക്കാർ. പാട്ടുകാരനഭിമുഖമായി പാട്ടുകാരി. ഇതാണ് വാദ്യഗീതസ്ഥാനവ്യവസ്ഥ.

തത്ര

പ്രയോഗോ ഹി പ്രണേതവ്യോ
ദേശസ്ഥാനവശാനുഗഃ
യഥാസ്ഥാനസ്ഥിതേഷ്വേഷു
ഗായകാതോദ്യകേഷു ച. 250

അവിടെ ഈ പാട്ടുക്കാരും വാദ്യക്കാരും അതാതു സ്ഥാനങ്ങളിൽ ഇരുന്നതിനു ശേഷം പ്രയോഗം തുടങ്ങാവുന്നതാണ്.

ഏവമചലാകമ്പിതാസ്ഖലിതാസനോപവിഷ്ടേഷു മാർദ്ദംഗികർദാർദ്ദരികപാണവികേഷു, ശിഥിലാഞ്ചിത വദ്ധ്രസ്തനിതേഷു യഥാഗ്രാമരാഗമാർജ്ജനാലിപ്തേഷു മൃദംഗേഷു ഊരുദ്വയനിപീഡിതേഷു നിഗൃഹീതാർദ്ധനിഗൃഹീതമുക്തപ്രഹാരകൃതേഷു ദർദ്ദരേഷു വാദ്യമുഖവിന്യസ്തഹസൈ്തർദേവതാനാമാവാഹനവിസർജ്ജനാർത്ഥം പ്രഥമമേവ താവത് ത്രിസാമ കർത്തവ്യം. 251

ഇങ്ങനെ ഇളകാതെ ഇടറാതെ ഉറച്ചിരിക്കുന്ന ഉറപ്പുള്ള പീഠങ്ങളിൽ മൃദംഗവാദ്യക്കാരും ദർദ്ദരവാദ്യക്കാരും പണവവാദ്യക്കാരും ഇരിക്കുകയും അയഞ്ഞ കയർ വലിച്ചുമുറുക്കി ശബ്ദം ശരിപ്പെടുത്തുകയും ഗ്രാമരാഗങ്ങൾക്കനുസരിച്ച മാർജ്ജനകൾക്കുവേണ്ടി മൃദംഗങ്ങളിലെ തേപ്പു പരിശോധിക്കുകയും തുടകൾകൊണ്ടമർത്തിപ്പിടിച്ചും പകുതിപിടിച്ചും വിട്ടും കൊട്ടുന്നതിനു ദർദ്ദരം പാകപ്പെടുത്തുകയും ചെയ്തതിനുശേഷം വാദ്യമുഖങ്ങളിൽ കൈവെച്ച് ദേവതകളെ ആവാഹിക്കുന്നതിനും വിടനല്കുന്നതിനുമായി ആദ്യംതന്നെ ത്രിസാമം പ്രയോഗിക്കണം.

തത്ര

വാമേ ചാന്ദ്രമസം സാമ
തത് പ്രീണയതി പന്നഗാൻ
ദക്ഷിണേ ജാലജം സാമ
തദൃഷീൻ പ്രീണയത്യഥ
ഉദീച്യാമപി ചാഗ്നേയം
തദ്ബൃഹദ്ദൈവതാനി ച. 252

ഇടത്ത് ചന്ദ്രസംബന്ധിതയായ സാമമാണ്. അതു സർപ്പങ്ങളെ പ്രീതിപ്പെടുത്തുന്നു. വലത്ത് ബ്രഹ്മസംബന്ധിയായ സാമമാണ്. അത് ഋഷികളെ പ്രീതിപ്പെടുത്തുന്നു. വടക്ക് അഗ്നിസംബന്ധമായ ബൃഹത്സാമം. അത് ദേവന്മാരെ പ്രീതിപ്പെടുത്തുന്നു.

ത്രിസാമ കീർത്തിതം സമ്യക്
ത്രിസാമത്വാദ്ബുധൈരഥ
ത്രിപ്രകാരം ത്രിഗുണിതം
തഥാ ചൈവാസ്ഥിതാശ്രയം. 253

പാതാളവാസികളായ പന്നഗങ്ങൾ, ഭൂതലവാസികളായ മഹർഷിമാർ, സ്വർഗവാസികളായ ദേവന്മാർ, ഇങ്ങനെ മൂന്നു വർഗക്കാരെ സാന്ത്വനം ചെയ്യുന്നതുകൊണ്ടാണ് – പ്രീതിപ്പെടുത്തുന്നതുകൊണ്ടാണ് – ഇതിന് ത്രിസാമം എന്നു പേർ വന്നത്. (സാമ= സാന്ത്വവചനം) അതുപോലെത്തന്നെ അസ്ഥിതമാർഗത്തെ അവലംബിച്ചു മൂന്നു പ്രകാരത്തിൽ പ്രയോഗിക്കുന്നതും മൂന്നു ഗുണങ്ങൾ – ലയങ്ങൾ – ഉള്ളതുമാണ് ത്രിസാമം. (തിസാമം എന്ന പേരുവരുവാൻ അതും കാരണമാണെന്നർത്ഥം).

ത്രികലം ഷട്കലം ചൈവ
ത്രിസാമ പരികീർത്തിതം
ത്രിസാമാക്ഷരപിണ്ഡസ്തു
ഗുരുലഘ്വക്ഷരാന്വിതഃ
യകാരശ്ച മകാരശ്ച,
ത്രികൈസ്ത്രിഗുണിതം ഭവേത്. 254

മൂന്നു കലയായിട്ടും ആറു കലയായിട്ടും ത്രിസാമപ്രയോഗമുണ്ട്. ത്രിസാമത്തിലെ അക്ഷരക്കൂട്ടവും ഗുരുക്കളും ലഘുക്കളുമായ അക്ഷരങ്ങളോടുകൂടിയ യഗണവും മഗണവുമാണ്. മൂമ്മൂന്നക്ഷരമുള്ള ഗണങ്ങളെ ആവർത്തിച്ചിട്ടാണ് ത്രിസാമം പ്രയോഗിക്കുന്നത്. അങ്ങനെ മൂന്ന് എന്ന ഗുണമുള്ളതുകൊണ്ടും ഇതിനെ ത്രിസാമമെന്നു പറയുന്നു.

സമുദായസ്ത്രിസാമ ത്രിചാ ദിംഗ്ലേ ഝണ്ടും പ്രഥമം സാമ.
ത്രിചാ ഝണ്ടും ദിംഗ്ലേ ദ്വിതീയം. ത്രിചാ. ഝണ്ടും ഝണ്ടും തൃതീയമിതി. 255

മൂന്നു സാമങ്ങൾ കൂടിച്ചേർന്നതാണ് ത്രിസാമം. 'ത്രിചാദിംഗ്ലേഝണ്ടും' എന്നത് ഒന്നാമത്തെ സാമം. 'ത്രിചാഝണ്ടും ദിംഗ്ലേ' എന്നതു രണ്ടാമത്തെ സാമം. 'ത്രിചാ ഝണ്ടും ഝണ്ടും' എന്നതു മൂന്നാമത്തെ സാമം. (മൂന്നിലും യഗണമഗണങ്ങൾ ഉള്ളതു നോക്കി മനസ്സിലാക്കുക)

തദന്തേ പൂർവ്വരംഗവിധാനമനുപ്രാപ്യ ഛന്ദഃസമേനാക്ഷരസമേന വാ വാദ്യേന ബഹിർഗീതവിധാനമനുവർത്തിതവ്യം. 256

ആ ത്രിസാമത്തിൻെറ അവസാനത്തിൽ പൂർവ്വരംഗവിധിയനുസരിച്ച് വൃത്തത്തിനോ അക്ഷരത്തിനോ സമമായ വാദ്യത്തോടുകൂടി ആശ്രാവണാദികളായ, ബഹിർഗീതങ്ങളെന്നു പറയുന്ന പൂർവ്വരംഗാംഗങ്ങൾ (അഞ്ചാമധ്യായത്തിൽ പറഞ്ഞവ) പ്രയോഗിക്കുക.

ആസാരിതപ്രയോഗേ തത്ത്വാനുഗതപ്രായം വാദ്യം വിധാതവ്യം. യത്ര ത്രിസാമ സപ്രത്യാഹാരാവതരണകോടി തത്ര വാദ്യം പ്രവർത്തതേ. തത്രാദൌ താവദ്വാമോർധ്വകപ്രഹാരയുതം. പശ്ചാദാലിംഗ്യ വിമർദ്ദനകരം, ഗോപുച്ഛയതിമാസാദ്യ വിചിത്രകരണയുതം സമാർദ്ദംഗികം സാർവ്വഭാണ്ഡികമപി വാദ്യം പശ്ചാത് പ്രവർത്തനീയം. പൂർവ്വം ഹി ഭാണ്ഡവാദ്യേന സിദ്ധിരുത്പാദനീയാ. സ്ത്രീബാലമൂർഖാവകീർണ്ണേ ഹി രംഗേ കുതൂഹലജനനസമർത്ഥവാദ്യമുപന്നം ഭവതി. 257

ആസാരിതം പ്രയോഗിക്കുമ്പോൾ വിളംബിതലയത്തിലും മദ്ധ്യലയത്തിലുമുള്ള വാദ്യമാണ് അധികം വേണ്ടത്. ത്രിസാമം പ്രത്യാഹാരാവതരണങ്ങളോടുകൂടി പ്രയോഗിക്കുമ്പോൾ വാദ്യം തുടങ്ങുന്നു. അതിൽ ആദ്യം ഇടന്തലയ്ക്കലും മുകളിലും കൊട്ടുക. പിന്നെ ആലിംഗ്യവാദ്യത്തിൽ മർദ്ദിക്കുക. ഗോപുച്ഛയതിയെ അവലംബിച്ചു വിചിത്രകരണങ്ങളോടുകൂടെ മൃദംഗവാദ്യം തുടങ്ങുക. പിന്നെ എല്ലാ വാദ്യങ്ങളും ചേർത്തു പ്രയോഗിക്കുക. ആദ്യമായി അവനദ്ധ വാദ്യം പ്രയോഗിച്ചു സിദ്ധിനേടണം. സ്ത്രീകളും ബാലന്മാരും പാമരന്മാരും നിറഞ്ഞ രംഗത്തിൽ കൌതുകമുളവാകത്തക്ക വിധത്തിലുള്ള വാദ്യം വേണം പ്രയോഗി ക്കുവാൻ.

അപി ച

ആചാര്യാഃ സമമിച്ഛന്തി
പദച്ഛേദം തു പണ്ഡിതാഃ
സ്ത്രീയോ മധുരമിച്ഛന്തി
വിക്രുഷ്ടമിതരേ ജനാഃ 258

മാത്രമല്ല, ആചാര്യന്മാർ സാമ്യമാണ് ആഗ്രഹിക്കുന്നത്. പണ്ഡിതന്മാരാകട്ടെ പദച്ഛേദത്തിൽ ശ്രദ്ധിക്കുന്നു. സ്ത്രീകൾ മാധുര്യമാഗ്രഹിക്കുന്നു. മററുള്ളവർ ശബ്ദഗാംഭീര്യത്തെ ആഗ്രഹിക്കുന്നു.

തസ്യൈവ ചാന്തേ താണ്ഡവപ്രയോഗമധികൃത്യ നർത്തക്യാ അവതരണകാലേ ലഘുവർണ്ണസഞ്ചയമങ്കികേƒംഗുലിപ്രചലനപ്രായം വാദ്യം യോജ്യം. ഗീതകസന്നിപാതേ ച ലാസ്യമനുവാദ്യം തേന നൃത്താംഗഹാരാനുഗതം കരണവാദ്യം പ്രയോജ്യം. ആലിപ്തമാർഗ്ഗേണ ജാതികരണാന്വിതമുത്ഥാപനേ വാദ്യം പ്രയോക്തവ്യം. തതഃ പരം പരീവർത്തനം ചാതുർമ്മാർഗ്ഗികം ശുദ്ധജാത്യാശ്രയം. ചതുർത്ഥകാരപ്രവേശേഷു വാദ്യമംഗുലിപ്രചലന പ്രായമിതി. 259

വാദ്യപ്രധാനമായ ബഹിർഗീതങ്ങളെന്നു പറയപ്പെടുന്ന അംഗങ്ങളുടെ അവസാനത്തിൽ നൃത്തപ്രയോഗത്തിനുവേണ്ടി നർത്തകി പ്രവേശിക്കുമ്പോൾ ലഘുവർണ്ണങ്ങളെക്കൊണ്ടു മൃദംഗവാദ്യക്കാർ വിരലുകൾ ഇളക്കി മൃദുവായ വാദ്യം യോജിപ്പോടെ പ്രയോഗിക്കണം. ഗീതത്തിൻെറ സന്നിപാതത്തിൽ നൃത്തത്തിനിണങ്ങുന്ന വാദ്യം തുടങ്ങാം. നൃത്തത്തിലെ അംഗഹാരങ്ങൾക്ക് യോജിച്ച കരണങ്ങളോടു ചേർന്നതായിരിക്കണം വാദ്യപ്രയോഗം. ആലിപ്തമാർഗ്ഗത്തിൽ ജാതിവിശേഷത്തോടും കരണവിശേഷങ്ങളോടും കൂടി ഉത്ഥാപനത്തിൽ വാദ്യം പ്രയോഗിക്കണം. പിന്നെ പരിവർത്തനം നാലു മാർഗ്ഗങ്ങളോടുകൂടി ശുദ്ധജാതിയെ ആശ്രയിച്ചു പ്രയോഗിക്കണം. ചതുർത്ഥകാരപ്രവേശത്തിൽ പ്രായേണ വിരലുകൾ ചലിപ്പിച്ചു കൊണ്ടുള്ള മൃദുവായ വാദ്യമായിരിക്കണം പ്രയോഗിക്കുന്നത്.

നാന്ദീശുഷ്കാവകൃഷ്ടാസു കരണാശ്രിതം വാദ്യം യോജ്യം.
രംഗദ്വാരേ പ്രരോചനായാം ജർജ്ജരേ ത്രിഗതേ ചാര്യാം
ചാഡ്സ്ഥിതമാർഗ്ഗാശ്രിതം സന്നിപാതഗ്രഹം പ്രയോക്തവ്യം.
താവത് പൂർവ്വരംഗേ ഭാണ്ഡവാദ്യമുക്തം. 260

നാന്ദിയിലും ശുഷ്കാവകൃഷ്ടയിലും കരണങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള വാദ്യം യോജിപ്പിക്കണം. രംഗദ്വാരം, പ്രരോചന, ജർജ്ജരം, ത്രിഗതം, ചാരി എന്നിവയിൽ അഡ്സ്ഥിതമാർഗ്ഗത്തെ ആശ്രയിച്ചു സന്നിപാതഗ്രഹം പ്രയോഗിക്കണം. മഹാചാരിയിൽ വിതസ്തമാർഗ്ഗത്തെ അവലംബിച്ച് പ്രദേശിനീഗ്രഹം പ്രയോഗിക്കുക. ഇപ്രകാരമാണു പൂർവ്വരംഗത്തിൽ അവനദ്ധവാദ്യപ്രയോഗം. (അഞ്ചാമദ്ധ്യായത്തിൽ പൂർവ്വരംഗത്തിൻെറ അംഗങ്ങളായി വിധിച്ചിട്ടുള്ള പ്രത്യാഹാരാദികളിലെ വാദ്യപ്രയോഗവ്യവസ്ഥയാണ് ഇവിടെ വിവരിച്ചത്.)

തത്ര നായകാനാം തു സ്വസ്ഥഗതിപ്രചാരം വക്ഷ്യാമഃ. 261

ധീരോദാത്താദിനായകന്മാരുടെ സ്വസ്ഥഗതിയിലെ വാദ്യപ്രയോഗം വിവരിക്കാം.

തത്ര ഘലംദ്രാം ദ്രാംദ്രാമിതി ദേവതാനാം. ഘേലംതാം കേംതാ-
മിതി ക്ഷത്രിയാണാം. കുണകിടിപ്രായം വിപ്രാണാം. വ്യഞ്ജക-
പ്രായം മധ്യമാനാം.

ഘലംദ്രാം ദ്രാംദ്രാം എന്നു ദേവന്മാർക്ക്. ഘേലംതാം കേംതാം എന്നു രാജാക്കന്മാർക്ക്. മിയ്ക്കവാറും കുണകിടി എന്നു ബ്രാഹ്മണർക്ക് പ്രകാശിപ്പിക്കേണ്ടുന്ന ഭാവത്തിനനു സരിച്ച് മധ്യമകഥാപാത്രങ്ങൾക്ക്.

262

ഏവം സ്വസ്ഥാവസ്ഥാ-
ഗതിപ്രചാരേ വിധീയതേ വാദ്യം
ദ്വികലാശ്ച തഥൈകകലാ-
ശ്ചതുഷ്കലാശ്ചൈവ പാദവിന്യാസാഃ
തത്ര തു സാമ്യം കാര്യം
ഭാണ്ഡേന സമം ച ഗാനേന 263

സ്വസ്ഥാവസ്ഥയിലുള്ളവരുടെ ഗതിപ്രചാരത്തിൽ ഇപ്രകാരമാണ് വാദ്യവിധി. രണ്ടു കലയിലും ഒരു കലയിലും നാലു കലയിലും പാദവിന്യാസങ്ങൾ വരും. അതിലും വാദ്യത്തിനും ഗാനത്തിനും സാമ്യം വരുത്തണം.

പുനശ്ചാവസ്ഥാകൃതം വാദ്യം വക്ഷ്യാമി.

ദ്രുതഗമനേഷു ഭാവാ
യേ പൂർവ്വോക്താ ഗതിപ്രചാരേഷു
ധ്രേം ധ്രേം ധ്രേം ധ്രേം പ്രായം
തത്ര തു വാദ്യം വിധാതവ്യം. 264

ഇനി അവസ്ഥാഭേദങ്ങളിലെ വാദ്യം വിവരിക്കാം. മുമ്പു ഗതിപ്രചാരങ്ങളിൽ വേഗത്തിൽ നടക്കുമ്പോൾ എന്തെല്ലാം അവസ്ഥകൾ പറഞ്ഞിട്ടുണ്ടോ അതിലെല്ലാം ധ്രേം ധ്രേം ധ്രേം ധ്രേം എന്ന അക്ഷരങ്ങൾ അധികമായിട്ടുള്ള വാദ്യം പ്രയോഗിക്കണം.

നൌരഥവിമാനയാനേ
ജലപഥ്യാകാശജേ*f*ംഗുലീചലനാത്
കാര്യം ഹി തച്ചതുഷ്കേ*f*
പ്യന്യോന്യസമാശ്രിതം വാദ്യം. ഇതി. 265

വഞ്ചി തേരു വിമാനം എന്ന വാഹനങ്ങളിൽ വെള്ളത്തിലും വഴിയിലും ആകാശത്തിലും യാത്രചെയ്യുമ്പോൾ മൂന്നു വാദ്യങ്ങൾ, ഗീതം എന്നിവ നാലുമിണങ്ങുമാറ് വാദ്യം പ്രയോഗിക്കണം.

ദുഃഖാർദ്ദിതവ്യാധിതേഷ്ടജനവിയോഗവിഭവനാശവധബന്ധ-
പ്രവതനിയമോപവാസാദിയുക്തേഷാലിപ്തമാർഗ്ഗോ
വിധാതവ്യഃ. ദൈത്യദാനവയക്ഷരാക്ഷസപന്നഗാദീനാം
ധംദ്രാ ധംദ്രാ ധകുതാം ധേധേടാം പ്രായം, ഗഞ്ജവി-
കലപംഗുവാമനാദീനാം ടഘടാഘേപ്രായം, ചേടകുസത്വാ-
ദീനാം ഥോകടഖുഖണേത്യാദികം, യതിപാശുപതശാക്യാ-
ദീനാംധഹുധഹുധേധേപ്രായം, ഔപസ്ഥാപകനിർമ്മുണ്ഡ-

വർഷവരാദീനാം ധേടാം ഘേലാണ്ടാം ഭാണ്ടാം ണാണാം പ്രായം, വൃദ്ധശ്രോത്രിയകഞ്ചുകിസ്ലൂലാദീനാം ഖോം ധ്രോഖോ ഖോഖോ പ്രായം, ഗജവാജിഖരോഷ്ട്രരഥവിമാനയാനേഷു ധംകിടിപ്രായം. 266

ദുഃഖം രോഗം ഇഷ്ടജനവിയോഗം ധനനാശം വധം ബന്ധം വ്രതം തപസ്സ് ഉപവാസം തുടങ്ങിയവയുള്ളവർക്ക് ആലിപ്തമാർഗ്ഗമാണ് സ്വീകരിക്കേണ്ടത്. ദൈത്യന്മാർ, ദാനവന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, പന്നഗന്മാർ മുതലായവർക്ക് ധംദ്രാം ധംദ്രാം ധകുതാം ധേധേടാം എന്ന വിധത്തിലാണ് വാദ്യം. നൊണ്ടികൾ അംഗവൈകല്യമുള്ളവർ മുടന്തന്മാർ കൂനന്മാർ തുടങ്ങിയവർക്ക് ടഘടാഘേ എന്ന വിധത്തിലാണ്. ചേടന്മാർ ഭീരുക്കൾ മുതലായവർക്ക് ഥോകടഖുഖണ എന്നമട്ടിലാണ്. യതികൾ, പാശുപതന്മാർ ബൗദ്ധമതക്കാർ മുതലായവർക്ക് ധഹുധഹു ധേധേ എന്ന മട്ടിലാണ് ഔപസ്ഥാപകൻ (പൂജകൻ), നിർമുണ്ഡൻ (ക്ഷൺഠി), വർഷവരൻ (നപുംസകൻ) മുതലായവർക്ക് ധേടാം ഘേലാണ്ടാം ദാണ്ഡാം ണാണാം എന്ന രീതിയിലാണ്. വൃദ്ധന്മാർ, വേദജ്ഞന്മാർ, കഞ്ചുകികൾ, തടിയന്മാർ തുടങ്ങിയവർക്ക് ഖോം ധ്രോ ധോ ഖോ ഖോ എന്ന വിധത്തിലാണ്. ആന, കുതിര, കഴുത, ഒട്ടകം, തേർ, വിമാനം എന്നീ വാഹനങ്ങൾക്ക് ധങ്കിടി എന്ന രൂപത്തിലാണ്.

സർവ്വത്രോത്തമമധ്യമാധമേഷു പുരുഷേഷിത്ഥം രസഭാവാ-
നഭിവീക്ഷ്യ വാദ്യം പ്രയോക്തവ്യം. ഏവം താവത്.
പുരുഷാണാം. 267

എല്ലാ ദിക്കിലും ഉത്തമന്മാരും മധ്യമന്മാരും അധമന്മാരുമായ പുരുഷന്മാർക്ക് രസഭാവങ്ങൾ നോക്കി വാദ്യം പ്രയോഗിക്കണം. പുരുഷന്മാർക്കുള്ള വാദ്യവ്യവസ്ഥ ഇപ്രകാരമാണ്.

സ്ത്രീണാം പുനരപി വ്യാഖ്യാസ്യാമഃ. തത്രോത്തമസ്ത്രീണാം മധ്യാനാം ച ടോഖധധി ദോഘേംട മധിഘേംടതി പ്രായം. അഥ രാജസ്ത്രീണാം ധംകിഹ്ണ മധിദോഹ്ണ ദേഖുഖു പ്രായം. ധംകിതി കിഥികട മടമഥിഥേതി ബ്രാഹ്മണീനാം. അഥ മധ്യമസ്ത്രീണാം വേശ്യാശില്പകാരികാണാം കിടിഹ്ണാണം ഥംകഥിം ഘടമഥി ഹുണകിടികിടിപ്രായം. ടമഥി കുണകേഡഖു ഖിഖിപ്രായമധമസ്ത്രീണാം. ഏവം താവത് സാമാന്യതോƒഭിഹിതം സ്ത്രീണാമവസ്ഥാന്തരിതാനാം തു ത ഏവ പൌരുഷാ വാദ്യവിശേഷാ ഭവന്തി. സാമാന്യതോƒഭിനയേ ഭയശോകക്രോധാദയോ ഹി ഭാവാ ആസാം സമുത്പദ്യന്തേ. ആസാമപി രസഭാവാഭിനയാപേക്ഷം മാർഗ്ഗാശ്രിതം വാദ്യം ഭവതി. 268

സ്ത്രീകൾക്കുള്ളത് ഇനി പറയാം. അതിൽ ഉത്തമസ്ത്രീകൾക്കും മധ്യമസ്ത്രീകൾക്കും ടോഖധധി ദോംഘേംട മധിഘേംടതി എന്ന മട്ടിലാണ്. പിന്നെ രാജസ്ത്രീകൾക്ക് ധംകിഹ്ണ മധിധോഹ്ണ ദേഖുഖു എന്ന മട്ടിലാണ്. ധംകിതി കിഥികട മടമഥിഥാ എന്ന മട്ടിലാണ് ബ്രാഹ്മണസ്ത്രീകൾക്ക്. പിന്നെ വേശ്യകളും ശില്പകാരികളുമായ മധ്യമസ്ത്രീകൾക്ക് കിടിഹ്ണാണം ഥംകഥിം ഘടമഥി ഹുണകിടികിടി എന്ന മട്ടിലാണ്. ടമഥി കണകേഡഖു ഖിഖി എന്ന മട്ടിലാണ് അധമസ്ത്രീകൾക്ക്. ഇങ്ങനെ സ്ത്രീകൾക്കുള്ളത് സാമാന്യമായി പറഞ്ഞു കഴിഞ്ഞു. അവസ്ഥാവിശേഷങ്ങളിലാവട്ടെ, പുരുഷന്മാർക്കുള്ള വാദ്യവിശേഷങ്ങൾ തന്നെയാണു

സ്ത്രീകൾക്കും. സാമാന്യമായി അഭിനയത്തിൽ ഭയ ശോകക്രോധാദികൾ തന്നെയാണല്ലോ സ്ത്രീകൾക്കും ഉണ്ടാവുന്നത്. ഇവർക്കും രസഭാവാഭിനയങ്ങൾക്കു യോജിച്ച മാർഗ്ഗാശ്രിതവാദ്യം പ്രയോഗിക്കേണ്ടതാണ്.

അപി ച

ജാതിമാർഗ്ഗപ്രചാരൈസ്തു
കരണൈരക്ഷരൈസ്തഥാ
വാദയേദ്യസ്ത്വസങ്കീർണ്ണം
സ ശ്രേഷ്ഠോ വാദകോ മതഃ. 269

മാത്രമല്ല, ജാതികൾ മാർഗ്ഗങ്ങൾ പ്രചാരങ്ങൾ കരണങ്ങൾ അക്ഷരങ്ങൾ എന്നിവയെക്കൊണ്ട് കൂട്ടിക്കലർത്താതെ വാദ്യം പ്രയോഗിക്കുന്നവനാണ് നല്ല വാദ്യക്കാരൻ.

അഥാന്തരവാദ്യാനി, അനുബന്ധോ, വിപ്രഹാരിതം, സിദ്ധിഗ്രഹണം, പരിച്ഛിന്നമിതി. 270

ഇനി അന്തരവാദ്യം. (ഇടയിലുള്ള വാദ്യപ്രയോഗം) അതു നാലുതരം 1. അനുബന്ധം. 2. വിപ്രഹാരിതം 3. സിദ്ധിഗ്രഹണം, 4. പരിച്ഛിന്നം.

1. അനുബന്ധം

തത്രാനുബന്ധസംജ്ഞമന്തരവാദ്യം യഥാ-ധോണാധോക്ലഘേ ഇതി 271

അവയിൽ അനുബന്ധമെന്നു പേരുള്ള അന്തരവാദ്യത്തിനുദാഹരണം ധോണാധോക്ലഘേ (അഭിനയത്തോടൊപ്പം വാദ്യം പ്രയോഗിക്കുന്നതിനാണ് അനുബന്ധമെന്നു പറയുന്നത്.)

2. വിപ്രഹാരിതം

പാഠ്യവിരാമേ വിപ്രഹാരിതം യഥാ-ധംദ്രാം ഖോഖോണാ ഇതി 272

വാചികവാക്യം പറഞ്ഞു കഴിയുമ്പോൾ കൊട്ടുന്നത് വിപ്രഹാരിതമെന്ന അന്തരവാദ്യം. (ശ്ലോകം ചൊല്ലുമ്പോൾ പാദാവസാനത്തിലും അർദ്ധാവസാനത്തിലും ശ്ലോകാവസാനത്തിലും കൊട്ടുന്നതു വിപ്രഹാരിതം).

3. സിദ്ധിഗ്രഹണം

സിദ്ധിരപി

ഐശ്വര്യേ വിസ്മൃതേ ശാന്തേ
വസ്ത്രാഭരണസംയമേ
സിദ്ധിർവാചയിതവ്യാ തു
നാനാകരണസംശ്രയാ. 273

സിദ്ധിയും ഇടയിൽ പ്രയോഗിക്കേണ്ടുന്ന അന്തരവാദ്യമാണ്.

അഭ്യുദയസന്ദർഭത്തിലും മറവിയുണ്ടാവുമ്പോഴും ശാന്തസന്ദർഭത്തിലും വസ്ത്രം ഉടുക്കുകയും ആഭരണം ധരിക്കുകയും ചെയ്യുമ്പോഴും പലതരം കരണങ്ങളോടുകൂടി സിദ്ധിയെന്ന അന്തരവാദ്യപ്രയോഗം വേണ്ടതാണ്.

സാ ച സിദ്ധ്യര്യഥാ രസമാർഗ്ഗകരണാശ്രയാ കാര്യാ വിചിത്രകരണാ പഞ്ചകലാ. അവസ്ഥാന്തരേ പുനരേവമേവ കൃതാ ഭവതി. 274

ആ സിദ്ധി രസാനുഗുണമായ മാർഗ്ഗത്തെയും കരണങ്ങളെയും അവലംബിച്ചു കൊണ്ട് കരണവൈചിത്ര്യത്തോടുകൂടി അഞ്ചു കലയിൽ പ്രയോഗിക്കണം. അവ സ്ഥാഭേദത്തിലും ഇങ്ങനെ തന്നെ ചെയ്താൽ മതി.

അപി ച

സാധ്യവിരാമേ വാദ്യം
പരിഷത്സാധനകൃതേ വിരാമേ ച
വസ്ത്രാഭരണനിപാതേ
കുര്യാദഭ്യഞ്ജനേ കാലേ. 275

ഏതെങ്കിലും ഒരു ഘട്ടം അവസാനിക്കുമ്പോഴും സൂത്രധാരൻ രംഗപ്രസാധനം ചെയ്തു കഴിയുമ്പോഴും വസ്ത്രമഴിയുകയോ ആഭരണത്തിനു സ്ഥാനഭ്രംശം സംഭവിക്കുകയോ ചെയ്താലും എണ്ണ തേയ്ക്കുന്ന സന്ദർഭത്തിലും സിദ്ധിയെന്ന അന്തരവാദ്യപ്രയോഗം വേണ്ടതാണ്.

4. പരിച്ഛിന്നം

അഥ പരിച്ഛിന്നം സാർവ്വഭാണ്ഡികം ധ്രുവായ ഗ്രഹോപ-
ശമനേ ഗംഭീരധീരപ്രഹാരമുദ്ധതം യഥാരസം ച ഷട്ക്കലം.
തത്രോത്തമാനാം വിതസ്തമാർഗ്ഗാശ്രിതം യഥാ–ദ്രം ദ്രം ക്ലേ
ഘേലകേ ഇതി. 276

ഇനി പരിച്ഛിന്നം. അത് എല്ലാ ഭാണ്ഡവാദ്യങ്ങളും കൂടി പ്രയോഗിക്കേണ്ടതാണ്. ധ്രുവാഗാനം തുടങ്ങുമ്പോഴും അവസാനിക്കുമ്പോഴും ധീരഗംഭീരമായ പ്രഹാരത്തോടുകൂടി ഉദ്ധതമായും രസാനുഗുണമായും ആറു കലയിൽ പ്രയോഗിക്കണം. അതിൽ ഉത്തമന്മാർക്ക് വിതസ്തമാർഗ്ഗത്തെ അവലംബിച്ച് ദ്രംദ്രം ക്ലേ ഘേ ല കേ എന്നു പ്രയോഗിക്കുക.

അഥോത്തമസ്ത്രീണാമഡ്ഡിതമാർഗ്ഗാശ്രയണം യഥാ–ഖോഖോഖാ ഇതി. അധമാനാം ഖഞ്ജനർകുടകസ്ഥം. യഥാ–ടേംകഖാ
കിടികിടിഥാ ഇതി. 277

ഉത്തമസ്ത്രീകൾക്ക് അഡ്ഡിതമാർഗ്ഗമാണ് ആശ്രയിക്കേണ്ടത്. ഉദാഹരണം–ഖോഖോഖാ. അധമന്മാർക്ക് ഖജ്ജകനർകുടകങ്ങളെ ആശ്രയിച്ചു വാദ്യം പ്രയോഗിക്കുക. ഉദാഹരണം–ടേംകഖാ കിടികിടിഥാ.

അഥ പ്രാസാദികീപ്രാവേശിക്യാക്ഷേപികൃവകൃഷ്ടാസു. തത്ര പ്രാസാദികീപ്രാവേശിക്യോഃ സമപാണൌ വിഭക്തകരണം വാദ്യം. ദ്രുതായാമുപരിപാണിർവിചിത്രകരണം. സ്ഥിതാവകൃഷ്ടായാമർദ്ധസന്നിപാതകൃതമിതി യഥാ ഘോഹ്ണേ ഘോ ഘോ ഇതി. 278

ഇനി പ്രാസാദകി, പ്രാവേശികി, ആക്ഷേപികി, അവകൃഷ്ട എന്നീ ധ്രുവകളിലെ വാദ്യത്തിൻെറ കാര്യം. അതിൽ പ്രസാദികിയിലും പ്രാവേശികിയിലും സമപാണിയായി താളം പിടിച്ച് കരണങ്ങളെ വിഭജിച്ചുകൊണ്ട് വാദ്യം പ്രയോഗിക്കുക. ആക്ഷേപികിയിൽ താളം ഉപരിപാണി. വിചിത്രങ്ങളായ കരണങ്ങൾ. സ്ഥിതാവകൃഷ്ടയിൽ നടുവിലുള്ള സന്നിപാതംതൊട്ടു വാദ്യം തുടങ്ങുക. ഉദാഹരണം–ഘോഹ്ണേഘോഘോ.

ഏവമേതത് പ്രയോക്തവ്യം
വാദ്യം ഗതിപരിക്രമേ
പ്രാസാദിക്യാം ധ്രുവായാം ച
ത്വന്തരായാം തഥൈവ ച. 279

ഈ വിധത്തിലാണു ഗതികളിലും പരിക്രമങ്ങളിലും പ്രാസാദിക്യാദി ധ്രുവകളിലും അന്തരാധ്രുവയിലും വാദ്യപ്രയോഗം.

അഭാണ്ഡമേകം ഗീതം തു
പരിവർത്തം പ്രയോജയേത്
സന്നിപാതാവസാനേ തു
ഭാണ്ഡവാദ്യഗ്രഹോ ഭവേത്. 280

വാദ്യം കൂടാതെ ഗീതം മാത്രമായിട്ട് ഒരു പരിവർത്തം. സന്നിപാതത്തിൻെറ അവസാനത്തിൽ വാദ്യം തുടങ്ങുക. ഇതാണു ക്രമം.

അഥ ദ്രുതവിളംബിതായാം യഥാ-തലഖോ തലഖോ തലഖോ
ഇതി. അഥാസ്ഥിതായാം യഥാ - ഘോണഖോ ഖോണകേ
കുഖുണാ ണാണാഖോ ദേംകുഖോം കേ ഇതി. 281

ഇനി ദ്രുതവിളംബിതാധ്രുവയിലെ വാദ്യത്തിനുദാഹരണം-തലഖോ തലഖോ തലഖോ. പിന്നെ അസ്ഥിതയിലെ വാദ്യത്തിനുദാഹരണം-ഘോണഖോ ഖോണകേ കുഖുണാ ണാണാഖോ ദേംകുഖോംകേ.

സംഭ്രമാവേഗഹർഷാർത്ഥേ
വിസ്മയോത്സാഹശോകജേ
ഗ്രഹേ ഗാനസ്യ യദ്വാദ്യ-
മുദ്ഘാത്യം തത് പ്രകീർത്തിതം. 282

സംഭ്രമം ആവേശം ഹർഷം അദ്ഭുതം ഉത്സാഹം ശോകം എന്നീ ഭാവങ്ങളിലെ ഗാനത്തിന്റെ ഗ്രഹത്തിലുള്ള വാദ്യപ്രയോഗത്തിന് ഉദ്ഘാത്യമെന്നു പേർ.

മോക്ഷമിദാനീം വക്ഷ്യാമഃ. തദ്യഥാ ഖേന്താം തികിടി
ദത്തകിത്ത കികിദോത്ത ഗോഗോഗ ഘേദോ ഘേടഘേ
ഘേടാദോ. അഥാസ്ഥിതായാം യഥാ-ഘടമഥി ഘംഘം
ഖോഖോണ ഖോഖോണ ഖോഖോ ചേണം ഡക്കണിഷ്ക
ഷണുസ്ഥപ്പ ഇതി. അഥ നർകുടകഖഞ്ജയോര്യഥാ-ഘംദ്രാം
ഘംദ്രാം തകിതാം ഗുടുഗുടുഘേ ഇതി. അഥ സ്ഥിതായാം
യഥാ-ഘംഘം ഘേടം മടഘേ ഘേത്ഥിമടാം കടത്ഥി മടത്ഥി
കടകിടിഥിടീ ഇതി. അഥാവകൃഷ്ടായാം യഥാ-ഘടമടത്ഥി
ടഥി ഗുടുഘേട ഘോണഘം ഘണണോംണണം ഇതി. 283

മോക്ഷമിനി പറയാം. അതിനുദാഹരണം-ഖേന്താം തികിടി ദത്തകിത്തകി കിദോത്ത ഗോഗോഗ ഘേ ദോ ഘേട ഘേ ഘേടാദോ. ഇനി അസ്ഥിതയിലുള്ള വാദ്യത്തിനുദാഹാരണം-ഘടമഥി ഘംഘം ഖോഖോണ ഖോ-ഖോണ ഖോഗോചേണം ഡക്കനിഷ്കഷണുസ്ഥപ്പ. ഇനി നർകുടകഖഞ്ജക ങ്ങളിലെ വാദ്യത്തിനുദാഹരണം - ഘംദ്രാം ഘംദ്രാം തകിതാം ഗുടുഗുടുഘേ. ഇനി സ്ഥിതയിലെ വാദ്യത്തിനുദാഹരണം-ഘംഘം ഘേട. മടഘേ ഘേത്ഥിമടാം കടത്ഥി

മടത്ഥി കടകിടി ഥിടീ. ഇനി അവകൃഷ്ടയിലെ വാദ്യത്തിനുദാഹരണം-ഘടമടത്ഥി ടഥി ഗുടുഘേട ഘോണഘം ഘണ-ണോംണണം.

ഏവമേതേ ഗ്രഹാ മോക്ഷാ
ധ്രുവാണാം ഗദിതാ മയാ
നിഷ്ക്രാമേ ച പ്രവേശേ ച
ത്വാക്ഷേപികൃന്തരാസു ച. 284

നൈഷ്ക്രാമികി, പ്രാവേശികി, ആക്ഷേപികി, അന്തര എന്നീ ധ്രുവകളിലെ ഗ്രഹങ്ങളും മോക്ഷങ്ങളും ഞാൻ പറഞ്ഞുകഴിഞ്ഞു.

ഏവം താളകാലജ്ഞാനേ മാർദംഗികേന പ്രയതിതവ്യം.
ഭവതി ചാത്ര ശ്ലോകഃ-

അതാളജ്ഞമകാലജ്ഞ-
മശാസ്ത്രജ്ഞം ച വാദകം
ചർമ്മഘാതകമിത്യേവം
പ്രവദന്തി മനീഷിണഃ. 285

ഇപ്രകാരം താളജ്ഞാനവും കാലജ്ഞാനവും സമ്പാദിക്കാൻ മൃദംഗവായനക്കാരൻ പ്രയത്നിക്കണം. ഇവിടെ ഒരു ശ്ലോകവുമുണ്ട്.

(താളബോധം കാലബോധം ശാസ്ത്രബോധവുമെന്നിയേ
വാദ്യപ്രയോഗം ചെയ്യുന്നോൻ തോലിന്മേൽ വീക്കിടുന്നവൻ.

അനേനൈവ വിധാനേന
കാര്യം വാദ്യം പ്രയത്നതഃ
അതഃ പരം പ്രവക്ഷ്യാമി
ത്വാതോദ്യാനാം തു ലക്ഷണം. 286

ഈ വിധിയനുസരിച്ചു വാദ്യം പ്രയോഗിപ്പാൻ പ്രയത്നിക്കേണ്ടതാണ്. ഇനി വാദ്യങ്ങളുടെ ആകൃതി വിവരിക്കാം.

## വാദ്യങ്ങളുടെ ആകൃതി

ത്രിധാകൃതിർമൃദംഗാനാം
ഹാരീതകയവാശ്രയാ
തഥാ ഗോപുച്ഛരൂപാ ച
ഭവന്ത്യേഷാം ച രൂപതഃ. 287

മൃദംഗങ്ങളുടെ ആകൃതി മൂന്നു വിധമുണ്ട്. 1. കടുക്കപോലെ നടുവിനേക്കാൾ ഏറെ വണ്ണം കുറയാത്ത രണ്ടറ്റമുള്ളത്. 2. യവമെന്ന ധാന്യം പോലെ നടുവണ്ണം കൂടിയും രണ്ടറ്റവും വണ്ണം കുറഞ്ഞുമുള്ളത്. 3. പശുവിൽ വാൽപോലെ ഒരറ്റം വട്ടംകൂടിയതും മറ്റേ അറ്റം വട്ടം കുറഞ്ഞുമുള്ളത്.

ഹരീതക്യാകൃതിസ്ത്വങ്ക്യോ
യവമധ്യസ്തഥോർദ്ധ്വകഃ
ആലിംഗ്യശ്ചൈവ ഗോപുച്ഛ
ആകൃത്യാ സമ്പ്രകീർത്തിതഃ. 288

മടിയിൽ വെച്ചു വായിക്കുന്ന അങ്ക്യമായ മൃദംഗത്തിന്റെ ആകൃതി കടുക്കപോലെ, മേലോട്ടു മുഖമാക്കി വെച്ചു വായിക്കുന്ന മൃദംഗത്തിന്റെ ആകൃതി

യവംപോലെ. ആലിംഗനം ചെയ്ത് (എടുത്തുപിടിച്ച്) വായിക്കുന്ന മൃദംഗത്തിന്റെ ആകൃതി പശുവിൻവാൽപോലെ.

താലത്രയും തഥാർദ്ധം ച
മൃദംഗോऽങ്കിത ഉച്യതേ
മുഖം തസ്യ ച കർത്തവ്യം
ദ്വാദശാം ഗുലയോജിതം. 289

മടിയിൽ വെച്ചു വായിക്കുന്ന മൃദംഗത്തിന് മൂന്നരച്ചാൺ നീളമാണ് വിധിച്ചിട്ടുള്ളത്. അതിന്റെ മുഖത്തിന് (തലയ്ക്കു) പന്ത്രണ്ടംഗുലം വട്ടമായിരിക്കണം.

ഊർദ്ധ്വകോऽപി തഥാ കാര്യ-
ശ്ചതുസ്താലപ്രമാണകഃ
അംഗുലാനി മുഖം തസ്യ
കർത്തവ്യം തു ചതുർദ്ദശ. 290

ഊർദ്ധ്വകമായ-മേലോട്ടു മുഖമാക്കി വെച്ചുകൊട്ടുന്ന-മൃദംഗത്തിന് (മിഴാവിന്) നീളവും വണ്ണവും നാലു ചാണ്. അതിന്റെ മുഖത്തിനു പതിനാലു വിരൽവട്ടം.

ആലിംഗ്യശ്ചൈവ കർത്തവ്യ-
സ്താലത്രയമഥാപി ച
മുഖം തസ്യാംഗുലാനി സ്യു-
രഷ്ടാവേവ സമാസതഃ. 291

ആലിംഗ്യമായ-പൊക്കിയെടുത്തു പ്രയോഗിക്കേണ്ടുന്ന- മൃദംഗത്തിനു നീളം മൂന്നുചാൺ. അതിന്റെ മുഖത്തിനു വട്ടം എട്ടു വിരൽ.

ദൈർഘ്യേണ പണവശ്ചൈവ
കർത്തവ്യഃ ഷോഡശഗാംഗുലഃ
കൃശോ മധ്യേऽംഗുലാന്യഷ്ടൗ
പഞ്ചാംഗുലമുഖസ്തഥാ. 292

പണവത്തിന് പതിനാറംഗുലം നീളം. നടുവിൽ എട്ടുവിരൽവരെ വണ്ണം കുറഞ്ഞിരിക്കണം. മുഖത്തിനു വിസ്താരം അഞ്ചുവിരൽ. (പണവം തിമിലയായിരിക്കുമോ?)

ഓഷ്ഠസ്തസ്യ ച കർത്തവ്യ-
സ്തജ്ജ്ഞൈരധ്യർദ്ധമംഗുലം
മധ്യം തു തുഷിരം തസ്യ
ചത്വാര്യേവാംഗുലാനി ച. 293

പണവത്തിന്റെ മുഖത്തിന്റെ വക്കത്ത് ചുണ്ടുപോലെ ഉരുണ്ട ഒരു വട്ടു വേണം. അതിന് ഒന്നരവിരൽ വണ്ണം വേണം. പണവത്തിന്റെ ഉൾഭാഗം പൊള്ളയായിരിക്കണം. അതിനു നാലുവിരൽ വിസ്താരം.

ദർദ്ദരശ്ച ഘടാകാരോ
നവാംഗുലമുഖസ്തഥാ
വിധാനം ചാസ്യ കർത്തവ്യം
ഘടസ്യ സദൃശം ബുധൈഃ
ദ്വാദശാംഗുലവിസ്തീർണ്ണം
പീനോഷ്ഠം ച സമന്തതഃ. 294

ദർദ്ദരം കുടംപോലെയാണ്. അതിന്റെ മുഖത്തിന് ഒമ്പതു വിരലാണ് വിസ്താരം, കുടം ഉണ്ടാക്കുന്നതു പോലെത്തന്നെയാണ് ദർദ്ദരമുണ്ടാക്കേണ്ടത്. പന്ത്രണ്ടു വിരൽ വിസ്താരമുള്ള കട്ടികൂടിയ ഒരു ചുണ്ട് (വട്ട്) ചുറ്റും വേണം. ഇത് ഘടവാദ്യം തന്നെയാവണം.

അതഃ പരം പ്രവക്ഷ്യാമി
ചർമ്മലക്ഷണമുത്തമം
ന ജ്വരോപഹതം ചർമ്മ,
ന ച കാകമുഖാഹതം
നാഭിദോഷഹതം ക്ലിന്നം
ന ച ധൂമാഗ്നിദൂഷിതം
ഏഭിർദോഷൈർവിനിർമ്മുക്തം
ചർമ്മ നിർവ്വർത്ത്യതേ ഗവാം. 295

ഇനി മൃദംഗാദികൾക്കുള്ള തോലിന്റെ ലക്ഷണം പറയാം. പനിപിടിച്ചു കേടു വന്നിട്ടുള്ളതാവരുത്. കാക്ക കൊത്തിക്കീറിയതാവരുത്. ചീഞ്ഞു കേടുവന്നതാവരുത്. പുകപിടിച്ചതോ തീവെന്തതോ ആവരുത്. ഈ ദോഷങ്ങളൊന്നുമില്ലാത്ത പശുക്കളുടെ തോലാണ് മൃദംഗാദികൾക്കു സ്വീകരിക്കേണ്ടത്.

ആമ്രപല്ലവസങ്കാശം
ഹിമകുന്ദേന്ദുപാണ്ഡുരം
സ്നായ്വാമിഷവിഹീനം തു
ക്ലിന്നം വാ ചർമ്മ കർമ്മണി. 296

ചുവന്ന മാവിൻതളിർപോലെയുള്ളതും മഞ്ഞുപോലെയും മുല്ലപ്പൂപോലെയും കർപ്പൂരം പോലെയും വെളുത്തതും ഞരമ്പും മാംസവുമില്ലാത്തതുമായ തോൽ വെള്ളം നനച്ചു വായ്കെട്ടാൻ ഉപയോഗിക്കണം.

വിദിത്വൈവ സുവർണ്ണാനി
ചർമ്മാണ്യാഹൃത്യ ബുദ്ധിമാൻ
ശീതോദകേ നിശാമേകാം
സ്ഥാപയിത്വാ സമുദ്ധരേത്. 297

നല്ല നിറമുള്ള തോലുകൾ കണ്ടറിഞ്ഞു കൊണ്ടുവന്ന് ഒരു രാത്രി മുഴുവൻ തണുത്ത പച്ചവെള്ളത്തിലിട്ട് എടുക്കണം.

വദ്ധ്രൈഃ സുലളിതൈർദ്ദീർഘൈർ-
ഗ്ഗോമയൈരക്തമർദ്ദിതൈഃ
ചന്ദ്രകൈസ്തനുഭിഃ പശ്ചാ-
ന്മൃദംഗാൻ യോജയേദ്ബുധഃ. 298

മാർദ്ദവവും നീളവുമുള്ള തോൽവാറുകൾ കൊണ്ടുമുറുക്കിയും ചാണകം തേച്ചു മർദ്ദിച്ചെടുത്ത, ചന്ദ്രനെപ്പോലെ വട്ടത്തിലുള്ള കനംകുറഞ്ഞ തോലുകൾ ചേർത്തും മൃദംഗങ്ങൾ ശരിപ്പെടുത്തണം.

പുഷ്പാവർത്തം തതഃ കുര്യാത്
ത്രിവർത്തിം ചന്ദ്രകാശ്രയാം
കക്ഷ്യാഖ്യം വൈ പരികരം
ഗ്രീവാഖ്യം സ്വസ്തികം തഥാ. 299

പിന്നെ പുഷ്പാകൃതിയിൽ വട്ടു മടയണം. അതിന്റെ വക്കത്ത് മുമ്മൂന്നിഴയായി

വാറിട്ടു മുറുക്കണം. തോളിലിടുന്നതിനുള്ള കച്ച കെട്ടണം. ഗ്രീവയെന്നു പേരുള്ള സ്വസ്തികക്കെട്ടു കെട്ടണം.

ത്രിശതം ച പ്രകുർവ്വീത
പുഷ്കരേ ഹ്യാക്ഷികാനി തു
ദശ തത്ര ഹി വദ്ധ്രാസ്തു
പ്രക്ഷേപ്യാ വർത്തിസംശ്രയാഃ. 300

വട്ടിന്മേൽ മുപ്പതു തുളകൾ ഉണ്ടാക്കണം. വട്ടിലെ മെടച്ചിലുകളിലൂടെ പത്തു തോൽവാറിടണം.

ദ്വേ ഹിത്വാ ത്വാക്ഷികേ വദ്ധ്രം
തൃതീയേ സമ്പ്രവേശയേത്
സർവ്വേഷ്വേവം പ്രയോഗോ ഽയ-
മാക്ഷികേഷു വിധീയതേ. 301

രണ്ട് തുളവിട്ട് മൂന്നാമത്തെ തുളയിലാണ് തോൽവാറു കോർക്കേണ്ടത്. തുളകളിലെല്ലാം പ്രയോഗിക്കേണ്ടുന്ന വിധി ഇതാണ്.

തന്ത്രീഭിഃ പണവം നഹ്യേത്
സുദൃഢാഭിഃ സമന്തതഃ
വാതപുഷ്കരികാം ചൈവ
യോജയേത് തനുചർമ്മണാ. 302

ഉറപ്പുള്ള തന്ത്രികളെക്കൊണ്ടു വേണം പണവം മുറുക്കുവാൻ. നേരിയ തോൽ കൊണ്ടു വാതപുഷ്കരികയും ഉണ്ടാക്കണം. ശബ്ദത്തിന്റെ മുഴക്കത്തിനുവേണ്ടി വട്ടിന്മേൽ ഘടിപ്പിക്കുന്ന തോലാണു വാതപുഷ്കരിക.

ഏവം മൃദംഗപണവാഃ
കർത്തവ്യാ ദർദ്ദരാസ്തഥാ
നവേ മൃദംഗേ ദാതവ്യം
രോഹണം സതതം ബുധൈഃ
ഗവ്യം ഘൃതം ച തൈലം ച
തിലപിഷ്ടം തഥൈവ ച. 303

മൃദംഗം പണവം ദർദ്ദരം എന്നിവ ഇങ്ങനെയാണ് ഉണ്ടാക്കേണ്ടത്. പുതിയ മൃദംഗത്തിൽ നാദശുദ്ധിക്കുവേണ്ടി എപ്പോഴും മിഴുക്കിടണം. പശുവിൻനെയ്യും എണ്ണയും എള്ളരച്ചതുമാണ് മിഴുക്കായി മൃദംഗത്തിൽ തേയ്ക്കേണ്ടത്.

ബധ്വാ ഹ്യനേന വിധിനാ
ത്വാങ്കികാലിംഗ്യകോർദ്ധ്വകാൻ
ദേവതാഭ്യർച്ചനം കൃത്വാ
തതഃ സ്ഥാപ്യാ മഹീതലേ. 304

മേൽപ്പറഞ്ഞ വിധിയനുസരിച്ച് ആങ്കികം ആലിംഗ്യം ഊർദ്ധ്വകം എന്നു മൂന്നു വിധത്തിലുള്ള മൃദംഗങ്ങളെയും കെട്ടിമുറുക്കി ദേവതാപൂജചെയ്ത് നിലത്തു വെയ്ക്കുക.

ചിത്രായാമഥവാ ഹസ്തേ
ശുക്ലപക്ഷേ ശുഭേ ഽഹനി

ഉപാധ്യായഃ ശുചിർവിദ്വാൻ
കുലീനോ രോഗവർജ്ജിതഃ.
മതിമാൻ ഗീതിതത്ത്വജ്ഞോ
മധുരോƒവികലേന്ദ്രിയഃ
സോപവാസോƒല്പകേശശ്ച
ശുക്ലവാസാ ദൃഢവ്രതഃ
മണ്ഡലത്രയമാലിപ്യ
ഗോമയേന സുഗന്ധിനാ
ബ്രഹ്മാണം ശങ്കരം വിഷ്ണും
ത്രിഷു തേഷു പ്രകല്പയേത്. 305

ചിത്ര അല്ലെങ്കിൽ അത്തം നാളിൽ വെളുത്ത പക്ഷത്തിൽ ശുഭമുഹൂർത്തമുള്ള നല്ല ദിവസത്തിൽ ആചാരശുദ്ധൻ, വിദ്വാൻ, കുലീനൻ, രോഗമില്ലാത്തവൻ, ബുദ്ധിയുള്ളവൻ, ഗീതതത്ത്വമറിയുന്നവൻ, മധുരഭാഷി, ഇന്ദ്രിയവൈകല്യമില്ലാത്തവൻ ഇങ്ങനെയെല്ലാമുള്ള ഉപാധ്യായൻ കുളിച്ചു ശുദ്ധനായി ഉപവസിച്ച് മുടികെട്ടി വെളുത്ത വസ്ത്രം ധരിച്ച് വ്രതനിഷ്ഠയോടുകൂടി മൂന്നു ദിക്കിൽ സുഗന്ധമുള്ള ചാണകംകൂട്ടി തളിച്ചുമെഴുകി ബ്രഹ്മാവിനെയും ശിവനെയും വിഷ്ണുവിനെയും സങ്കല്പിച്ച് ആവാഹിക്കണം.

ആലിംഗ്യം സ്ഥാപയേത് പൂർവ്വം
കൃതേ ബ്രാഹ്മേƒഥ മണ്ഡലേ
ഊർദ്ധ്വകം തു ദ്വിതീയേƒസ്മിൻ
രുദ്രനാമ്നി നിധാപയേത്
തിര്യഗുത്സംഗികം സമ്യ-
ഗ്വൈഷ്ണവേ മണ്ഡലേ ക്ഷിപേത്
ബലിപുഷ്പോപഹാരൈസ്തു
പൂജയേത് പുഷ്കരത്രയം. 306

ആദ്യം ആലിംഗ്യവാദ്യം (ചെണ്ട അല്ലെങ്കിൽ തകിൽ) ബ്രഹ്മാവിന്റെ സ്ഥാനത്തു വെയ്ക്കണം. ഊർദ്ധ്വകവാദ്യം (മിഴാവ്) രണ്ടാമത്തെ, ശിവന്റെ സ്ഥാനത്തു വെയ്ക്കണം. ആങ്കികവാദ്യം (മദ്ദളം അല്ലെങ്കിൽ മൃദംഗം) വിഷ്ണുവിന്റെ സ്ഥാനത്ത് വിലങ്ങത്തിൽ വെയ്ക്കണം. ജലഗന്ധപുഷ്പധൂപദീപനിവേദ്യാദികളായ ഉപഹാരങ്ങളർപ്പിച്ചു മൂന്നു വാദ്യങ്ങളെയും പൂജിക്കുകയും വേണം.

പായസം ഘൃതമധാക്തം
ചന്ദനം കുസുമാനി ച
ശുക്ലാനി ചൈവ വാസാംസി
ദത്വാലിംഗ്യേ സ്വയംഭുവഃ
ത്ര്യംബകായ പ്രദാതവ്യഃ
സഗണായോർദ്ധ്വകേ ബലിഃ
സ്വസ്തികൈർലാജികാപൂപ-
ധൂപപിണ്ഡാഷ്ടകൈഃ സഹ. 307

നെയ്യും തേനും ചേർത്ത പാൽപ്പായസം ചന്ദനം പുഷ്പങ്ങൾ വെള്ളവസ്ത്രങ്ങൾ ഇവയെല്ലാം ബ്രഹ്മാവിനു സമർപ്പിച്ചതിനുശേഷം ഭൂതഗണങ്ങളോടുകൂടിയ ശിവന് ഊർദ്ധ്വകവാദ്യത്തിൽ പൂജചെയ്യണം. സ്വസ്തികം, മലർ, അപ്പം, ധൂപം, പിണ്ഡാഷ്ടകം എന്നിവയാണു പൂജയ്ക്കു സ്വീകരിക്കേണ്ടത്. സ്വസ്തികം പത്മവും പിണ്ഡാഷ്ടകം ചോററുരുളകളുമായിരിക്കണം. ഭൂതഗണങ്ങൾയ്ക്കുള്ളതായിരിക്കണം ചോററുരുളകൾ.

ഉന്മത്തകരവീരാർക്ക-
പുഷ്പൈരന്യൈശ്ച ഭൂഷിതഃ
ബലിഃ കാര്യഃ പ്രയത്നേന
രക്തകൌദുംബരൈഃ സഹ
വൈഷ്ണവേ മണ്ഡലേ സ്ഥാപ്യ
സർവ്വബീജഗതോƒങ്കികഃ. 308

വിഷ്ണുവിനുള്ള സ്ഥാനത്തു പീഠം വിരിച്ച് മൃദംഗം വെച്ച് ഉമ്മത്തിൻപൂവ്വും കരവീരപ്പൂവും എരുക്കിൻപൂവും ഉച്ചമലരിപ്പൂവും അത്തിപ്പൂവും മറ്റും അലങ്കരിച്ച് വേണ്ടുംവണ്ണം പൂജിയ്ക്കണം. രക്തകം=ഉച്ചമലരി, ഉദുംബരം=അത്തി.

സ്രഗ്വസ്ത്രാലേപനൈഃ പ്രീതൈ-
ശ്ചരുഭിശ്ച സപായസൈഃ
വാചയിത്വാ ദ്വിജൈഃ സ്വസ്തി
ദത്വാ പൂർവ്വം ച ദക്ഷിണാം
പൂജയിത്വാദിഗന്ധർവ്വാൻ
പശ്ചാദ്വാദ്യം സമാചരേത്. 309

മാല വസ്ത്രം കുറിക്കൂട്ട് (ചന്ദനം) അന്നം പായസം മുതലായവ നൽകി സന്തോഷിപ്പിച്ച ബ്രാഹ്മണർക്ക് ദക്ഷിണകൊടുത്ത് അവരെക്കൊണ്ട് ആശീർവദിപ്പിച്ചതിനുശേഷം ആദിഗന്ധർവ്വന്മാരെ പൂജിച്ചിട്ടുവേണം വാദ്യപ്രയോഗം തുടങ്ങുവാൻ.

ദൈവതാനി ച വക്ഷ്യാമി
യേഷാം തേ ച ഭവന്തി ഹി
വജ്രേക്ഷണഃ ശങ്കുകർണ്ണോ
ഗ്രാമണീശ്ച തഥാ മഹാൻ
ഏതാസ്തു ദേവതാഃ വിപ്രാഃ
പുഷ്കരേഷു പ്രകീർത്തിതാഃ. 310

വാദ്യങ്ങൾക്കുള്ള ദേവതകളെയും പറയാം. വജ്രേക്ഷണൻ, ശങ്കുകർണ്ണൻ, മഹാഗ്രാമണി, എന്നിവരാണ് ക്രമത്തിൽ അങ്ക്യം ആലിംഗ്യം ഊർദ്ധ്വകം എന്നു മൂന്നു വക മൃദംഗങ്ങളുടെ ദേവതകൾ.

മൃന്മയത്വാന്മൃദംഗാസ്തു
ഭാണ്ഡം ഭണയതീതി ച
മുരജാ മൂർവ്വകരണാ-
ദാതോദ്യം തോദനാദപി 311

മൃത്ത് (മണ്ണ്) കൊണ്ടുണ്ടാക്കുന്നതിനാൽ മൃദംഗമെന്ന പേർ വന്നു. ഭണിപ്പിക്കുന്നതിനാൽ (ശബ്ദിക്കുന്നതിനാൽ) ഭാണ്ഡമെന്നു പറയുന്നു. (ഭണ ശബ്ദേ)

മൂർവ്വണം (ബന്ധനം) ചെയ്യുന്നതിനാൽ മുരജമെന്നു പറയുന്നു. (മുർവ്വീ ബന്ധനേ) നല്ലപോലെ തോദനം (താഡനം) ചെയ്യുന്നതിനാൽ ആതോദ്യം എന്ന പേരുണ്ടായി. (തുദ വ്യഥനേ).

ഭാണ്ഡസ്യാദൗ പ്രണീതോ$f$ഥ
പണവശ്ച വിധീയതേ
ദാരം ശബ്ദം ദാരയതി
തസ്മാത് ഭവതി ദർദ്ദരഃ. 312

ആദ്യം നിർമ്മിച്ച ഭാണ്ഡവാദ്യമാകയാൽ പണവമെന്ന പേർ സിദ്ധിച്ചു. ഏററവും നവമായിട്ടുള്ളത്–പുത്തനായിട്ടുള്ളത്–പ്രണവം. പ്രണവം തന്നെ പണവം. ആദ്യമുണ്ടായതെന്നർത്ഥം. ദരത്തെ–ശബ്ദത്തെ ദാരണം ചെയ്യുന്നത് ദർദ്ദരം. മററു ശബ്ദങ്ങളിൽ തുളച്ചു കയറുന്നതെന്നർത്ഥം. (ദൂ വിദാരണേ).

സൃഷ്ട്വാ മൃദംഗാൻ പണവം
ദർദ്ദരം ച മഹാമുനിഃ
മേഘൈശ്ച സ്വരസംയോഗം
മൃദംഗാനാമഥാസൃജത്. 313

സ്വാതിമഹർഷി (വിശ്വകർമ്മാവിൻെറ സഹായത്തോടുകൂടി) മൃദംഗം പണവം ദർദ്ദരം എന്ന വാദ്യങ്ങൾ സൃഷ്ടിച്ചതിനുശേഷം മേഘങ്ങളെക്കൊണ്ടാണ് മൃദംഗങ്ങൾക്ക് സ്വരങ്ങൾ സൃഷ്ടിച്ചത്. (സ്വാതിമഹർഷിയാണ് ആദ്യമായി വാദ്യം കണ്ടുപിടിച്ച തെന്നു ഈ അധ്യായത്തിൻെറ ആദ്യത്തിൽ പറഞ്ഞിട്ടുണ്ടല്ലോ).

വിദ്യുജ്ജിഹ്വോ ഭവേദ്വാമേ
മേഘഃ സ തു മഹാസ്വനഃ
ഐരാവതോ മഹാമേഘ–
സ്തഥാ ചൈവോർദ്ധ്വകേ ഭവേത്
ആലിംഗ്യകേ തഡിത്വാംശ്ച
നാമ്നാ ചൈവ വലാഹകഃ
ദക്ഷിണേ പുഷ്കരേ മേഘഃ
കോകിലോ നാമ വിശ്രുതഃ
മൃദംഗേ ചൈവ നാമ്നാ തു
ഊർദ്ധ്വകേ നന്ദ്യഥോച്യതേ
ആങ്കികേ സിദ്ധിരിത്യേവ–
മാലിംഗ്യേ ചൈവ പിംഗലഃ. 314

ഇടത്തുഭാഗത്ത് പുഷ്കരത്തിൽ വിദ്യുജ്ജിഹ്വനെന്നു പേരുള്ള വലിയ ശബ്ദത്തോടുകൂടിയ മേഘമാണ് ദേവത. ഐരാവതമെന്ന വലിയ മേഘമാണു ഊർദ്ധ്വകവാദ്യത്തിലെ ദേവത. ആലിംഗ്യവാദ്യത്തിൽ തഡിത്വാൻ എന്നു പേരുള്ള മേഘമാണ് ദേവത. വലത്തു ഭാഗത്തു പുഷ്കരത്തിൽ കോകിലമെന്ന മേഘമാണ് ദേവത. ഊർദ്ധ്വകമൃദംഗത്തിൽ നന്ദിയും ആങ്കികത്തിൽ സിദ്ധിയും ആലിംഗ്യത്തിൽ പിംഗലനുമാണു ദേവതകൾ.

ഭൂതപ്രിയോ ബലിസ്തേഭ്യോ
ദാതവ്യഃ സിദ്ധിമിച്ഛതാ

അപൂജയിത്വാ ഹ്യേതാൻ വൈ
നൈവ പ്രേക്ഷാം പ്രയോജയേത്. 315

വാദ്യപ്രയോഗത്തിൽ സിദ്ധി കൈവരണമെന്നാഗ്രഹിക്കുന്ന ആൾ ഭൂതഗണങ്ങൾക്ക് ഇഷ്ടപ്പെട്ട പൂജ നല്കണം. ഈ ദേവതകളെ പൂജിക്കാതെ നാട്യം പ്രയോഗിക്കരുത്.

കരീഷസ്യ തു സംഘാതേ
മൃദംഗാൻ സ്ഥാപയേദ്ബുധഃ
സുസംഘാതാനചലിതാം-
സ്തഥൈവാസ്ഖലിതാൻ പുനഃ. 316

ഉണക്കുചാണകക്കൂമ്പാരത്തിന്മേൽ ഇളകാതെ മൃദംഗങ്ങൾ കൊട്ടുന്നതിനു പാകത്തിൽ ഉറപ്പിച്ചുവെയ്ക്കണം.

ആതോദ്യാൻ പണവാംശ്ചൈവ
നർത്തകോഽവനതസ്തഥാ
ശാന്തികർമ്മ പ്രയുഞ്ജീത
വിധിദൃഷ്ടേണ കർമ്മണാ. 317

നടൻ ആതോദ്യങ്ങളെയും പണവങ്ങളെയും വന്ദിച്ച് വിധിപ്രകാരം ശാന്തികർമ്മം ചെയ്യണം.

ചത്വാരഃ പണവാഃ കാര്യാ
ദശരൂപവിധൌ പുനഃ
ആതോദ്യാനപി താന്യേവ
നാനാവസ്ഥാസു വാദയേത്. 318

ദശരൂപകങ്ങൾ അഭിനയിക്കുമ്പോൾ നാലു പണവങ്ങൾ വേണം. വിവിധാവസ്ഥകളിൽ ആ വാദ്യങ്ങൾ പ്രയോഗിച്ചുകൊള്ളുക.

നാടകേഽങ്കേ പ്രകരണേ
വീഥ്യാം ഭാണേ ഡിമേ തഥാ
മൃദംഗം പണവം ചൈവ
ദർദ്ദുരം ചോപകാരയേത്
ഏവമേതദ്ബുധൈർജ്ഞേയം
മൃദംഗാനാം തു ലക്ഷണം 319

നാടകം, അങ്കം, പ്രകരണം, വീഥി, ഭാണം, ഡിമം എന്നിവയിൽ മൃദംഗം, പണവം, ദർദ്ദുരം എന്നിവയെ ഉപയോഗപ്പെടുത്തണം. ഇപ്രകാരമാണ് മൃദംഗങ്ങളുടെ പ്രയോഗ വ്യവസ്ഥ.

## ഉപഹസ്തങ്ങൾ

അതഃ പരം പ്രവക്ഷ്യാമി
ഹ്യുപഹസ്തസ്യ ലക്ഷണം
കർത്തരീ സമഹസ്തശ്ച
ഹസ്തപാണിത്രയം തഥാ
വർത്തനാ ദണ്ഡഹസ്തശ്ച
പഞ്ച ശിക്ഷാകരാസ്തഥാ. 320

ഇനി ഉപഹസ്തങ്ങളുടെ ലക്ഷണം പറയാം. 1. കർത്തരി. 2. സമഹസ്തം, 3. ഹസ്തപാണീത്രയം. 4. വർത്തന, 5. ദണ്ഡഹസ്തം, ഇങ്ങനെ അഞ്ചു അഭ്യാസ കയ്യുകളുണ്ട്.

1. കർത്തരി

തർജ്ജന്യംഗുഷ്ഠയോഗേന
സ്വതോ ജാതിഗതിസ്തതഃ
പര്യായപതനൈർജ്ജേ്ഞയാ
കർത്തരീഹസ്തയോർദ്വയോഃ. 321

ചൂണ്ടുവിരലിലും പെരുവിരലിലും ചേർത്തു ജാതി തിരിച്ചറിയത്തക്കവിധം രണ്ടു കൈകൊണ്ടു ക്രമത്തിൽ കൊട്ടുന്നതു കർത്തരി.

2. സമഹസ്തം

സമയോഃ സമതാളേന
ദ്വയോർഹസ്തതലാർദ്ധയോഃ
പര്യായതഃ പ്രപാതോ യഃ
സമഹസ്ത ഇതി സ്മൃതഃ. 322

രണ്ടു ഉള്ളംകയ്യിൻെറയും പകുതിഭാഗംകൊണ്ട് സമതാളത്തിൽ ക്രമത്തിൽ കൊട്ടുന്നതു സമഹസ്തം.

3. ഹസ്തപാണിത്രയം

വിഭാവിതസ്യ വാമസ്യ
പാണിനാംഗുലിഭിസ്തഥാ
സകൃദ്ദക്ഷിണഹസ്തസ്യ
ഹസ്തപാണിത്രയം ഭവേത്. 323

ഇടത്തെക്കയ്യിൻെറ ഉള്ളംകയ്യുകൊണ്ടും വിരലുകൾ കൊണ്ടുമായി രണ്ടു പ്രാവശ്യവും വലംകയ്യിൻെറ വിരലുകൾകൊണ്ട് ഒരു പ്രാവശ്യവും കൊട്ടുന്നത് ഹസ്തപാണിത്രയം.

4. വർത്തന

പൂർവ്വം ദക്ഷിണഹസ്തേന
ക്രമാദ്വാമേന പാതതഃ
ചത്വാരോ യത്ര വർത്തന്തേ
വർത്തനാദ്വർത്തനാ സ്മൃതാ. 324

ആദ്യം വലത്തുകൈകൊണ്ടും ക്രമത്തിൽ ഇടത്തുകൈകൊണ്ടും നാലാവൃത്തി കൊട്ടുന്നതു വർത്തന. ആവൃത്തിയാണ് ഇതിനു വർത്തനയെന്നു പേർ വരുവാൻ കാരണം.

5. ദണ്ഡഹസ്തം

പ്രഥമം വാമഹസ്തേന
ഗൃഹീത്വാ ദക്ഷിണേന തു
പ്രഹാരാഃ ക്രമപാതേന
ദണ്ഡഹസ്തഃ സമസ്തയോഃ. 325

ആദ്യം ഇടത്തെ കൈകൊണ്ടും പിന്നെ വലത്തെ കൈകൊണ്ടും പിന്നെ ഒപ്പം രണ്ടുകൊണ്ടും കൊട്ടുന്നത് ദണ്ഡഹസ്തം.

## ഹസ്തഗുണങ്ങൾ

സൌഷ്ഠവം ലാഘവം ചൈവ
ബാഹുല്യം ദൃഢതാപി ച
സർവ്വേഷാം ചൈവ ഹസ്താനാം
ഗുണാശ്ചത്വാര ഈരിതാഃ. 326

ചന്തം, എളുപ്പം, നിറവ്, ഉറപ്പ് ഈ നാലു ഗുണങ്ങൾ ഹസ്തങ്ങൾക്കെല്ലാം പൊതുവിൽ വേണ്ട ഗുണങ്ങളാണ്.

ഏവമേതന്മയാ പ്രോക്തം
ഹസ്താനാമപി ലക്ഷണം
അത ഊർദ്ധ്വം പ്രവക്ഷ്യാമി
വാദകാനാം തു ലക്ഷണം. 327

ഇങ്ങനെ ഹസ്തങ്ങളുടെ ലക്ഷണവും ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി വാദ്യക്കാരുടെ ലക്ഷണം പറയാം.

## വാദകലക്ഷണം

ഗതിവാദ്യതാളപാഠ്യ-
ഗ്രഹമോക്ഷവിശാരദോ$f$ഥ ലഘുഹസ്തഃ
ഛിദ്രാച്ഛേദവിധിജ്ഞഃ
സിദ്ധഃ സ്ഥാനേ ധ്രുവാകുശലഃ
കളരിഭിതമധുരഹസ്തഃ
സുനിവിഷ്ടോ രക്തമാർജ്ജനോ ബലവാൻ
അവഹിതശരീരബുദ്ധിഃ
സംസിദ്ധോ വാദകഃ ശ്രേഷ്ഠഃ. 328

ഗതി വാദ്യം താളം പാഠ്യം ഗ്രഹം മോക്ഷം ഇവയുടെ നല്ല അറിവുള്ളവനും ഹസ്തത്തിന് ലാഘവമുള്ളവനും ഇടമുറിവുവരാതിരിക്കാൻ വേണ്ടത് അറിവുള്ളവനും വാദ്യസന്ദർഭങ്ങളിൽ പഴക്കം വന്നിട്ടുള്ളവനും ധ്രുവാഗീതികളിൽ നൈപുണ്യമുള്ളവനും മുഴക്കവും വ്യക്തതയും മാധുര്യവുമുള്ള ഹസ്തങ്ങളോടുകൂടിയവനും മനഃകരുത്തുള്ളവനും മാർജ്ജനകളിൽ രഞ്ജിപ്പുണ്ടാക്കാൻ കഴിവുള്ളവനും ദേഹത്തിനു ശക്തിയും ദേഹത്തിനും ബുദ്ധിക്കും ഏകാഗ്രതയുമുള്ളവനും തഴക്കമുള്ളവനുമായ വാദ്യപ്രയാക്താവാണ് ഉത്ക്കൃഷ്ടൻ.

ആലേപനപ്രമാണജ്ഞ-
ശ്ചതുർമാർഗ്ഗകൃതശ്രമഃ
പ്രതിഗ്രഹീതാ സിദ്ധീനാ-
മംഗദോഷവിവർജ്ജിതഃ
സ്വഭ്യസ്തകരണഃ സാമ്യേ
ഗീതേജ്ഞോ ഗുണിതഗ്രഹഃ
സുസംഗീതപ്രയോഗജ്ഞോ
മൃദംഗീ തു ഭവേദ് ഗുണൈഃ. 329

തേപ്പിന്റെ കണക്ക് അറിയുക, നാലു മാർഗ്ഗങ്ങളിലും പരിശ്രമം ചെയ്തിട്ടുണ്ടായിരിക്കുക, പ്രയോഗസിദ്ധി മനസ്സിലാക്കുവാൻ കഴിവുണ്ടായിരിക്കുക, ശരീരാവയവങ്ങൾക്കു കേടുകളൊന്നും ഇല്ലാതിരിക്കുക, ഗീതത്തോടൊപ്പം കരണങ്ങൾ അഭ്യസിച്ചിരിക്കുക, ഗീതങ്ങളുടെ അറിവുണ്ടായിരിക്കുക, ഗ്രഹമോക്ഷാദികൾ ആവർത്തിച്ചു ശീലിച്ചിരിക്കുക, നന്നായി പാട്ടുപാടാനറിവുണ്ടായിരിക്കുക ഇതൊക്കെയാണ് ഒരു മൃദംഗവായനക്കാരനുണ്ടായിരിക്കേണ്ടുന്ന ഗുണങ്ങൾ.

ഭ്രാന്തോർദ്ധ്വഹസ്തഃ കാലജ്ഞ-
ശ്ഛിദ്രാവരണപണ്ഡിതഃ
അഭ്യസ്തകരണൈശ്ചൈവ
ഭവേദ്പാണവികോ ഗുണൈഃ. 330

കൈകൾ ചുഴററി ഉയർത്തിക്കൊട്ടുവാനുള്ള കഴിവ് ദ്രുതമധ്യവിളംബിതാദി കാലജ്ഞാനം, ഇടപഴുത് അടയ്ക്കുവാനുള്ള സാമർത്ഥ്യം, കരണങ്ങൾ പ്രയോഗിക്കുവാനുള്ള തഴക്കം ഇതൊക്കെയാണ് പണവവാദ്യക്കാരന് ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ.

നിശ്ചലോ നിപുണഃ ശീഘ്രോ
ലഘുഹസ്തോ വിധാനവിത്
വാദനാന്തരവാദീ ച
ദർദ്ദരീ തു പ്രശസ്യതേ. 331

കൂസലില്ലായ്മ, മിടുക്ക്, കൈവേഗം, ശാസ്ത്രവിധികളുടെ ജ്ഞാനം, വാദ്യങ്ങളുടെ ഇടയിൽ ചേർന്നു വായിക്കുവാനുള്ള കഴിവ് ഇതൊക്കെയാണ് ദർദ്ദരവാദ്യക്കാരനു വേണ്ട ഗുണങ്ങൾ.

ഏവത് സർവ്വം നാട്യയോഗം സമീക്ഷ്യ
പ്രോക്തം വാദ്യം സർവ്വലോകാനുഭാവാത്
നോക്തം യച്ചേദാഗമാദിസ്തുബുദ്ധ്യാ
സദ്ഭിഃ കാര്യം മാർഗ്ഗജാതീഃ സമീക്ഷ്യ. 332

നാട്യത്തിനോടുള്ള ചേർച്ചയും എല്ലാ ജനങ്ങളുടെ അനുഭവവും നോക്കീട്ടാണ് ഈ വാദ്യവിധികളെല്ലാം ഞാൻ പറഞ്ഞത്. ഇവിടെ പറയാത്തതെല്ലാം നടപ്പനുസരിച്ച് വസ്തുസ്ഥിതി മനസ്സിലാക്കി മാർഗ്ഗഭേദവും ജാതിഭേദവും നോക്കി അറിവുള്ളവർ പ്രയോഗിക്കേണ്ടതാകുന്നു.

സ്ഫുടപ്രഹാരം വിശദം വിഭക്തം
രക്തം വികൃഷ്ടം കരലേപനം ച
ത്രിമാർജ്ജനാപൂരിതരാഗഗമ്യം
മൃദംഗവാദ്യം ഗുണതോ വദന്തി. 333

സ്പഷ്ടമായ കൊട്ട്, തെളിവ്, വേർതിരിവ്, രഞ്ജന, ദൂരത്തേയ്ക്കു കേൾക്കൽ, കയ്യിൻെറ മയം, മൂന്നു മാർജ്ജനകളുടെ നിറവ്, രാഗശുദ്ധി ഇതൊക്കെയാണ് മൃദംഗവാദ്യത്തിൻെറ ഗുണങ്ങൾ.

വാദ്യേഷു യത്നഃ പ്രഥമം തു കാര്യഃ
ശയ്യാ ഹി നാട്യസ്യ വദന്തി വാദ്യം
വാദ്യേ ച ഗീതേ ച സുസംപ്രയുക്തേ
നാട്യപ്രയോഗോ ന വിപത്തിമേതി. 334

വാദ്യത്തിലാണ് ആദ്യം പ്രയത്നം ചെയ്യേണ്ടത്. വാദ്യമത്രേ നാട്യത്തിൻെറ വിശ്രമസ്ഥാനമായ ശയ്യ. വാദ്യഗീതങ്ങളോടുകൂടെ വേണ്ടതുപോലെ പ്രയോഗിച്ചാൽ നാട്യപ്രയോഗത്തിന് ദോഷമൊന്നും വരില്ല.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
അവനദ്ധവിധിയെന്ന
മുപ്പത്തിമൂന്നാമധ്യായം.

## അദ്ധ്യായം 34

# പ്രകൃതിവിചാരം

അത ഊർധ്വം പ്രവക്ഷ്യാമി
പ്രകൃതീനാം തു ലക്ഷണം
സമാസതസ്തു പ്രകൃതി-
സ്ത്രിവിധാ പരികീർത്തിതാ
പുരുഷാണാമഥ സ്ത്രീണാ-
മുത്തമാ മധ്യമാധമാ. 1

ഇനി ഞാൻ പ്രകൃതികളുടെ ലക്ഷണം പറയാം. പുരുഷന്മാരുടേയും സ്ത്രീകളുടേയും പ്രകൃതി (സ്വഭാവം) ചുരുക്ക ത്തിൽ മൂന്നുവിധമാണ്. 1. ഉത്തമപ്രകൃതി, 2. മധ്യമപ്രകൃതി. 3. അധമപ്രകൃതി.

## പുരുഷപ്രകൃതികൾ

1. ഉത്തമപ്രകൃതി

ജിതേന്ദ്രിയാ ജ്ഞാനവതീ
നാനാശില്പവിചക്ഷണാ
ദക്ഷിണാ സുഭഗാ ദക്ഷാ
ദീനാനാം പരിസാന്ത്വിനീ
നാനാശാസ്ത്രാർത്ഥസമ്പന്നാ
ഗാംഭീര്യൌദാര്യശാലിനി
ധൈര്യത്യാഗഗുണോപേതാ
ജ്ഞേയാ പ്രകൃതിരുത്തമാ. 2

ഇന്ദ്രിയജയം, ജ്ഞാനം, പല ശില്പവേലകളിലും പരിചയം, നിസ്വാർത്ഥ സ്നേഹം, സൌഭാഗ്യം, ചൊറുചൊറുക്ക്, ദീനാനുകമ്പ, പല ശാസ്ത്രങ്ങളിലും പാണ്ഡിത്യം, ഹൃദയഗാംഭീര്യം, ദാനശീലം, ധൈര്യം, ത്യാഗമനോഭാവം എന്നീ ഗുണങ്ങളോടുകൂടിയ പ്രകൃതിയാണ് ഉത്തമപ്രകൃതി.

2. മധ്യമപ്രകൃതി

ലോകോപകാരചതുരാ
ശില്പശാസ്ത്രവിശാരദാ
വിജ്ഞാനമാധുര്യയുക്താ
മധ്യമാ പ്രകൃതിഃ സ്മൃതാ. 3

ജനങ്ങൾക്കു ഉപകാരം ചെയ്യുന്ന സ്വഭാവം, ശില്പശാസ്ത്രങ്ങളിൽ പാണ്ഡിത്യം, ലോകജ്ഞാനം, വാങ്മാധുര്യം എന്നീ ഗുണങ്ങൾ ചേർന്ന പ്രകൃതി മധ്യമപ്രകൃതി.

3. അധമപ്രകൃതി

രൂക്ഷാ വചസി ദുശ്ശീലാഃ
കുസത്ത്വാഃ സ്വല്പബുദ്ധയഃ

ക്രോധനാ ഘാതകാശ്ചൈവ
മിത്രഘ്നാശ്ഛിദ്രദർശിനഃ
വൃഥാരംഭപ്രസക്താശ്ച
യത്കിഞ്ചിദ്വാദിനോƒല്പകാഃ
പിശുനാ ഉദ്ധതാ വാക്യൈ-
രകൃതജ്ഞാസ്തഥാലസാഃ
മാന്യാമാന്യവിശേഷാജ്ഞാഃ
സ്ത്രീലോലാഃ കലഹപ്രിയാഃ
സൂചകാഃ പാപകർമ്മാണഃ
പരദ്രവ്യാപഹാരിണഃ
ഏഭിർദോഷൈസ്തു സംബദ്ധാ
ഭവന്തി ഹ്യധമാ നരാഃ. 4

കടുത്ത വാക്ക്, ദുശ്ശീലം, ദുഷ്ടഹൃദയം, ബുദ്ധിക്കുറവ്, ക്രോധം, കൊല്ലുന്ന സ്വഭാവം, ബന്ധുദ്രോഹം, പഴുതുനോക്കിയിരിക്കൽ, നിഷ്ഫലപ്രവൃത്തികളിൽ ഏർപ്പെടൽ, തോന്നിയതു പറയൽ, അല്പത്വം, ഏഷണി, വീമ്പിളക്കൽ, ഉപകാര സ്മരണയില്ലായ്മ, അലസത, മാന്യന്മാരേയും, അമാന്യന്മാരേയും തിരിച്ചറിയായ്മ, സ്ത്രീലമ്പടത, കലഹരസം, ദോഷാരോപം, പാപകർമ്മങ്ങൾ, പരദ്രവ്യമോഷണം ഇങ്ങനെയുള്ള ദോഷങ്ങളുള്ളവർ അധമപ്രകൃതികളായ മനുഷ്യരാകുന്നു.

ഏവം ച ശീലതോ നൃണാം
പ്രകൃതിസ്ത്രിവിധാ സ്മൃതാ
സ്ത്രീണാം പുനസ്തു പ്രകൃതിം
വ്യാഖ്യാസ്യാമ്യനുപൂർവ്വശഃ. 5

ഇപ്രകാരം സ്വഭാവമനുസരിച്ചു പുരുഷന്മാർക്ക് മൂന്നു പ്രകൃതിയുണ്ട്. ഇനി സ്ത്രീകളുടെ പ്രകൃതിയും ക്രമത്തിൽ വിവരിക്കാം.

## സ്ത്രീപ്രകൃതികൾ

1. ഉത്തമപ്രകൃതി

മൃദുഭാഷാ ത്വചപലാ
സ്മിതഭാഷിണ്യനിഷ്ഠുരാ
ഗുരൂണാം വചനേ ദക്ഷാ
സലജ്ജാ വിനയാന്വിതാ
രൂപാഭിജനമാധുര്യ-
ഗുണൈഃ സ്വാഭാവികൈർവൃതാ
ഗാംഭീര്യൌദാര്യസമ്പന്നാ
സാ ജ്ഞേയാ പ്രമദോത്തമാ. 6

മൃദുവായ സംഭാഷണം, ചാപല്യമില്ലായ്മ, പുഞ്ചിരിതൂകികൊണ്ട് സംസാരിക്കുന്ന സ്വഭാവം, കടുപ്പമില്ലായ്മ, മുതിർന്നവരുടെ വാക്കിൽ അനുസരണം, ലജ്ജ, വിനയം, സൌന്ദര്യം, കുലീനത, വാങ്മാധുര്യം, ഹൃദയഗാംഭീര്യം, ദാനശീലം എന്നീ ഗുണങ്ങളുള്ള സ്ത്രീ ഉത്തമപ്രകൃതിയാകുന്നു.

2. മധ്യമപ്രകൃതി

നാത്യുത്ക്കൃഷ്ടൈരശിഥിലൈ-
രേഭിരേവ വൃതാ ഗുണൈഃ
അല്പദോഷാനുവിദ്ധാ ച
മധ്യമാ പ്രകൃതിഃ സ്മൃതാ. 7

അത്യുത്കൃഷ്ടങ്ങളല്ലാത്ത എന്നാൽ അധികം മോശമല്ലാത്ത ഇതേ ഗുണങ്ങളും അല്പം ചില ദോഷങ്ങളും ഉള്ള സ്ത്രീ മധ്യമപ്രകൃതിയാണ്.

3. അധമപ്രകൃതി

അധമാ പ്രകൃതിര്യാ തു
പുരുഷാണാം പ്രകീർത്തിതാ
വിജ്ഞേയാ സൈവ നാരീണാ-
മധമാനാം സമാസതഃ. 8

പുരുഷന്മാരുടെ അധമപ്രകൃതിയേതോ അതു തന്നെയാണു ചുരുക്കത്തിൽ സ്ത്രീകളുടെയും.

## സങ്കീർണ്ണപ്രകൃതികൾ

നപുംസകസ്തു വിജ്ഞേയഃ
സങ്കീർണ്ണോഽധമ ഏവ ച
ചേട്യാദിരപി വിജ്ഞേയാ
സങ്കീർണ്ണാ പ്രകൃതിർദ്വിജാഃ. 9

നപുംസകൻ സങ്കീർണ്ണപ്രകൃതിയായിട്ടും അധമപ്രകൃതിയായിട്ടുമുണ്ട്. ദാസിമാരും മററും സങ്കീർണ്ണപ്രകൃതികളാണ്.

വിദൂഷകഃ ശകാരശ്ച
യേ ചാന്യേഽപ്യേവമാദയഃ
സങ്കീർണ്ണാ പ്രകൃതിർജ്ഞേയാ
നാടകേ ച ദ്വിജോത്തമാഃ. 10

വിദൂഷകൻ, ശകാരൻ, അതുപോലെ നാടകത്തിൽ ആരെല്ലാമുണ്ടോ, അവരൊക്കെ സങ്കീർണ്ണപ്രകൃതികളാണ്.

ഏതാ ജ്ഞേയാഃ പ്രകൃതയഃ
പുരുഷസ്ത്രീനപുംസകാഃ
ആസാം തു സമ്പ്രവക്ഷ്യാമി
വിഭാഗം ശീലസംശ്രയം. 11

ഇവയാണ് പുരുഷൻ, സ്ത്രീ, നപുംസകൻ എന്നിവരുടെ പ്രകൃതികൾ. ശീലത്തെ ആശ്രയിച്ചുകൊണ്ടുള്ള പ്രകൃതികളുടെ വിഭാഗം ഇനി പറയാം.

## നാലുവിധം നായകന്മാർ

നാട്യേ ചത്വാര ഏവൈതേ
നായകാഃ പരികീർത്തിതാഃ
മധ്യോത്തമായാം പ്രകൃതൗ
നാനാലക്ഷണലക്ഷിതാഃ 12

നാട്യത്തിൽ മധ്യമപ്രകൃതിയിലും ഉത്തമപ്രൃതിയിലുമായി പല ലക്ഷണങ്ങളോടു കൂടിയ നാലുവിധം നായകന്മാരാണുള്ളത്.

ധീരോദ്ധതാശ്ച ലളിതാ
ധീരോദാത്താസ്തഥൈവ ച
ധീരപ്രശാന്തകാശ്ചൈവ
നായകാഃ പരികീർത്തിതാഃ. 13

ധീരോദ്ധതന്മാർ, ധീരലളിതന്മാർ, ധീരോദാത്തന്മാർ. ധീരശാന്തന്മാർ ഇവരാണ് ആ നാലുവിധം നായകന്മാർ.

ദേവാ ധീരോദ്ധതാ ജ്ഞേയാഃ
സ്യുർദ്ധീരലളിതാ നൃപാഃ
സേനാപതിരമാത്യശ്ച
ധീരോദാത്തൗ പ്രകീർത്തിതൗ
ധീരപ്രശാന്താ വിജ്ഞേയാ
ബ്രാഹ്മണാ വണിജസ്തഥാ. 14

ദേവന്മാർ ധീരോദ്ധതന്മാരാണ്. രാജാക്കന്മാർ ധീരലളിതന്മാർ. സേനാപതിയും മന്ത്രിയും ധീരോദാത്തന്മാർ. ബ്രാഹ്മണരും കച്ചവടക്കാരും ധീരശാന്തന്മാർ.

ഏതേഷാം ച പുനർജ്ഞേയാ-
ശ്ചത്വാരോഽഥ വിദൂഷകാഃ
ലിംഗിനോഽവരജാശ്ചൈവ
ശിഷ്യാശ്ചൈവ യഥാക്രമം. 15

ഈ നായകന്മാർക്കു വിദൂഷകന്മാർ, സന്ന്യാസിമാർ, അനുജന്മാർ, ശിഷ്യന്മാർ ഇവർ യഥാക്രമം സഹായമായിട്ടുണ്ടാവാം.

ദേവക്ഷിതിഭൃതാമാത്യ-
ബ്രാഹ്മണാനാം പ്രയോജനേ
സുഹൃദോഽമീ വിപ്രലംഭേ
സങ്കഥാലാപപേശലാഃ. 16

ദേവന്മാർ, രാജാക്കന്മാർ, മന്ത്രിമാർ, ബ്രാഹ്മണർ എന്നിവർക്കു വിപ്രലംഭാവസ്ഥയിൽ സംഭാഷണസമർത്ഥരായ വിദൂഷകാദികൾ യഥാക്രമം സുഹൃത്തക്കളായി ഭവിക്കുന്നതാണ്. (ക്ഷിതിഭൃതന്മാർ=രാജാക്കന്മാർ)

വ്യസനീ പ്രാപ്തദുഃഖോ വാ
യുജ്യതേഽഭ്യുദയേന യഃ
കഥാപുരുഷബാഹുല്യേ
പ്രധാനോ നായകഃ സ്മൃതഃ. 17

അനേകം കഥാപുരുഷന്മാരുണ്ടെങ്കിൽ സ്ത്രീലമ്പടത്വം, ചൂതുകളി മുതലായ വ്യസനങ്ങളുള്ള ദുഃഖിതനായ പ്രധാനപ്പെട്ട ആർക്കാണോ അഭ്യുദയമുണ്ടാവുന്നത്, ആ ആളാണ് നായകൻ.

യത്രാനേകസ്യ ഭവതോ
വ്യസനാഭ്യുദയൗ പുനഃ
പ്രകൃഷ്ടൗ യസ്യ തൗ സ്യാതാം
സ ഭവേത്തത്ര നായകഃ. 18

ഒന്നിലേറെ ആളുകൾക്കു വ്യസനവും അഭ്യുദയവുമുണ്ടാവുന്നതാണെങ്കിൽ ആരുടെ വ്യസനാഭ്യുദയങ്ങളാണോ ഉത്കൃഷ്ടങ്ങൾ, ആ ആളാണ് അവിടെ നായകൻ.

ഏതേ തു നായകാ ജ്ഞേയാഃ
കാവ്യബന്ധേഷു സർവ്വദാ
നായികാശ്ചൈവ വക്ഷ്യാമി
ചതസ്രഃ പുനരേവ തു. 19

കാവ്യനാടകാദികളിൽ മേൽപ്പറഞ്ഞ ധീരോദാത്താദികളാണ് നായകന്മാർ. ഇനി നാലുതരം നായികമാരേയും വിവരിക്കാം.

## നാലുതരം നായികമാർ

ദിവ്യാ, ച നൃപത്നീ ച
കുലസ്ത്രീ ഗണികാ തഥാ
ഏതാസ്തു നായികാ ജ്ഞേയാ
നാനാപ്രകൃതിലക്ഷണാഃ. 20

ദിവ്യ, രാജപത്നി, കുലസ്ത്രീ, വേശ്യ ഇവരാണ് നായികമാർ. അവർ പലവിധം പ്രകൃതിയുള്ളവരായിരിക്കും.

ധീരാ ച ലളിതാ ച സ്യാ-
ദുദാത്താ നിഭൃതാ തഥാ
ദിവ്യാ രാജാംഗനാപ്യേതൈർ-
ഗുണൈര്യുക്താ ഭവന്തി ഹി. 21

ധൈര്യം, ലാളിത്യം, ഉദാത്തത, നിശ്ശബ്ദത (ഒതുക്കം) ഈ നാലു ഗുണങ്ങളും ദിവ്യനായികയ്ക്കും രാജപത്നിയായ നായികയ്ക്കും ഉണ്ടായിരിക്കേണ്ടതാണ്.

ഉദാത്താ നിഭൃതാ ചൈവ
ഭവേത്തു കുലജാംഗനാ
ലളിതാ ചാപ്യുദാത്താ ച
ഗണികാ ശില്പകാരികാ. 22

കുലസ്ത്രീകൾക്ക് ഉദാത്തത, നിശ്ശബ്ദത എന്ന രണ്ടു ഗുണങ്ങൾ ഉണ്ടായി രിക്കണം. ലാളി തൃവും ഉദാത്തതയും നൃത്തഗീതാദിശില്പവിജ്ഞാനവും വേശ്യക്കു വേണ്ടുന്ന ഗുണങ്ങളാണ്.

## ഉപചാരങ്ങൾ

പ്രകൃതീനാം തു സർവ്വാസാ-
മുപചാരോ ദ്വിധാ സ്മൃതഃ
ബാഹ്യശ്ചാഭ്യന്തരശ്ചൈവ
തയോർവക്ഷ്യാമി ലക്ഷണം. 23

ഏതു പ്രകൃതിയിലുൾപ്പെട്ടവർക്കും രണ്ടുതരം ഉപചാരമുണ്ട്. 1. ബാഹ്യം. 2. ആഭ്യന്തരം. അതിന്റെ രണ്ടിന്റെയും ലക്ഷണം ഞാൻ വിവരിക്കാം.

തത്ര രാജോപചാരോ യോ
ഭവേദാഭ്യന്തരസ്തു സഃ

തതോ ബാഹ്യോപചാരസ്തു
യഃ സ ബാഹ്യക ഉച്യതേ. 24

രാജാവിന്റെ ഉപചാരത്തിന് ആഭ്യന്തരമെന്നും പുറമേയുള്ള ഉപചാരത്തിനു ബാഹ്യോപചാരമെന്നും പറയുന്നു.

തത്ര രാജോപചാരോഽയ-
മന്തഃപുരസമാശ്രയഃ
സ്ത്രീവിഭാഗം പ്രവക്ഷ്യാമി
ഹ്യന്തഃപുരസമാശ്രയം. 25

അവയിൽ രാജോപചാരം അന്തഃപുരത്തെ ആശ്രയിച്ചിരിക്കുന്നു. അന്തഃപുരത്തിലുള്ള സ്ത്രീകളുടെ വിഭാഗങ്ങളെ വിവരിക്കാം.

മഹാദേവി തഥാ ദേവീ
സ്വാമിനീ സ്ഥായിനീ തഥാ
ഭോഗിന്യഃ ശില്പകാരിണ്യോ
നാടകീയാഥ നർത്തകി
അനുചാരീ ച വിജ്ഞേയാ
തഥാ ച പരിചാരികാ
തഥാ സഞ്ചാരികാ ചൈവ
തഥാ പ്രേഷണചാരികാ
മഹത്തരാ പ്രതീഹാരീ
കുമാരീ സ്ഥവിരാ അപി
ആയുക്തികാശ്ച നൃപതേ-
രന്തഃപുരചരോ ജനഃ. 26

മഹാദേവി, ദേവി, സ്വാമിനി, സ്ഥായിനി, ഭോഗിനി, ശില്പകാരിക, നാടകീയ, നർത്തകി, അനുചാരിക, പരിചാരിക, സഞ്ചാരിക, പ്രേഷണചാരിക, മഹത്തര, പ്രതീഹാരി, കുമാരി, വൃദ്ധ, ആയുക്ത ഇവരെല്ലാം രാജാവിന്റെ അന്തഃപുരത്തിലുള്ള സ്ത്രീജനങ്ങളാണ്.

1. മഹാദേവി

തത്ര മൂർദ്ധാഭിഷിക്താ യാ
കുലശീലസമന്വിതാ
ഗുണൈര്യുക്താ-വയസ്ഥാ ച
മധ്യസ്ഥാ ക്രോധനാ തഥാ
മുക്തേർഷ്യനൃപശീലജ്ഞാ
സമദുഃഖസുഖാ സദാ
ശാന്തിസ്വസ്ത്യയനൈർനിത്യം
ഭർത്തുർമംഗലകാംക്ഷിണീ
ശാന്താ പതിവ്രതാ ധീരാ
ചാന്തഃപുരഹിതേ രതാ
ഏഭിർഗുണൈസ്തു സംപൃക്താ
മഹാദേവീത്യുദാഹൃതാ. 27

കുലീനത, സ്വഭാവഗുണം, യൌവ്വനം, കൂടുതൽ അടുപ്പവും അകൽച്ചയും കൂടാത്ത പെരുമാററം, കോപമില്ലായ്മ, അസൂയയില്ലായ്മ, രാജാവിൻെറ സ്വഭാവം മനസ്സിലാക്കാനുള്ള കഴിവ്, സുഖദുഃഖങ്ങളിൽ പങ്കുകൊള്ളൽ ശാന്തികർമ്മങ്ങൾ കൊണ്ടും ശ്രേയസ്കരകർമ്മങ്ങൾകൊണ്ടും ഭർത്താവിനു മംഗളമുണ്ടാവാനുള്ള ആഗ്രഹം, ശാന്തത, പാതിവ്രത്യം, ധൈര്യം, അന്തഃപുരസ്ത്രീകൾക്കു ഗുണമുണ്ടാവാനുള്ള താല്പര്യം ഈ വക ഗുണങ്ങളോടുകൂടിയ, പട്ടാഭിഷേകത്തിൽ രാജാവിനോടൊപ്പം പങ്കെടുത്ത രാജപത്നിയാണ് മഹാദേവി (ദശരഥന് കൌസല്യ ഉദാഹരണം).

2. ദേവി

ഏഭിരേവ ഗുണൈര്യുക്താ
സത്സംസ്കാരൈസ്തു വർജ്ജിതാ
ഗർവ്വിതാ ചാതിസൌഭാഗ്യാ-
ദ്രതിസംഭോഗതത്പരാ
ശുചിനിത്യോജ്ജ്വലാകാരാ
പ്രതിപക്ഷാഭ്യസൂയികാ
യൌവനാദിഗുണോന്മത്താ
സാ ദേവീത്യഭ്യധീയതേ. 28

മഹാദേവിക്കു പറഞ്ഞ ഗുണങ്ങളൊക്കെ സാമാന്യമായി ഉണ്ടാവണം. എന്നാൽ മനസ്സംസ്കാരം കുറവായിരിക്കും. സൌന്ദര്യഗർവ്വം, രതിസുഖത്തിൽ അതിയായ താല്പര്യം വൃത്തിയും നിറപ്പകിട്ടുമുള്ള വേഷം. സപത്നിമാരോട് അസൂയ, യൌവനാദിഗുണങ്ങൾകൊണ്ടുള്ള തൻേറടക്കുറവ് ഈ വക പ്രത്യേകതകളോടുകൂടിയ രാജപത്നിയാണ് ദേവി (കൈകേയി ഉദാഹരണം).

3. സ്വാമിനി

സേനാപതേരമാത്യാനാം
ഭൃത്യാനാമഥവാ പുനഃ
ഭവേയുസ്തനയാസ്താസ്തു
പ്രീതിസമ്മാനവർദ്ധിതാഃ
ശീലരൂപഗുണൈര്യാസ്തു
സമ്പന്നാ നൃപവല്ലഭാഃ
സ്വഗുണൈർല്ലബ്ധമാഹാത്മ്യാഃ
സ്വാമിന്യ ഇതി താഃ സ്മൃതാഃ 29

സേനാപതിയുടേയോ മന്ത്രിമാരുടേയോ ഭൃത്യന്മാരുടേയോ മക്കളാവുക, സന്തോഷംകൊണ്ടും സമ്മാനങ്ങൾകൊണ്ടും മാന്യത കൂട്ടുക. ശീലഗുണവും രൂപഗുണവും തികച്ചും ഉണ്ടാവുക, സ്വന്തം ഗുണങ്ങളെക്കൊണ്ട് ഉയർന്നുവന്നവരാകുക ഈവക ഗുണങ്ങളോടുകൂടിയ രാജപ്രേയസിമാരാണു സ്വാമിനിമാർ.

4. സ്ഥായിനി

രൂപയൌവനശാലിന്യഃ
കർക്കശാ വിഭ്രമാന്വിതാഃ

രതിസംഭോഗകുശലാഃ
പ്രതിപക്ഷാഭ്യസൂയികാഃ
ഉത്ഥിതാശ്ചാപ്രമത്താശ്ച
ത്യക്താലസ്യാ അനിഷ്ഠുരാഃ
മാന്യാമാന്യവിശേഷജ്ഞാഃ
സ്ഥായിന്യഃ സംപ്രകീർത്തിതാഃ. 30

സൌന്ദര്യം, യൌവനം, പിടിവാശി, ലീലാവിലാസങ്ങൾ, കാമകേളീ-വൈദഗ്ധ്യം, സപത്നീമത്സരം, നിത്യോത്സാഹം, ബുദ്ധിശക്തി, മടിയില്ലായ്മ, സൌകുമാര്യം, മാനിക്കണ്ടവരേയും മാനിക്കേണ്ടാത്തവരേയും സംബന്ധിക്കുന്ന തിരിച്ചറിവ്, ഈ ഗുണങ്ങളെല്ലാമുള്ള രാജപ്രിയതമകളാണ് സ്ഥായിനികൾ.

5. ഭോഗിനി

ദക്ഷാഃ സ്ഫുടാ ഉദാത്താശ്ച
ഗന്ധമാല്ല്യോജ്ജ്വലാഃ സദാ
നൃപതിച്ഛന്ദവൃത്താശ്ച
സർവ്വത്രേർഷ്യാവിവർജ്ജിതാഃ
സുശീലാ ലഘുസമ്മാനാ
മൃദവോ*f*നുദ്ധതാസ്തഥാ
മധ്യസ്ഥാ നിഭൃതാഃ ക്ഷാന്താ
ഭോഗിന്യ ഇതി താഃ സ്മൃതാഃ. 31

ചൊറുചൊറുക്ക് , തെളിവ്, ഉദാത്തത, ഗന്ധമാല്ല്യാദികൾകൊണ്ടുള്ള ഉജ്ജ്വലത, രാജാവിൻെറ ഇഷ്ടമറിഞ്ഞുകൊണ്ടുള്ള പെരുമാററം, ആരോടും കോപമില്ലായ്മ, സ്വഭാവഗുണം, ലഘുവായ സൽക്കാരംകൊണ്ടു സന്തോഷിക്കുന്ന സ്വഭാവം, വിനയം, ഗർവ്വമില്ലായ്മ, അടുക്കാതെയും അകലാതെയും നിശ്ശബ്ദമായ സേവനം, ക്ഷമ ഈ വക ഗുണങ്ങളുള്ള രാജവല്ലഭമാരാണ് ഭോഗിനികൾ.

6. ശില്പകാരിക

നാനാകലാവിശേഷജ്ഞാ
നാനാശില്പവിചക്ഷണാഃ
ഗന്ധശില്പവിഭാഗജ്ഞാ
നാനാലേഖ്യവിശാരദാഃ
ശയനാസനയാനജ്ഞാ
മധുരാശ്ചതുരാസ്തഥാ
ദക്ഷാശ്ചിത്രാഃ സ്ഫുടാഃ ശ്ലക്ഷ്ണാ
നിഭൃതാഃ ശില്പകാരികാഃ. 32

പല കലകളിലും അറിവ്, പല ശില്പങ്ങളിലും നൈപുണ്യം, ഗന്ധദ്രവ്യങ്ങൾ കൂട്ടിച്ചേർക്കുന്നതിലുള്ള അറിവ്, ചിത്രമെഴുതുവാനുള്ള കഴിവ്, കിടപ്പിലും നടപ്പിലുമുള്ള അഴക്, സംഭാഷണമാധുര്യം, പ്രവൃത്തിചാതുര്യം, ചൊറുചൊറുക്ക്, വൈചിത്ര്യം, തെളിവ്, സൌകുമാര്യം, നിശ്ശബ്ദത ഈ ഗുണങ്ങളെല്ലാം തികഞ്ഞ സ്ത്രീകളാണ് ശില്പകാരികകൾ.

7. നാടകീയ

ഹേലാഭാവവിശേഷജ്ഞാഃ
സത്ത്വാനാഭിനയേന ച
മാധുര്യേണ ച സമ്പന്നാ
ആതോദ്യകുശലാസ്തഥാ
സ്വരതാളയതിജ്ഞാശ്ച
തഥാചാര്യോപസേവികാഃ
ചതുരാ നാട്യകുശലാ-
ശ്ചോഹാപോഹവിചക്ഷണാഃ
രൂപയൌവനസമ്പന്നാ
നാടകീയാഃ പ്രകീർത്തിതാഃ. 33

ഹാവഭാവാദികളിലുള്ള ജ്ഞാനം, സാത്വികാദികളായ അഭിനയങ്ങളിലുള്ള പരിചയം, വാക്കിൽ മാധുര്യം, വാദ്യങ്ങളിൽ കുശലത, സ്വരതാളയതിജ്ഞാനം, ആചാര്യശുശ്രൂഷ, നാട്യപ്രയോഗചാതുര്യം, ഊഹാപോഹവൈദഗ്ധ്യം സൗന്ദര്യയൌവ്വനസമ്പന്നത, ഇതെല്ലാം തികഞ്ഞ സുന്ദരിമാരത്രേ നാടകീയകൾ.

8. നർത്തകി

അംഗപ്രത്യംഗസമ്പന്നാ
ചതുഃഷഷ്ടികലാന്വിതാ
ചതുരാ പ്രശ്രയോപേതാ
സ്ത്രീദോഷൈശ്ച വിവർജ്ജിതാ
സദാ പ്രാഗല്ഭ്യയുക്താ ച
ത്യക്താലസ്യാ ജിതശ്രമാ
നാനാശില്പപ്രയോഗജ്ഞാ
നൃത്തഗീതവിചക്ഷണാ
സമാഗതാസു നാരീഷു
രൂപയൌവനകാന്തിഭിഃ
ന ദൃശ്യതേ ഗുണൈസ്തുല്യാ
യസ്യാഃ സാ നർത്തകീ സ്മൃതാ. 34

ലക്ഷണമൊത്ത അംഗപ്രത്യംഗങ്ങൾ, അറുപത്തിനാലു കലകളുടേയും പരിചയം, ചൊറുചൊറുക്ക്, വിനയം, സ്ത്രീദോഷങ്ങളില്ലായ്മ, പ്രസരിപ്പ്, മടിയില്ലായ്മ, തളരായ്മ, പലവകശില്പങ്ങളിലും പ്രയോഗജ്ഞാനം, നൃത്തഗീതങ്ങളിൽ നൈപുണ്യം, സൌന്ദര്യയൌവനലാവണ്യങ്ങളിൽ സകലസ്ത്രീകളെയും കവച്ചുവെയ്ക്കുന്ന നില എന്നീ ഗുണങ്ങൾ തികഞ്ഞ മങ്കയാണു നർത്തകി.

9. അനുചാരിക

സർവ്വാവസ്ഥോപചാരേഷു
യാ ന മുഞ്ചതി പാർത്ഥിവം
വിജ്ഞേയാ നാമതഃ സാ തു
നൃപതേരനുചാരികാ. 35

ഏതവസ്ഥയിലെ ശുശ്രൂഷകളിലും രാജാവിനെ വിട്ടു പിരിയാതിരിക്കുന്ന സ്ത്രീയാണു രാജാവിൻെറ അനുചാരിക.

10. പരിചാരിക

ഛത്രശയ്യാസനേ യുക്താ
തഥാ വ്യജനകർമ്മണി
സംവാഹനേ ച ഗന്ധേ ച
തഥാ ചൈവ പ്രസാധനേ
തഥാഭരണസംയോഗേ
മാല്യസംഗ്രഹണേഷു ച
വിജ്ഞേയാ നാമതഃ സാ തു
നൃപതേഃ പരിചാരികാ. 36

കുട പിടിക്കുക, മെത്ത വിരിക്കുക, സിംഹാസനമൊരുക്കുക, വീശുക, തലോടുക, ഗന്ധദ്രവ്യങ്ങൾ പുരട്ടുക, കുറിക്കൂട്ടണിയിക്കുക, ആഭരണങ്ങൾ ധരിപ്പിക്കുക, മാല ചൂടിക്കുക, എന്നീ പ്രവൃത്തികൾക്കു നിയോഗിക്കപ്പെട്ടവളാണ് പരിചാരിക.

11. സഞ്ചാരിക

നാനാകക്ഷ്യാവിചാരിണ്യ-
സ്തഥോപവനസഞ്ചരാഃ
ദേവതായതനക്രീഡാ-
പ്രസാദപരിസഞ്ചരാഃ
യാമകിന്യസ്തഥാ ചൈവ
യാശ്ചൈവം ലക്ഷണാഃ സ്ത്രിയഃ
സഞ്ചാരികാസ്താ വിജ്ഞേയാ
നാട്യജ്ഞൈർഭോഗവാരിതാഃ. 37

പലവക അറകളുടെയും കാര്യങ്ങൾ നോക്കുക, ഉദ്യാനങ്ങൾ നടന്നു നോക്കുക ദേവാലയങ്ങൾ, കളിസ്ഥലങ്ങൾ, അരമനകൾ എന്നിവിടങ്ങളിൽ അന്വേഷണം നടത്തുക, യാമങ്ങൾ തോറും മാറിമാറി ജോലിയിൽ പ്രവേശിക്കുക ഇങ്ങനെയെല്ലാമുള്ള സ്ത്രീകളാണ് സഞ്ചാരികൾ. സുഖഭോഗങ്ങൾ തടയപ്പെട്ടവരാണിവർ.

12. പ്രേഷണചാരിക

പ്രേഷണേ കാമസംയുക്തേ
തഥാ ഗുഹ്യസമുത്ഥിതേ
യാ നിയുക്താ ബുധൈസ്താസ്തു
ജ്ഞേയാഃ പ്രേഷണചാരികാഃ. 38

കാമസംബന്ധികളായ കാര്യങ്ങളും രഹസ്യകാര്യങ്ങളും പറഞ്ഞയക്കുവാനുള്ള സ്ത്രീകൾ പ്രേക്ഷണചാരികകളാണ്.

13. മഹത്തര

സർവ്വാന്തഃപുരരക്ഷായാം
സ്തുതിസ്വസ്ത്യയനാദിഭിഃ
യാ വൃദ്ധിമഭിനന്ദന്തി
താ വിജ്ഞേയാ മഹത്തരാഃ. 39

അന്തഃപുരത്തിൻെറ മുഴുവൻ രക്ഷയ്ക്കു നിയോഗിക്കപ്പെട്ടവരും സ്തുതി കൊണ്ടും സ്വസ്തിവചനങ്ങൾകൊണ്ടും അഭ്യുദയകാലത്ത് അഭിനന്ദിക്കുന്നവരു മായ സ്ത്രീകളാണ് മഹത്തരകൾ.

14. പ്രതീഹാരി

സന്ധിവിഗ്രഹസംബദ്ധ-
നാനാകാര്യസമുക്ത്ഥിതം
നിവേദയന്തി കാര്യം യാഃ
പ്രതീഹാര്യസ്തു താഃ സ്മൃതാഃ. 40

സന്ധി, യുദ്ധം തുടങ്ങിയ പല കാര്യങ്ങളും അറിവുകൊടുക്കുന്ന ദ്വാരപാലികമാ രാണ് പ്രതീഹാരികൾ.

15. കുമാരി

അപ്രാപ്തരതിസംഭോഗാ
അസംഭ്രാന്താ അനുദ്ഭടാഃ
നിഭൃതാ യാഃ സലജ്ജാശ്ച
താഃ കുമാര്യ ഇതി സ്മൃതാഃ. 41

പുരുഷനുമായി രമിക്കാൻ ഇടവന്നിട്ടില്ലാത്ത, സംഭ്രമവും ആഡംബരവും കുറഞ്ഞ, നിശ്ശബ്ദകളും ലജ്ജാവതികളുമായ പെൺകിടാങ്ങളാണു കുമാരിമാർ.

16. വൃദ്ധ

പൂർവ്വരാജനയാഭിജ്ഞാഃ
പൂർവ്വരാജാഭിപൂജിതാഃ
സർവ്വാനുചരിതജ്ഞാശ്ച
താ വൃദ്ധാ ഇതി സംജ്ഞിതാഃ. 42

മുമ്പത്തെ രാജാവിൻെറ നയങ്ങൾ അറിയുന്നവരും മുമ്പത്തെ രാജാവിനാൽ ബഹുമാനിക്കപ്പെട്ടിരുന്നവരും എല്ലാവരുടേയും ചെയ്തികൾ അറിയുന്നവരുമായ പ്രായം കൂടിയ സ്ത്രീകളാണു വൃദ്ധകൾ.

17. ആയുക്ത

ഭാണ്ഡാഗാരേഷ്വധികൃതാ
ആയുധാധികൃതാസ്തഥാ
ഫലമൂലൌഷധീനാം ച
തഥാ ചൈവാന്നപീക്ഷികാഃ
ഗന്ധാഭരണമാല്യാനാം
വസ്ത്രാണാം ചൈവ ചിന്തികാഃ
ബഹ്വർത്ഥേഷു നിയുക്താ യാ
ആയുക്താ ഇതി താഃ സ്മൃതാഃ. 43

ഭാണ്ഡാഗാരങ്ങളിലും ആയുധപ്പുരകളിലും, പഴങ്ങൾ, കിഴങ്ങുകൾ, ധാന്യങ്ങൾ, ഇവ സൂക്ഷിക്കുന്ന കലവറകളിലും, അന്നം പാകം ചെയ്യുന്ന അടുക്കളകളിലും ഗന്ധദ്രവ്യങ്ങൾ, ആഭരണങ്ങൾ, പൂമാലകൾ, വസ്ത്രങ്ങൾ ഇവ സൂക്ഷിക്കുന്ന ഗൃഹ ങ്ങളിലും അതുപോലെ പല കാര്യങ്ങളിലും പരിശോധനയ്ക്കു നിയോഗിക്കപ്പെട്ട സ്ത്രീകളാണ് ആയുക്തകൾ.

ഇത്യന്തഃപുരചാരിണ്യഃ
സ്ത്രിയഃ പ്രോക്താഃ സമാസതഃ
വിശേഷണം ച ശേഷാണാം
താസാം വക്ഷ്യാമി വോ ദ്വിജാഃ. 44

ഇവരൊക്കെയാണ് ചുരുക്കത്തിൽ അന്തഃപുരങ്ങളിൽ സഞ്ചരിക്കുന്ന സ്ത്രീകൾ. ബാക്കിയുള്ള സ്ത്രീകൾക്കുണ്ടായിരിക്കേണ്ട വിശേഷങ്ങളും പറയാം.

യാ നിയുക്താ നിയോഗേഷു
പ്രയോഗേഷു ന ചോദ്ഭടാഃ
നചോദ്ഭ്രാന്താ ന ലുബ്ധാശ്ച
നാതിനിഷ്ഠുരമാനസാഃ
ശാന്താഃ ക്ഷാന്താഃ പ്രസന്നാശ്ച
ജിതക്രോധാ ജിതേന്ദ്രിയാഃ
അകാമാ നിഭൃതാശ്ചൈവ
സ്ത്രീദോഷൈശ്ച വിവർജ്ജിതാഃ
അനുരക്താശ്ച ഭക്താശ്ച
നാനാപാർശ്വസമുത്ഥിതാഃ
താ നിയോഗേഷു യോക്തവ്യാ
വനിതാ മദവർജ്ജിതാഃ. 45

പ്രവൃത്തികൾക്കു നിയോഗിച്ചാൽ കൂടുതൽ പ്രകടിപ്പിക്കാത്തവരും പരിഭ്രമവും അത്യാഗ്രഹവും ക്രൂരതയുമില്ലാത്തവരും ശാന്തതയും ക്ഷമയും തെളിവുമുള്ളവരും ക്രോധത്തെയും ഇന്ദ്രിയചാപല്യങ്ങളെയും ജയിച്ചവരും ആഗ്രഹങ്ങളില്ലാത്തവരും നിശ്ശബ്ദമായി പെരുമാറുന്നവരും സ്ത്രീകൾക്കുണ്ടാകാവുന്ന ദോഷങ്ങളില്ലാത്തവരും സ്നേഹവും ഭക്തിയുമുള്ളവരും പററും പാർശ്വവുമുള്ളവരും ഗർവ്വില്ലാത്തവരുമായ സ്ത്രീകളെ വേണം പ്രവൃത്തികൾക്കു നിയോഗിക്കുവാൻ.

യത് സ്യാന്നപുംസകം നാമ
തൃതീയാ പ്രകൃതിഃ സ്മൃതാ
സാപ്യന്തഃപുരസഞ്ചാരേ
യോജ്യോ പാർത്ഥിവവേശ്മനി. 46

സ്ത്രീത്വവും പുരുഷത്വവുമില്ലാത്ത നപുംസകമെന്ന മൂന്നാമത്തെ ഒരു പ്രകൃതിയുണ്ടല്ലോ. ആ പ്രകൃതിയിൽപ്പെട്ടവരെയും രാജഗൃഹത്തിൽ അന്തഃപുരസഞ്ചാരത്തിനു നിയോഗിക്കാവുന്നതാണ്.

സ്നാതകാൻ കഞ്ചുകീയാംശ്ച
തഥാ വർഷവരാൻ പുനഃ
ഔപസ്ഥായികനിർമുണ്ഡാൻ
കക്ഷ്യാസ്ഥാനേഷു യോജയേത്. 47

സ്നാതകന്മാർ, കഞ്ചുകികൾ, വർഷവരന്മാർ, ഔപസ്ഥായികന്മാർ, നിർമുണ്ഡന്മാർ, ഇവരെ അന്തഃപുരത്തിന്റെ ഓരോ വിഭാഗങ്ങളിൽ നിയോഗിക്കാവുന്നതാണ്.

അപുമാംസസ്തു യേ പുർഷാ
യേ തു സ്ത്രീഭോഗവർജ്ജിതാഃ

ഏതേ ത്വന്തഃപുരചരാഃ
കാര്യാ നിത്യം ഹി നാടകേ. 48

പുരുഷത്വമില്ലാത്ത സ്ത്രീസംഭോഗശക്തിയില്ലാത്ത പുരുഷന്മാരെ അന്തഃപുരചാരികളായി നിശ്ചയിക്കാവുന്നതാണ്. നാടകത്തിനു വേണ്ടിയാണ് ഇക്കാര്യങ്ങളെല്ലാം ഇവിടെ വിശദീകരിക്കുന്നത്. (പുരുഷശബ്ദം വൃത്തത്തിനുവേണ്ടി പുർഷ എന്നാക്കിയിരിക്കുന്നു).

ബ്രാഹ്മണാഃ കുശലാ വൃദ്ധാഃ
കാമദോഷവിവർജ്ജിതാഃ
പ്രയോജനേഷു ദേവീനാം
നിയോക്തവ്യാ നൃപൈഃ സദാ. 49

സമർത്ഥൻമാരും വൃദ്ധന്മാരും കാമദോഷമില്ലാത്തവരുമായ സ്നാതകബ്രാഹ്മണരെ ദേവിമാരുടെ കാര്യങ്ങൾക്കു നിയോഗിക്കാവുന്നതാണ്.

യേ വിദ്യാസത്യസമ്പന്നാഃ
കാമദോഷവിവർജ്ജിതാഃ
ജ്ഞാനവിജ്ഞാനകുശലാഃ
കഞ്ചുകീയാസ്തു തേ സ്മൃതാഃ 50

വിദ്വാന്മാരും സത്യസന്ധന്മാരും കാമദോഷമില്ലാത്തവരും ജ്ഞാനവിജ്ഞാനങ്ങളുള്ളവരും ആരോ അവരെ വേണം കഞ്ചുകീയന്മാരായി നിയമിക്കാൻ.

പ്രേഷണേ ചാർത്ഥസംയുക്തേ
കഞ്ചുകീയാൻ നിയോജയേത്
തഥാ വർഷവരാംശ്ചൈവ
കാമചാരേഷു യോജയേത്. 51

സാധനങ്ങൾ കൊടുത്തയക്കാൻ കഞ്ചുകീയന്മാരെയാണ് നിയോഗിക്കേണ്ടത്. കാമവിഷയങ്ങളിൽ വർഷവരന്മാരെ നിയോഗിക്കുക.

ഔപസ്ഥായിക നിർമ്മുണ്ഡാൻ
സ്ത്രീണാം പ്രേഷണകർമ്മണി
രക്ഷണേ ച കുമാരീണാം
ബാലികാനാം ച യോജയേത്. 52

സ്ത്രീകളെ അയക്കുമ്പോൾ സഹായത്തിന് ഔപസ്ഥായികന്മാരെയും നിർമ്മുണ്ഡന്മാരെയും അയക്കാം. കുമാരിമാരെയും ബാലികമാരെയും രക്ഷിക്കാനും അവരെ നിയമിക്കാം.

മാനകര്യേഷു നാരീണാം
നിയുഞ്ജീതാനുചാരികാഃ
അന്തഃപുരാധികാരേ ഹി
രാജചര്യാനുവർത്തിനം. 53

സ്ത്രീകളുടെ കോപകാര്യങ്ങളിൽ അനുചാരികന്മാരെ അയക്കണം. അന്തഃപുരകാര്യത്തിൽ, രാജാവിനോടൊപ്പം സഞ്ചരിക്കുന്നവരെ പറഞ്ഞയക്കണം.

സർവ്വനൃത്താംഗയോഗജ്ഞം
നാട്യാഗാരേ നിവേശയേത്. 54

എല്ലാ നൃത്താംഗങ്ങളും നൃത്തയോഗങ്ങളും അറിയുന്ന ആളെ നാട്യഗൃഹത്തിൽ നിയമിക്കണം.

യേ സ്വല്പസത്വാഃ കുശലാഃ
ക്ലീബാശ്ച സ്ത്രീസ്വഭാവിനഃ
ജാത്യാ ന ദോഷിണശ്ചൈവ
തേ വൈ വർഷവരാഃ സ്മൃതാഃ. 55

ധൈര്യം കുറഞ്ഞവരും ബുദ്ധിയുള്ളവരും സ്ത്രീസ്വഭാവമുള്ളവരും ജന്മനാ ദോഷമൊന്നുമില്ലാത്തവരുമായ നപുംസകന്മാരത്രേ വർഷവരന്മാർ.

നപുംസകാ യേ പുരുഷാഃ
സ്ത്രീസ്വഭാവേന വർജ്ജിതഃ
നിർമ്മുണ്ഡാ നാമതോ ജ്ഞേയാഃ
കാമവിജ്ഞാനവർജ്ജിതാഃ. 56

സ്ത്രീസ്വഭാവമില്ലാത്തവരും കാമത്തെക്കുറിച്ച് അറിവില്ലാത്തവരുമായ നപുംസകപുരുഷന്മാരെ നിർമ്മുണ്ഡന്മാരെന്നു പറയുന്നു.

ഏതദഷ്ടാദശവിധം
പ്രോക്തമന്തഃപുരം മയാ
അതഃ പരം പ്രവക്ഷ്യാമി
ബാഹ്യപൂരുഷസഞ്ചരം. 57

പതിനെട്ടു വിധത്തിലുള്ള അന്തഃപുരത്തിലെ പ്രവൃത്തിക്കാരെ ഞാൻ വിവരിച്ചു കഴിഞ്ഞു. ഇനി പുറമെയുള്ളവരെക്കുറിച്ചു വിവരിക്കാം. (ആദ്യം നമ്പറിട്ടു കാണിച്ച പതിനേഴു പേരിൽ മഹാദേവി, ദേവി, സ്വാമിനി, സ്ഥായിനി, ഭോഗിനി, എന്ന അഞ്ചു രാജഭാര്യമാരൊഴികെ പന്ത്രണ്ടു പേരും നപുംസകൻ, സ്നാതകൻ, കഞ്ചുകീയൻ, വർഷവരൻ, ഔപസ്ഥായികൻ, നിർമുണ്ഡൻ എന്ന ആറു പേരും കൂടി അന്തഃപുരത്തിൽ പതിനെട്ടു വക ആളുകളാണുള്ളത്.)

## രാജധാനിയിലെ ബാഹ്യപുരുഷൻമാർ

രാജാ സേനാപതിശ്ചൈവ
പുരോധാ മന്ത്രിണസ്തഥാ
സചിവാഃ പ്രാഡ്വിവാകാശ്ച
കുമാരാധികൃതാസ്തഥാ
ഏതേ ചാന്യേ ച ബഹവഃ
സഭാസ്താരാ നൃപസ്യ തു
വിഭാഗമേഷാം വക്ഷ്യാമി
ലക്ഷണം ച പൃഥക് പൃഥക്. 58

രാജാവ്, സേനാപതി, പുരോഹിതൻ, മന്ത്രിമാർ, സചിവന്മാർ, പ്രാഡ്വിവാകന്മാർ (ന്യായാധിപന്മാർ) രാജകുമാരസഹകാരികൾ, എന്നിവരും മററുമായി വളരെ പേർ രാജാവിൻെറ ആസ്ഥാനസഭയിൽ അംഗങ്ങളായിട്ടുണ്ട്. അവരുടെ വിഭാഗവും ലക്ഷണവും വെവ്വേറെ പറയാം.

1. രാജാവ്

ശീലവാൻ ബുദ്ധിസമ്പന്നഃ
സത്യവാദീ ജിതേന്ദ്രിയഃ

ദക്ഷഃ പ്രഗല്ഭഃ സ്മൃതിമാൻ
വിക്രാന്തോ മതിമാൻ ശുചിഃ
ദീർഘദർശീ മഹോത്സാഹഃ
കൃതജ്ഞഃ പ്രിയവാക് പടുഃ
ലോകപാലവ്രതധരഃ
കർമ്മമാർഗ്ഗവിശാരദഃ
ഉത്ഥിതശ്ചാപ്രമത്തശ്ച
വൃദ്ധസേവ്യർത്ഥശാസ്ത്രവിത്
നാനാനയപ്രചാരജ്ഞ
ഊഹാപോഹവിചക്ഷണഃ
പരഭാവേംഗിതജ്ഞശ്ച
ശൂരോ ധീരഃ ക്ഷമാന്വിതഃ
നാനാശാസ്ത്രാർത്ഥതത്ത്വജ്ഞോ
നാനാശില്പപ്രവർത്തകഃ
നീതിശാസ്ത്ര ച കുശല-
സ്തഥാ ചൈവാനുരാഗവാൻ
സ്ഥാനവൃദ്ധിക്ഷയജ്ഞശ്ച
പരരന്ധ്രവിചക്ഷണഃ
കൃതജ്ഞോ വ്യസനീ ചൈവ
ഗുണൈരേഭിർഭവേന്നൃപഃ 59

സ്വഭാവഗുണം, ബുദ്ധിവിശേഷം, വാക്കിൽ സത്യം, ഇന്ദ്രിയജയം, പ്രവൃത്തിസാമർത്ഥ്യം, സങ്കോചമില്ലാത്ത പെരുമാററം, ഓർമ്മശക്തി, പരാക്രമം, മനസ്സൈ്ഥര്യം, വൃത്തി, ദീർഘമായ കാഴ്ചപ്പാട്, വലിയ ഉത്സാഹം, കൃതജ്ഞത, പ്രിയവചനം, മിടുക്ക്, ഇന്ദ്രാദിദിക്പാലന്മാരുടെ ഭരണനൈപുണ്യം, കർമ്മമാർഗ്ഗങ്ങളിൽ അളവററ കഴിവ്, നിത്യോത്സാഹം, ശ്രദ്ധ, വൃദ്ധജനസേവനം, രാജ്യതന്ത്രജ്ഞാനം, പല ഉപായങ്ങളും നടപ്പിലാക്കാനുള്ള വൈദഗ്ധ്യം, ഊഹാപോഹങ്ങൾക്കുള്ള വൈദഗ്ധ്യം, അന്യന്റെ മനോവിചാരങ്ങൾ കണ്ടറിയുവാനുള്ള കഴിവ്, ശൌര്യം, ധൈര്യം, ക്ഷമ, നാനാശാസ്ത്രങ്ങളിൽ സൂക്ഷ്മതത്ത്വജ്ഞാനം, പല ശില്പങ്ങളുടേയും പ്രവർത്തനങ്ങളിൽ താൽപര്യം, നീതിശാസ്ത്രത്തിൽ പാണ്ഡിത്യം, സ്നേഹം, സ്ഥാനം, വൃദ്ധിക്ഷയം എന്ന അർത്ഥശാസ്ത്രസംബന്ധികളായ ത്രിവർഗ്ഗങ്ങളുടെ അറിവ്, ശത്രുക്കളുടെ ദുർബലവശങ്ങൾ കണ്ടെത്തുവാനുള്ള സാമർത്ഥ്യം, ഉപകാരസ്മരണ, ചൂതുകളി, നായാട്ട് മുതലായ വ്യസനങ്ങളിൽ വൈമുഖ്യം എന്നിങ്ങനെയുള്ള ഗുണങ്ങളോടു കൂടിയവനായിരിക്കണം രാജാവ്.

2. സേനാപതി

ശീലവാൻ സത്യസമ്പന്ന-
സ്ത്യക്താലസ്യഃ പ്രിയംവദഃ
പരരന്ധ്രവിധിജ്ഞശ്ച
യാത്രാകാലവിശേഷവിത്
അർത്ഥശാസ്ത്രാർത്ഥതത്ത്വജ്ഞോ
ഹ്യനുരക്തഃ കുലേ വൃതഃ

ദേശവിത് കാലവിച്ചൈവ
ഭവേത് സേനാപതിർഗുണൈഃ. 60

സ്വഭാവഗുണം, സത്യനിഷ്ഠ, മടിയില്ലായ്മ, പ്രിയവചനം, ശത്രുക്കളിൽ പഴുതുകളുണ്ടാക്കുവാനുള്ള സാമർത്ഥ്യം, യുദ്ധയാത്രാകാലത്തിൻെറ പ്രത്യേകതകളെക്കുറിച്ചുള്ള അറിവ്, അർത്ഥശാസ്ത്രത്തിൽ സൂക്ഷ്മജ്ഞാനം, സ്വാമിഭക്തി, കുലീനത, ദേശകാലവിവേകം, ഈ വക ഗുണങ്ങളുള്ള ആളാവണം സേനാപതി.

3. പുരോഹിതൻ, 4. മന്ത്രി

കുലീനാ ബുദ്ധിസമ്പന്നാഃ
ശ്രുതിനീതിവിശാരദാഃ
സ്വദേശ്യാശ്ചാനുരക്താശ്ച
ശുചയോ ധാർമ്മികാസ്തഥാ
പുരോധാ മന്ത്രിണശ്ചൈവ
ഗുണൈരേതൈർഭവന്തി ഹി. 61

കുലീനത, ബുദ്ധിശക്തി, വേദവിജ്ഞാനം, നീതിനൈപുണ്യം, സ്വാമിഭക്തി, ബാഹ്യാഭ്യന്തരശുദ്ധി, ധർമ്മതൽപരത എന്നീ ഗുണങ്ങളുള്ളവരും രാജാവിൻെറ ജന്മദേശത്തു ജനിച്ചവരുമായിരിക്കണം രാജാവിൻെറ പുരോഹിതനും മന്ത്രിമാരും.

5. അമാത്യർ (കർമ്മസചിവൻ)

ബുദ്ധിമാൻ നീതിസമ്പന്നോ
വിക്രാന്തഃ സ്യാത് പ്രിയംവദഃ
അർത്ഥശാസ്ത്ര ച കുശലോ
ഹ്യനുരക്തഃ പ്രജാസു ച
യോ ധാർമ്മികഃ സ ചാമാത്യഃ
കർത്തവ്യേ ഭൂമിപൈഃ സദാ. 62

ബുദ്ധി, നീതിനിപുണത, പരാക്രമം, പ്രിയവചനം, അർത്ഥശാസ്ത്രപാണ്ഡിത്യം, പ്രജാസ്നേഹം, ധർമ്മതൽപരത, ഈ ഗുണങ്ങളെല്ലാം ഉള്ള ആളെ വേണം രാജാക്കന്മാർ അമാത്യന്മാരാക്കി വെയ്ക്കാൻ. കാര്യലോചനകൾക്ക് സഹകരിക്കുന്നവൻ മന്ത്രി. ഭരണകാര്യങ്ങളിലും യുദ്ധകാര്യങ്ങളിലും സഹകരിക്കുന്നവൻ അമാത്യൻ എന്നു അവർക്കു തമ്മിൽ ഭേദം.

6. പ്രാഡ്വിവാകൻ (ന്യായാധിപൻ=ജഡ്ജി)

വ്യവഹാരാർത്ഥതത്ത്വജ്ഞാ
ബുദ്ധിമന്തോ ബഹുശ്രുതാഃ
മധ്യസ്ഥാ ധാർമ്മികാ ധീരാഃ
കാര്യാകാര്യവിചക്ഷണാഃ
ക്ഷാന്താ ദാന്താ ജിതക്രോധാ
നോദ്ധതാഃ സമദർശിനഃ
ഈദൃശാഃ പ്രാഡ്വിവാകാശ്ച
സ്ഥാപ്യാ ധർമ്മാസനേഷ്വഥ. 63

വ്യവഹാരനിയമങ്ങളിൽ സൂഷ്മജ്ഞാനം, ബുദ്ധി, ശാസ്ത്രപാണ്ഡിത്യം, പക്ഷപാതരാഹിത്യം, ധർമ്മനിഷ്ഠ, ധൈര്യം, കാര്യകാര്യവിവേകം, ക്ഷമ, ഇന്ദ്രിയജയം,

ക്രോധജയം, അഹങ്കാരമില്ലായ്മ, സമദൃഷ്ടി എന്നീ ഗുണങ്ങളുള്ളവരെ ധർമ്മാസന ങ്ങളിൽ പ്രാഡ്വിവാകന്മാരായി നിയമിക്കേണ്ടതാണ്.

7. കുമാരാധികൃതൻ (രാജകുമാരന്റെ കൂട്ടുകാരൻ)

ഉത്ഥിതാശ്ചാപ്രമത്താശ്ച
ത്യക്താലസ്യാ ജിതശ്രമാഃ
സ്നിഗ്ധാഃ ക്ഷാന്താ വിനീതാശ്ച
മധ്യസ്ഥാ നിപുണാസ്തഥാ
നയജ്ഞാ വിനയജ്ഞാശ്ച-
പ്യൂഹാപോഹവിചക്ഷണാഃ
സർവ്വശാസ്ത്രാർത്ഥസമ്പന്നാഃ
കാമാദ്യവികൃതാസ്തഥാ
ക്രമായതാഃ പ്രിയാസക്താഃ
കുമാരാധികൃതാസ്തഥാ
നാനാരൂപൈഃ സമായുക്താ
ഗുണൈരേതൈർഭവന്തി ഹി. 64

ഉത്സാഹം, ഏകാഗ്രത, മടിയില്ലായ്മ, ക്ഷീണം ബാധിക്കായ്ക, സ്നേഹം, ക്ഷമ, വിനയം, പക്ഷപാതരാഹിത്യം, പ്രവൃത്തിനൈപുണ്യം, നയജ്ഞാനം, വിദ്യാഭ്യാസം, ഊഹാപോഹവൈദഗ്ധ്യം, സർവ്വശാസ്ത്രാർത്ഥജ്ഞാനം, കാമക്രോധാദിവികാരങ്ങ ളിൽ നിയന്ത്രണം, ഈവക ഗുണങ്ങളുള്ളവരും കുടുംബപാരമ്പര്യപ്രകാരം വന്നു ചേർന്നവരും രാജകുമാരന് പ്രിയം ചെയ്യുന്നതിൽ തൽപരരുമായ ആളുകളാവണം പല വകുപ്പുകളിലുള്ള കുമാരാധികൃതന്മാർ.

ബൃഹസ്പതിമതാദേതാൻ
ഗുണാംശ്ചാപ്യഭിലക്ഷയേത്
വിജ്ഞേയം ചാവധാര്യം ച
സഭാസ്താരവികല്നം. 65

ബൃഹസ്പതിയുടെ മതമനുസരിച്ചു മേൽക്കാണിച്ച ഗുണങ്ങളെ നോക്കി മനസ്സി ലാക്കിക്കൊള്ളണം. ആസ്ഥാനസഭയിലെ സദസ്യരുടെ ഗുണങ്ങൾ ശരിക്കു ഗ്രഹി ക്കുകയും ധരിക്കുകയും വേണം.

ഇത്യേതദ്വോ മയാ പ്രോക്തം
സർവ്വപ്രകൃതിലക്ഷണം
അത ഊർദ്ധ്വം പ്രവക്ഷ്യാമി
ലക്ഷണം ഭൂമികാസ്വപി. 66

ഇപ്രകാരം എല്ലാ പ്രകൃതികളുടെ ലക്ഷണവും ഞാൻ നിങ്ങൾക്കു വിവരിച്ചു തന്നുകഴിഞ്ഞു. ഇനി ഞാൻ ഭൂമികകളുടെ - വേഷഭേദങ്ങളുടെ - ലക്ഷണം വിവരിക്കാം.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
പ്രകൃതിവിചാരമെന്ന
മുപ്പത്തിനാലാമധ്യായം.

## അദ്ധ്യായം 35

# ഭൂമികാവികല്പം

വിഭാഗം ഭൂമികാനാം ച
സമ്പ്രവക്ഷ്യാമി നാടകേ
യാദൃശൈര്യാശ്ച കർത്തവ്യാഃ
പുരുഷൈർഭൂമികാസ്തഥാ. 1

നാടകത്തിലെ കഥാപാത്രങ്ങൾക്കുള്ള ആളുകളുടെ വകഭേദങ്ങൾ പറയാം. എങ്ങനെയുള്ള ആളുകളെക്കൊണ്ട് ഏതേതു കഥാപാത്രങ്ങളുടെ വേഷം ഗ്രഹിപ്പിക്കണമെന്നും വിശദീകരിക്കാം.

ഗതിവാഗംഗചേഷ്ടാഭിഃ
സത്ത്വശീലൈഃ സ്വഭാവതഃ
പരീക്ഷ്യ പാത്രം തജ്ഞസ്തു
യോഗ്യാം ഭൂമിം നിദേശയേത്. 2

ഗതി, വാക്ക്, ശരീരാവയവങ്ങൾ, പ്രവൃത്തികൾ, മനോധൈര്യം, സ്വഭാവം എന്നിവയുടെ അടിസ്ഥാനത്തിൽ കഥാപാത്രങ്ങളെ പരിശോധിച്ചറിഞ്ഞ് പററിയ ആളെ നിർദ്ദേശിക്കണം.

തസ്മിന്നന്വിഷ്യ ഹി ഗുണാൻ
കാര്യഃ പാത്രസമാശ്രയഃ
ന ഖേദജനനം ബുദ്ധേ-
രാചാര്യസ്യ ഭവിഷ്യതി. 3

ആളുകളുടെ ഗുണങ്ങൾ നോക്കി കഥാപാത്രങ്ങളുടെ പ്രാതിനിധ്യം നല്കണം. എന്നാൽ ആചാര്യൻെറ ബുദ്ധിക്ക് പിന്നെ ക്ലേശിക്കേണ്ടി വരില്ല.

ആചാര്യഃ പാത്രജാംശ്ചൈവ
ഗുണാൻ ജ്ഞാത്വാ സ്വഭാവജാൻ
തതഃ കുര്യാദ്യഥായോഗം
നൃണാം ഭൂമിനിവേശനം. 4

ആചാര്യൻ കഥാപാത്രങ്ങളുടെ സ്വഭാവത്തിലുള്ള ഗുണങ്ങൾ മനസ്സിലാക്കി ചേർച്ച നോക്കി പുരുഷന്മാർക്ക് ആളുകളെ നിശ്ചയിക്കേണ്ടതാണ്.

അംഗപ്രത്യംഗസംയുക്ത-
മഹീനാംഗം വയോന്വിതം
ന സ്ഥൂലം ന കൃശം ചൈവ
ന ദീർഘം ന ച മന്ഥരം
ശ്ലിഷ്ടാംഗം ദ്യുതിമന്തം ച
സുസ്വരം പ്രിയദർശനം
ഏതൈർഗുണൈശ്ച സംയുക്തം
ദേവഭൂമിഷു യോജയേത്. 5

അംഗങ്ങളും പ്രത്യംഗങ്ങളും നന്നായിരിക്കണം, അംഗവൈകല്യമുണ്ടാവരുത്, യൌവനം വേണം, തടിച്ചും ചടച്ചുമിരിക്കരുത്, ഉയം കൂടിയവനോ കുറഞ്ഞവനോ ആവരുത്, അവയവങ്ങൾക്കു നല്ല കൂറടക്കം വേണം, കാന്തിയുണ്ടാവണം, ശബ്ദം നന്നാവണം, കാഴ്ചയിൽ സൌന്ദര്യം വേണം, ഈ വക ഗുണങ്ങളുള്ള നടന്നു ദേവന്മാരുടെ വേഷം കൊടുക്കാം.

സ്ഥൂലം പ്രാംശും ബൃഹദ്ദേഹം
മേഘഗംഭീരനിസ്വനം
രൌദ്രസ്വഭാവനേത്രം ച
സ്വഭാവഭൂകുടീമുഖം
രക്ഷോദാനവദൈത്യാനാം
ഭൂമികാസു പ്രയോജയേത്. 6

തടിച്ചുയർന്ന് വലിയ ദേഹം, മേഘത്തിൻേറതുപോലെ മുഴങ്ങുന്ന ശബ്ദം രൌദ്രസ്വഭാവമുള്ള കണ്ണുകൾ, വളഞ്ഞ പുരികങ്ങളോടുകൂടിയ മുഖം, ഇവയെല്ലാ മുള്ള നടന്നു രാക്ഷസന്മാരുടേയും ദനുവിൻെറയും ദിതിയുടെയും മക്കളായ അസുരന്മാരുടേയും വേഷങ്ങൾ കൊടുക്കാം.

പുരുഷാണാം പ്രയോഗസ്തു
തഥാംഗക്രിയയാന്വിതഃ. 7

പുരുഷന്മാരുടെ നാട്യപ്രയോഗം, പുരുഷന്മാരുടേതുപോലെ അംഗക്രിയയോട് കൂടിയതായിരിക്കണം.

സുനേത്രാഃ സുഭ്രുവഃ സ്വംഗാഃ
സുലലാടാഃ സുനാസികാഃ
സ്വോഷ്ഠാഃ സുഗണ്ഡാഃ സുമുഖാഃ
സുദന്താഃ സുശിരോധരാഃ
സ്വംഗപ്രത്യംഗസംയുക്താ
ന ദീർഘാ ന ച മന്ഥരാഃ
ന സ്ഥൂലാ ന കൃശാശ്ചൈവ
സ്വഭാവേന വ്യവസ്ഥിതാഃ
സുശീലാ ജ്ഞാനവന്തശ്ച
തഥാ ച പ്രിയദർശനാഃ
സുകുമാരാശ്ച സംയോജ്യാ
രാജഭൂമൌ നടോത്തമാഃ. 8

കണ്ണുകൾ, പുരികങ്ങൾ, നെററിത്തടം, മൂക്ക്, ചുണ്ട്, കവിൾ, വായ, പല്ലുകൾ, കഴുത്ത്, മററവയവങ്ങൾ എല്ലാം ശോഭനങ്ങളായിരിക്കണം, അംഗപ്രത്യംഗങ്ങളും, നന്നായിരിക്കണം, ഉയരം കൂടിയും കുറഞ്ഞും തടിച്ചും ചടച്ചും ഇരിക്കരുത്, എല്ലാം സ്വാഭാവികമായിരിക്കണം, സ്വഭാവം നന്നാവണം, ജ്ഞാനമുണ്ടാവണം, കാഴ്ചയിൽ സുന്ദരൻമാരും സുകുമാരൻമാരും ആയിരിക്കണം, അങ്ങനെയുള്ള ഉത്തമനടൻ മാർക്കുവേണം രാജാവിൻെറ വേഷം കൊടുക്കാൻ.

അംഗൈരവികലൈർധീരം
സ്ഫുടം വചനകർമ്മണി

ന ദീർഘം നൈവ ച സ്ഥൂല-
മൂഹാപോഹവിചക്ഷണം
അദീനം ച പ്രഗല്ഭം ച
പ്രത്യുത്പന്നവിനിശ്ചയം
സേനാപതേരമാത്യാനാം
ഭൂമികാസു പ്രയോജയേത്. 9

അവയവങ്ങൾക്ക് വൈകല്യമൊന്നുമില്ലാതിരിക്കുക, ധൈര്യവും വാക്കിൽ സ്പഷ്ടതയുമുണ്ടായിരിക്കുക, ഉയരവും തടിയുമധികമില്ലാതിരിക്കുക, കാര്യങ്ങളിൽ ഊഹാപോഹങ്ങൾ ചെയ്യുവാൻ കഴിവുണ്ടായിരിക്കുക, ദൈന്യം തീരെയില്ലാതിരിക്കുക, വാക്കുകളിലും പ്രവൃത്തികളിലും പ്രസരിപ്പുണ്ടായിരിക്കുക കാലോചിതമായി വേണ്ടതു തോന്നുന്നസ്വഭാവം, ഇതൊക്കെയുള്ള നടന്നുവേണം സേനാപതിയുടെയും മന്ത്രിമാരുടെയും വേഷം കൊടുക്കുവാൻ

പിംഗാക്ഷം ദീർഘനാസം ച
ഹ്രസ്വമുച്ചമഥാപി വാ
കഞ്ചുകിശ്രോത്രിയാദീനാം
ഭൂമികാസു നിയോജയേത്. 10

ചെന്നിറം പൂണ്ട കണ്ണുകൾ, നീണ്ട മൂക്ക്, ദേഹം ഉയരം കുറഞ്ഞതുമാവാം കൂടിയതുമാവാം, ഇങ്ങനെയുള്ള നടന്ന് കുഞ്ചുകിയുടയും ബ്രാഹ്മണരുടെയും മററും വേഷം കൊടുക്കാം.

ഏവമന്യേഷ്വപി തഥാ
നാട്യധർമ്മവിഭാഗതഃ
ദേശാവസ്ഥാനുരൂപേണ
പാത്രം യോജ്യം ഹി ഭൂമിഷു. 11

ഇപ്രകാരം മററുള്ളവർക്കും നാട്യധർമ്മവിവേകത്തോടുകൂടി ദേശത്തിനും അവസ്ഥയ്ക്കുമനുസരിച്ചു വേഷം നല്കേണ്ടതാണ്.

മന്ഥരം വാമനം കുബ്ജം
വികൃതം വികൃതാനനം
വിഷ്ടബ്ധനേത്രം കാണാക്ഷം
സ്ഥൂലം ചിപിടനാസികം
ദുർജ്ജാതം ദുഃസ്വഭാവം ച
വികൃതാകാരമേവ ച
ദാസഭൂമൌ പ്രയുഞ്ജീത
ബുധോ ദാസാങ്കസംയുതം 12

പതുക്കെ നടത്തം, ദേഹത്തിന് ഉയരക്കുറവ്, പുറത്തുകൂന്, ദേഹത്തിനു വൈകൃതം, മുഖത്തിനു വൈകൃതം, തുറിച്ച കണ്ണ്, കോങ്കണ്ണ്, ദേഹത്തിന് അധികം വണ്ണം, പതിഞ്ഞ മൂക്ക്, ജനനദോഷം, ദുസ്വഭാവം, വൈരൂപ്യം ഇവയുള്ള നടന്ന് ദാസൻമാരുടെ വേഷം കൊടുക്കണം.

പ്രകൃത്യാതികൃശം ക്ഷാന്തം
തപഃ ശ്രാന്തേഷു യോജയേത്

തഥാ ച പുരുഷം സ്ഥൂല-
മുപരോധേഷു യോജയേത്. 13

പ്രകൃതാ ചടച്ചവനും ക്ഷമയുള്ളവനുമായ നടന്, തപസ്സുചെയ്തു ക്ഷീണിച്ച മഹർഷിമാരുടെ വേഷം കൊടുക്കണം. തടിച്ച നടന്, ജനങ്ങളെ തടയാനുള്ളവരുടെ വേഷം കൊടുക്കണം.

യദി വാ നേദൃശാഃ സന്തി
പ്രകൃത്യാ പുരുഷാ ദ്വിജാഃ
ആചാര്യബുദ്ധ്യാ യോക്തവ്യാ
ഭാവചേഷ്ടാസ്വഭാവതഃ. 14

മേൽക്കാണിച്ചവിധത്തിലുള്ളവർ ഇല്ലെങ്കിൽ ആചാര്യൻ ആലോചിച്ചു ഭാവത്തിനും ചേഷ്ടയ്ക്കും സ്വഭാവത്തിനും പററിയ നടന്മാർക്ക് അതതു കഥാപാത്രങ്ങളുടെ വേഷങ്ങൾ കൊടുത്തുകൊള്ളുക.

യാ യസ്യ സദൃശീ ചേഷ്ടാ
സ്വഭാവഃ കർമ്മ വാ യഥാ
സാ തഥാചാര്യയോഗേന
നിയമ്യാ ഭാവഭാവിനീ. 15

ചേഷ്ടയും സ്വഭാവവും കർമ്മവും, ആർക്ക് ഏതുപ്രകാരമായാൽ സദൃശമായിരിക്കുമോ അപ്രകാരം ആചാര്യൻ ഭാവാനുരൂപമായി ആലോചിച്ചു നിയന്ത്രിക്കേണ്ടതാണ്.

ഏവമന്യേഷ്വപി തഥാ
നാട്യധർമ്മീ പ്രശസ്യതേ
ദേശവേഷാനുരൂപേണ
പാത്രം യോജ്യം ഹി നാടകേ. 16

ഇപ്രകാരം മററുള്ളവരുടെ കാര്യത്തിലും നാട്യസങ്കേതമനുസരിച്ചുള്ള വ്യവസ്ഥയാണു സ്വീകരിക്കേണ്ടത്. നാടകത്തിൽ ദേശത്തിനും വേഷത്തിനുമനുസരിച്ച് പാത്രങ്ങൾക്കു വേഷം കൊടുക്കേണ്ടതാണ്.

ബഹുബാഹാ ബഹുമുഖാ-
സ്തഥാ ച വികൃതാനനാഃ
പശുശ്വാപദവക്ത്രാശ്ച
ഖരോഷ്ടശ്വാനനാസ്തഥാ
ഏതോ ചാന്യേ ച ബഹുമുഖാ-
നാനാരൂപാ ഭവന്തി ഹി
ആഹാര്യയുക്ത്യ തേ കാര്യാ
മൃത്ക്കാഷ്ഠജതുചർമ്മഭിഃ. 17

അനേകം കൈകൾ, അനേകം മുഖങ്ങൾ, വികൃതമായ മുഖം, പശു, ചെന്നായ, കഴുത, ഒട്ടകം, കുതിര എന്നിവയുടെ മുഖംപോലുള്ള മുഖം ഇതുപോലെ വേറെയും പല രൂപമുള്ളവരുമുണ്ട്. അവരുടെ വേഷം മണ്ണ്, മരം, അരക്ക്, തോൽ എന്നിവകൊണ്ട് കൃത്രിമമായി ചമയ്ക്കേണ്ടതാണ്.

സ്വാഭാവികേന രൂപേണ
ന വിശേദ്രംഗമണ്ഡപം
ആത്മരൂപമവച്ഛാദ്യ
വർണ്ണകൈർഭൂഷണൈരപി
യാദൃശം യസ്യ യദ്രൂപം
പ്രകൃത്യാ തസ്യ താദൃശം
വയോവേഷാനുരൂപേണ
പ്രയോജ്യം നാട്യകർമ്മണി. 18

സ്വാഭാവികമായ രൂപത്തിൽ നടൻ രംഗത്തിൽ പ്രവേശിക്കരുത്. ചായങ്ങളെക്കൊണ്ടും ആഭരണങ്ങളെക്കൊണ്ടും തൻെറ രൂപം മറച്ച്, ആർക്ക് സ്വാഭാവികമായി ഏതു വിധത്തിലുള്ള രൂപമുണ്ടോ ആ രൂപം, വയസ്സിനും വേഷത്തിനും അനുസരിച്ച് നാടകത്തിൽ അവതരിപ്പിക്കേണ്ടതാണ്.

യഥാ ജന്തുഃ സ്വഭാവം ഹി
പരിത്യജ്യാന്യദൈഹികം
പരഭാവം പ്രകുരുതേ
പരദേഹം സമാശ്രിതഃ
ഏവം ബുധഃ പരം ഭാവം
സോസ്മീതി മനസാ സ്മരൻ
വേഷവാഗംഗലീലാഭി-
ശ്ചേഷ്ടാഭിശ്ച സമാചരേത്. 19

ജീവൻ എപ്രകാരം മുമ്പത്തെ ദേഹത്തിലുള്ള സ്വഭാവത്തെ ഉപേഷിച്ച് വേറെ ദേഹത്തെ പ്രാപിക്കുമ്പോൾ വേറെ ഭാവം കാണിക്കുന്നുവോ, അതുപോലെ ബുദ്ധിമാനായ നടൻ, ഞാൻ ആ ആളാണ് എന്നു സ്മരിച്ചു വേഷംകൊണ്ടും വാക്കുകൊണ്ടും ലീലാവിലാസാദികൾകൊണ്ടും ചേഷ്ടകളെക്കൊണ്ടും അന്യൻെറ ഭാവം പ്രകാശിപ്പിക്കണം. (23-ാംമധ്യായത്തിലെ 83-ാം ശ്ലോകം നോക്കുക.)

അനുരൂപാ വിരൂപാ ച
തഥാ രൂപാനുസാരിണീ
ത്രിപ്രകാരാ ഭവേന്നാട്യേ
പ്രകൃതിസ്തു വിഭാഷിതാ. 20

അനുരൂപ, വിരൂപ, രൂപാനുസാരിണി എന്ന് നാട്യത്തിൽ മൂന്നുതരം പ്രകൃതിയുണ്ട്.

1. അനുരൂപപ്രകൃതി

സ്ത്രിയസ്തു സ്ത്രീഗതേ ഭാവേ
പുരുഷാഃ പൌരുഷേ തഥാ
യഥാ വയോ യഥാവസ്ഥ-
മനുരൂപേതി സാ സ്മൃതാ. 21

സ്ത്രീകൾ സ്ത്രീകളായിട്ടും പുരുഷൻമാരായിട്ടും പ്രായത്തിനും അവസ്ഥയ്ക്കും അനുസരിച്ചു അഭിനയിക്കുന്നത് അനുരൂപപ്രകൃതി.

2.വിരൂപപ്രകൃതി

യോ ബാലഃ സ്ഥാവിരീം ഭൂമിം
വൃദ്ധോ വാ ബാലഭൂമികാം
തദ്ഭാവൈഃ കുരുതേ നാട്യേ
സാ വിരൂപേതി കീർത്തിതാ. 22

ബാലൻ വൃദ്ധൻെറയും വൃദ്ധൻ ബാലൻെറയും സ്ഥാനത്ത് അതാതു ഭാവങ്ങൾ നടിച്ച് അഭിനയിക്കുന്നതു വിരൂപപ്രകൃതി.

3.രൂപാനുസാരിണി

പുരുഷഃ സ്ത്രീഗതം ഭാവം
യത്ര പ്രകുരുതേ പുനഃ
രൂപാനുസാരിണി ജ്ഞേയാ
പ്രയോഗേ ഭരതോത്തമൈഃ. 23

പുരുഷൻ സ്ത്രീയുടെ ഭാവം നടിച്ച് അഭിനയിക്കുന്നത് രൂപാനുസാരിണിയെന്ന പ്രകൃതി.

ഛന്ദതഃ പൌരുഷീം കുര്യാത്
ഭൂമികാം സ്ത്രീപ്രയോഗതഃ
ന പരസ്പരചേഷ്ടാഭിഃ
കുര്യാതാം വൃദ്ധബാലിശൌ. 24

നാട്യപ്രയോഗത്തിൽ സ്ത്രീക്ക് ഇഷ്ടംപോലെ പുരുഷൻെറ വേഷം ധരിക്കാവുന്നതാണ്. എന്നാൽ വൃദ്ധനും ബാലനും അന്യോന്യചേഷ്ടകൾ കാണിച്ച് അഭിനയിക്കരുത്.

ഉദ്ധതാ യേ ച പുരുഷാഃ
ശൌര്യവീര്യസമന്വിതാഃ
പാഠ്യപ്രയോഗേ തേ യോജ്യാഃ
സ്ത്രിയോ ഗീതേ ച സർവ്വദാ. 25

ശൌര്യവും വീര്യവുമുള്ള ഉദ്ധതപുരുഷൻമാരെ പാഠ്യമായ നാടകഭാഗം പ്രയോഗിക്കുവാൻ നിയോഗിക്കേണ്ടതാണ്. പാട്ടുകൾ പാടുവാൻ സ്ത്രീകളേയും നിയോഗിക്കേണ്ടതാണ്.

പ്രായഃ പ്രകൃതിഃ സ്ത്രീണാം
ഗീതേ, നൃണാം ച പാഠ്യവിധൌ
സ്ത്രീണാം സ്വഭാവമധുരാഃ
കണ്ഠഃ, പുംസാം തു ബലവന്തഃ. 26

പ്രായേണ സ്ത്രീകളുടെ സ്വഭാവം പാട്ടിനു പററിയതും പുരുഷന്മാരുടേതു വാക്കിനു പററിയതുമാണ്. സ്ത്രീകളുടെ കണ്ഠങ്ങൾ സ്വഭാവമധുരങ്ങളാണ്. പുരുഷന്മാരുടെ കണ്ഠങ്ങൾ ബലമുള്ളവയുമാണ്.

യദ്യപി പുരുഷോ വിദ്യാത്
ഗീതവിധാനം ച ലക്ഷണോപേതം
മാധുര്യഗുണവിഹീനം
ശോഭാം ജനയേന്ന തദ്ഗീതം 27

ശാസ്ത്രവിധിയനുസരിച്ച് പാട്ടുപാടുവാൻ വേണ്ട അറിവ് പുരുഷനുണ്ടാവാമെങ്കിലും മാധുര്യഗുണമില്ലാത്ത ആ പാട്ട് വേണ്ടത്ര ശോഭയുളവാക്കുകയില്ല.

യത്ര സ്ത്രീണാം പാഠ്യാദ്-
ഗുണോ നരാണാം ച കണ്ഠമാധുര്യം
പ്രകൃതിവിപര്യയജനിതൌ
വിജ്ഞേയൌ താവലങ്കാരൌ. 28

സ്ത്രീകൾക്കു വാക്കിൽ ഗുണവും പുരുഷന്മാർക്ക് കണ്ഠമാധുര്യവും കണ്ടേയ്ക്കാം. എന്നാൽ വിരൂപപ്രകൃതിജന്യങ്ങളായ ആ ഗുണങ്ങൾ അലങ്കാരങ്ങളാണ്.

പ്രായേണ ദേവപാർത്ഥിവ-
സേനാപതിമുഖ്യപുരുഷഭവനേഷു
സ്ത്രീജനകൃതാഃ പ്രയോഗാഃ
ഭവന്തി പുരുഷസ്വഭാവേന. 29

ദേവന്മാർ, രാജാക്കന്മാർ, സേനാപതികൾ മുതലായ പുരുഷന്മാരുടെ ഭവനങ്ങളിൽ സ്ത്രീകൾ നടത്തുന്ന നാട്യപ്രയോഗങ്ങൾ മിക്കവാറും പുരുഷസ്വഭാവമുള്ളവയായിരിക്കും. മാധുര്യം കുറഞ്ഞവയായിരിക്കും.

ഭൂയിഷ്ഠം സുകുമാരം തു
നിത്യം സ്ത്രീഭിരനുഷ്ഠിതം
അത്യർത്ഥം മാനുഷീണാം തു
ദിവ്യമാനുഷയോസ്തഥാ. 30

സ്ത്രീകൾ സാധാരണ നടത്തുന്ന പ്രയോഗങ്ങൾ മിക്കവാറും സുകുമാരങ്ങളായിരിക്കും. മനുഷ്യസ്ത്രീകളുടെയും ദിവ്യത്വവും മനഷ്യത്വവും ചേർന്ന (ശകുന്തളയെപ്പോലുള്ള) സ്ത്രീകളുടെയും പ്രയോഗങ്ങൾ ഏററവും സുകുമാരങ്ങളായിരിക്കും.

രംഭോർവ്വശീപ്രഭൃതിഷു
സ്വർഗ്ഗേ നാട്യം പ്രതിഷ്ഠിതം
തഥൈവ മാനുഷേ ലോക
രാജ്ഞാമന്തഃപുരേഷ്വിഹ. 31

സ്വർഗ്ഗത്തിൽ രംഭ, ഉർവ്വശി, മുതലായ അപ്സരസ്സുകളിലാണ് നാട്യത്തിനു പ്രതിഷ്ഠ ലഭിച്ചിട്ടുള്ളത്, മനുഷ്യലോകത്തിൽ രാജാക്കന്മാരുടെ അന്തഃപുരങ്ങളിലും.

ഉപദേഷ്ടവ്യമാചാര്യൈഃ
ശാസ്ത്രബുദ്ധ്യാംഗനാസു ച
ന സ്വയം ഭൂമികാഭ്യാസം
ബുധഃ സ്തീണാം പ്രയോജയേത്. 32

ആചാര്യന്മാർ ശാസ്ത്രമെന്ന വിചാരത്തോടെ സ്ത്രീകൾക്കും നാട്യം ഉപദേശിക്കണം. വിവേകമുള്ള ആചാര്യൻ സ്ത്രീകളെ തുടർച്ചയായി വേഷം ധരിപ്പിച്ച് അഭിനയിപ്പിക്കില്ല,

സ്ത്രീഷു യോജ്യഃ പ്രയത്നേന
പ്രയോഗഃ പുരുഷാശ്രയഃ

യസ്മാത് സ്വഭാവോപഗതോ
വിലാസഃ സ്ത്രീഷു ദൃശ്യതേ. 33

സ്ത്രീകളിൽ പുരുഷൻെറ അഭിനയം ഇണക്കാൻ പ്രയാസമുണ്ട്. വിലാസമാണല്ലോ സ്ത്രീകളിൽ സ്വാഭാവികമായി കാണുന്നത്.

തസ്മാത് സ്വഭാവമധുര-
മംഗം സുലഭസൌഷ്ഠവം
പൌരുഷം ലളിതം യത്തു
സോലങ്കാരോ പരോ ഭവേത്. 34

അതിനാൽ സ്ത്രീകളുടെ ശരീരം സ്വാഭാവികമായും മാധുര്യത്തോടുകൂടിയതാണ്, അഴകു തികഞ്ഞതാണ്. പുരുഷന്മാരിൽ സ്ത്രീകളുടെ ലാളിത്യം കാണുന്നതായാൽ അത് മറെറാരു അലങ്കാരമാണ്.

തുല്യാവസ്ഥാക്രിയോപേതാ
ഭൂമികാ പ്രകൃതിസ്തഥാ
ദൃശ്യമുദ്യോതയേന്നാട്യം
സ്വഭാവകരണാശ്രയം. 35

വേഷവും, പ്രകൃതിയും തുല്യമായ അവസ്ഥയോടും കർമ്മങ്ങളോടും കൂടിയതായാൽ അത് സ്വാഭാവികത്വം നിമിത്തം നാട്യത്തെ ഏററവും പ്രശോഭിപ്പിക്കും.

സംഗീതപരിക്ലേശോ
നിത്യം പ്രമദാജനസ്യ ഗുണ ഏവ
യന്മധുരകർക്കശത്വം
ഭജതേ നിത്യം പ്രയോഗേണ. 36

സംഗീതാഭ്യാസം നിത്യവും ചെയ്യുന്നത് സ്ത്രീകൾക്കു ഗുണം തന്നെയാണ്. കാരണം, നിത്യവും പ്രയോഗിച്ചുകൊണ്ടിരുന്നാൽ മാധുര്യം കൂടികൂടി വരും.

പ്രമദാ നാട്യവിലാസൈർ-
ല്ലതേവ കുസുമൈർവിചിത്രലാവണ്യാഃ
കാമോപചാരകുശലാ
ഭവന്തി കാമ്യേ വിശേഷജ്ഞാഃ. 37

പൂക്കളെക്കൊണ്ടു ലതകളെന്നപോലെ നാട്യവിലാസങ്ങളെക്കൊണ്ടു സ്ത്രീകൾ ലാവണ്യവൈചിത്ര്യം വർദ്ധിച്ച് കാമോപചാരങ്ങളിൽ നിപുണകളും അവയിൽ വിശേഷജ്ഞാനമുള്ളവരുമായി ഭവിക്കുന്നു.

യോഗ്യാസു ച പ്രയത്നഃ
കർത്തവ്യഃ സതതമപ്രമാദേന
യോഗ്യം വിനാ ന ഭവതി ഹി
ഭാവരസേ സൌഷ്ഠവം കിഞ്ചിത്. 38

വ്യായാമക്കളരികളിൽ എന്നും തെററുപററാതെ പ്രയത്നിച്ചുകൊണ്ടിരിക്കണം. അഭ്യാസം കൂടാതെ ഭാവരസാഭിനയത്തിൽഅംഗസൌഷ്ഠവം സിദ്ധിക്കുകയില്ല.

## രണ്ടുവിധം നാട്യപ്രയോഗം

പ്രയോഗോ ദ്വിവിധശ്ചായം
വിജ്ഞേയോ നാട്യസംശ്രയഃ

സുകുമാരസ്തഥാവിദ്ധോ
നാനാഭാവരസാശ്രയഃ. 39

നാട്യത്തിൽ രണ്ടുവിധം പ്രയോഗമുണ്ട്. 1. സുകുമാരം. 2. ആവിദ്ധം. അവ പലവക ഭാവങ്ങളെയും രസങ്ങളെയും ആശ്രയിച്ചാണിരിക്കുന്നത്.

1.സുകുമാരപ്രയോഗം

നാടകം സപ്രകരണം
ഭാണോ വീഥ്യങ്ക ഏവ ച
ജ്ഞേയാനി സുകുമാരാണി
മാനുഷൈരാശ്രിതാനി തു. 40

മനുഷ്യർ കഥാപാത്രങ്ങളായിട്ടുള്ള നാടകം, പ്രകരണം, ഭാണം, വീഥി, അങ്കം എന്നീ അഞ്ചു രൂപകങ്ങൾ സുകുമാരപ്രയോഗങ്ങളാണ്.

സുകുമാരപ്രയോഗാ യേ
രാജ്ഞാമാമോദകാരകാഃ
ശൃംഗാരരസമാസാദ്യ
താൻ നാരീഷ്വേവ യോജയേത്. 41

രാജാക്കന്മാരെ സന്തോഷിപ്പിക്കാൻ വേണ്ടി ശൃംഗാരരസത്തെ അവലംബിച്ചു കൊണ്ടു നടത്തുന്ന നാടകാദികളുടെ ആ സുകുമാരപ്രയോഗങ്ങൾ മനുഷ്യ സ്ത്രീകളോടു ബന്ധപ്പെടുത്തേണ്ടതാണ്.

യുദ്ധോദ്ധതാ വേഗകൃതാഃ
സംരംഭബഹുളാശ്ച യേ
ന തേ സ്ത്രീഭിഃ പ്രയോക്തവ്യാഃ
പ്രയോജ്യാഃ പുരുഷൈർഹി തേ. 42

യുദ്ധോദ്ധതന്മാരാൽ ആവേശപൂർവ്വം പ്രയോഗിക്കപ്പെടുന്ന കോപം നിറഞ്ഞ ആവിദ്ധപ്രയോഗങ്ങൾ സ്ത്രീകൾക്കു ചേർന്നതല്ല. പുരുഷന്മാർ പ്രയോഗിക്കേണ്ടവയാണ് അവ.

അനുദ്ഭടമസംഭ്രാന്ത-
മനാവിദ്ധാംഗചേഷ്ടിതം
ലയതാളകലോപേതം
പ്രമാണനിയതാക്ഷരം
സുവിഭക്തപദാലാപ-
മഭീഷ്ടരസമഞ്ജുളം
യദീദൃശം ഭവേന്നാട്യം
നാരീണാം തത് പ്രയോജയേത്. 43

ക്രോധാഹങ്കാരാദികൾ കൂടാതെ, പരിഭ്രമിക്കാതെ, ഉദ്ധതങ്ങളായ ശരീര ചേഷ്ടകൾ കൂടാതെ ലയം, താളം, കലാവ്യവസ്ഥ എന്നിവയോടുകൂടെ, അക്ഷരങ്ങൾക്കു ഗുരുലഘുനിയമങ്ങളിൽ നിഷ്കർഷ കാണിച്ചുകൊണ്ട് പദങ്ങളുടെ വിഭാഗം സുവ്യക്തമാംവിധത്തിൽ അഭീഷ്ടമായ രസത്തിൻെറ ആവിഷ്കരണത്താൽ മനോഹരമാകുംവണ്ണമുള്ള നാട്യം മാത്രമേ സ്ത്രീകളെക്കൊണ്ടു പ്രയോഗിപ്പിക്കാവൂ.

2.ആവിദ്ധപ്രയോഗം

യത്ത്വാവിദ്ധാംഗഹാരാന്തം
ഛേദ്യഭേദ്യാഹവാത്മകം
മായേന്ദ്രജാലബഹുളം
പുസ്തനേപത്ഥ്യസംയുതം
പുരുഷൈർബഹുഭിർയുക്ത-
മല്പസ്ത്രീകമഥോദ്ധതം
സാത്ത്വത്യാരഭടീയുക്തം
നാട്യമാവിദ്ധസംജ്ഞിതം. 44

ആവിദ്ധമെന്ന അംഗഹാരം അധികമുള്ളതും വെട്ടും കുത്തും കലർന്ന യുദ്ധത്തിൻെറ രൂപത്തിലുള്ളതും മായാപ്രയോഗങ്ങളും ഇന്ദ്രജാലങ്ങളും നിറഞ്ഞതും പൊയ്മുഖം വെച്ച വേഷങ്ങളോടുകൂടിയതും പുരുഷന്മാരേറിയും സ്ത്രീകൾ കുറഞ്ഞുമുള്ളതും സാത്ത്വതി, ആരഭടി എന്ന വൃത്തികളോടു കൂടിയതുമായ നാട്യത്തിന് ആവിദ്ധമെന്നു പേർ.

ഡിമഃ സമവകാരശ്ച
വ്യായോഗേഹാമൃഗൗ തഥാ
ഏതാന്യാവിദ്ധസംജ്ഞാനി
വിജ്ഞേയാനി പ്രയോക്തൃഭിഃ. 45

ഡിമം, സമവകാരം, വ്യായോഗം, ഈഹാമൃഗം ഇവ നാലും ആവിദ്ധ പ്രയോഗങ്ങളായ രൂപങ്ങളാണ്.

ഏഷാം പ്രയോഗഃ കർത്തവ്യോ
ദേവദാനവരാക്ഷസൈഃ
ഏവം പ്രയോഗേ കർത്തവ്യം
ഭൂമികാനാം വികല്പനം. 46

ഡിമാദികളുടെ പ്രയോഗം, ദേവന്മാരെക്കൊണ്ടും അസുരന്മാരെകൊണ്ടും രാക്ഷസന്മാരെക്കൊണ്ടും നിർവ്വഹിക്കേണ്ടതാണ്. നാട്യപ്രയോഗത്തിലുള്ള പാത്രഭേദങ്ങൾ ഇങ്ങനെയൊക്കെയാണ്.

അത്രോച്യതേ യഥാ നാട്യ
ആഹാര്യഗുണസംഭവഃ
കഥം രാജഗുണാഃ കാര്യാ
നടൈരല്പരിച്ഛദൈഃ. 47

ഇവിടെ ഒരു ചോദ്യം-നാട്യത്തിൽ കൃത്രിമങ്ങളായ വേഷഭൂഷാണാദികൾകൊണ്ട് അതാതു കഥാപാത്രങ്ങളുടെ ഗുണങ്ങളുണ്ടാവുമെന്നു പറഞ്ഞുവല്ലോ. ഉപകരണങ്ങളുടെ ദാരിദ്ര്യമുള്ള നടന്മാർക്ക് എങ്ങനെയാണ് രാജാക്കന്മാരുടെ ഗുണങ്ങളുണ്ടാവുക ?

അത്രോച്യതേ യഥാ ലോകേ
നാട്യധർമ്മീ പ്രവർത്തിതാ
തദേവം സർവ്വസമ്പന്നം
നാട്യമേതന്മയാ കൃതം. 48

മറുപടി പറയാം. ലോകത്തിൽ നാട്യധർമ്മി എന്ന അഭിനയസമ്പ്രദായം പ്രചരിപ്പിച്ചിട്ടുണ്ടല്ലോ. അതുവഴിക്ക് എല്ലാ ഗുണങ്ങളും തികഞ്ഞ വിധത്തിലാണ് ഞാൻ ഈ നാട്യം ചിട്ടപ്പെടുത്തീട്ടുള്ളത്.

വർണ്ണകൈശ്ഛരാദിതസ്തത്ര
ഭൂഷണൈശ്ചാപ്യലങ്കൃതഃ
ഗാംഭീര്യൌദാര്യസമ്പന്നോ
രാജചിഹ്നോ ഭവേന്നടഃ. 49

നാനാവർണ്ണങ്ങളായ ചായങ്ങളെക്കൊണ്ടു മുഖച്ഛായ മറയ്ക്കുകയും ദേഹത്തിലാകെ അലങ്കാരങ്ങൾ ധരിക്കുകയും ചെയ്താൽ നടൻ ഗാംഭീര്യവും ഔദാര്യവും തികഞ്ഞ രാജാവിൻെറ ചിഹ്നങ്ങളുള്ളവനായി ഭവിക്കും.

സപ്തദ്വീപാശ്രയശ്ചൈവ-
മഥവൈകോ ഭവേന്നരഃ
വർണ്ണകൈശ്ഛരാദിതേനേഹ
കാര്യം ത്വംഗവിചേഷ്ടിതം. 50

അല്ലെങ്കിൽ, (ചായങ്ങളെക്കൊണ്ടു സ്വന്തം മുഖം മറച്ച നടൻ) ഏഴു ദ്വീപുകളുള്ള ഭൂമിയിൽ എവിടെയെങ്കിലുമുള്ള ഒരു (സാധാരണ) മനുഷ്യനായി ഭവിക്കും. ചായങ്ങളെക്കൊണ്ടു മുഖച്ഛായ മറച്ചിട്ടേ നടൻ ആംഗികാദ്യഭിനയങ്ങൾ കാണിക്കാവൂ.

ആചാര്യബുദ്ധ്യാ ഛന്നസ്തു
സൌഷ്ഠവാംഗപുരസ്കൃതഃ
രാജവദ് ഭരതസ്തസ്മാ-
ദ്രാജാപി നടവത് ഭവേത്. 51

ആചാര്യൻെറ ഉപദേശമനുസരിച്ചു (ചായങ്ങളെക്കൊണ്ട്) മുഖച്ഛായയ്ക്കു മാററം വരുത്തി അംഗസൌഷ്ഠവത്തോടുകൂടി അഭിനയിച്ചാൽ രാജാവിനെപ്പോലെയാവും നടൻ. രാജാവും നടനെപ്പോലെയാവും.

യഥാ നടസ്തഥാ രാജാ
യഥാ രാജാ തഥാ നടഃ
ഉഭാഭ്യാം ഭാവനിഷ്പത്തിഃ
സമലീലാംഗസൌഷ്ഠവാ. 52

നടനെപ്പോലെയാണു രാജാവ്. രാജാവിനെപ്പോലെയാണു നടൻ. രണ്ടു പേരിൽ നിന്നും ഭാവങ്ങൾ പ്രകാശിക്കുന്നത് ഒരേ തരത്തിലുള്ള അംഗസൌഷ്ഠവത്തോടുകൂടിയാണ്.

യഥാചാര്യോപദേശേന
രംഗശോഭീ ഭവേന്നടഃ
ഏവം സ്വഭാവതോ രാജാ
നിത്യമേവോജ്ജ്വലോ ഭവേത്. 53

ആചാര്യൻെറ ഉപദേശമനുസരിച്ച് അഭിനയിക്കുമ്പോൾ നടൻ രംഗത്തിൽ ശോഭിക്കുന്നതെങ്ങനെയോ അങ്ങനെ രാജാവു സ്വാഭാവികമായിത്തന്നെ എന്നും ഉജ്ജ്വലനായിബ്ഭവിക്കുന്നു – ഏററവും ശോഭിക്കുന്നു. രാജാവിൻെറ ശോഭ സ്വാഭാ

വികവും നടൻെറ രാജശോഭ കൃത്രിമമായി അഭിനയംകൊണ്ടു സാധിച്ചതാകയാൽ അധികം ശോഭിക്കുന്നതുമാണെന്നു താൽപര്യം.

ദിവ്യാനാം യഃ പരീവാരഃ
പാർത്ഥിവാനാം സ ഏവ ഹി
നാടകേ സമ്പ്രയോക്തവ്യോ
ദേശഭാഷാവയോമിതഃ. 54

ദിവ്യന്മാർക്കുള്ള പരിജനങ്ങളെത്തന്നെയാണു നാടകത്തിൽ രാജാക്കന്മാർക്കും കല്പിക്കേണ്ടത്. ദേശത്തിനും ഭാഷയ്ക്കും പ്രായത്തിനും അനുസരിച്ചിരിക്കണമെന്നു മാത്രം വിശേഷം. ദേവന്മാർ നിത്യയൌവനന്മാരാണല്ലോ.

യാദൃശം യസ്യ യദ്രൂപം
പ്രകൃത്യാ തസ്യ താദൃശം
വയോവേഷവിധാനേന
കർത്തവ്യം പ്രയുയുക്ഷുണാ. 55

ഏതു കഥാപാത്രത്തിന് ഏതു വിധത്തിലുള്ള രൂപമാണോ സ്വഭാവികമായി ഉണ്ടാവുക, ആ രൂപം, നടന്ന് വയസ്സിനുരൂപമായ വേഷം കൊടുത്ത് ഉണ്ടാക്കേണ്ടതാണ്.

ഏവം രാജോപചാരേ തു
കാര്യഃ പുരുഷസംശ്രയഃ
അത ഊർദ്ധ്വം പ്രവക്ഷ്യാമി
പ്രയോക്തൄണാം തു തദ്ഗുണാൻ 56

ഇപ്രകാരം രാജാവിനെ ഉപചരിക്കുന്ന പരിജനങ്ങൾക്ക് പററിയ പുരുഷന്മാരെ സ്വീകരിക്കണം. ഇനി നടന്മാരുടെ ഗുണങ്ങൾ വിവരിക്കാം.

തത്ര സൂത്രധാരഗുണൻ വക്ഷ്യാമഃ. അസ്യാദിത ഏവ താവല്ലക്ഷണജ്ഞതാ, അഭിമതവാക്സംസ്കാരഃ, താളവിധാനജ്ഞതാ, സ്വരവാദിത്രതത്ത്വവേദനം ച. 57

അവരിൽ സൂത്രധാരൻെറ ഗുണങ്ങളെ വിവരിക്കാം. നാട്യശാസ്ത്രജ്ഞാനം, ആശയപ്രകാശത്തിനു പററിയ വാക്കുകളുടെ പരിചയം, താളവിധികളുടെ ജ്ഞാനം, സ്വരങ്ങളുടെയും വാദ്യങ്ങളുടെയും പ്രയോഗത്തിനുവേണ്ട സൂക്ഷ്മമായ വിവേകം എന്നിവയാണ് ആദ്യമായി വേണ്ടുന്ന ഗുണങ്ങൾ.

1.സൂത്രധാരൻ

ചതുരാതോദ്യകുശലോ
നാനാകർമ്മസു നിഷ്ഠിതഃ
നാനാപാഷണ്ഡകാര്യജ്ഞോ
നീതി ശാസ്ത്രാർത്ഥതത്ത്വവിത്
വേശ്യോപചാരനിപുണഃ
കാമശാസ്ത്രവിചക്ഷണഃ
നാനാഗീതപ്രചാരജ്ഞോ
നാനാഭാവവിശാരദഃ

നാട്യപ്രയോഗകുശലോ
നാനാശില്പസമന്വിതഃ
പദച്ഛന്ദോവിധാനജ്ഞഃ
സർവ്വശാസ്ത്രവിചക്ഷണഃ
ഗ്രഹനക്ഷത്രതത്ത്വജ്ഞോ
ദേശവ്യാഹാരപണ്ഡിതഃ
പൃഥിവീദ്വീപവർഷാണാം
പാർവ്വതാനാം ജനസ്യ ച
പ്രമാണാചാരതത്ത്വജ്ഞോ
രാജവംശപ്രസൂതിവിത്
ശ്രോതാ ശാസ്ത്രാർത്ഥകാര്യാണാം
ശ്രുത്വാ ചൈവാവധാരകഃ
അവധാര്യ പ്രയോക്താ ച
ശക്തശ്ചൈവോപദേശനേ
ഏവംഗുണസ്തഥാചാര്യഃ
സൂത്രധാരോ വിധീയതേ. 58

നാലുവക വാദ്യങ്ങളിലും നൈപുണ്യം, വിവിധകർമ്മങ്ങളിലും പരിചയം, ചണ്ഡാലാദികളായ താണജാതിക്കാരുടെ കാര്യങ്ങളെക്കുറിച്ചും അറിവ്, നീതിശാസ്ത്രകർമ്മങ്ങളുടെ ജ്ഞാനം, വേശ്യാവൃത്തിയെക്കുറിച്ചുള്ള അറിവ്, കാമശാസ്ത്രപരിജ്ഞാനം, പലവക ഗീതങ്ങളുടെയും പ്രയോഗജ്ഞാനം, രസഭാവങ്ങളുടെ ജ്ഞാനം, നാട്യം സ്വയം പ്രയോഗിക്കുവാനുള്ള കഴിവ്. പലവക ശില്പവേലകളുടെയും പരിചയം, വ്യാകരണശാസ്ത്രത്തിലും വൃത്തശാസ്ത്രത്തിലും പാണ്ഡിത്യം, എല്ലാ ശാസ്ത്രങ്ങളുടെയും സാമാന്യജ്ഞാനം, ഗ്രഹനക്ഷത്രാദിഗതികളെയും മററും പ്രതിപാദിക്കുന്ന ജ്യോതിഷത്തിൻെറ അറിവ്, ദേശഭാഷകളിൽ പാണ്ഡിത്യം, ഭൂമിയിലെ ജംബുദ്വീപാദികളായ ദ്വീപങ്ങളുടെയും ഭാരതാദിഭൂഖണ്ഡങ്ങളുടെയും ഹിമാലയാദിപർവ്വതങ്ങളുടെയും നാഗരിക ഗ്രാമീണാദിജനങ്ങളുടെയും വലിപ്പത്തെക്കുറിച്ചും ആചാരങ്ങളെക്കുറിച്ചും സൂക്ഷ്മമായ ജ്ഞാനം, രാജവംശങ്ങളുടെ ഉദ്ഭവാദിചരിത്രങ്ങളുടെ ജ്ഞാനം, ശാസ്ത്രാർത്ഥങ്ങൾ ആചാര്യന്മാരിൽ നിന്നു കേൾക്കുകയും കേട്ടതു ചിന്തിച്ചുറപ്പിക്കുകയും, അവ പ്രയോഗിച്ചു നോക്കുകയും ചെയ്തിട്ടുള്ള പഴക്കം, ഉപദേശസാമർത്ഥ്യം, എന്നീവക ഗുണങ്ങൾ തികഞ്ഞ ആചാര്യനെ സൂത്രധാരനാക്കാമെന്നാണ് വിധി.

സ്വാഭാവികാൻ ഗുണാംശ്ചൈവ
ഗദതോ മേ നിബോധത
സ്മൃതിമാൻ മതിമാൻ ധീര
ഉദാരഃ സ്ഥിതിവാക് കവിഃ
അരോഗോ മധുരഃ ക്ഷാന്തോ
ദാന്തശ്ചൈവ പ്രിയംവദഃ
മന്യുദോഷവിനിർമ്മുക്തഃ
സത്യവാക് ദക്ഷിണഃ ശുചിഃ

അലുബ്ധഃ പ്രതിമന്താ ച
സ്വാഭാവികഗുണാസ്ത്വമീ. 59

ഇനി ഞാൻ സൂത്രധാരൻെറ സ്വാഭാവികഗുണങ്ങളെയും വിവരിക്കാം. ഓർമ്മ ശക്തി, ബുദ്ധിശക്തി, ധൈര്യം, ഔദാര്യം, വാക്കിൽ സ്ഥിരത, കവിത്വം, ആരോഗ്യം, വാക്കിൽ മാധുര്യം, ക്ഷമ, ജിതേന്ദ്രിയത്വം, ഇഷ്ടമായ വാക്കു പറയുന്ന സ്വഭാവം, കോപരാഹിത്യം, സത്യം, എല്ലാ ശിഷ്യന്മാരിലും നിഷ്പക്ഷപാതമായ സ്നേഹം, ഹൃദയശുദ്ധി, ധനത്തിൽ അത്യാഗ്രഹമില്ലായ്മ, മററുള്ളവരുടെ പേരിൽ ബഹുമാനം ഇതെല്ലാം സൂത്രധാരനുണ്ടായിരിക്കേണ്ട സാമാന്യഗുണങ്ങളാണ്.

2. പാരിപാർശ്വികൻ

സൂത്രധാരഗുണൈശ്ചൈവ
കിഞ്ചിദൂനൈഃ സമന്വിതഃ
മധ്യമപ്രകൃതിസ്തജ്ജ്ഞൈർ-
വിജ്ഞേയഃ പാരിപാർശ്വികഃ 60

സൂത്രാധാരനു നിർദ്ദേശിച്ച ഗുണങ്ങൾ ഒട്ടൊക്കെയുള്ള ഇടത്തരക്കാരനാണു പാരിപാർശ്വികൻ.

3. നടൻ

ഉജ്ജ്വലോ രൂപവാംശ്ചൈവ
ദൃഷ്ടോപകരണക്രിയഃ
മേധാവീ ച വിധാനജ്ഞഃ
സ്വകർമ്മകുശലോ നടഃ. 61

തെളിഞ്ഞ വേഷം, ജന്മസിദ്ധമായ ശരീരസൌന്ദര്യം, വേഷം കെട്ടി അഭിനയിക്കുന്നതു ധാരാളം കണ്ടിട്ടുള്ള പഴക്കം, ഓർമ്മശക്തി, ശാസ്ത്രജ്ഞാനം, അഭിനയത്തിലുള്ള വൈദഗ്ധ്യം എന്നീ ഗുണങ്ങളുള്ള ആളാണ് നടൻ.

4. വിടൻ

സൂത്രധാരഗുണൈര്യുക്തഃ
സർവ്വദൈവ പ്രിയോ ഗുണൈഃ
വേശ്യോപചാരകുശലോ
മധുരോ ദക്ഷിണഃ കവിഃ
ശാസ്ത്രാർത്ഥതത്ത്വവേദീ ച
നിപുണോ വൈശികേഷു ച
ഊഹാപോഹക്ഷമോ വാഗ്മീ
ചതുരശ്ച വിടോ ഭവേത്. 62

സൂത്രധാരനു പറഞ്ഞ ഗുണങ്ങളെല്ലാമുണ്ടായിരിക്കുക, മററു ഗുണങ്ങളെക്കൊണ്ട് എല്ലാർവർക്കും ഇഷ്ടപ്പെട്ടവനായിരിക്കുക, വേശ്യമാരെ ഉപചരിക്കുന്നതിൽ സമർത്ഥനായിരിക്കുക, വാങ്മാധുര്യം, പക്ഷപാതരാഹിത്യം, കവിത്വം, ശാസ്ത്രാർത്ഥതത്ത്വജ്ഞാനം, വേശ്യാതന്ത്രങ്ങളിൽ നൈപുണ്യം, ഊഹാപോഹങ്ങളിൽ കുശലത, വാഗ്വൈഭവം, ചൊറുചൊറുക്ക് എന്നീ ഗുണങ്ങളുമുണ്ടായിരിക്കുക, ഇതെല്ലാം തികഞ്ഞ ആളാണു വിടൻ.

5. ശകാരൻ

ഉജ്ജ്വലവസ്ത്രാഭരണഃ
ക്രുദ്ധ്യത്യനിമിത്തതഃ പ്രസീദതി ച
അധമോ മാഗധിഭാഷീ
ഭവതി ശകാരോ ബഹുവികാരഃ. 63

നിറപ്പകിട്ടുള്ള വസ്ത്രാഭരണങ്ങൾ, കാരണംകൂടാതുള്ള കോപവും പ്രസാദവും അധമപ്രകൃതി, മാഗധിയെന്ന പ്രാകൃതഭാഷ, വികാരബഹുളത ഇതെല്ലാമുള്ള ആളാണ് ശകാരൻ.

6.വിദൂഷകൻ

വാമനോ ദന്തുരഃ കുബ്ജോ
ദ്വിജന്മാ വികൃതാനനഃ
ഖലതിഃ പിംഗലാക്ഷശ്ച
സ വിധേയോ വിദൂഷകഃ. 64

കള്ളൻ, കോന്ത്രമ്പല്ലൻ, കൂനൻ, മുഖവൈരൂപ്യമുള്ളവൻ, കഷണ്ടിക്കാരൻ ചെങ്കണ്ണൻ, ഇങ്ങനെയുള്ള ആളെയാണ് വിദൂഷകനാക്കേണ്ടത്.

7. ചേടൻ

കലാപ്രിയോ ബഹുകഥോ
വിരൂപോ ബന്ധുസേവകഃ
മാന്യാമാന്യാവിശേഷജ്ഞ-
ശ്ചേടോഽപ്യേവംവിധഃ സ്മൃതഃ. 65

കലകളിൽ താത്പര്യം, വാ തോരാത്ത സംഭാഷണം, വൈരൂപ്യം, മാന്യന്മാരെയും മാന്യന്മാരല്ലാത്തവരെയും തിരിച്ചറിയുവാനുള്ള കഴിവ്, ഇവയെല്ലാമുള്ള ബന്ധുവിന്റെ സേവകനാണ് ചേടൻ. (സൂത്രധാരാദി കഥാപാത്രങ്ങളെല്ലാം മൃച്ഛകടികപ്രകരണത്തിലുണ്ട്).

8. ഗണിക

കലാപ്രയോഗേ ചാചാര്യ-
ശുശ്രൂഷാഭിരതാ സദാ
ലീലയാ ഹാവഭാവാഭ്യാം
സത്ത്വേന വിനയേന ച
മാധുര്യേണ ച സംയുക്താ
ചതുഷ്ഷഷ്ടികലാന്വിതാ
രാജോപചാരകുശലാ
സ്ത്രീദോഷൈശ്ച വിവർജ്ജിതാ
പ്രിയംവദാ പ്രിയകഥാ
സ്ഫുടാ ദക്ഷാ ജിതശ്രമാ
ഏഭിർഗുണൈസ്തു സംയുക്താ
ഗണികാ പരികീർത്തിതാ. 66

കലകൾ പരിശീലിക്കുന്നതിനു വേണ്ടി എപ്പോഴും ആചാര്യനെ ശുശ്രൂഷിക്കുന്നതിൽ താത്പര്യം, ലീല, ഹാവം, ഭാവം, ധൈര്യം, വിനയം, മാധുര്യം എന്നീ ഗുണങ്ങളുടെ യോഗം, അറുപത്തിനാലു കലകളിലും അറിവ്, രാജാക്കന്മാരെ ഉപചരിക്കുന്നതിൽ സാമർത്ഥ്യം, സ്ത്രീദോഷങ്ങളൊന്നും ഇല്ലാതിരിക്കൽ, ഇഷ്ടം നോക്കി സംസാരിക്കൽ, സംഭാഷണത്തിൽ അഭിരുചി, ലജ്ജയില്ലായ്മ, പ്രസരിപ്പ്, ക്ഷീണം ബാധിക്കാത്ത ആരോഗ്യം ഈ ഗുണങ്ങളെല്ലാം ചേർന്ന സുന്ദരിയാണു ഗണിക.

9. നായിക

രൂപഗുണശീലയൌവന-
മാല്യാഭരണാദിഭിശ്ച സമ്പന്നാ
വിശദാ സ്നിഗ്ദ്ധാ മധുരാ
പേശലവചനാ സുരക്തകണ്ഠീ ച
യോഗ്യായാമക്ഷുഭിതാ
ലയതാളജ്ഞാ രസൈശ്ച സമ്പന്നാ
ഏവം വിധഗുണയുക്താ
കർത്തവ്യാ നായികാ തജ്ജ്ഞൈഃ. 67

സൌന്ദര്യം, ശീലഗുണം, യൌവനം, പൂമാലകൾ, ആഭരണങ്ങൾ, സ്വച്ഛത, സ്നിദ്ധത, മാധുര്യം, വാഗ്വൈഭവം, സ്വരശുദ്ധി, കളരിയിൽ പയററിത്തെളിവ്, താളലയജ്ഞാനം, രസഭാവവ്യക്തത എന്നീ ഗുണങ്ങളുള്ള സ്ത്രീയെ നായികയാക്കണം.

അസ്ഥാനഹാസിനീ രൂക്ഷാ
ചാവിദ്ധഗതിചേഷ്ടിതാ
ദീർഘരോഷാ ച ദീനാ ച
സദാ ചൈവോദ്ധതോദ്ഭടാ
ഏവംവിധാ ന കർത്തവ്യാ
പ്രേക്ഷായാം പ്രകൃതിർബുധൈഃ 68

അസ്ഥാനത്തുള്ള ചിരിക്കുന്നവൾ, സൌകുമാര്യമില്ലാത്തവൾ, തുള്ളിച്ചാടിക്കൊണ്ടുള്ള നടത്തവും പ്രവൃത്തികളുമുള്ളവൾ, നീണ്ട കോപമുള്ളവൾ, എപ്പോഴും ദൈന്യഭാവമുള്ളവൾ, എപ്പോഴും ഔദ്ധത്യം പ്രകടിപ്പിക്കുന്നവൾ, ഇങ്ങനെയുള്ള പ്രകൃതിയോടുകൂടിയ സ്ത്രീയെ നായികയാക്കരുത്.

അതഃ പരം പ്രവക്ഷ്യാമി
ഭരതാനാം വികല്പനം. 69

ഇനി നാട്യസംഘത്തിലുൾപ്പെട്ട ഭരതന്മാരുടെ വകഭേദങ്ങൾ പറയാം.

## നാട്യസംഘത്തിലെ അംഗങ്ങൾ

ഭരതാശ്രയാശ്ച ഭരതോ
വിദൂഷകസ്തൌര്യകോ നടോ വന്ദീ
നന്ദീ സസൂത്രധാരോ
നാട്യകരോ നായകശ്ചൈവ

മുകുടഭരണവികല്പൈർ-
വിജ്ഞേയാ മാല്യവേഷവസ്ത്രാദ്യൈഃ
കാരുകകുശീലവാദ്യാ
വിജ്ഞേയാ നാമതശ്ചൈവ 70

1. ഭരതൻ. 2. വിദൂഷകൻ. 3. തൌരികൻ. 4. നടൻ. 5. വന്ദി. 6. നന്ദി. 7. സൂത്രധാരൻ. 8. നാട്യകരൻ. 9. നായകൻ. 1ഌ. മുകുടകരൻ. തുടങ്ങിയ ആഭരണകർത്താക്കൾ. 11. മാല്യകരൻ. 12. വേഷകരൻ. 13. രജകൻ. 14. കാരുകൻ. 15. കുശീലവൻ. ഇവരെല്ലാം ഭരതസംഘത്തിൽ- നാട്യ സംഘത്തിൽ-ഉൾപ്പെട്ടവരാണ്.

1. ഭരതൻ

ധുര്യവദേകോ യസ്മാ-
ദുദ്ധരതേനേകഭൂമികായുക്തഃ
ഭാണ്ഡൈർഗൃഹോപകരണൈർ-
നാട്യം, ഭരതോ ഭവേത് തസ്മാത്. 71

ചുമതലക്കാരനെപ്പോലെ ഒററയ്ക്കു വേണ്ടിവരുന്ന ഏതു വേഷവും ധരിച്ചും വാദ്യങ്ങൾ പ്രയോഗിച്ചും ഗൃഹത്തിലെ ഉപകരണങ്ങൾ ഉപയോഗിച്ചും നാട്യത്തെ ഉദ്ധരിക്കുക നിമിത്തം ഭരതൻ എന്ന പേർ ഉണ്ടായി. ഭരിക്കുന്നവൻ-ഉദ്ധരിക്കുന്നവൻ-ഭരതൻ. നാട്യപ്രയോഗത്തിൽ ഏതു ചുമതലയും നിർവ്വഹിക്കുവാൻ കഴിവുള്ള ഭരണകർത്താവാണ് ഭരതനെന്നു താത്പര്യം.

ലോകാഹ്ളാദായ കൃതാം
സർവ്വം പ്രകൃതിം പ്രചാരസംയുക്താം
നാനാശ്രയാം പ്രകുരുതേ
തഥാ ച നാര്യാശ്രയാം വാപി. 72

ജനങ്ങളുടെ ആഹ്ളാദത്തിനുവേണ്ടി ഏർപ്പെടുത്തിയ പ്രചാരത്തിലുള്ള പലരെ ആശ്രയിച്ചിരിക്കുന്ന എല്ലാ പ്രകൃതിയേയും ഭരതൻ അവതരിപ്പിക്കുന്നു. സ്ത്രീകളിലുള്ള പ്രകൃതിയെപ്പോലും. അങ്ങനെ സർവ്വതോമുഖമായ നാട്യ ഭരണകർത്തൃത്വമാണ് നാട്യാചാര്യനെ ഭരതനാക്കുന്നതെന്നു താത്പര്യം.

2. വിദൂഷകൻ

പ്രത്യുത്പ്പന്നപ്രതിഭോ
നർമ്മകൃതൈർനർമ്മഗർനിർഭേദൈഃ
ഛേകവിദൂഷിതവചനോ
വിദൂഷകനോ നാമ വിജ്ഞേയഃ. 73

അപ്പോഴപ്പോൾ വേണ്ടതു തോന്നുന്ന കളിവാക്കുകൾ പറഞ്ഞും കളിവാക്കുകളിലുൾക്കൊള്ളുന്ന പൊരുൾ വിവരിച്ചും വിദഗ്ധതയോടെ മററുള്ളവരുടെ വാക്കുകളിൽ ദോഷങ്ങളാവിഷ്കരിച്ചും പ്രേക്ഷകരെ രസിപ്പിക്കുന്ന കഥാപാത്രമാണ് വിദൂഷകൻ.

3. തൌരികൻ

തൂര്യപതിര്യസ്തു നരഃ
സർവ്വതാതോദ്യപ്രവാദനേ കുശലഃ

തൂര്യപരിഗ്രഹയുക്തോ
വിജ്ഞേയസ്തൌരികോ നാമ. 74

ഏതു വാദ്യവും പ്രയോഗിക്കാൻ വിദഗ്ധനും വാദ്യങ്ങളെല്ലാം സംഘടിപ്പിച്ച വനുമായ വാദ്യക്കാരുടെ നേതാവാണു തൌരികൾ.

4. നടൻ

നടനൃതിധാത്വർത്ഥോ/യം
ഭൂതം നായതി ലോകവൃത്താന്തം
രസഭാവസത്ത്വയുക്തം
യസ്മാത്തസ്മാന്നടോ ഭവതി. 75

നടധാതുവിൻെറയും നൃതി ധാതുവിൻെറയും അർത്ഥമായ ഈ നടൻ മുമ്പു കഴിഞ്ഞുപോയ ലോകവൃത്താന്തത്തെ രസങ്ങളോടും സ്ഥായ്യാദിഭാവങ്ങളോടും സാത്ത്വികാഭിനയത്തോടും കൂടി നടിപ്പിക്കുന്നു – പ്രകാശിപ്പിക്കുന്നു.

5. വന്ദി

സ്തുത്യാശീർവാദകൃതൈർ–
മധുരൈർവാക്യൈഃ സുമംഗളാചാരൈഃ
സർവ്വം സ്തൌതി ഹി ലോകം
യസ്മാത്തസ്മാത് ഭവേദ്വന്ദീ. 76

സ്തുതിക്കുവാനും ആശീർവദിക്കുവാനും വേണ്ടി രചിച്ചിട്ടുള്ള മധുരവാക്യങ്ങളെക്കൊണ്ട് മംഗളാചാരങ്ങളോടുകൂടെ ലോകത്തെ മുഴുവനും സ്തുതിക്കുന്ന സ്തുതിപാഠകനാണു വന്ദി.

6. നന്ദി

നന്ദൻ യോ ബഹുധാസ്മിൻ
രസാന്നൃണാം വദതി നാട്യയോഗേ തു
പ്രാകൃതസംസ്കൃതപാഠ്യോ
നന്ദീ നാമേതി സ ജ്ഞേയഃ 77

നാട്യപ്രയാഗത്തിൽ പ്രാകൃതവാക്യങ്ങളും സംസ്കൃതവാക്യങ്ങളും ഉദ്ധരിച്ചുകൊണ്ടും ജനങ്ങളുടെ പലവിധം രസങ്ങളെ പലപ്രകാരം അഭിനന്ദിച്ചുകൊണ്ടും പ്രഭാഷണം നടത്തുന്ന ആളാണു നന്ദി.

7. സൂത്രധാരൻ

ഗീതസ്യ ച വാദ്യസ്യ ച
പാഠ്യസ്യ ച നൈകഭാവവിഹിതസ്യ
ശാസ്ത്രോപദേശയോഗാത്
സൂത്രജ്ഞഃ സൂത്രധാരസ്തു . 78

പല ഭാവങ്ങളിൽ വിധിച്ചിട്ടുള്ള ഗീതത്തെസ്സംബന്ധിച്ചും വാദ്യത്തെസ്സംബന്ധിച്ചും, പാഠ്യത്തെസ്സംബന്ധിച്ചും വേണ്ടുന്ന ശാസ്ത്രോപദേശം നല്കുന്ന ശാസ്ത്രജ്ഞനാണ് സൂത്രധാരൻ. സൂത്രങ്ങളെ–ശാസ്ത്രങ്ങളെ– ധരിക്കുന്നവൻ സൂത്രധാരൻ.

8. നാട്യകരൻ

യസ്മാദ്യഥോപദിഷ്ടാൻ
രസാംശ്ച ഭാവാംശ്ച സത്ത്വസംയുക്താൻ

ഭൂമിവികല്പൈർനയതി ച
നാട്യകരഃ കീർത്തിതസ്തസ്മാത്. 79

ആചാര്യൻ ഉപദേശിച്ചതുപോലെ രസങ്ങളെയും ഭാവങ്ങളെയും സാത്ത്വികങ്ങളെയും വേഷഭേദങ്ങളോടെ അഭിനയിക്കുന്ന നടനാണു നാട്യകരൻ.

9. നായകൻ

ചതുരാതോദ്യവിധാനം
സർവ്വസ്യ ച നാട്യവേദവിഹിതസ്യ
നാട്യസ്യ ച പ്രയോക്താ
തസ്മാദ്വൈ നായകോƒഭിഹിതഃ. 80

തതം അനവദ്ധം സുഷിരം ഘനം എന്ന നാലുവക വാദ്യങ്ങളുടെ പ്രയോഗത്തോടൊപ്പം നാട്യശാസ്ത്രത്തിൽ വിധിച്ചിട്ടുള്ള എല്ലാ നാട്യവും പ്രയോഗിക്കാൻ കഴിവുള്ള ആളാണു നായകൻ (നടനായകൻ).

10. മുകുടകരൻ

നാനാപ്രകൃതിസമുത്ഥം
കരോതി യഃ ശീർഷകം മുകുടയോഗേ
വിവിധൈർവേഷവിശേഷൈഃ
സ ച മുകുടകരസ്തു വിജ്ഞേയഃ. 81

പലവിധം വേഷങ്ങളോടു കൂടിയ കഥാപാത്രങ്ങൾക്കു, നാനാസ്വഭാവങ്ങൾക്കുചിതമായ മുടി ഉണ്ടാക്കുന്ന ആളാണ് മുകുടകരൻ.

യസ്ത്വാഭരണം കുര്യാത്
ബഹുവിധവിഹിതം സ ചാഭരണകർത്താ
യൈരാഭരണൈര്യോഗഃ
സ തേന നാമ്നാഭിധാതവ്യഃ 82

ആരാണോ പലതരം ആഭരണം ഉണ്ടാക്കുന്നത് ആ ആളെ ആഭരണകർത്താവെന്നു പറയുന്നു. ഏതാഭരണത്തോടാണോ ചേരുന്നത് ആ പേരുകൊണ്ടാണ് ആ ആഭരണകർത്താവിനെ നിർദ്ദേശിക്കേണ്ടത്.

11. മാല്യകരൻ, 12. വേഷകരൻ

യോ വൈ മാല്യം കുരുതേ
പഞ്ചവിധം മാല്യകൃത് സ വിജ്ഞേയഃ
യശ്ചാപി വേഷയോഗം
സ ച വേഷകരസ്തു വിജ്ഞേയഃ. 83

ആരാണോ അഞ്ചുവിധത്തിൽ മാലകെട്ടുന്നത് ആ ആൾ മാല്യകരൻ. ആരാണോ വേഷം കെട്ടിക്കുന്നത് ആ ആൾ വേഷകരൻ.

13. രജകൻ, 14. കാരുകൻ

ചിത്രജ്ഞശ്ചിത്രകരോ
വസ്ത്രസ്യ ച രഞ്ജനാദ് ഭവേദ്രജകഃ
ജത്വശ്മലോഹകാഷ്ഠൈർ-
ദ്രവകരഃ കാരുകശ്ചൈവ. 84

ചിത്രങ്ങളെക്കുറിച്ചുള്ള ജ്ഞാനം, ചിത്രമെഴുതുവാനുള്ള കഴിവ്, വസ്ത്രങ്ങളിൽ ചായങ്ങൾ പിടിപ്പിക്കുവാനുള്ള പരിചയം ഇതെല്ലാം ഉള്ളാളാണ് രജകൻ. വസ്ത്രങ്ങളെ രഞ്ജനം ചെയ്യുന്നവൻ-നിറം പിടിപ്പിക്കുന്നവൻ-രജകൻ എന്ന് ശബ്ദാർത്ഥം. അരക്കുകൊണ്ടും കല്ലുകൾ കൊണ്ടും ലോഹങ്ങൾ കൊണ്ടും മരം കൊണ്ടും വേഷസാമഗ്രികൾ ഉണ്ടാക്കുന്ന ആൾ കാരുകൻ.

15. കുശീലവൻ

നാനാതോദ്യവിധാനേ
പ്രയോഗയുക്തഃ പ്രവാദനേ കുശലഃ
കുശലാവദാതകഥിതോ
യസ്മാത് തസ്മാത് കുശീലവോ ജ്ഞേയഃ. 85

പലതരം വാദ്യങ്ങൾ ഉണ്ടാക്കുന്നതിനും പ്രയോഗിക്കുന്നതിനും തെളിഞ്ഞ വാക്കുകൾ പറയുന്നതിനും സമർത്ഥനായ കലാകാരനാണു കുശീലൻ.

യദ്യത് സമാശ്രയന്തേ
ശില്പം വാ കർമ്മ വാ പ്രയോഗം വാ
തേനൈവോപഗതഗുണാ
വിജ്ഞേയാ നാമതഃ പുരുഷാഃ. 86

ജനങ്ങൾ ഏതേതു ശില്പത്തേയോ പ്രവൃത്തിയേയോ പ്രയോഗത്തേയോ ആശ്രയിക്കുന്നുവോ അതാതു ശില്പാദികളിൽ അവർ മേന്മ നേടുന്നു. അവയുടെ പേരിൽ അവർക്കു നാമവും ലഭിക്കുന്നു.

ഏവം തു നാടകവിധൌ
ജാതിർനടസംശ്രയാ ബുധൈർജ്ഞേയാ
നാനോപകരണയുക്താ
നാനാശില്പപ്രയോക്താ ച. 87

ഇപ്രകാരം നാടകത്തിലെ നടന്മാരോടു ബന്ധപ്പെട്ട വർഗ്ഗം പല ഉപകരണങ്ങളോടു കൂടിയതും പല ശില്പങ്ങളോടു കൂടിയതുമാണ്.

ഉക്തോത്ര ഭൂമികാന്യാസഃ
പ്രയോക്താരശ്ച യോഗതഃ
ആദിഷ്ടം നാട്യശാസ്ത്രം ച
മുനയഃ കിമിഹോച്യതാം. 88

വേഷവിധാനത്തെക്കുറിച്ചും നാട്യസംഘത്തിലുള്ള പ്രയോക്താക്കളെക്കുറിച്ചും ഇവിടെ വിവരിച്ചു കഴിഞ്ഞു. നാട്യശാസ്ത്രത്തിൻെറ ഉപദേശം പൂർത്തിയായി. മഹർഷിമാരേ! ഇനിയെന്താണ് ഞാനിവിടെ പറഞ്ഞു തരേണ്ടത് ?

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
ഭൂമികാവികല്പമെന്ന
മുപ്പത്തിയഞ്ചാമധ്യായം.

## അദ്ധ്യായം 36

# നാട്യാവതാരം

അഥാത്രേയോ വസിഷ്ഠശ്ച
പുലസ്ത്യഃ പുലഹഃ ക്രതുഃ
അംഗിരാ ഗൌതമോഽഗസ്ത്യോ
മനുരായുസ്തഥാത്മവാൻ
വിശ്വാമിത്രഃ സ്ഥൂലശിരാഃ
സംവർത്തഃ പ്രമതിർദ്ദമഃ
ഉശനാ ബൃഹസ്പതിർവ്യാസ-
ശ്ച്യവനഃ കാശ്യപോ ധ്രുവഃ
ദുർവ്വാസാ ജമദഗ്നിശ്ച
മാർക്കണ്ഡേയോഽഥ ഗാലവഃ
ഭരദ്വാജശ്ച രൈഭ്യശ്ച
യവക്രീതസ്തഥൈവ ച
സ്ഥൂലാക്ഷഃ ശകലാക്ഷശ്ച
കണ്വോ മേധാതിഥിഃ കുശഃ
നാരദഃ പർവ്വതശ്ചൈവ
സുധർമ്മാ ചൈകധന്വിനൌ
നിഷ്ഠ്യൂതിർഭവനോ ധൌമ്യഃ
ശതാനന്ദോഽകൃതവ്രണഃ
ജാമദഗ്ന്യസ്തഥാ രാമഃ
കചശ്ചേത്യേവമാദയഃ
ഏവം തു മുനയഃ ശ്രുത്വാ
സർവ്വജ്ഞം ഭരതം തതഃ
പുനരൂചുരിദം വാക്യം
കുതൂഹലപുരോഗമാഃ. 1

ആത്രേയൻ, വസിഷ്ഠൻ, പുലസ്ത്യൻ, പുലഹൻ, ക്രതു, അംഗിരസ്സ്, ഗൌതമൻ, അഗസ്ത്യൻ, മനു, ആത്മശക്തിയുള്ള ആയുസ്സ്, വിശ്വാമിത്രൻ, സ്ഥൂലശിരസ്സ്, സംവർത്തൻ, പ്രമതി, ദമൻ, ഉശനസ്സ്, ബൃഹസ്പതി, വ്യാസൻ, ച്യവനൻ, കാശ്യപൻ, ധ്രുവൻ, ദുർവ്വാസാവ്, ജമദഗ്നി, മാർക്കണ്ഡേയൻ, ഗാലവൻ, ഭരദ്വാജൻ, രൈഭ്യൻ, യവക്രീതൻ, സ്ഥൂലാക്ഷൻ, ശകലാക്ഷൻ, കണ്വൻ, മേധാതിഥി, കുശൻ, നാരദൻ, പർവ്വതൻ, സുധമ്മാവ്, ഏകധന്വികൾ എന്ന പേരിൽ രണ്ടു പേർ, നിഷ്ഠ്യൂതി, ഭവനൻ, ധൌമ്യൻ, ശതാനന്ദൻ, അകൃതവ്രണൻ, ജമദഗ്നിയുടെ പുത്രനായ രാമൻ, കചൻ മുതലായ മഹർഷിമാർ ഇപ്രകാരം (ഭരതമുനിയുടെ വാക്ക്) കേട്ടിട്ട് സർവ്വജ്ഞനായ ഭരതനോട് വീണ്ടും കൌതുകത്തോടുകൂടി ചോദിച്ചു.

യസ്ത്വയാ ഗദിതോ ഹ്യേഷ-
നാട്യവേദഃ പുരാതനഃ
ഏകചിത്തൈഃ സ ചാസ്മാഭിഃ
സമ്യക് സമുപധാരിതഃ. 2

അങ്ങ് ഉപദേശിച്ച പണ്ടത്തെ നാട്യവേദം ഞങ്ങൾ ശ്രദ്ധിച്ചുകേട്ടു. നല്ല പോലെ മനസ്സിലാക്കി.

ഏകശ്ച സംശയോ$f$സ്മാകം
തന്നോ വ്യാഖ്യാതുമർഹസി
കോ വാന്യോ നാട്യവേദസ്യ
നിശ്ചയം വക്തുമർഹതി. 3

ഞങ്ങൾക്ക് ഒരു സംശയം. അതു ഞങ്ങൾക്കു വിശദീകരിച്ചു തരണം. നാട്യവേദത്തെസ്സംബന്ധിച്ച സംശയം തീർത്തുതരുവാൻ വേറെയാർക്കാണ് കഴിയുക ?

ന വയം പരിഹാസേന
ന വിരോധേന നേർഷ്യയാ
പൃച്ഛാമോ ഭഗവൻ, നാട്യ-
മുപദേശാർത്ഥമേവ നാട്യ-
മുപദേശാർത്ഥമേവ തു. 4

ഞങ്ങൾ കളിയായിട്ടോ വിരോധംകൊണ്ടോ അസൂയകൊണ്ടോ ചോദിക്കുന്നതല്ല. ഭഗവാനേ, നാട്യത്തെക്കുറിച്ചു മനസ്സിലാക്കാൻവേണ്ടിത്തന്നെയാണ് ഞങ്ങൾ ചോദിക്കുന്നത്.

അസ്മാഭിശ്ച തദാ നോക്തം
കഥാച്ഛേദോ ഭവേദിതി
ഇദാനീം തൂപശിക്ഷാർത്ഥം
നാട്യഗുഹ്യം നിദർശയ. 5

ഞങ്ങൾ അപ്പോൾ ചോദിക്കാത്തത് പറയുന്ന വിഷയത്തിന് ഭംഗം വന്നേക്കും എന്നു കരുതിയാണ്. ഇനി അനുബന്ധമെന്ന നിലയിൽ നാട്യതത്ത്വവും കൂടി ഉപദേശിച്ചു തരണം.

ലോകസ്യ ചരിതം നാട്യ-
മിത്യവോചസ്ത്വമീദൃശം
ശേഷാണാം ലോകഗുഹ്യാനാം
നിശ്ചയം വക്തുമഹർസി. 6

ലോകത്തിൻെറ ചരിതമാണ് നാട്യം എന്ന് അങ്ങു പറഞ്ഞുവല്ലോ. ലോകത്തിൽ ഒളിഞ്ഞു കിടക്കുന്ന (കാണാത്ത) മററു ചില വിഷയങ്ങളെസ്സംബന്ധിച്ചാണ് ഞങ്ങൾക്കു സംശയം. അവയുടെ കാര്യത്തിൽ ഒരു തീർപ്പുകല്പിച്ചു തരുമാറാകണം.

ലോകസ്യ കസ്യ ചരിതം
പൂർവ്വരംഗേ ദ്വിജർഷഭ !
കിമർത്ഥം പൂജ്യതേ ഹ്യേഷ
പ്രയുകതഃ കിം കരിഷ്യതി ? 7

ഏതു ലോകത്തിൻെറ ചരിതമാണ് പൂർവ്വരംഗത്തിൽ പ്രയോഗിക്കപ്പെടുന്നത്? പൂർവ്വരംഗം വളരെ പ്രധാനമായിട്ടുള്ളതാണെന്നു പറയാൻ എന്താണ് കാരണം? പൂർവ്വരംഗപ്രയോഗംകൊണ്ട് ഏന്താണ് പ്രയോജനം ?

കസ്മാച്ചൈഷ പുനഃശൌചം
ശുചിശ്ചരതി സൂത്രധൃക്. 8

ശുചിയായ (ശുദ്ധിയുള്ള) സൂത്രധാരൻ വീണ്ടും ശുദ്ധികർമ്മങ്ങൾ–ആചമന പ്രോക്ഷണങ്ങൾ– അനുഷ്ഠിക്കുന്നത് എന്തിനുവേണ്ടിയാണ് ?

കഥമുർവ്വീതലേ നാട്യം
സ്വർഗ്ഗാന്നിപതിതം വിഭോ ?
കഥം തവായം വംശശ്ച
നടസംജ്ഞഃ പ്രതിഷ്ഠിതഃ
സർവ്വമേവ യഥാതത്ത്വം
കഥയസ്വ മഹാമുനേ! 9

നാട്യം സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേക്ക് അധഃപതിക്കുവാൻ കാരണമെന്ത് ? അങ്ങയുടെ ഈ വംശം നടന്മാർ എന്ന പേരിൽ പിന്നെ പ്രതിഷ്ഠ നേടിയത് എങ്ങനെയാണ്. ഭരതമുനേ! എല്ലാം ഉള്ളവണ്ണം പറഞ്ഞുതരണം.

തേഷാം തു വചനം ശ്രുത്വാ
മുനീനാം ഭരതോ മുനിഃ
പ്രത്യുവാച പുനർവാക്യം
ഗുഹ്യർത്ഥാഭിനയം പ്രതി. 10

ആ മഹർഷിമാരുടെ ചോദ്യം കേട്ടപ്പോൾ ഭരതമഹർഷി, ഗൂഢാർത്ഥത്തിൻെറ അഭിനയത്തെസ്സംബന്ധിച്ചുള്ള ചോദ്യത്തിന് പിന്നെ മറുപടി നല്കി.

ഭരത ഉവാച

ബ്രവീമി വഃ കഥാം ഗുഹ്യാം
യന്മാം പൃച്ഛഥ സുവ്രതാഃ
പൂർവ്വരംഗവിധാനസ്യ
താം ച മേ സന്നിബോധത. 11

ഭരതൻ പറഞ്ഞു–

സുവ്രതന്മാരായ മഹർഷിമാരേ! പൂർവ്വരംഗം നടത്തുന്നതിനെസംബന്ധിച്ച രഹസ്യം ഞാൻ നിങ്ങൾക്കു പറഞ്ഞുതരാം. നിങ്ങളതു ശ്രദ്ധിച്ചു മനസ്സിലാക്കുക.

പ്രോക്തവാനസ്മി യത് പൂർവ്വ–
മഹം വിഘ്നനിബർഹണം
തസ്യാനുബന്ധേന മയാ
പൂർവ്വരംഗഃ പ്രകീർത്തിതഃ. 12

ഞാൻ മുമ്പ് (മൂന്നാമധ്യായത്തിൽ) വിഘ്നങ്ങളെ നശിപ്പിക്കാൻവേണ്ടി രംഗപൂജ നടത്തേണ്ടതാണെന്നു പറയുകയുണ്ടായല്ലോ. അതിനെപ്പിൻതുടർന്നു നിർവ്വഹിക്കേണ്ടതാണ് (അഞ്ചാമധ്യായത്തിൽ വിധിച്ചിട്ടുള്ള) പൂർവ്വരംഗം.

ശാസ്ത്രാണാം പ്രതികാരാർത്ഥം
ശരീരാവരണം യഥാ

യഥാ സർവ്വഗതം പാപം
ഹുതേനൈവ പ്രശാമ്യതി
ഏവം ജപൈശ്ച ഹോമൈശ്ച
ദേവതാഭ്യർച്ചനേന ച. 13

ആയുധങ്ങളെ തടയുവാൻ ശരീരത്തിൽ പോർച്ചട്ട ധരിക്കുന്നതുപോലെ നാട്യവിഘ്നങ്ങളെ തടയുവാൻ നാട്യരംഭത്തിൽ പൂർവ്വരംഗം നടത്തുന്നു. എല്ലാവരുടെ പാപവും ഹേമംകൊണ്ടു നശിക്കുന്നതുപോലെ ജപങ്ങൾകൊണ്ടും ഹോമങ്ങൾ കൊണ്ടും ദേവപൂജകൾകൊണ്ടും നാട്യവിഘ്നം ശമിക്കുന്നു.

സർവ്വാതോദ്യനിനാദൈശ്ച
തഥാ ഗീതസ്വനേന ച
സ്തുത്യാശീർചനൈഃ ശാന്തൈഃ
കർമ്മഭാവാനുകീർത്തനൈഃ
മയാ പാപാപഹരണൈഃ
കൃതേ വിഘ്നനിബർഹണേ
സ്തുതിഗീതാഭിസംഹൃഷ്ടൈർ-
ദേവൈരഭിഹിതോഽസ്മ്യഹം. 14

എല്ലാ വാദ്യങ്ങളുടെയും നാദങ്ങൾകൊണ്ടും സംഗീതത്തിൻെറ നാദംകൊണ്ടും സ്തുതികൾകൊണ്ടും ആശീർവ്വാദങ്ങൾകൊണ്ടും പാപങ്ങളെ നശിപ്പിക്കുന്ന ശമന പ്രധാനങ്ങളായ കർമ്മങ്ങളുടെയും മനോഭാവങ്ങളുടെയും വർണ്ണനങ്ങൾ കൊണ്ടും ഞാൻ വിഘ്നങ്ങൾ നശിപ്പിച്ചപ്പോൾ സ്തുതിഗീതങ്ങളാൽ സന്തുഷ്ടരായ ദേവന്മാർ എന്നോടു പറഞ്ഞു.

ദേവതാസുരമാനന്ദ്യ
യസ്മാല്ലോകം ച നന്ദതി
തസ്മാദയം പ്രയോഗസ്തു
നാന്ദീ നാമ ഭവിഷ്യതി. 15

ദേവന്മാരേയും അസുരന്മാരേയും ആനന്ദിപ്പിച്ചതിനുശേഷം ലോകത്തെ ആകമാനം ആനന്ദിപ്പിക്കുന്നതാകയാൽ ഈ പ്രയോഗത്തിനു നാന്ദിയെന്ന പേരുണ്ടാകും. നന്ദിപ്പിക്കുന്നതു - ആനന്ദിപ്പിക്കുന്നത്-നാന്ദി.

ഗീതവാദ്യാനുനാദീ ച
യത്ര കാകുസ്വരഃ ശുഭഃ
തസ്മിൻ ദേശ തു പാപഘ്നോ
മാംഗല്യശ്ച ഭവിഷ്യതി. 16

ഗീതവാദ്യങ്ങളോടുകൂടിയ ശുഭമായ സ്വരവിശഷം ഏതു ദേശത്തിലുണ്ടോ ആ ദേശത്തിൽ അത് പാപങ്ങളെ നശിപ്പിച്ച് മംഗളകരമായി ഭവിക്കുന്നു.

യാവത്തു പൂരയേദ്ദേശം
ധ്വനിർനാട്യസമാശ്രയഃ
ന സ്ഥാസ്യന്തി ഹി രക്ഷാംസി
ന ച വിഘ്നവിനായകാഃ. 17

നാട്യപ്രയോഗത്തെ അവലംബിച്ചുകൊണ്ടുള്ള ശബ്ദം എത്രത്തോളം പ്രദേശത്തു പരക്കുന്നുവോ അത്രത്തോളമുള്ള പ്രദേശത്ത് രാക്ഷസന്മാരോ വിഘ്നകർത്താക്കളായ മററു ഭൂതങ്ങളോ നില്ക്കുകയില്ല.

ആവാഹേ ച വിവാഹേ ച
യജ്ഞേ നൃപതിമംഗലേ
നാന്ദീശബ്ദമുപശ്രുത്യ
ഹിംസ്രാ നശ്യന്തി ചൈവ ഹി. 18

ദേവതാവാഹനം, വിവാഹം, യാഗം, രാജാക്കന്മാരുടെ മംഗലകർമ്മങ്ങൾ ഇവയിലെ നാന്ദീരൂപമായ പൂർവ്വരംഗത്തിൻെറ ശബ്ദം കേട്ടാൽ ഹിംസാസ്വഭാവമുള്ള വിഘ്നങ്ങൾ നശിക്കുന്നു.

പാഠ്യം നാട്യം തഥാ ഗാനം
ചിത്രം വാദിത്രമേവ ച
വേദമന്ത്രാർത്ഥവചനൈഃ
സമം ഹ്യേതദ് ഭവിഷ്യതി. 19

പാഠ്യം നാട്യം ഗാനം വിചിത്രമായ വാദ്യം ഇതെല്ലാം വേദമന്ത്രജപങ്ങൾക്ക് തുല്യമാണ്.

ശ്രുതം മയാ ദേവദേവാത്
തത്ത്വതഃ ശങ്കരാദിദം
സ്നാനജപ്യസഹസ്രേഭ്യഃ
പവിത്രം ഗീതവാദിതം. 20

ദേവദേവനായ പരമേശ്വരനിൽ നിന്നു കേട്ട തത്ത്വമാണിത്. ആയിരം സ്നാനത്തേക്കാളും ജപത്തേക്കാളും പരിശുദ്ധികരമത്രേ ഗീതവും വാദ്യവും.

യസ്മിൻ യസ്മിൻ ഭവത്യേഷ
ഗീതാവാദ്യധ്വനിഃ ശുഭഃ
ഭവിഷ്യത്യശുഭം ദേശേ
നൈവ തസ്മിൻ കദാചന. 21

ഏതേതു ദേശത്തു ശുദ്ധമായ ഗീതവാദ്യധ്വനിയുണ്ടാവുന്നുവോ അവിടെയൊന്നും ഒരിക്കലും അശുഭമുണ്ടാവില്ല.

ഏവം പൂജാധികാരാർത്ഥം
പൂർവ്വരംഗഃ കൃതോ മയാ
നാനാസ്തുതികൃതൈർവാക്യൈർ-
ദേവതാഭ്യർച്ചനേന ച. 22

ഇപ്രകാരം പൂജാഫലം സിദ്ധിക്കാൻവേണ്ടിയാണു ഞാൻ പലവക സ്തുതികളും ദേവപൂജകളും ഉൾക്കൊള്ളിച്ചുകൊണ്ടു പൂർവ്വരംഗം കല്പിച്ചത്.

യതോഽഭിവന്ദനം ക്ലിഷ്ടം
ശിഷ്ടം യദ്രംഗമണ്ഡലേ
തതസ്തസ്യ ഹി തച്ഛൌചം
വിഹിതം രംഗമണ്ഡലേ 23

സൂത്രധാരൻ രംഗമണ്ഡലത്തിൽ പ്രദക്ഷിണം വെച്ചുകൊണ്ടു ദിക്പാലവന്ദനം ചെയ്യണമെന്നു വിധിച്ചിട്ടുണ്ടല്ലോ. അത് വളരെ ക്ലേശസാധ്യമാണ്. അതാണ് പ്രദക്ഷിണം കഴിഞ്ഞാൽ രംഗത്തിൽവെച്ചുതന്നെ ശുദ്ധികർമ്മങ്ങൾ ചെയ്യണമെന്നു വിധിക്കാൻ കാരണം.

ശൌചം കൃത്വാ യതോ മന്ത്ര-
പൂജനം ജർജ്ജരസ്യ തു
ഉച്യതേ പൂർവ്വരംഗേ//സ്മിൻ
തസ്മാച്ഛൌചം പ്രകീർത്തിതം. 24

ശുദ്ധികർമ്മങ്ങൾ കഴിഞ്ഞതിനു ശേഷം മന്ത്രപൂർവ്വകം ജർജ്ജരപൂജ ചെയ്യണമെന്നാണല്ലോ പൂർവ്വരംഗത്തിൽ പറയുന്നത്. വന്ദനങ്ങൾ ചെയ്തിട്ടുണ്ടായ ക്ഷീണം തീർന്നു ജർജ്ജരപൂജയ്ക്കുള്ള അർഹത ഉണ്ടാക്കുവാൻ വേണ്ടിയാണ്, അവിടെ ശുദ്ധികർമ്മങ്ങൾ വിധിച്ചിട്ടുള്ളത്. അഞ്ചാമധ്യായത്തിൽ

"ഭൃംഗാരഭൃതമാഹൂയ
ശൌചം ചാപി സമാചരേത്".

എന്നും,

"പ്രയത്നകൃതശൌചേന
സൂത്രധാരേണ യത്നതഃ
സന്നിപാതസമം ഗ്രാഹ്യോ
ജർജ്ജരോ വിഘ്നജർജ്ജരഃ". (5-65, 66)

എന്നും പറഞ്ഞിട്ടുള്ളതു നോക്കുക.

യഥാവതാരിതം ചൈവ
നാട്യമേതന്മഹീതലേ
വക്തവ്യം സർവ്വമേതദ്ധി
ന ശക്യം വിനിഗൂഹിതും 25

ഈ നാട്യത്തെ ഭൂമിയിലേക്ക് ഇറക്കിക്കൊണ്ടുവരുവാനുള്ള കാരണവും പറയാം. ഒന്നും ഞാൻ മറച്ചു വെയ്ക്കുന്നില്ല.

## നാട്യാവതാരം

മമൈതേ തനയാഃ സർവ്വേ
നാട്യവേദമദാന്വിതാഃ
സർവ്വലോകം പ്രഹസനൈർ-
ബാധന്തേ നാട്യസംശ്രയൈഃ. 26

നാട്യവേദത്തിൽ അഹങ്കാരികളായിത്തീർന്ന എന്റെ ഈ മക്കളെല്ലാം നാട്യത്തെ ആശ്രയിച്ചുകൊണ്ടു പ്രഹസനങ്ങൾ വഴിയായി എല്ലാവരേയും വേദനിപ്പിച്ചു വരികയായിരുന്നു.

കസ്യചിത്ത്വഥ കാലസ്യ
ശില്പകർമ്മസമാശ്രയം
ഋഷീണാം ന്യങ്ഗകരണം
കുർവ്വദ്ഭിർഗണസംശ്രയം

അശ്രാവ്യം സുദുരാചാരം
ഗ്രാമധർമ്മപ്രവർത്തനം
നിഷ്ഠുരം ചാപ്രശസ്തം ച
കാവ്യം സംസദി യോജിതം. 27

അക്കാലത്തൊരിക്കൽ ശില്പകർമ്മങ്ങളെ അവലംബിച്ചുകൊണ്ടു മഹർഷിമാരെ സംഘമടക്കി അവമാനിക്കുന്ന വിധത്തിൽ, കേൾക്കാൻ തീരെ കൊള്ളാത്തതും ഏററവും ദുരാചാരമുൾക്കൊണ്ടതും അശ്ലീലപ്രവൃത്തികൾക്കു പ്രചോദനം നല്കുന്നതും ക്രൂരവും നിന്ദ്യവുമായ കാവ്യം സദസ്സിൽ (എൻെറ പുത്രന്മാർ) പ്രയോഗിച്ചു.

തച്ഛ്രുത്വാ മുനയഃ സർവ്വേ
ഭീമരോഷപ്രകമ്പിതാഃ
ഊചുസ്താൻ ഭരതാൻ സർവ്വാൻ
നിർദ്ദഹന്ത ഇവാഗ്നയഃ. 28

അതു കേട്ടപ്പോൾ എല്ലാ മഹർഷിമാരും വല്ലാതെ കോപിച്ചുവിറച്ച് അഗ്നികളെപ്പോലെ കത്തിജ്വലിച്ചുകൊണ്ട് ആ ഭരതപുത്രന്മാരോടെല്ലാവരോടുമായി പറഞ്ഞു.

മാ താവദ്, ഭോ ദ്വിജാ യുക്ത-
മിദമസ്മദ്വിഡംബനം
കോ നാമായം പരിഭവഃ
കിം വാ നാസ്മാസു സമ്മതം. 29

അത്രത്തോളം വേണ്ട. അല്ലയോ ബ്രാഹ്മണരേ! ഞങ്ങളെക്കുറിച്ചു ഈ പരിഹാസം വളരെ നന്നായി. എന്തൊരു ദ്രോഹമാണിത് ? ഞങ്ങളിൽ എന്തൊന്നാണ് (നിങ്ങൾക്കു) സമ്മതമല്ലാതുള്ളത് ?

യസ്മാജ്ജ്ഞാനമദോന്മത്താ
വിദ്ധാന വിനയാന്വിതാഃ
തസ്മാദേതദ്ധി ഭവതാം
കുജ്ഞാനം നാശമേഷ്യതി. 30

ജ്ഞാനമദത്താൽ മതിമറന്ന നിങ്ങൾ കെട്ടുപോയിരിക്കുന്നു. അടക്കമില്ലാത്തവരായിരിക്കുന്നു. അതിനാൽ നിങ്ങളുടെ ഈ ദുഷിച്ച ജ്ഞാനം നശിച്ചുപോകും.

ഋഷീണാം ബ്രാഹ്മണാനാം ച
സമവായസമാഗതാഃ
നിർബ്രഹ്മാചരണാ ഭൂത്വാ
ശൂദ്രാചാരാ ഭവിഷ്യഥ. 31

മഹർഷിമാരുടെയും ബ്രാഹ്മണരുടെയും സംഘത്തിൽച്ചേർന്നു കഴിഞ്ഞു കൂടിയിരുന്ന നിങ്ങൾ വേദാചാരബഹിഷ്കൃതന്മാരും ശുദ്രാചാരന്മാരുമായിത്തീരും.

അപാങ്ക്തേയഃ കുത്സിതാശ്ചാ-
വമാ ഏവ ഭവിഷ്യഥ
യശ്ച വോ ഭവിതാ വംശഃ
സർവ്വാശൌചോ ഭവിഷ്യതി. 32

നിങ്ങൾ, പന്തിഭോജനം (ബ്രാഹ്മണരോടൊപ്പമിരുന്നുണ്ണുവാനുള്ള അവകാശം) ഇല്ലാത്തവരും വെറുക്കപ്പെട്ടവരും നികൃഷ്ടന്മാരുമായിത്തീരും. ഭാവിയിൽ നിങ്ങളുടെ വംശം എല്ലാ അശുദ്ധികളും നിറഞ്ഞതായിത്തീരും.

യേ ച വോ വംശജാസ്തേ/പി
ഭവിഷ്യന്ത്യഥ നർത്തകാഃ
പരോപസ്ഥാനവന്തശ്ച
സസ്ത്രീബാലകമാരകാഃ 33

നിങ്ങളുടെ വംശത്തിൽ ജനിക്കുന്നവരെല്ലാം നർത്തകന്മാരായിത്തീരും. സ്ത്രീകളും കുട്ടികളുമടക്കം എല്ലാവരും അന്യരെ സേവിച്ചു കഴിഞ്ഞുകൂടുന്നവരുമാവും.

ശാപം ദത്തം തഥാ ജ്ഞാത്വാ
സുതേഭ്യോ മേ തദാ സുരാഃ
സർവ്വേ വിമനസോ ഭൂത്വാ
താനൃഷീൻ സമുപസ്ഥിതാഃ. 34

എന്റെ പുത്രന്മാർക്ക് അപ്രകാരം ഒരു ശാപം നൽകിയതായറിഞ്ഞപ്പോൾ ദേവന്മാരെല്ലാവരും വലിയ വൈമനസ്യത്തോടുകൂടി ആ മഹർഷിമാരെ സമീപിച്ചു.

താവദ്ഭിച്ച തതഃ പ്രോക്തം
ദേവൈഃ ശക്രപുരോഗമൈഃ
ഇദാനീം ദുഃഖമുത്പന്നം
നാട്യമേതദിനങ്ക്ഷ്യതി. 35

ഇന്ദ്രാദികളായ എല്ലാ ദേവന്മാരും ചേർന്ന് അവരോടു പറഞ്ഞു – ഇപ്പോൾ വലിയൊരു സങ്കടമാണ് സംഭവിച്ചത്. ഈ നാട്യം നശിച്ചുപോകും.

ഋഷിഭിശ്ച തതഃ പ്രോക്തം
ന ചൈതദ്വിനശിഷ്യതി
ശേഷമന്യത്തു യത് പ്രോക്തം
സർവ്വേമേതദ് ഭവിഷ്യതി. 36

അപ്പോൾ മഹർഷിമാർ പറഞ്ഞു. ഇതു വിനാശം പ്രാപിക്കുകയില്ല. തുടർന്ന് ഇതും പറഞ്ഞു-ഇതെല്ലാം ഭാവിയിലുണ്ടാവും.

ഏതച്ഛ്റുത്വ തു വചനം
മുനീനാമുഗ്രതേജസാം
വിഷണ്ണാസ്തേ സുതാഃ സർവ്വേ
പുനരാത്മവധൈഷിണഃ. 37

ഉഗ്രതേജസ്സുകളായ മഹർഷിമാരുടെ ഈ വാക്കു കേട്ടപ്പോൾ എന്റെ മക്കളെല്ലാവരും ദുഃഖിതന്മാരായി ആത്മഹത്യ ചെയ്യാനുറച്ചു.

പ്രോക്തവന്തശ്ച മാം പുത്രാ-
സ്ത്വയാഹോ നാശിതാ വയം
അനേന നാട്യദോഷേണ
ശൂദ്രാചാരാ, ഹി യത് കൃതാഃ. 38

പുത്രന്മാർ എന്നോടു പറയുകയും ചെയ്തു-അവിടുന്നു ഞങ്ങളെ നശിപ്പിച്ചു. നാട്യത്തിന്റെ ഈ ദോഷം ഞങ്ങളെ ശൂദ്രാചാരന്മാരാക്കിത്തീർത്തല്ലോ.

മയാപി സാന്ത്വയിത്വോക്താ
മാ ശോകം വ്രജതാനഘാഃ!
കൃതാന്തവിഹിതോഽസ്മാകം
നൂനമേഷ വിധിഃ സുതാഃ !. 39

ഞാനും സമാധാനിപ്പിച്ചുകൊണ്ട് അവരോടു പറഞ്ഞു-ഞങ്ങൾ നിർദ്ദോഷന്മാരാണ്. ഒട്ടും സങ്കടപ്പെടേണ്ട. പുത്രന്മാരേ! നമുക്കിതു ദൈവം വരുത്തിവെച്ചതാണ്.

മുനീനാം ന മൃഷാ വാക്യം
ഭവിഷ്യതി കദാചന
നിധനേ തു മനോ മാഭൂ-
ദ്യുഷ്മാമിതി സാന്ത്വിതാഃ. 40

മഹർഷിമാരുടെ വാക്ക് ഒരിക്കലും പാഴാവുകയില്ല. നിങ്ങൾ മരണത്തിനു മുതിരരുത്. എന്നു പറഞ്ഞു ഞാനവരെ സമാധാനിപ്പിച്ചു.

ജാനീധ്വം തത്തഥാ നാട്യം
ബ്രഹ്മണാ സമ്പ്രവർത്തിതം
ശിഷ്യേഭ്യശ്ച തദന്യേഭ്യഃ
പ്രയച്ഛാമഃ പ്രയോഗതഃ. 41

ആ നാട്യം അപ്രകാരം ബ്രഹ്മാവു തുടങ്ങിവെച്ചതാണ് എന്നു നിങ്ങൾ മനസ്സിലാക്കണം. നമുക്ക് അതിൻെറ പ്രയോഗം വേറെ ശിഷ്യന്മാർക്കും പഠിപ്പിച്ചു കൊടുക്കാം.

മാ വൈ പ്രണശ്യതമേത-
ന്നാട്യം ദുഃഖപ്രവർത്തിതം
മഹാശ്രയം മഹാപുണ്യം
വേദാംഗോപാംഗസംഭവം. 42

വളരെ പ്രയാസപ്പെട്ടു പ്രയോഗത്തിൽ കൊണ്ടുവന്നിട്ടുള്ള ഈ നാട്യം നശിക്കുവാനിടവരരുത്. വലിയ അടിസ്ഥാനത്തോടുകൂടിയതും വേദങ്ങളിൽ നിന്നും വേദാംഗങ്ങളിൽ നിന്നും ഉപാംഗങ്ങളിൽ നിന്നും ഉദ്ഭവിച്ചിട്ടുള്ളതുമാണീ നാട്യം.

അപ്സരോഭ്യ ഇദം ചൈവ
യഥാതത്ത്വം യഥാശ്രുതം
നാട്യം ദത്ത്വാ തതഃ സർവ്വേ
പ്രായശ്ചിത്തം ചരിഷ്യഥ. 43

ഗുഢതത്ത്വം മനസ്സിലാകത്തക്കവിധത്തിലും ശാസ്ത്രാനുസാരമായും ഈ നാട്യം അപ്സരസ്സുകൾക്കു ഉപദേശിച്ചുകൊടുത്തിട്ട് നിങ്ങളെല്ലാവരും പ്രാശ്ചിത്തം (പാപപരിഹാരം) ചെയ്യണം.

കസ്യചിത്ത്വഥ കാലസ്യ
നഹുഷോ നാമ പാർത്ഥിവഃ
പ്രാപ്തവാൻ ദേവരാജ്യം ഹി
നയബുദ്ധിപരാക്രമൈഃ 44

അക്കാലത്തൊരിക്കൽ നഹുഷനെന്ന രാജാവു നയബുദ്ധിപരാക്രമങ്ങളുടെ വൈഭവത്തിൽ ദേവേന്ദ്രനായി വന്നു.

പ്രശശാസ തദാ രാജ്യം
ദേവൈർവ്യുഷ്ടിമവാപ്നുവൻ
ഗാന്ധർവ്വം ചൈവ നാട്യം ച
ദൃഷ്ട്വാ ചിന്താമുപാഗതഃ. 45

ആ നഹുഷൻ അന്നു ദേവന്മാരോടുകൂടെ ഐശ്വര്യമനുഭവിച്ചുകൊണ്ടു രാജ്യം പരിപാലിച്ചുപോന്നു. (ദേവലോകത്തിലെ) സംഗീതവും നാട്യവും കണ്ടപ്പോൾ നഹുഷൻ ചിന്തയിലകപ്പെട്ടു.

സ ചിന്തയിത്വാ മനസാ
കഥമേഷ ഗൃഹേ മമ
നാട്യപ്രയോഗോ ഹി ഭവേ-
ദിതി സാദര ഏവ സൻ
കൃതാഞ്ജലിഃ പ്രയോഗാർത്ഥം
പ്രോക്തവാംസ്തു സുരാൻ നൃപഃ
'ഇദമപ്സരസാമിത്ഥം
നാട്യം ഭവതു മേ ഗൃഹേ'. 46

ആ നഹുഷമഹാരാജാവ്, എന്റെ ഗൃഹത്തിൽ ഈ നാട്യപ്രയോഗം ഉണ്ടാവാൻ എന്തുവേണമെന്നു മനസ്സുകൊണ്ട് ആലോചിച്ചിട്ട് ആദരത്തോടുകൂടി തൊഴുതു കൊണ്ട് നാട്യപ്രയോഗത്തിന്റെ കാര്യം ദേവന്മാരോടു പറഞ്ഞു. 'അപ്സരസ്സുകളുടെ ഇപ്രകാരമുള്ള ഈ നാട്യം എന്റെ ഗൃഹത്തിലും വേണം.

പ്രത്യുക്തശ്ച തതോ ദേവൈർ-
ബൃഹസ്പതിപുരോഗമൈഃ
ദിവ്യാംഗനാനാം നൈവേഹ
മാനുഷൈഃ സഹ സംഗതിഃ
ഹിതം പത്ഥ്യം ച വക്തവ്യോ
ഭവാൻ സ്വർഗ്ഗാധിപോ ഹി യത്
ആചാര്യസ്തത്ര ഗച്ഛന്തു
ഗത്വാ കുർവ്വന്തു തേ പ്രിയം. 47

ബൃഹസ്പതി മുതലായ ദേവന്മാർ നഹുഷനോടു മറുപടി പറഞ്ഞു- ദിവ്യസ്ത്രീകൾ മനഷ്യരുമായി കൂടിക്കഴിയുന്നതു ശരിയല്ല. ഹിതവും ഗുണകരവുമായ കാര്യം വേണമല്ലോ അങ്ങയോടു പറയുവാൻ. അങ്ങു സ്വർഗ്ഗാധിപതിയാണല്ലോ. ആചാര്യന്മാർ അങ്ങോട്ടു പോന്നുകൊള്ളട്ടെ. അവിടെ വന്ന് അങ്ങയുടെ ഇഷ്ടം സാധിപ്പിച്ചുതരട്ടെ.

പ്രോക്തവാംസ്തു തതോ മാം തു
നൃപതിഃ സ കൃതാഞ്ജലിഃ
'ഇദമിച്ഛാമി ഭഗവൻ!
നാട്യമുർവ്യാം പ്രതിഷ്ഠിതം.' 48

അപ്പോൾ ആ രാജാവ് കൂപ്പുകൈയുമായി എന്നോടു പറഞ്ഞു - ഭഗവാനേ! ഈ നാട്യം ഭൂമിയിൽ പ്രചരിപ്പിക്കുവാൻ ഞാനാഗ്രഹിക്കുന്നു.

പൂർവ്വമാചാര്യകം ചൈവ
ഭവതാ ഹി പ്രതിശ്രുതം
വ്യക്തഭാവാത്ത്വിദം ലബ്ധം
ത്വത്സകാശാത് ദ്വിജോത്തമ ! 49

മുമ്പുതന്നെ ആചാര്യസ്ഥാനം അവിടുന്ന് ഏററിട്ടുള്ളതാണല്ലോ. ബ്രാഹ്മണോത്തമ! വ്യക്തരൂപത്തിൽ ഈ നാട്യം ലഭിച്ചത് അങ്ങയിൽ നിന്നാണ്.

പിതാമഹഗൃഹേƒസ്മാക-
മേതദന്തഃപുരേ ജനേ
പിതാമഹക്രിയായുക്ത-
മുർവ്വശ്യാ സമ്പ്രവർത്തിതം. 50

നമ്മുടെ മുത്തച്ഛൻെറ ഗൃഹത്തിൽ അന്തഃപുരസ്ത്രീകൾക്കുവേണ്ടി മുത്തച്ഛൻെറ പരിശ്രമത്താൽ ഉർവ്വശി ഈ നാട്യം പ്രചരിപ്പിക്കുകയുണ്ടായി, ഇവിടെ മുത്തച്ഛനെന്നു പറഞ്ഞത് പുരൂരവസ്സിനെക്കുറിച്ചാണ്. പുരൂരവസ്സിൻെറ പുത്രനായ ആയുസ്സിൻെറ പുത്രനാണ് നഹുഷൻ. ചന്ദ്രൻ ബുധൻ പുരുരവസ്സ് ആയുസ്സ് നഹുഷൻ യയാതി എന്നാണ് ചന്ദ്രവംശക്രമം. പുരൂരവസ്സു കുറേക്കാലം ഉർവ്വശിയുമായി രമിച്ചു ജീവിച്ച കഥ ഭാരതാദികളിൽ പ്രസിദ്ധമാണ്.

തസ്യാഃ പ്രണാശശോകേന
ഹ്യുന്മാദോപഹതേ നൃപേ
വിപന്നേƒന്തഃപുരജനേ
പുനർന്നാശമുപാഗതം. 51

ഉർവ്വശിയുടെ വേർപാടുമൂലമുണ്ടായ ദുഃഖത്താൽ രാജാവിന് (പുരൂരവസ്സിന്) ഉന്മാദം ബാധിക്കുകയും അന്തഃപുരസ്ത്രീകൾ ആപത്തിലകപ്പെടുകയും ചെയ്തപ്പോൾ ഈ നാട്യം നാശമടഞ്ഞു.

പ്രകാശമേതദിച്ഛാമോ
ഭൂയസ്തത് സംപ്രവർത്തിതം
തിഥിയജ്ഞക്രിയാസ്വേത-
ദ്യഥാ സ്യാന്മംഗലൈഃ ശുഭൈഃ. 52

വീണ്ടും ആ നാട്യത്തെ പ്രകാശിപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നു. ശുഭതിഥികളിൽ നടത്തുന്ന യാഗകർമ്മങ്ങളിൽ മംഗളസംവിധാനങ്ങളോടുകൂടി ഈ നാട്യം പ്രയോഗിക്കപ്പെടുമാറാകണം.

തസ്മിൻ മമ ഗൃഹേ ബന്ധം
നാനാപ്രകൃതിസംശ്രയം
സ്ത്രീണാം ലളിതവിന്യാസൈ-
ര്യശോ വഃ പ്രഥയിഷ്യതി. 53

അവിടെ എൻെറ ഗൃഹത്തിൽ പല പ്രകൃതികളെയും ആശ്രയിച്ചു സ്ത്രീകളുടെ ലളിതമായ അംഗവ്യന്യാസങ്ങളോടുകൂടെ നാട്യത്തിനു ബന്ധം വരുത്തിയാൽ അതു നിങ്ങളുടെ കീർത്തി പരത്തും.

തഥാസ്ത്വിതി മയാ പ്രോക്തോ
നഹുഷഃ പാർത്ഥിവസ്തദാ

സുതാശ്ചഹൂയ സമ്പ്രോക്താ
സാമപൂർവം സുരൈഃ സഹ. 54

അങ്ങനെയാവട്ടെ എന്നു ഞാൻ സഹുഷനോടു പറഞ്ഞു. എന്നിട്ടു ദേവന്മാരോടുകൂടെ പുത്രന്മാരെ വിളിച്ച് അവരോട് സ്നേഹപൂർവ്വം ഞാൻ പറഞ്ഞു.

അയം ഹി നഹുഷോ രാജാ
യാചതേ നഃ കൃതാഞ്ജലിഃ
ഗമ്യതാം സഹിതൈർഭൂമിം
പ്രയോക്തും നാട്യമേവ ഹി. 55

ഈ നഹുഷരാജാവ് നമ്മോടു തൊഴുതപേക്ഷിക്കുന്നു. നിങ്ങൾ ഒന്നിച്ചു ഭൂമിയിലേയ്ക്കു നാട്യം പ്രയോഗിക്കാൻ പോകണം.

കരിഷ്യാമശ്ച ശാപാന്ത-
മസ്മിൻ സമ്യക് പ്രയോജിതേ
ബ്രാഹ്മണാനാം നൃപാണാം ച
ഭവിഷ്യഥ ന കുത്സിതാഃ. 56

ഈ നാട്യം വേണ്ടവിധത്തിൽ പ്രയോഗിച്ചു നമുക്കു ശാപം അവസാനിപ്പിക്കുകയും ചെയ്യാം. ബ്രാഹ്മണർക്കും രാജാക്കന്മാർക്കും നിങ്ങളുടെ പേരിലുള്ള വെറുപ്പു തീരുകയും ചെയ്യും.

തത്ര ഗത്വാ പ്രയുജ്യധ്വം
പ്രയോഗാൻ വസുധാതലേ
ന ശക്യം ചാന്യഥാകർത്തും
വചനം പാർത്ഥിവസ്യ ഹി. 57

അവിടെച്ചെന്നു ഭൂമിയിൽ നിങ്ങൾ നാട്യപ്രയോഗങ്ങൾ നടത്തണം. രാജാവിന്റെ വാക്കു തെററിക്കാൻ പാടില്ലല്ലോ.

അസ്മാകം ചൈവ സർവ്വേഷാം
നഹുഷസ്യ മഹാത്മനഃ
ആപ്തോപദേശസിദ്ധം ഹി
നാട്യം പ്രോക്തം സ്വയംഭൂവാ. 58

ബ്രഹ്മാവുപദേശിച്ചു തന്നിട്ടുള്ള നാട്യം നമുക്കെല്ലാവർക്കും മഹാത്മാവായ നഹുഷനും ആപ്തോപദേശം വഴിക്കു സിദ്ധിച്ചിട്ടുള്ളതാണല്ലോ.

ശേഷം പ്രസ്താരതന്ത്രേണ
കോഹലഃ കഥയിഷ്യതി
പ്രയോഗാൻ കാരികാശ്ചൈവ
നിരുക്താനി തഥൈവ ച. 59

പിന്നെ വിസ്തരിച്ചു പ്രയോഗങ്ങളും കാരികകളും നിരുക്തങ്ങളും കോഹലൻ പറഞ്ഞുകൊള്ളും.

അപ്സരോഭിരിദം ശാസ്ത്രം
ക്രീഡനീയകഹേതുകം
അധിഷ്ഠിതം മയാ സ്വർഗ്ഗേ
സ്വാതിനാ നാരദേന ച. 60

വിനോദത്തിനു വേണ്ടിയുള്ള ഈ ശാസ്ത്രം അപ്സരസ്സുകളും സ്വാതിയും നാരദനും കൂടി സ്വർഗ്ഗത്തിൽ നിലനിർത്തിപ്പോന്നിട്ടുള്ളതാണ്.

തതസ്തേ വസുധാം ഗത്വാ
നഹുഷസ്യ ഗൃഹേ ദ്വിജാഃ
സ്ത്രീണാം പ്രയോഗം ബഹുധാ
ബദ്ധവന്തോ യഥാക്രമം. 61

അനന്തരം ആ എന്റെ പുത്രന്മാർ ഭൂമിയിൽച്ചെന്ന് നഹുഷന്റെ ഗൃഹത്തിൽ സ്ത്രീകളുടെ പലതരം പ്രയോഗം സംഘടിപ്പിച്ചു.

തത്ര ചോത്പ്പാദ്യ തേ പുത്രാൻ
മാനുഷീഷു മമാത്മജാഃ
ബദ്ധവന്തോഽധികം സ്നേഹം
താസു തേഷു ദിജോത്തമാഃ! 62

അവിടെ എന്റെ പുത്രന്മാർ മനുഷ്യസ്ത്രീകളിൽ പുത്രന്മാരെ ജനിപ്പിച്ചിട്ടുണ്ട് ആ സ്ത്രീകളിലും പുത്രന്മാരിലും അധികം സ്നേഹമുള്ളവരായി ഭവിച്ചു.

പുത്രാനുത്പാദ്യ ബദ്ധ്വാ ച
പ്രയോഗം തേ യഥാക്രമം
ബ്രഹ്മണാ സമനുജ്ഞാതാഃ
പ്രാപ്താഃ സ്വർഗ്ഗം പുനഃ സുതാഃ. 63

പുത്രന്മാരെ ജനിപ്പിച്ചു നാട്യപ്രയോഗവും സംഘടിപ്പിച്ചതിനുശേഷം എന്റെ പുത്രന്മാർ ക്രമപ്രകാരം ബ്രഹ്മാവിന്റെ അനുമതി കിട്ടിയപ്പോൾ വീണ്ടും സ്വർഗ്ഗത്തിൽ വന്നുചേരുകയും ചെയ്തു.

ഏവമുർവ്വീതലേ നാട്യം
ശിഷ്യൈഃ സമവതാരിതം
ഭരതാനാം ച വംശോഽയം
ഭവിഷ്യംശ്ച പ്രവർത്തിതഃ. 64

ഇപ്രകാരം ഭൂമിയിൽ നാട്യം ശിഷ്യന്മാരായ എന്റെ പുത്രന്മാർവഴി അവതരിപ്പിച്ചു. ഭരതന്മാരുടെ (ഭരതപുത്രന്മാരായ നടന്മാരുടെ) വംശം ഭാവിയിലേയ്ക്കു നിലനിർത്തുകയും ചെയ്തു.

കോഹലാദിഭിരേവം തു
വാത്സ്യശാണ്ഡില്യദത്തിലൈഃ
മർത്ത്യധർമ്മക്രിയായുക്തൈഃ
കഞ്ചിത്ക്കാലമവസ്ഥിതൈഃ
ഏതച്ഛാസ്ത്രം പ്രണീതം തു
നരാണാം ബുദ്ധിവർദ്ധനം
ത്രൈലോക്യസ്യ ക്രിയോപേതം
സർവ്വശാസ്ത്രനിദർശനം. 65

കോഹലൻ വാത്സ്യൻ ശാണ്ഡില്യൻ ദത്തിലൻ മുതലായ എന്റെ പുത്രന്മാർ മനുഷ്യധർമ്മം സ്വീകരിച്ച് കുറച്ചുകാലം ഭൂമിയിൽ പാർത്ത് മനുഷ്യർക്ക് ബുദ്ധി വർദ്ധിപ്പിക്കുവാനുള്ള ഈ നാട്യശാസ്ത്രം നിർമ്മിച്ചു. മൂന്നു ലോകത്തിലേയും

കർമ്മങ്ങൾ ഉൾക്കൊള്ളുന്നതും എല്ലാ ശാസ്ത്രങ്ങളെയും ഉദാഹരിച്ചു കാണിക്കുന്നതുമാണ് ഇത്.

മാംഗല്യം ലളിതം ചൈവ
ബ്രഹ്മണോ വദനോദ്ഭവം
യ ഇദം ശൃണുയാന്നിത്യം
പ്രോക്തം ചേദം സ്വയംഭുവാ
കുര്യാത് പ്രയോഗം യശ്ചൈവ-
മഥവാധീതവാൻ നരഃ
യാ ഗതിർവേദവിദുഷാം
യാ ഗതിർയജ്ഞകാരിണാം
യാ ഗതിർദാനശീലാനാം
താം ഗതിം പ്രാപ്നുയാദ്ധി സഃ. 66

മംഗളപ്രദവും മനോഹരവും ബ്രഹ്മാവിന്റെ മുഖത്തിൽ നിന്ന് ഉദ്ഭവിച്ചതും ബ്രഹ്മാവുതന്നെ ഉപദേശിച്ചു തന്നിട്ടുള്ളതുമായ ഈ നാട്യശാസ്ത്രം കേൾക്കുകയോ പഠിക്കുകയോ പ്രയോഗിക്കുകയോ ചെയ്യുന്ന ആൾക്ക്, വേദം പഠിക്കുകയും യാഗം ചെയ്യുകയും ദാനം ചെയ്യുകയും ചെയ്യുന്ന ആൾക്കു ലഭിക്കുന്ന ഉദ്ഗതി ലഭിക്കുന്നതാണ്.

ദാനധർമ്മേഷു സർവ്വേഷു
കീർത്ത്യതേ തു മഹത്ഫലം
പ്രേക്ഷണീയപ്രദാനം ഹി
സർവ്വദാനേഷു ശസ്യതേ. 67

ധർമ്മബുദ്ധിയോടുകൂടി എത്തു ദാനം ചെയ്താലും വലിയ ഫലമുണ്ടെന്നാണു മഹാന്മാർ പറയുന്നത്. നാട്യം കാണിച്ചുകൊടുക്കുക എന്നത് എല്ലാ ദാനങ്ങളേക്കാളും മീതെയാണ്.

ത തഥാ ഗന്ധമാല്യേന
ദേവാസ്തുഷ്യന്തി പൂജിതാഃ
യഥാ നാട്യപ്രയോഗസ്ഥൈർ-
നിത്യം തുഷ്യന്തി മംഗലൈഃ. 68

ചന്ദനാദിഗന്ധദ്രവ്യങ്ങൾകൊണ്ടും മാലകൾകൊണ്ടും പൂജിച്ചാൽ സന്തോഷിക്കുന്നതിലുമധികം നാട്യപ്രയോഗത്തിലെ മംഗളദൃശ്യങ്ങൾകൊണ്ടു ദേവന്മാർ സന്തോഷിക്കുന്നു.

ഗാന്ധർവ്വം ചേഹ നാട്യം ച
യഃ സമ്യക് പരിപാലയേത്
ലഭതേ സദ്ഗതിം പുണ്യാം
സമം ബ്രഹ്മർഷിഭിർന്നരഃ. 69

സംഗീതത്തെയും നാട്യത്തെയും ആരാണോ വേണ്ടതുപോലെ പരിപാലിക്കുന്നത് ആ ആൾക്ക് ബ്രഹ്മർഷികളെപ്പോലെ പുണ്യമായ സദ്ഗതി ലഭിക്കും.

ഏവം നാട്യപ്രയോഗേ ബഹുവിധിവിഹിതം
കർമ്മശാസ്ത്രം പ്രണീതം
നോക്തം യച്ചാത്ര ലോകാദനുകൃതികരണാത്
സംവിഭാവ്യം വിധിജ്ഞൈഃ
കിഞ്ചാന്യത് സസ്യപൂർണ്ണാ ഭവതു വസുമതീ
നഷ്ടദുർഭിക്ഷരോഗാ
ശാന്തിർഗോബ്രാഹ്മണാനാം ഭവതു നരപതിഃ
പാതു പൃത്ഥ്വീം സമഗ്രാം. 70

ഇപ്രകാരം നാട്യപ്രയോഗത്തിൽ പല വിധികളിലൂടെ അഭിനയശാസ്ത്രം നിർമ്മിച്ചുകഴിഞ്ഞു. ഇതിൽ പറയാത്തതെല്ലാം നാട്യവിധികൾ അറിയുന്നവർ ലോകത്തിൽ നിന്നു അനുകരിച്ചു കല്പിക്കേണ്ടതാണ്. മാത്രമല്ല ഭൂമി സസ്യങ്ങൾനിറഞ്ഞ് ദാരിദ്ര്യവും രോഗങ്ങളും ഇല്ലാത്തതായി ഭവിക്കട്ടെ. പശുക്കൾക്കും ബ്രാഹ്മണർക്കും ശാന്തി ഭവിക്കട്ടെ. രാജാവ് ഭൂമി മുഴുവൻ പരിപാലിക്കട്ടെ.

ഇങ്ങനെ ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ
നാട്യാവതാരമെന്ന
മുപ്പത്തിയാറാമധ്യായം.

# പദ്യ ഗദ്യ സൂചി

ര

### ശ

**ഷ**

ഠ



# ഭരതമുനിയുടെ
# നാട്യശാസ്ത്രം

